കമ്പരുടെ

# രാമായണകഥ.

(ഗദ്യം)



ഗ്രന്ഥകൎത്താവ്

## സി. കുഞ്ഞിരാമമേനോൻ.




ഒന്നാംപതിപ്പ്—1000 കോപ്പി.

*Copyright*

1097.

PRINTERS:

THE MANGALODAYAM CO., LTD.

TRICHUR.

കമ്പരുടെ

# രാമായണകഥ.

(ഗദ്യം)

ഗ്രന്ഥകർത്താവ്

സി. കുഞ്ഞിരാമമേനോൻ.




ഒന്നാംപതിപ്പ്—1000 കോപ്പി.

Copyright

1097.

PRINTERS.

THE MANGALODAYAM CO., LTD.

TRICHUR.

Price Rs. 2 ] [വില രണ്ടുറുപ്പിക.

# മുഖവുര

വളരെ ചെറുപ്പം മുതൽക്കു തന്നെ രാമായണകഥാശ്രവണത്തിനു സൌകൎയ്യം സിദ്ധിച്ചവനും രാമായണപാരായണത്തിനു നിൎബ്ബന്ധിതനായവനും ആയ ഒരുവനു, പ്രായം ചെല്ലുന്തോറും രാമായണത്തിൽ പ്രത്യേക പ്രതിപത്തി ഉണ്ടായി കാണുന്നതു അസാധാരണമാവാൻ തരമില്ല. നവീനന്മാർ പുരാണങ്ങൾക്കു കല്പിച്ചിട്ടുള്ള അതിശയോക്തിയെന്ന ദോഷം സമ്മതിക്കുന്നതായാൽക്കൂടി ശ്രീരാമനെ ഇന്നും പുരുഷകേസരിയായും, മാതൃകാപുരുഷനായും സ്വീകരിക്കാവുന്നതാണ്. ശ്രീരാമനെപ്പോലെയുള്ള മാതൃകാപുരുഷന്മാരുടെ ജീവചരിത്രം എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണെന്നും പ്രത്യേകിച്ച് വിദ്യാൎത്ഥിലോകത്തിന്റെ മുമ്പിൽ ഇത്തരം ചരിത്രങ്ങൾ എത്ര തന്നെ വെച്ചു കൊടുത്താലും അധികമാകുന്നതല്ലെന്നും സജ്ജനങ്ങൾ ഉപദേശിച്ചും കാണുമാറുണ്ട്. സദാചാരനിഷ്ഠയില്ലാത്ത ഈശ്വരവിചാരത്തിനു ശക്തിയില്ല. രാമായണപാഠംകൊണ്ടു സദാചാരനിഷ്ഠയും ഈശ്വരവിശ്വാസവും രണ്ടും ഉണ്ടാകുന്നതാണ്.

രാമായണം കഥ പലരും രചിച്ചിട്ടുണ്ട്. അദ്ധ്യാത്മരാമായണം, വാത്മീകിരാമായണം, ഇതു രണ്ടും കേരളഭാഷയിൽ പദ്യരൂപേണ പ്രചാരത്തിൽ വന്നു കഴിഞ്ഞിട്ടുണ്ട്. ഗദ്യരാമായണവും ഇല്ലെന്നില്ല. എന്നാൽ തമിഴ് ഭാഷയിൽ പദ്യരൂപേണ മഹാകവി കമ്പര് എഴുതീട്ടുള്ള രാമായണത്തിനു മററു രാമായണങ്ങളെക്കാൾ ചില പ്രത്യേക ഗുണങ്ങളുണ്ടെന്നാണു എനിക്കു തോന്നീട്ടുള്ളത്. ഈ രാമായണം വായിക്കുന്നവൎക്കു ഹിന്ദുക്കളുടെ ഒട്ടൊഴിയാതെയുള്ള പു

രാണങ്ങളെ സംബന്ധിച്ച സാമാന്യമായ ഒരറിവുണ്ടാക്കുവാൻ സാധിക്കുന്നതാണ്. വിശേഷിച്ച് കമ്പരുടെ രാമായണത്തിൽ ശൈവമതക്കാൎക്കും വൈഷ്ണവമതക്കാൎക്കും ഒരുപോലെ രസിക്കത്തക്ക പല ഉപകഥകളും ചേൎത്തു കാണുന്നതുകൊണ്ടു ഏതു തരക്കാൎക്കും ഈ ഗ്രന്ഥത്തോടു ഒരു നീരസം തോന്നാനവകാശമില്ല.

ചില പ്രത്യേക സംഗതികളെ അടിസ്ഥാനപ്പെടുത്തി നോക്കുന്നതായാൽ കമ്പരുടെ രാമായണത്തിനും മററുള്ള രാമായണങ്ങൾക്കും തമ്മിൽ വലുതായ അന്തരം കാണുമാറുണ്ട്. ഉത്തരരാമായണത്തിൽ, പരിത്യജിക്കപ്പെട്ട സീത വാത്മീകിയുടെ ആശ്രമത്തിൽ അഭയം പ്രാപിച്ചുവെന്നാണു അദ്ധ്യാത്മത്തിലും വാത്മീകിരാമായണത്തിലും കാണുന്നത്. കമ്പരാണെങ്കിൽ സീതയെ ഗൌതമന്റെ ആശ്രമത്തിലാണ് ആക്കീട്ടുള്ളത്. ഇങ്ങിനെ രാമായണങ്ങൾ തമ്മിലുള്ള വ്യത്യാസം പലതും, കാണാമെങ്കിലും അതിനെപ്പററി ഇവിടെ ഒരു നിരൂപണം ചെയ്യുന്നില്ല. തമിഴ്ഭാഷയിലുള്ള കമ്പരുടെ പദ്യരാമായണത്തിൽനിന്നു സംഗ്രഹിച്ചുണ്ടാക്കിയ പാവക്കൂത്ത് കേരളത്തിൽ നടപ്പുള്ള പ്രബന്ധരീതിയിലാണു എഴുതീട്ടുള്ളത്. ഈ പ്രബന്ധരീതിയെ തമിഴും മലയാളവും സംസ്കൃതവുമൊക്കെ കൂട്ടിക്കലൎത്തി സാധാരണന്മാൎക്കു മനസ്സിലാക്കുവാൻ പ്രയാസമുള്ള നിലയിൽ ഒരുതോററത്തിന്റെ മാതിരി മലയാളഭാഷാ ശൈലിയേയും വ്യാകരണനിയമങ്ങളേയും നോക്കാതെ തൎജ്ജമയായി അഞ്ചാറു കൊല്ലം മുമ്പു പ്രസിദ്ധം ചെയ്തു കണ്ടപ്പോൾ തന്നെ ഇങ്ങിനെ ഒരു ഗ്രന്ഥം എഴുതുവാൻ എനിക്കു മോഹം ജനിച്ചിട്ടുണ്ട്. എന്നാൽ അന്നൊന്നും അതിലേക്കു പരിശ്രമിക്കുവാൻ അവസരം കിട്ടിയില്ല.

തമിഴ് രാജ്യക്കാരുമായി കൂട്ടുകെട്ടിനും, അവരുടെ ഇടയിൽ പാൎക്കുന്നതിനും, ഏടവന്നവരും അവരൊപ്പം കൊളമ്പു, ബൎമ്മ, സിങ്കപ്പൂർ മുതലായ ദിക്കുകളിൽ പല തരമായ വേലകൾ ചെയ്യുന്നവരുമായ മലയാളികൾ എഴുത്തച്ഛന്റെ

അദ്ധ്യാത്മരാമായണം മാത്രം വായിച്ചതുകൊണ്ടു തൃപ്തന്മാരാകുന്നില്ലെന്നും തമിഴന്മാർ കമ്പരുടെ രാമായണത്തിൽനിന്നു കിട്ടുന്ന അധികവിവരങ്ങൾ തങ്ങൾക്കു കിട്ടായ്കയാൽ ഇത്തരം മലയാളികൾക്കു അഭിമാനം നിമിത്തം മലയാളഭാഷയിലുള്ള രാമായണഗ്രന്ഥങ്ങളിൽ വിശ്വാസമില്ലാതായിട്ടുണ്ടെന്നും വിദേശത്തിൽ താമസിക്കുന്ന ഒരു സ്നേഹിതൻ എന്നോടു പറകയുണ്ടായി. കൂടാതെ രാമായണം കഥകളിൽ ചില ഭാഗം അവിടുന്നും ഇവിടുന്നും എടുത്ത് ഗദ്യത്തിലെഴുതി സ്കൂൾ പുസ്തകങ്ങളിൽ ചേർക്കുന്നതിന്നു പകരം രാമായണം മുഴുവനും ഗദ്യമായി എഴുതുന്നതു നന്നായിരിക്കുമെന്നും ചിലർ അഭിപ്രായപ്പെട്ടു. മലയാളഭാഷയിൽ എഴുതീട്ടുള്ള കമ്പരുടെ രാമായണത്തിന്നുള്ള ആവശ്യക്കാർ അധികമുണ്ടെന്നു ചില പ്രസിദ്ധീകരണശാലക്കാരും പുസ്തകവില്പനക്കാരും എന്നോടു പറഞ്ഞു പ്രോത്സാഹിപ്പിക്കുകയും ചെയ്തു തുടങ്ങി.

എന്തെങ്കിലും ഇക്കഴിഞ്ഞ കർക്കിടകമാസത്തിൽ സാധാരണ പോലെ രാമായണപാരായണം ചെയ്തു തുടങ്ങിയപ്പോൾ കമ്പരുടെ രാമായണകഥയെ ഗദ്യത്തിൽ എഴുതുവാനും തുടങ്ങി. പല പ്രതിബന്ധങ്ങളുമുണ്ടായെങ്കിലും എഴുതിത്തീരുന്നത് അപ്പോഴപ്പോൾ മംഗളോദയം കമ്പനിക്കാർ അച്ചടിച്ചു തീർക്കുക കാരണം വേഗം തീർക്കാതെ കഴികയില്ലെന്ന മട്ടിലായി, ഒരുവിധം ഇങ്ങിനെ എഴുതി തീർക്കുകയും ചെയ്തു. മതിയായ നിഷ്കർഷവെക്കുവാൻ സൌകര്യപ്പെടാത്തതിനാൽ ചില പിഴവുകളൊക്കെ ഈ ഗ്രന്ഥത്തിൽ കടന്നു കൂടീട്ടുണ്ട്. അതൊക്കെ ഇനിയൊരു പതിപ്പു വേണ്ടി വന്നാൽ ശരിപ്പെടുത്താമെന്നുള്ള വിചാരത്തോടെ, ഈ ഗ്രന്ഥത്തെ പൊതുജനസമക്ഷത്തിങ്കൽ വെച്ചുകൊള്ളുന്നു.

തൃശ്ശിവപേരൂർ
7—8—97

സി. കുഞ്ഞിരാമമേനോൻ.

# മഹാകവി കമ്പര്

---

ഈ രാമായണഗ്രന്ഥത്തിന്റെ, ആദികൎത്താവായ മഹാകവി കമ്പര്, ചോളരാജ്യക്കാരനും ചോളരാജാവിന്റെ വിദ്വൽസഭയിൽ 'കവീശ്വരൻ' എന്ന സ്ഥാനപ്രസിദ്ധിയോടെ താമസിച്ചാളുമാണ്. തമിഴ് ഭാഷയിലുള്ളഗ്രന്ഥസമൂഹത്തിൽകമ്പരുടെ രാമായണത്തിനു സിദ്ധിച്ചിട്ടുള്ള സ്ഥാനം അദ്വിതീയവും, തമിഴ് കവികളുടെ കൂട്ടത്തിൽ കമ്പർ ശിരോമണിയും ആണെന്നാണു ദ്രാവിഡ വിദ്വാന്മാർ ഇന്നും പറയുന്നത്. രാമായണം ആദിയിൽ ബ്രഹ്മാവ് ശതകോടി ഗ്രന്ഥമാക്കി പ്രഥമ കാവ്യമായി നിൎമ്മിച്ചുവെന്നും, പിന്നീട വാത്മീകി അതിനെ ഇരുപത്തിനാലായിരം ഗ്രന്ഥമാക്കി പാടിയെന്നും, കവീശ്വരനായ കമ്പർ ഈ രാമായണത്തെ തമിഴ് ഭാഷയിൽ പന്തീരായിരം ഗ്രന്ഥമാക്കി എഴുതിയെന്നുമാണു പറയപ്പെടുന്നത്.

കമ്പരുടെ സമകാലീനനും, ചോളരാജാവിന്റെ വിദ്വൽ സഭയിൽ ഒരു അംഗവുമായി ഒട്ടക്കൂത്തൻ എന്ന മറ്റൊരു കവിയും ഉണ്ടായിരുന്നു. ബാലകാണ്ഡം മുതൽ സുന്ദരകാണ്ഡം കൂടിയുള്ള രാമായണം ഒട്ടക്കൂത്തനും, അതിനു ശേഷം യുദ്ധകാണ്ഡവും ശേഷം ഭാഗങ്ങളും കമ്പരും ആണു പാടിയതെന്നു ഐതിഹ്യമുണ്ട്.

കമ്പര് ഈ ഗ്രന്ഥം എഴുതിയതിനെ സംബന്ധിച്ചും ആശ്ചൎയ്യകരമായ ചില ഐതിഹ്യങ്ങൾ ചോളദേശക്കാർ ഇന്നും പറഞ്ഞു വരുന്നുണ്ട്. ആറു മാസം അവധിവെച്ച്, രാമായണം കഥ പാട്ടാക്കി പാടുവാൻ ചോളരാജാവ് കമ്പരോട് ആവശ്യപ്പെട്ട് ഒട്ടക്കൂത്തനെന്ന കവിയെ സഹായത്തിനും കൊടുത്തു. കമ്പരും ഒട്ടക്കൂത്തനും തമ്മിൽ ചെയ്ത നിശ്ചയപ്ര

കാരം യുദ്ധകാണ്ഡംവരെ ഒട്ടക്കൂത്തൻ അവധിക്കുള്ളിൽ എഴുതി കഴിച്ചു. കമ്പരാണെങ്കിൽ ഒരക്ഷരം പോലും എഴുതാതെ മദ്യപാനം ചെയ്തു് ആനന്ദിച്ചു കഴിച്ചുകൂട്ടി. അവധിക്ക തന്നെ യുദ്ധകാണ്ഡം മുതല്ക്കുള്ള രാമായണം കിട്ടുവാൻ രാജാവു് ആവശ്യപ്പെട്ടപ്പോൾ നാളെ കൊണ്ടുവരാമെന്നു പറഞ്ഞു് കമ്പര് ഭവനത്തിലേക്കു മടങ്ങിപ്പോന്നു. അന്നു രാത്രി ഗ്രന്ഥം എഴുതുവാനായി വിളക്കു കത്തിച്ചു് ഓലയും എഴുത്താണിയുമായി എഴുതുവാനിരുന്നുവെങ്കിലും, മദ്യപാനം ചെയ്തു ലഹരിയാൽ കിടന്നുറങ്ങിപ്പോയി. അതു കണ്ടു് സരസ്വതിദേവി അവിടെ വന്നിരുന്നു് കമ്പര് എടുക്കേണ്ട പണി മുഴുവനും, പുലരുമ്പോഴക്കം ചെയ്തു തീൎത്തു് ഗ്രന്ഥം കെട്ടി വെച്ചു. പ്രഭാതത്തിങ്കൽ "പൊഴുതു് വെടിഞ്ഞുതേ അമ്മാൾ" എന്നു പറഞ്ഞു കമ്പർ എഴുനീററപ്പോൾ "എഴുതി മുടിഞ്ഞുതേ കമ്പാ" എന്നു് സരസ്വതി മറുവടി പറഞ്ഞു് എഴുനീററു പോകയും ചെയ്തു.

കമ്പരെപ്പററി വേറെയും ചില ഐതിഹ്യങ്ങളുണ്ടു്. ശ്രീരാമൻ സമുദ്രതരണം ചെയ്തു ലങ്കാനഗരിയുടെ ഉത്തരഗോപുരദ്വാരത്തിൽവെച്ചു ലങ്കാശ്രീക്കു് ശാപനിവാരണം വരുത്തിക്കൊടുത്തതും, ലങ്കയിലുണ്ടായിരുന്ന മൂവ്വായിരം ഭദ്രകാളിക്ഷേത്രങ്ങളിലെ ഭദ്രകാളികൾ, അവരുടെ നായികയായ ലങ്കാശ്രീയുടെ ആഗമനത്തോടുകൂടി ലങ്കാരാജ്യം വിട്ടു പോയ കഥയും പുരാണപ്രസിദ്ധമാണു്. ദാരികവധം കണ്ടിട്ടുള്ള ഈ കാളികൾക്കു, രാവണവധം കാണ്മാൻ സാധിക്കാഞ്ഞതിനാൽ പിതാവായ പരമേശ്വരസ്വാമിയോടു സങ്കടം ബോധിപ്പിക്കയും, അധികം താമസിയാതെ അതിനു ഒരു അവസരം ഉണ്ടാക്കി കൊടുക്കാമെന്നു ശിവൻ പറഞ്ഞു, അവരെ സമാധാനിപ്പിച്ചയക്കുകയും ചെയ്തു. അനന്തരം പരമശിവൻ തിരുവട മരുതൂർ എന്ന ദിക്കിൽ ഒരു വെള്ളാളകുലത്തിൽ ശ്രീനിവാസ മതിമാൻ എന്നൊരുവനു സന്തതിയാ

യി ജനിച്ചുവെന്നാണ് ഐതിഹ്യം. പ്രസവിച്ച ഉടനെ സന്തതിയെ സൂതികാലയത്തിൽ പെട്ടെന്നു കാണാതായി. മാതാപിതാക്കന്മാർ പല വഴിക്കും ഈ ശിശുവിനെ അന്വേഷിച്ചു നടന്നു. യാതൊരു ഫലവുമുണ്ടായില്ല. അങ്ങിനെയിരിക്കെ ചോളദേശത്തു ചടയപ്പവള്ളൽ എന്നവൻ തന്റെ കമ്പ് കൃഷിയിൽനിന്നു ഒരു ശിശുരോദനം കേട്ട് അവിടെ ചെന്നു നോക്കിയപ്പോൾ അതിയോഗ്യതയോടുകൂടിയ ഒരു ശിശുവിനെ, വളൎന്നു കിടക്കുന്ന കമ്പിന്റെ ഇടയിൽ കണ്ടു. ചടയപ്പൻ ഈ കുട്ടിയെ എടുത്തു കൊണ്ടുവന്നു സ്വന്തം കുട്ടിയെ പോലെ വളൎത്തി. കമ്പ് വിളഞ്ഞു കിടക്കുന്നതിൽനിന്നു കിട്ടുകയാൽ ആ കുട്ടിക്കു കമ്പൻ എന്നു പേരും കൊടുത്തു. ചടയപ്പൻ ഈ കുട്ടിയെ എഴുത്തു പള്ളിക്കയച്ച് വേണ്ടുന്ന വിദ്യാഭ്യാസം കൊടുത്തു വരുന്നതിന്നിടയിൽ, അടുത്തുള്ള ഒരു സരസ്വതി ക്ഷേത്രത്തിൽവെച്ചു, കമ്പന് സരസ്വതി പ്രത്യക്ഷമായി വിദ്യയെ ദാനം ചെയ്തുവെന്നാണ് ഐതിഹ്യം. കമ്പര് ക്രമേണ വലിയ വിദ്വാനായി തീൎന്നു. ചോളരാജാവിന്റെ വിദ്വൽ സഭയിലേക്കു ക്ഷണിക്കപ്പെടുകയും ചെയ്തു.

സരസ്വതിയാൽ എഴുതപ്പെട്ട കമ്പരുടെ രാമായണത്തിൽനിന്നു മുവ്വായിരത്തി ഇരുനൂറു ഗ്രന്ഥമെടുത്തു പാവക്കൂത്താക്കി, രാമരാവണയുദ്ധത്തെ ഭദ്രകാളികൾക്കു പരമ ശിവൻ കാട്ടിക്കൊടുത്തുവെന്നാണു വിശ്വസിച്ചു വരുന്നത്.

ഐതിഹ്യം എങ്ങിനെയായാലും തമിഴ് ഭാഷയുള്ളന്നും നശിക്കാത്ത ഒരു കീൎത്തി കമ്പര് സമ്പാദിച്ചു വെച്ചിട്ടാണ് മരിച്ചിട്ടുള്ളത്. കമ്പരുടെ ജനനകാലം വളരെ പൌരാണികമാണെന്നല്ലാതെ, കാലനിൎണ്ണയം ചെയ്വാൻ സാധിച്ചിട്ടില്ല. ദ്രാവിഡ രാജ്യത്തിൽ ശൈവന്മാരെന്നും വൈഷ്ണവന്മാരെന്നുമുള്ള രണ്ടു സംഘം ഉണ്ടായിത്തീരുന്നതിനു എത്രയോ മുമ്പാണ് കമ്പര് ജീവിച്ചിരുന്നതെന്നു ഈ രാമായണം നല്ലവണ്ണം തെളിയിക്കുന്നുണ്ട്.

# അനുക്രമണിക.

## ഒന്നാം ഭാഗം.

### ബാലകാണ്ഡം.



### അയോദ്ധ്യാകാണ്ഡം.



### ആരണ്യകാണ്ഡം.



കേരളസാഹിത്യ അക്കാദമി

## ശുദ്ധിപത്രം.

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 1= 57 | 22 | മുടങ്ങിക്കിടക്കുന്നതിന്നും | മുടങ്ങിക്കിടക്കുന്നതു നീക്കുന്നതിന്നും |
| 2= 62 | 6 | വേലായുധവുമല്ല | വജ്രായുധവുമല്ല |
| 3= 98 | 15 | മസ്സാരപൎവ്വതം | മയൂരപൎവ്വതം |
| 4=118 | 11 | ആയിരം പടയുണ്ട് | ആയിരം വെള്ളം പടയുമുണ്ട്. |
| 5=119 | 28 | തൊടുക്കുന്നവെന്നു | തൊടുക്കുന്നവെന്നു പറഞ്ഞു |
| 6=202 | 16 | തൊടുക്കരുത് | താഴത്തിടരുത് |
| | 21 | കടിക്കുന്നതെല്ലാം | കടിക്കുന്നതെല്ലാം |
| 7= | 16 | കൊണ്ടുപോയാക്കി | കൊണ്ടുപോയാക്കുകയും ചെയ്തു |

കേരള സാഹിത്യ അക്കാദമി



കമ്പരുടെ

# രാമായണകഥ

(ഗദ്യം)

---

## ബാലകാണ്ഡം.

---

### രാവണോത്ഭവം.

പണ്ടു് ശ്ലേഷ്മാതകവനത്തിൽവെച്ചു രാക്ഷസിയായ കൈകസി വിശ്രവസ്സു മഹർഷിയെ കാണുകയും, വംശവർദ്ധനയെ ഉദ്ദേശിച്ചു സന്താനാർത്ഥം തന്നെ പരിഗ്രഹിച്ചു സങ്കടനിവൃത്തി വരുത്തി തരേണമെന്നു പ്രാർത്ഥിച്ചു ശരണം പ്രാപിക്കുകയും ചെയ്തു. കൈകസിയുടെ അപേക്ഷയെ വിശ്രവസ്സു സ്വീകരിക്കുകയും അവളോടുകൂടി അന്നു രാത്രി രമിക്കുകയും ചെയ്തു. ഇതിന്റെ ഫലമായി ഓരോ യാമത്തിനു ഓരോ സന്താനം വീതം കൈകസിക്കു നാലു കുട്ടികളുമുണ്ടായി. ഇവരാണു രാവണൻ, കുംഭകൎണ്ണൻ, വിഭീഷണൻ എന്നറിയപ്പെടുന്ന മൂന്നു രാക്ഷസന്മാരും ശൂൎപ്പണഖ എന്ന രാക്ഷസിയും. ഇവർ ശ്ലേഷ്മാതകവനത്തിൽത്തന്നെ താമസിച്ചു വരുന്ന കാലത്തു് ഒരു ദിവസം വിശ്രവസ്സു മഹർഷിയുടെ മകനായ വൈശ്രവണൻ വിമാനത്തിൽ കയറി ആകാശത്തിൽകൂടി പോകയായിരുന്നു. വൈശ്രവണനെക്കണ്ടു അസൂയനിമിത്തം കൈകസി ദുഃഖിച്ചു പൊഴിച്ച കണ്ണുനീർ മടിയിൽ കിടന്നു പാൽ കുടിക്കുന്ന രാവണന്റെ മുഖത്തു വീണു.

രാവണൻ— അമ്മ ഇപ്പോൾ കരയുന്നതിന്റെ കാരണമെന്താണു്? വിമാനത്തിൽ സഞ്ചരിക്കുന്നവൻ ആരാണു്? അവൻ നമ്മുടെ ശത്രുവാണോ?— എന്നു ചോദിച്ചു.

കൈകസി— മകനെ! വിശേഷിച്ചൊന്നുമല്ല ഞാൻ ദുഃഖിക്കുന്നതു്. ദക്ഷിണസമുദ്രത്തിൽ നമ്മുടെ പൂർവ്വികന്മാരുടെ സമ്പാദ്യമായ കനകമയമായ ലങ്കയെന്ന ഒരു ദ്വീപും രാജധാനിയും ഉണ്ടു്. ഈ വിമാനചാരിയായ വൈശ്രവണൻ ആ സ്വത്തിനെ അപഹരിച്ചു സർവ്വസുഖാനുഭോഗങ്ങളും അനുഭവിച്ചു ഭാഗ്യവാന്മാരിൽ അഗ്രേസരനായിട്ടാണിരിക്കുന്നതു്. എനിക്കു പ്രബലന്മാരായ മക്കളുണ്ടായിരുന്നുവെങ്കിൽ ഞാൻ ഈ കാട്ടിൽ മൃഗപ്രായമായി സഞ്ചരിക്കേണ്ടി വരുന്നതല്ലായിരുന്നു.

രാവണൻ— അമ്മ ഈ വിവരങ്ങൾ മുമ്പു പറയാത്തതെന്തുകൊണ്ടാണു്? എന്തെങ്കിലും ഇനി അമ്മയുടെ ദുഃഖനിവൃത്തി വരുത്തിയതിനു ശേഷമേ വേറെ കാര്യമുള്ളു.

## രാവണന്റെ തപസ്സ്

എന്നും പറഞ്ഞു കുലഗുരുവായ ശുക്രമഹർഷിയെ കാണ്മാൻ പോയി. രാവണന്റെ അന്തർഗ്ഗതം മനസ്സിലാക്കിയതിനു ശേഷം ശുക്രമഹർഷി ബ്രഹ്മാവിനെക്കുറിച്ചു തപസ്സു ചെയ്യാൻ ഉപദേശിക്കുകയും അതിനു വേണ്ടുന്ന മന്ത്രോപദേശങ്ങൾ കൊടുക്കുകയും ചെയ്തു. ദശമുഖനും സഹോദരന്മാരും തപസ്സിന്നായി ഗോകർണ്ണത്തുള്ള ശമ്യാകവനത്തിലേക്കു പോയി. അവിടെ ആയിരം അടി ആഴമുള്ള ഒരു അഗ്നികുണ്ഡവും വെട്ടിയുണ്ടാക്കി അതിന്റെ മദ്ധ്യത്തിൽ അയഃസ്തംഭം നാട്ടി, സ്തംഭാഗ്രത്തിലുള്ള വജ്രസൂചിമേൽ വലത്തെ പാദാംഗുഷ്ഠത്തെ ഊന്നി ഏകാഗ്രമനസ്സോടെ രാവണൻ തപസ്സുമാരംഭിച്ചു. കുംഭകർണ്ണനും വിഭീഷണനും കണ്ഠത്തിൽ അഗ്നിയെ ജ്വലിപ്പിച്ചു അഗ്നിമദ്ധ്യസ്ഥന്മാരായും തപസ്സു തുടങ്ങി. ദശഗ്രീവനും സഹോദരന്മാരും ഇങ്ങിനെ പതിനായിരം സംവത്സരം തപസ്സു ചെയ്തിട്ടും ചതുർമ്മുഖൻ പ്രത്യക്ഷമാവാത്തതിനാൽ, പിന്നെ ഓരോ ആയിരം സംവത്സരങ്ങൾ കഴിയുമ്പോൾ തന്റെ ഓരോ ശിരസ്സും ഈരണ്ടു കരങ്ങളും വെട്ടി

രാവണൻ ഹോമിക്കുവാൻ തുടങ്ങി. ഇങ്ങിനെ ഒമ്പതു തവണയായി ഒമ്പതു തലകളും പതിനെട്ടു കരങ്ങളും ഹോമിച്ചു. ഒമ്പതിനായിരം കൊല്ലങ്ങളും കഴിഞ്ഞു. എന്നിട്ടും ബ്രഹ്മാവു പ്രത്യക്ഷമായില്ല. ഒടുവിൽ ശേഷിച്ച തലയുംകൂടി വെട്ടി ഹോമിക്കുവാനായി ശ്രമിച്ചപ്പോൾ ബ്രഹ്മാവ് പ്രത്യക്ഷമായി വാൾ കടന്നു പിടിച്ച് ഇങ്ങിനെ പറഞ്ഞു.

ബ്രഹ്മാവ് — ഹേ! രാവണ! സാഹസം മതി! നിന്റെ തപശ്ശക്തിയെ പരീക്ഷിപ്പാൻ ഞാൻ താമസിച്ചതാണ്. ഞാൻ വളരെ സന്തുഷ്ടനായി. വേണ്ടുന്ന വരങ്ങൾ വരിച്ചു കൊൾക.

രാവണൻ — (പ്രദക്ഷിണം ചെയ്ത് നമസ്കരിച്ച്) സ്വാമിൻ! ശരണം. മനുഷ്യരൊഴിച്ചു മറ്റാരാലും ഞാൻ വധ്യനാവരുത്! ത്രിമൂർത്തികളാലും ഞാൻ കൊല്ലപ്പെടരുത്. യാതൊരു ശ്രേഷ്ഠമായ ആയുധങ്ങളാലും എനിക്ക് നാശം തട്ടരുത്.

എന്നപേക്ഷിക്കയും, അഭീഷ്ടംപോലെ വരട്ടെ എന്നു ബ്രഹ്മാവു പറകയും ചെയ്തു. നിത്യത്വം വേണമെന്നു പ്രാർത്ഥിപ്പാൻ വിചാരിച്ച കുംഭകർണ്ണൻ വരം ചോദിച്ചപ്പോൾ നിദ്രാവത്വമായിപ്പോയി. വിഷ്ണുഭക്തിയെ വരിച്ച വിഭീഷണന്നു അഭീഷ്ടത്തെത്തന്നെ ദാനം ചെയ്തു ബ്രഹ്മാവ് മറഞ്ഞു.

## രാവണന്റെ ദിഗ്ജയം.

ബ്രഹ്മദത്തമായ വരങ്ങൾ വാങ്ങി രാവണൻ സഹോദരന്മാരൊന്നിച്ചു ശ്ലേഷ്മാതകാടവിയിലേക്കുതന്നെ മടങ്ങി വന്നു. രാവണൻ ഒന്നാമതായി ചെയ്തത് ലങ്കാരാജധാനി വിട്ടു തരുവാനായി വൈശ്രവണന്റെ അടുക്കലേക്ക് ഒരു ദൂതനെ അയച്ചതാണ്. വൈശ്രവണനാകട്ടെ ഈ സന്ദേശം കിട്ടിയപ്പോൾ തന്റെ പിതാവായ വിശ്രവസ്സുമഹർഷിയോടു അഭിപ്രായം ചോദിച്ചു. "രാവണൻ വലിയ ദുർമ്മാർഗ്ഗിയായിട്ടാണു പുറപ്പാട്. അതുകൊണ്ടു അവനോടു മത്സരിപ്പാൻ

പോകരുത്. ലങ്കാരാജ്യം വേഗം അവന്നു കൊടുത്തേക്കു. നീ വേറെ ഒരു രാജധാനി നിൎമ്മിച്ച് അതിൽ പാൎപ്പാക്കുകയാണു നല്ലത്." എന്നുള്ള അച്ഛൻ വിശ്രവസ്സിന്റെ ഉപദേശം അനുസരിച്ച് വൈശ്രവണൻ അളകാപുരിയിൽ ഒരു രാജധാനിയുണ്ടാക്കി അവിടെ താമസമാക്കുകയും, ലങ്ക രാവണന്നു വിട്ടുകൊടുക്കുകയും ചെയ്തു. രാവണൻ ലങ്കയിൽ പോയി രാക്ഷസരാജാവായി. സഹോദരന്മാരും മറ്റു കുടുംബങ്ങളും ബന്ധുമിത്രാദികളും രാവണന്റെ കൂടെ പാൎപ്പുമാക്കി. ഇതിന്നു ശേഷം ദിഗ്ജയം ആരംഭിച്ചു. ത്രിലോകപുരന്ദരൻ, ദശമകുടസിംഹാസനൻ, ബ്രഹ്മദത്തവരബലസഹിതപ്രതാപൻ, സൎവ്വജ്ഞലങ്കേശ്വരൻ, എന്നും മറ്റുമുള്ള പ്രസിദ്ധി നേടി. മാതൃഹത്തി, പിതൃഹത്തി, ബ്രഹ്മഹത്തി, ഗോഹത്തി, ശിശുഹത്തി, സാധുനിന്ദ, സജ്ജനദ്വേഷം, സ്വാമിദ്രോഹം, വിശ്വാസവഞ്ചന, പരദാരാപഹരണം മുതലായ മഹാപാതകങ്ങൾ ചെയ്തു തുടങ്ങി. ഋഷീശ്വരന്മാരുടെ സാന്നിദ്ധ്യത്തോടുകൂടി ചെയ്യപ്പെടുന്ന യാഗാദി ഹോമകൎമ്മങ്ങളെല്ലാം മുടക്കുക കാരണം ഇന്ദ്രാദി ദേവകൾക്കു യാഗശേഷിഷ്ടങ്ങളായ ഹവിസ്സുകൾ ഭക്ഷിപ്പാൻ അവസരം കിട്ടിയില്ല. തന്നിമിത്തം വൎഷം ഇല്ലാതാവുകയും, വിളവുകൾ നശിച്ച് ജനങ്ങൾക്ക് അന്നപാനാദികൾക്കു വഴിയില്ലാതെ ക്ഷാമം വൎദ്ധിച്ചു ധൎമ്മം നശിച്ച്, അധൎമ്മം ലോകത്തിൽ പരക്കുകയും ചെയ്തു

## ഭൂദുഃഖനിവേദനം.

അധാൎമ്മികന്മാരായ രാവണാദി രാക്ഷസന്മാരുടെ ഇത്തരമുള്ള ഉപദ്രവം നിമിത്തം ഭൂമിദേവി ഗോരൂപമെടുത്ത് ദേവേന്ദ്രന്റെ അടുക്കൽ പോയി "ലോകത്തിൽ ദുഷ്ടന്മാർ വൎദ്ധിച്ച് അധൎമ്മം പരത്തുകയാൽ ഭാരം സഹിക്ക വയ്യാതായിരിക്കുന്നു. അതുകൊണ്ടു ദുഷ്ടന്മാരെ നിഗ്രഹിച്ചു ശിഷ്ടപരിപാലനം ചെയ്തു ധൎമ്മത്തെ നിലനിൎത്തി ഭാരം തീൎത്തു തരേണമെ" എന്നപേക്ഷിച്ചു. ഈ സങ്കടനിവൃത്തി വരുത്തു

വാൻ-താൻ ശക്തനല്ലെന്നു കാണുകയാൽ ദേവേന്ദ്രനും മുപ്പത്തുമൂന്നു കോടി ദേവകളും, ഭൂമിദേവിയോടൊപ്പം സത്യലോകത്തു പോയി സൃഷ്ടികർത്താവായ ബ്രഹ്മാവിനോടു ഭൂമിദേവിക്കു നേരിട്ട സങ്കടങ്ങളെല്ലാം നമസ്കരിച്ചറിയിച്ചു. രാവണാദികളെ നശിപ്പിക്കുവാൻ തന്നാൽ അസാദ്ധ്യമാണെന്നും സംഹാരമൂർത്തിയായ പരമശിവനൊന്നിച്ച് നിവൃത്തിമാർഗ്ഗം ചിന്തിക്കാമെന്നും പറഞ്ഞ് ബ്രഹ്മാവും അവരോടൊന്നിച്ച് കൈലാസത്തിൽ പോയി ഭൂമിദേവിയുടെ സങ്കടം പരമശിവനെ ധരിപ്പിച്ചു. രാവണാദികൾ എന്തു തന്നെ തെററു ചെയ്താലും സ്വകേശന്റെ ഗോത്രജന്മാരായ അവരെ വധിപ്പാൻ തനിക്കു പാടുള്ളതല്ലെന്നും, വൈകുണ്ഠത്തിൽ പോയി മഹാവിഷ്ണുവിനോടു വിവരം ഉണർത്തിച്ചാൽ സങ്കടനിവൃത്തിയുണ്ടാവുമെന്നും പരമേശ്വരൻ ഉപദേശിച്ചു. ദേവകൾ ആ വഴി പാല്ക്കടൽ തീരത്തു പോയി പുരുഷസൂക്തംകൊണ്ടു വിഷ്ണുവിനെ സ്തുതിക്കയും, ഭഗവാൻ ശംഖചക്രധരനായി ദേവകളുടെ മദ്ധ്യത്തിൽ പ്രത്യക്ഷമായി ബ്രഹ്മാദികളോടു കുശലം ചോദിക്കയും ചെയ്തു. ഭക്തിശ്രദ്ധാവിനയങ്ങളോടുകൂടി ദേവകൾ, രാവണാദികളുടെ ഉപദ്രവത്തെ ഉണർത്തിച്ചതിനു ശേഷം ബ്രഹ്മാവ് മഹാവിഷ്ണുവിനെ നോക്കി ഇപ്രകാരം പറഞ്ഞു:—

"നിന്തിരുവടി കുറച്ചു കാലംകൂടി ഇങ്ങിനെ അശ്രദ്ധനായിരിക്കുന്ന പക്ഷം പ്രപഞ്ചമെന്ന വ്യവഹാരംതന്നെ തീരെ നശിക്കുമെന്നു മാത്രമല്ല, ദുർമ്മാർഗ്ഗികളായ രാക്ഷസന്മാരുടെ ഉപദ്രവം സഹിക്കാൻ പാടില്ലാതെയും ആയിത്തീരും."

മഹാവിഷ്ണു— ഹേ ദേവന്മാരേ! നിങ്ങൾ അശേഷം ഭയപ്പെടരുത്. ഞാൻ അയോദ്ധ്യയിൽ, ക്ഷത്രിയമഹാചക്രവർത്തിയും സത്യസന്ധനുമായ ദശരഥമഹാരാജാവിന്റെ പ്രഥമപുത്രനായി, രാമനെന്ന നാമത്തോടും ശംഖ്, ചക്രം, അനന്തൻ ഇവർ എന്റെ സഹോദരന്മാരുടെ നിലയിൽ ഭരത-ശത്രുഘ്ന-ലക്ഷ്മണന്മാരായും അവതരിച്ചു ദുഷ്ടസംഹാ

രം ചെയ്യാം. ആ അവതാരത്തിന്റെ പുഷ്ടിക്കായി നിങ്ങൾ എല്ലാവരും വാനരന്മാരായി അവതരിച്ച് എന്നെ സഹായിക്കണം. സഹസ്രാക്ഷനും സഹസ്രകിരണനും ബാലി, സുഗ്രീവൻ എന്ന പേരോടെ വാനരരാജാക്കന്മാരായി അവതരിക്കണം. ഹനുമാനായി രുദ്രനും, നീലനായി അഗ്നിയും, ജാംബവാനായി ബ്രഹ്മാവും അവതരിക്കണം. ഞാൻ മനുഷ്യാവതാരം എടുക്കാം. മനുഷ്യരാലും വാനരന്മാരാലുമല്ലാതെ രാവണാദികൾക്കു നാശം നേരിടുകയില്ല. നിങ്ങൾ മുമ്പിൽ അവതരിച്ചു പർവ്വതങ്ങളിലും വനങ്ങളിലും താമസിച്ചു കൊൾക. വനത്തിൽ വെച്ചു കാണാം.

എന്ന് അരുളിച്ചെയ്തു്, ഇന്ദ്രാദികളെ അനുഗ്രഹിച്ച് ഭഗവാൻ തിരോധാനം ചെയ്തു. കല്പനപോലെ ഇന്ദ്രാദി ദേവകളെല്ലാം വാനരന്മാരായവതരിച്ച് വനങ്ങളിലും പർവ്വതങ്ങളിലും അധിവാസമാക്കി.

## ദശരഥന്റെ പുത്രകാമേഷ്ടി.

സൂര്യവംശജനായ ദശരഥചക്രവർത്തിക്കു എത്രയോ അധികം വയസ്സായിട്ടും സന്തതിയില്ലായ്കയാൽ, തന്റെ പിൻകാലം രാജ്യം ഭരിപ്പാൻ ആളില്ലാതെയും, പുന്നാമമാകുന്ന നരകത്തിൽനിന്നു ത്രാണനം ചെയ്വാൻ ആളെ കാണാതെയും വ്യസനിച്ചു കുലഗുരുവായ വസിഷ്ഠമഹർഷിയോടു സങ്കടം ബോധിപ്പിച്ചു. പുത്രകാമേഷ്ടിയെന്ന യാഗം ചെയ്താൽ സന്താനലാഭം ഉണ്ടാകുമെന്നുള്ള ഗുരുവിന്റെ ഉപദേശത്തെ അനുസരിച്ച് ഋശ്യശൃംഗൻ എന്ന മഹർഷിയെ വരുത്തി ആ ഋഷിയെ യാഗത്തിന്റെ ഹോതാവായി നിശ്ചയിച്ച് യാഗം വിധിയാംവണ്ണം ആരംഭിച്ചു. യാഗാവസാനം ഹോമകുണ്ഡത്തിൽനിന്നു ഒരു ദേവത ആവിർഭവിച്ച് ദശരഥമഹാരാജാവിനു പായസം സമ്മാനിക്കയും ഈ പായസം ദശരഥൻ തന്റെ പത്നിമാരായ കൌസല്യക്കും കൈകേയിക്കും ഭാഗിച്ചു

കൊടുക്കുകയും ചെയ്തു. സുമിത്രയെന്നു പേരായി വേറെ ഒരു പത്നിയും കൂടെ ദശരഥന്നുണ്ടായിരുന്നു. അവർ കൌസല്യയും കൈകേയിയും തങ്ങൾക്കു കിട്ടിയ ഓഹരിയിൽനിന്ന് ഓരോ പങ്കു കൊടുത്തു. ഈ പായസം ഭക്ഷിച്ച ഉടനെ ദശരഥന്റെ ദാരങ്ങൾക്കെല്ലാം ഗർഭമായി.

## ശ്രീരാമാവതാരം.

മേടമാസത്തിൽ പുണർതം നക്ഷത്രം നവമി ദിവസം കൌസല്യ ഒരു പുത്രനെ പ്രസവിച്ചു. അന്ന് അഞ്ചു ഗ്രഹങ്ങൾ ഉച്ചത്തിലും നാലു ഗ്രഹങ്ങൾ പതിനൊന്നിലുമാണ് സ്ഥിതി ചെയ്തിരുന്നത്. മഹാവിഷ്ണുവിന്റെ അവതാരമായിരുന്ന ഈ കുട്ടിക്ക് ശ്രീരാമൻ എന്നു നാമകരണം ചെയ്തു. പിന്നെ കൈകേയി പ്രസവിച്ച് ഭരതൻ എന്ന് ഒരു കുട്ടിയും, സുമിത്ര പ്രസവിച്ചു ലക്ഷ്മണൻ, ശത്രുഘ്നൻ, എന്നു രണ്ടു കുട്ടികളും ഉണ്ടായി. ഇങ്ങിനെ പുത്രകാമേഷ്ടി യാഗത്തിന്റെ ഫലമായി ദശരഥമഹാരാജാവിനു മൂന്നു പത്നിമാരിൽ കൂടി നാലു സന്താനങ്ങളുമുണ്ടായി. പുത്രന്മാരെ അഞ്ചാം വയസ്സിൽ യഥാവിധി വിദ്യാഭ്യാസത്തിന്നായി വസിഷ്ഠമഹർഷിയെ ഏല്പിച്ചു. ശ്രീരാമാദികൾ അക്ഷരവിദ്യ, ആയുധവിദ്യ മുതലായ എല്ലാ വിദ്യകളും പഠിച്ച് വിദ്യാപാരംഗതന്മാരായിത്തീർന്നു.

## വിശ്വാമിത്രാഗമനം.

ഇങ്ങിനെയിരിക്കുന്ന കാലത്താണു വിശ്വാമിത്രമഹർഷി അയോദ്ധ്യയിൽ പോയി, താൻ സിദ്ധാശ്രമത്തിൽവെച്ചു ചെയ്യാൻ നിശ്ചയിച്ചിട്ടുള്ള യാഗരക്ഷക്കായി ശ്രീരാമനേയും ലക്ഷ്മണനേയും കൂടെ അയച്ചു തരേണമെന്നു ദശരഥനോടു ആവശ്യപ്പെട്ടത്. രാമലക്ഷ്മണന്മാർ ചെറുപ്പമാണെന്നും, അവർ ധനുർവ്വേദസാധകം പൂർത്തിയായിട്ടില്ലെന്നും അതുകൊണ്ടു യാഗരക്ഷക്കു താൻ തന്നെ വന്നു കൊള്ളാമെന്നും ദശര

ഥൻ പറഞ്ഞു നോക്കിയെങ്കിലും, ക്രോധത്തിൽ അഗ്രഗം കൂടി തനിക്കു ശരിയല്ലെന്നു വിശ്വാമിത്രൻ പറഞ്ഞു ഭീഷണിപ്പെടുത്തുകയാലും രാമലക്ഷ്മണന്മാർ വിശ്വാമിത്രനോടൊപ്പം പോകുന്നതുകൊണ്ടു പല ഗുണങ്ങളും സിദ്ധിപ്പാനുണ്ടെന്നു ഗുരുവായ വസിഷ്ഠമഹർഷി ഉപദേശിക്കയാലും, ദശരഥൻ രാമലക്ഷ്മണന്മാരെ വിശ്വാമിത്രനെ ഏല്പിച്ചു കൊടുത്തു. സിദ്ധാശ്രമത്തിലേക്കു പോകുംവഴിക്കു രാമലക്ഷ്മണന്മാർക്കു ദാഹമോഹാദികൾ ബാധിക്കാതിരിപ്പാൻ ബലയെന്നും അതിബലയെന്നും രണ്ടു മന്ത്രങ്ങളെ അവർക്കു വിശ്വാമിത്രമഹർഷി ഉപദേശിച്ചു കൊടുത്തു.

## താടകാ വധം.

രാമലക്ഷ്മണന്മാരും വിശ്വാമിത്രനും പാലവനത്തിൽ എത്തിയപ്പോൾ വിശ്വാമിത്രൻ ഇങ്ങിനെ പറഞ്ഞു:—

ഹേ! രാഘവ! ഈ വനത്തിന്റെ പേർ പാലവനം എന്നാണ്. ഉഷ്ണാധിക്യത്താൽ ഭൂമിദേവി കൂടി ഈ പ്രദേശത്തിൽ കൂടി സഞ്ചരിക്കാറില്ല. ഈ വനത്തിലെ ദേവതയായ ദുർഗ്ഗ, വനത്തിൽ സ്ഥിതി ചെയ്വാൻ പാടില്ലാതെയും, വിട്ടു പോവാൻ തരമില്ലാതെയും വനത്തിനു ചുററും സഞ്ചരിച്ചുകൊണ്ടിരിക്കയാണ്. ദഹിച്ചു പോകുമെന്ന ഭയത്താൽ സൂർയ്യന്റെ രഥംകൂടി ഈ വനത്തിന്റെ ഉപരിമാർഗ്ഗത്തിൽ കൂടി സഞ്ചരിക്കാറില്ല. ഇത്ര ദുസ്സഹമായ ഉഷ്ണാധിക്യമുള്ള ഈ വനത്തിൽ, പതിനായിരം മദിച്ച ആനകളുടെ ശക്തിയോടുകൂടി താടക എന്നു പേരായി ഒരു രാക്ഷസി പാർക്കുന്നുണ്ട്. ഇവൾ പിടിച്ചു ഭക്ഷിച്ച മഹർഷിമാരുടേയും മററും അവശിഷ്ടമായ അസ്ഥികളാണ പർവ്വതാകാരമായി നാം കാണുന്നത്. ഇവൾ കാരണം യാതൊരു യാഗാദിഹോമങ്ങളും ചെയ്വാൻ നിവൃത്തിയില്ലാതെ വന്നിട്ടുണ്ട്. മഹാപാതകിയായ ഇവളെ നീ വധിക്കണം. ഇവളെ സംബന്ധിച്ചേടത്തോളം സ്ത്രീഹത്തിയെപ്പററി ആലോചിപ്പാനേയില്ല.

ഇതു കേട്ടപ്പോൾ താടകയെ ഒന്നു കാണ്മാൻ മാൎഗ്ഗമെന്താണെന്നു ശ്രീരാമൻ ചോദിക്കയും വില്ലിന്റെ ഞാണൊലി കേട്ടാൽ ആ മാത്രയിൽ അട്ടഹസിച്ച് അവൾ വരുമെന്നു മഹൎഷി പറകയും ചെയ്തു. ശ്രീരാമൻ വില്ലിനെ കൎണ്ണാന്തം വലിച്ചു ഞാണേററി ശിലധ്വനി ചെയ്തപ്പോൾ ലോകം നടുങ്ങുംവിധം അട്ടഹസിച്ച്, വൃക്ഷങ്ങളെ പറിച്ചെടുത്ത് ആയുധമാക്കി താടക നേരിട്ടു വരുന്നതായി ശ്രീരാമൻ കണ്ടു. ഒരു അസ്ത്രം തൊടുത്തയക്കുകയും രാമസായകം ഏററു താടക മരിക്കുകയും ചെയ്തു.

## വിശ്വാമിത്രയാഗരക്ഷ.

താടകാവധത്താൽ സന്തുഷ്ടനായ വിശ്വാമിത്രൻ രാമലക്ഷ്മണന്മാരോടൊപ്പം സിദ്ധാശ്രമത്തിലെത്തി യാഗം ആരംഭിച്ചു. താടകയുടെ പുത്രന്മാരായ സുബാഹുവും മാരീചനും അമ്മയുടെ മരണവൃത്താന്തമറിഞ്ഞ് മായാവികളായ രാക്ഷസസൈന്യത്തോടുകൂടി വിശ്വാമിത്രന്റെ ആശ്രമത്തിനു മേൽഭാഗം ആകാശവീഥിയിൽനിന്നു, യാഗം മുടക്കുവാനായി രക്തമാംസങ്ങൾ വൎഷിപ്പാൻ തുടങ്ങി. യാഗരക്ഷകന്മാരായ രാമലക്ഷ്മണന്മാർ സുബാഹുവിനേയും പടകളേയും യുദ്ധം ചെയ്തു നശിപ്പിച്ചു. മാരീചൻ മാനിന്റെ വേഷമെടുത്ത് ഓടി രക്ഷപ്രാപിപ്പാൻ ശ്രമിച്ചുവെങ്കിലും രാമശരം പിന്തുടൎന്നു തന്നെ വിടുന്നതല്ലെന്നു കണ്ട് ശ്രീരാമന്റെ അടുക്കൽ വന്നു ശരണം പ്രാപിക്കയും ധൎമ്മം വിചാരിച്ച് അവനെ വിട്ടയക്കുകയും ചെയ്തു. വിശ്വാമിത്രയാഗം ശ്രീരാമന്റെ രക്ഷയിൽ മംഗളമായി പൎയ്യവസാനിച്ചു.

## അഹല്യാമോക്ഷം.

അങ്ങിനെയിരിക്കുമ്പോൾ വിദേഹരാജാവിന്റെ രാജ്യമായ മിഥിലയിൽ വിവാഹമുണ്ടെന്നു കേട്ട് ആയതു കാണ്മാൻ വിശ്വാമിത്രനോടൊപ്പം രാമലക്ഷ്മണന്മാർ മിഥിലയി

ലേക്ക പുറപ്പെട്ടു. മദ്ധ്യത്തിൽ ശ്രീരാമന്റെ പാദസ്പർശത്താൽ ശിലയായി കിടന്നിരുന്ന അഹല്യക്ക ശാപമോക്ഷം സിദ്ധിക്കയും അവൾ ഭഗവാനെ നമസ്കരിക്കയും ചെയ്തു. അഹല്യ ഇപ്രകാരം ശിലയാവാനുള്ള കാരണം, പണ്ടു ദേവേന്ദ്രൻ അവളെ പ്രാപിച്ച വിവരം ഭൎത്താവായ ഗൌതമമഹൎഷി അറിഞ്ഞു അവളെ ശപിക്കയാലാണെന്നു വിശ്വാമിത്രൻ രാഘവനെ പറഞ്ഞു മനസ്സിലാക്കി. യാത്ര പിന്നെയും തുടൎന്ന്, വിശ്വാമിത്രാദികൾ വേഗം മിഥിലയിൽ എത്തിച്ചേൎന്നു. മിഥിലാരാജധാനിയുടെ ഗോപുരത്തിന്നരികെയായിരുന്നു അവിടത്തെ കന്യാഗൃഹം. ഈ കന്യാഗൃഹത്തിൽ ഗോപുരം കടന്നു വരുന്നവരുടെ ഛായ പ്രതിഫലിച്ചു കാണത്തക്കവിധം ഒരു കണ്ണാടി വെച്ചിരുന്നു. ശ്രീരാമൻ ഗോപുരദ്വാരത്തിന്നരികെയുള്ള പോൎസ്സയിലിരുന്ന മുഖം കഴുകുന്നതു ദൎപ്പണത്തിൽ പ്രതിഫലിച്ചു കണ്ടപ്പോൾ, ആരാണെന്നറിവാൻ സീതാദേവി ജനവാതിലൂടെ അധോമുഖിയായി നോക്കി; ജാനകിയുടെ പ്രതിബിംബം പോൎസ്സയിൽ കണ്ട് ഭഗവാൻ ഊൎദ്ധ്വമുഖനായും നോക്കി. ഇങ്ങിനെ രണ്ടു പേരും അന്യോന്യം കാണ്മാൻ ഇടവന്നു. വിശ്വാമിത്രമഹൎഷിയെ ജനകരാജാവു വിധിപ്രകാരം എതിരേററ് സ്വാഗതം പറഞ്ഞിരുത്തിയതിന്നു ശേഷം മഹൎഷിയുടെ കൂടെ ഉണ്ടായിരുന്ന ബാലന്മാർ ആരാണെന്നറിവാൻ കാംക്ഷിച്ചു.

ത്ര്യംബകഭഞ്ജനം.

വിശ്വാമിത്രൻ— അയോദ്ധ്യാരാജാവായ ദശരഥചക്രവൎത്തിയുടെ സീമന്തപുത്രനായ രാമനാണ് ഇത്. മററെ ബാലൻ ദശരഥന്റെ മൂന്നാമത്തെ പുത്രനായ ലക്ഷ്മണനാണ്. എന്റെ യാഗരക്ഷകന്മാരായി ഇവരെ ഞാൻ ആശ്രമത്തിലേക്ക കൂട്ടിക്കൊണ്ടു വന്നിരുന്നു. ഇവർ മിഥിലക്ക വരേണമെന്നു ആലോചിച്ചിരുന്നില്ല. യാഗരക്ഷക്കായി വരുംവഴിക്ക ദുഷ്ടയായ താടകയെ കൊന്നതു ഈ രാമനാ

ണ്. യാഗവിഘ്നത്തിനായി വന്ന സുബാഹുവിനേയും അനുചരന്മാരേയും കൊന്നു, മാരീചന്നു അഭയം കൊടുത്ത് യാഗരക്ഷ ചെയ്തതും ഈ രാമൻ തന്നെയാണ്. ജനകരാജ്യത്തിൽ ത്രൈയംബകമെന്ന പാരമേശ്വരമായ വില്ലിനെ ഭജിപ്പാറുണ്ടെന്നു കേട്ട് ആ വില്ലിനെ കാണ്മാനായി ഇങ്ങോട്ടു വന്നതാണ്. വരുംവഴിക്ക് ഈ രാമന്റെ പാദസ്പർശം ഹേതുവായി കല്ലായി കിടന്നിരുന്ന അഹല്യക്കു ശാപമോക്ഷവും സിദ്ധിച്ചു. ഇത്രയും അത്ഭുതപൂർവ്വമായ പ്രഭാവത്തെ ബാലദശയിൽ തന്നെ കാട്ടിയ ഈ രാമലക്ഷ്മണന്മാർ അങ്ങയുടെ അതിഥികളായി വന്നതു സുകൃതമായിട്ടുണ്ടെന്നാണ് എന്റെ അഭിപ്രായം. ഇവിടെയുള്ള ആ ശ്രുതിപ്പെട്ട വില്ലിന്റെ ബലത്തെ പരീക്ഷിപ്പാൻ ശ്രീരാമന്നു അവസരം ലഭിക്കേണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഹേ! ജനകരാജൻ! ആ വില്ലിനെ ഇവിടേക്കു കൊണ്ടുവരുവാനായി ആജ്ഞാപിച്ചാലും."

ഇതു കേട്ട് സന്തോഷഭരിതനായ ജനകൻ ത്രൈയംബകചാപത്തെ എടുപ്പിച്ചു കൊണ്ടുവരുവാൻ മന്ത്രിയെ അയച്ചു. എത്രയോ ആയിരം ഭടന്മാർകൂടിയാണ് ആ ചാപത്തെ സഭയിൽ കൊണ്ടുവന്നു വെച്ചത്. ശ്രീരാമന്റെ ഭുജബലത്തെ കാണ്മാൻ അനേകം ജനങ്ങൾ വന്നുകൂടിയിരുന്നു. ശ്രീരാമൻ ഇടത്തെ കൈകൊണ്ടു വില്ലെടുത്തു കുലയേറ്റിയതെപ്പോഴാണെന്നും, ആ വില്ലിനെ മുറിച്ചത് എപ്പോഴാണെന്നും കാണികൾക്കു തിരിച്ചറിവാൻ സാധിക്കാത്തവിധം നിമിഷംകൊണ്ടു വില്ലു രണ്ടു കഷ്ണമായി നിലത്തുവീണു. ഘോരമായ ഒരു ശബ്ദം മാത്രമാണ് എല്ലാവരും കേട്ടത്.

## സീതാപാണിഗ്രഹണം

ത്രൈയംബകവില്ലിനെ ഖണ്ഡിക്കുന്നാൾക്കു സീതയെ പാണിഗ്രഹണം ചെയ്തുകൊടുപ്പാൻ പ്രതിജ്ഞ ചെയ്തിട്ടുള്ള ജനകരാജാവ് ഈ ശുഭസന്ദർഭത്തിൽ തന്നെ ആയതു കഴി

പ്പാൻ നിശ്ചയിച്ചു. ഇതിന്നുശേഷം ജാനകി ശ്രീരാമന്റെ കഴുത്തിൽ മാല അണിയിച്ചു ഭർത്താവായി സ്വീകരിക്കയും ചെയ്തു. അളവററ സന്തോഷത്തിൽ മഗ്നനായ ജനകരാജാവു നടന്ന സംഭവങ്ങളെല്ലാം അറിയിപ്പാനായി ദശരഥചക്രവർത്തിയുടെ അടുക്കലേക്ക് എഴുത്തുംകൊണ്ടു ദൂതനെ അയച്ചു. ദശരഥനും വിവരം അറിഞ്ഞു വളരെ സന്തുഷ്ടനായി സുമന്ത്രാദികളായ മന്ത്രിമാരോടും, കൈകേയി തുടങ്ങിയ പത്നിമാരോടും, ഭരതശത്രുഘ്നന്മാരോടും, പരിവാരങ്ങളോടും കൂടി അപ്പോൾ തന്നെ മിഥിലാരാജ്യത്തേക്കു പുറപ്പെട്ടു. ജനകരാജാവു ഈ അതിഥികളെ രാജയോഗ്യമായ ഉപചാരത്തോടെ എതിരേററു ജനകരാജധാനിയിൽ കൊണ്ടുവന്നു കുശലപ്രശ്നങ്ങൾ ചെയ്തതിന്നു ശേഷം ശുഭമുഹൂർത്തത്തിൽ വൈദേഹിയുടെ പാണിഗ്രഹണം മംഗളമായി കഴിപ്പിച്ചു. ജനകരാജാവിന്റെ പുത്രിമാരായ ശ്രുതകീർത്തിയെ ഭരതനും, ഊർമ്മിളയെ ലക്ഷ്മണനും, മാണ്ഡവിയെ ശത്രുഘ്നനും പിതാവിന്റെ അനുജ്ഞയോടെ പാണിഗ്രഹണം ചെയ്തു. എണ്ണമില്ലാത്ത തന്റെ പുത്രിമാൎക്കായി ജനകൻ സ്ത്രീധനവും കൊടുത്തു ദശരഥാദികളെ യഥായോഗ്യം അയോദ്ധ്യക്കു യാത്രയാക്കുകയും ചെയ്തു.

ഭാൎഗ്ഗവരാമദൎശനം

ശ്രീപരമേശ്വരന്റെ ത്രൈയംബകമെന്ന വില്ലൊടിച്ച വൎത്തമാനം കേട്ട് അതിന്റെ കൎത്താവിനെ കാണ്മാനായി കോപിഷ്ഠനും ക്ഷത്രിയദ്വേഷിയുമായ പരശുരാമൻ ദശരഥാദികളുടെ മാൎഗ്ഗമദ്ധ്യത്തിൽവന്നു അവരെ തടുത്തുനിൎത്തിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു:—

ഭാൎഗ്ഗവരാമൻ:—എടോ! നീ ആരാണ്? നിന്നെ കണ്ടാൽ ക്ഷത്രിയനാണെന്നു തോന്നും. നിന്നെ ഞാൻ അനുഗ്രഹിക്കുന്നു.

ശ്രീരാമൻ—അങ്ങയെ ഒരു ബ്രാഹ്മണനാണെന്ന നിലയിൽ ഞാൻ നമസ്കരിക്കുന്നു.

ഭാൎഗ്ഗവരാമൻ—നീ ഒരു ക്ഷത്രിയരാജകുമാരനായിരിക്കെ സ്ത്രീയായ താടകയെ കൊന്നതെങ്ങിനെ? സ്ത്രീവധം രാജാക്കു

നമുക്ക് പ്രത്യക്ഷമായിട്ടുള്ളതും ശാസ്ത്രത്താൽ നിരോധിക്കപ്പെട്ടിട്ടുണ്ടല്ലൊ.

ശ്രീരാമൻ—അങ്ങുന്നു സ്വന്തം അമ്മയെ കുല ചെയ്യാളാണ്. മാതൃഹത്തി, ശാസ്ത്രത്താൽ സാധൂകരിക്കാമോ?

ഭാൎഗ്ഗവരാമൻ—എന്റെ പിതാവായ ജമദഗ്നിമഹൎഷിയുടെ ആജ്ഞയെ ലംഘിപ്പാൻ പാടില്ലായ്കകാരണത്താലാണ് ഞാൻ അമ്മയെ കുല ചെയ്തത്.

ശ്രീരാമൻ—എന്റെ ഗുരുവായ വിശ്വാമിത്രമഹൎഷിയുടെ ആജ്ഞയെ ലംഘിപ്പാൻ പാടില്ലായ്കകാരണത്താലാണ് ആ ദുഷ്ടയായ താടകയെ ഞാൻ കൊന്നത്.

ഭാൎഗ്ഗവരാമൻ—നിസ്സാരമായ ഒരു വില്ലു മുറിച്ചതുകൊണ്ടു നിണക്കു കുറെ ഗൎവ്വുണ്ടെന്നു തോന്നുന്നു. സൂക്ഷിച്ചു സംസാരിക്കണം.

ശ്രീരാമൻ—അങ്ങുന്ന് ഒരു ബ്രാഹ്മണനായതുകൊണ്ട് ഇതിന്നു ശരിയായ ഉത്തരം പറയുന്നില്ല. വെറുതെ ശണ്ഠ കൂട്ടീട്ട് എന്തു കാൎയ്യം?

ഭാൎഗ്ഗവരാമൻ—നീ ത്രൈയംബകചാപം മുറിച്ചു. ഇതാ ഈ ചാപം ഒന്നു വളക്കുക. സാമൎത്ഥ്യം കാണട്ടെ.

ഭാൎഗ്ഗവരാമൻ കൊടുത്ത വില്ലു വളച്ചു ഞാണേറ്റി അസ്ത്രം തൊടുത്ത്, ആ അസ്ത്രത്തിന്നു ലക്ഷ്യമെന്താണെന്നു ശ്രീരാമൻ ചോദിച്ചു.

ഭാൎഗ്ഗവരാമൻ— ഈ അസ്ത്രത്തിന്നു യാതൊരു ലക്ഷ്യവും കാട്ടിത്തരുവാൻ എനിക്കില്ല. നിന്നെ പരീക്ഷിപ്പാൻ ബുദ്ധിയില്ലായ്കയാലാണു ഞാൻ ശ്രമിച്ചത്. എന്റെ തപശ്ശക്തി മുഴുവനും നിന്റെ അസ്ത്രത്തിന്നു ലക്ഷ്യമാകാം.

എന്നു പറഞ്ഞു തന്നെ അവലംബിച്ചിട്ടുള്ള വിഷ്ണുകലയെ ശ്രീരാമങ്കൽ സമൎപ്പിച്ച്, ഭഗവാന്റെ അനുമതിയോടുകൂടി പരശുരാമൻ വീണ്ടും തപസ്സിന്നു തന്നെ പോയി. സംതൃപ്തന്മാരായ ദശരഥാദികൾ അയോദ്ധ്യയിൽ മടങ്ങിയെത്തി സുഖമായി വാണു.

—————

കേരള സാഹിത്യ അക്കാദമി

# കമ്പരുടെ

# രാമായണകഥ

## അയോദ്ധ്യാകാണ്ഡം

### രാമപട്ടാഭിഷേകം

സീതാപരിണയം കഴിഞ്ഞ് പന്ത്രണ്ടു സംവത്സരത്തോളം ദശരഥചക്രവൎത്തി തന്നെ രാജ്യം ഭരിച്ചതിനു ശേഷം 'വാൎദ്ധകേ മുനിവൃത്തീനാം' എന്ന പ്രമാണമനുസരിച്ചു ശ്രീരാമനായ മൂത്ത മകനെ രാജാവായഭിഷേകം ചെയ്യാൻ തീൎച്ചപ്പെടുത്തി. അഭിഷേകമുഹൂൎത്തമൊക്കെ നിശ്ചയിച്ചു വിവരം ബന്ധുമിത്രങ്ങളെ ദൂതന്മാർ മുഖേന അറിയിച്ചു. അഭിഷേകത്തിനുള്ള സംഭാരങ്ങളെല്ലാം ഒരുക്കി. നഗരവീഥികൾ അലങ്കരിച്ചു. പ്രജകൾ ഉത്സവാഘോഷത്തിനൊരുങ്ങിത്തുടങ്ങി. ഈ വിവരങ്ങളൊക്കെ മനസ്സിലാക്കിയ മന്ഥര, ഈ പട്ടാഭിഷേകം മുടക്കേണമെന്ന ഉദ്ദേശത്തോടെ, ദശരഥപത്നിയായ കൈകേയിയെ ചെന്നു കണ്ട് ഇപ്രകാരം പറഞ്ഞു.

### പട്ടാഭിഷേകവിഘ്നം

മന്ഥര —കൌസല്യാപുത്രനായ രാമനെ നാളെ രാജാവാക്കി അഭിഷേകം ചെയ്യാൻ പോകുന്ന വിവരം നീ മനസ്സിലാക്കീട്ടില്ലന്നു വരുമോ! കൈകേയി! നിന്റെ മകൻ ഭരതൻ എവിടെ? അവനില്ലാത്ത തരം നോക്കി കൌസല്യ മഹാരാജാവിനോടു കസൃതി പറഞ്ഞു പറ്റിച്ച പണിയാണിത്. രാമൻ രാജാവായാൽ പിന്നെ നിന്റെ മകന് ഈ ജന്മം

രാജപട്ടം കിട്ടുമോ? ഭരതൻ സന്ന്യസിക്കുക തന്നെ വേണം. നീ കൌസല്ല്യയുടെ ദാസിയായിരിപ്പാനാണൊ ആഗ്രഹിക്കുന്നത്? ദശരഥരാജാവിനു എല്ലാ പത്നിമാരിലും വെച്ചു നിന്നെയാണ് അധികം പ്രതിപത്തിയെന്നു നടിച്ചിട്ടു ഫലമൊന്നുമില്ല. നീ സാമാന്യം വിഡ്ഢിയാണെന്നു തോന്നുന്നു. അല്ലെങ്കിൽ വരാൻ പോകുന്ന കാൎയ്യമൊക്കെ ഞാൻ പലതവണയും നിന്നോടു പറഞ്ഞിട്ടുണ്ട്. രാമൻ രാജാവായാൽ അന്തഃപുരത്തിലെ സർവ്വാദ്ധ്യക്ഷ്യം കൌസല്ല്യക്കായി. ദശരഥനാണെങ്കിൽ വീടും കാടും വ്യത്യാസം തോന്നാത്ത കാലവുമായി. നിണക്കാണെങ്കിൽ നിന്റെ കാൎയ്യം നേടുവാൻ വശതയുമില്ല. ഈ ദുൎഘടത്തിൽ നിന്നു രക്ഷ കിട്ടുവാൻ ഒരു വഴിമാത്രമെ ഇനിയുള്ളൂ. വേണമെങ്കിൽ ഞാൻ അതു പറഞ്ഞുതരാം. ദശരഥരാജാവു നിണക്കു പണ്ടു തന്നിട്ടുള്ള രണ്ടു വരങ്ങൾ, അവസരമാകുമ്പോൾ വാങ്ങാമെന്ന നിലയിൽ നീ നിൎത്തിവെച്ചിട്ടുണ്ടല്ലോ. ആ വരം വാങ്ങുവാനുള്ള നല്ല സന്ദൎഭം ഇതാണ്. രാജ്യാഭിഷേകം ഭരതനു ചെയ്യേണമെന്നും രാമൻ പതിനാലു സംവത്സരം കാട്ടിൽ പോയി പാൎക്കേണമെന്നും, ഇങ്ങിനെ രണ്ടു വരം തരുവാൻ രാജാവിനോടാവശ്യപ്പെടുക. പക്ഷെ കാൎയ്യങ്ങൾ ശരിപ്പെട്ടുവെന്നു വരാം.”

മന്ഥരയുടെ ഈ വിധത്തിലുള്ള ഏഷണി കേട്ടു കൈകേയിയുടെ മനസ്സിളകുകയും, അവളെ ഒരു രത്നമാല സമ്മാനിച്ചു മടക്കി അയക്കുകയും ചെയ്തു. മഹാരാജാവു തന്നോടു കാണിക്കുന്ന പ്രേമം വെറും നാട്യമാണെന്നുള്ള പരിഭവത്തോടെ കൈകേയി പള്ളിയറയിൽ വ്യസനിച്ചു കിടന്നു. ദശരഥൻ പള്ളിയറയിൽ വന്നപ്പോൾ കൈകേയി കരഞ്ഞുംകൊണ്ടു കിടക്കുന്നതുകണ്ട് കാരണം ചോദിച്ചപ്പോൾ,

കൈകേയി—ആളുകളുടെ യഥാൎത്ഥമായ സ്വഭാവം അറിവാൻ വലിയ പ്രയാസമാണ്. എന്റെ മകനെ രാജ്യ

ത്തിൽനിന്നു പുറത്തേക്കയച്ചു, കൌസല്യാപുത്രനായ രാമനു അഭിഷേകവും അങ്ങുന്നു നിശ്ചയിച്ചു. കാൎയ്യമെല്ലാം കൌസല്യക്കും കാപട്യമെല്ലാം എനിക്കും എന്നാണു വന്നിട്ടുള്ളത്. അതിരിക്കട്ടെ, അങ്ങുന്ന് ചോദിക്കുമ്പോൾ തരാമെന്നു പറഞ്ഞിട്ടുള്ള രണ്ടു വരം ഇപ്പോൾ തരേണമെന്നപേക്ഷിച്ചുകൊള്ളുന്നു.

ദശരഥൻ—പ്രിയെ! നിന്റെ മകൻ നിന്റെ അച്ഛന്റെ രാജധാനിയിലേക്കാണല്ലൊ പോയിട്ടുള്ളത്. അഭിഷേകത്തിനു കൂട്ടിക്കൊണ്ടുവരുവാൻ ആൾ പോയിട്ടും ഉണ്ട്. രാമന്റെ പട്ടാഭിഷേകസമയത്തു ഭരതൻ ഇവിടെ എത്താതിരിക്കയുമില്ല. അതിലാണൊ നിനക്കു വ്യസനം. പിന്നെ വരത്തെ സംബന്ധിച്ചേടത്തോളം അന്യഥാ ഞാൻ പറഞ്ഞിട്ടുമില്ലല്ലൊ.

കൈകേയി—അങ്ങുന്ന് വാഗ്ദത്തം നിലനിൎത്തണമെന്നു മോഹിക്കുന്നുണ്ടെങ്കിൽ ഒന്നാമതായി ഭരതനെ രാജാവാക്കി അഭിഷേകം ചെയ്യണം. രണ്ടാമത് രാമനെ പതിനാലു സംവത്സരകാലം കാട്ടിൽ പാൎപ്പിക്കുകയും വേണം. ഇതാണ് എന്റെ രണ്ടു പ്രാൎത്ഥന.

ദശരഥൻ— കൈകേയി! നീ സ്വബുദ്ധിയോടെയാണു സംസാരിക്കുന്നതെന്നു ഞാൻ വിശ്വസിക്കുന്നില്ല. മൂത്തവനല്ലെ രാജ്യാവകാശി. അവനെയല്ലെ അഭിഷേകം ചെയ്യേണ്ടത്. അതല്ലെ ക്ഷത്രിയധൎമ്മം. ലോകാപവാദത്തിനു ഹേതുവും, സ്മൃതിവിരോധവുമായ കൎമ്മം നടത്താമൊ? നിനക്ക് രാമനോയാണു ഭരതനോക്കാൾ സ്നേഹമെന്നു പറയാറുണ്ടല്ലൊ. അവർ തമ്മിൽ നിനക്കെന്താണ് ഭേദം?

കൈകേയി— അങ്ങുന്നു പറയുന്നത് ശരിയായിരിക്കാം. എന്നാൽ സ്മൃതിയിൽ സത്യവിരോധം ചെയ്യാമെന്നു പറഞ്ഞിട്ടില്ലല്ലൊ. നിന്തിരുവടിയുടെ പൂൎവ്വന്മാർ സത്യരക്ഷക്കുവേണ്ടി വലിയ കഷ്ടങ്ങളെല്ലാം അനുഭവിച്ചിട്ടുണ്ട്. നി

കേരള സാഹിത്യ അക്കാദമി

ബിചക്രവൎത്തിയാണെങ്കിൽ ഒരു പക്ഷിയുടെ രക്ഷക്കുവേണ്ടി തന്റെ ദേഹത്തിലുള്ള മാംസത്തെ കത്തികൊണ്ടറുത്ത് വേടനു ദാനം ചെയ്തതായി കേട്ടിട്ടുണ്ട്. ഹരിശ്ചന്ദ്രമഹാരാജാവാണെങ്കിൽ സത്യരക്ഷക്കായി തന്റെ സ്വന്തം പുത്രനേയും കളത്രത്തേയും അന്യനു വിററ് ചണ്ഡാളന്റെ അടിമയായിരിപ്പാൻ കൂടി മടിച്ചില്ല. ഇങ്ങിനെയുള്ള സത്യസന്ധന്മാരുടെ വംശജൻ തന്നെയാണല്ലൊ അങ്ങുന്ന്. സത്യരക്ഷ അങ്ങുന്നും ചെയ്യുമെന്നു വിശ്വസിക്കുന്നു.

ദശരഥൻ— പ്രിയെ! നിന്റെ വാക്ക് ക്രൂരാൽ ക്രൂരതരമായിരിക്കുന്നുവല്ലൊ. എന്നെ പരീക്ഷിക്കയാണൊ നീ ചെയ്യുന്നത്. അങ്ങിനെയാണെങ്കിൽ ഞാൻ കൃതാൎത്ഥനായി. നിന്റെ മകനു രാജ്യാഭിഷേകം ചെയ്യേണമെന്നല്ലാതെ രാമനെ കാട്ടിലേക്കു പറഞ്ഞയക്കേണമെന്നു മോഹിപ്പാനുള്ള കാരണമെന്താണ്? രാമൻ എന്റെ പ്രാണതുല്യനായതുകൊണ്ടു അവനെ വിട്ടു ഞാൻ അധികം കാലം ജീവിച്ചിരിക്കുമെന്നു തോന്നുന്നുണ്ടൊ?

ദശരഥചക്രവൎത്തിയുടെ ഈ വാക്കുകളൊന്നും കൈകേയി കൂട്ടാക്കീല്ല. കൈകേയിയുടെ വാശിയും, സത്യവിരോധം വരുന്നതിലുള്ള ഭയവും, വരാൻപോകുന്ന രാമവിരഹത്തിലുള്ള വ്യസനവും ഒക്കെക്കൂടി ദശരഥൻ വ്യസനാക്രാന്തനായി മോഹിച്ചു ഭൂമിയിൽ പതിച്ചു. ഉടനെ കൈകേയി രാമനെ ആളെ അയച്ചു വരുത്തി "ഹേ! രാഘവ! അച്ഛൻ നിന്നോടു ഒരു കാൎയ്യം മുഖത്തു നോക്കി പറവാൻ മടിച്ചാണു ഇങ്ങിനെ കിടക്കുന്നത്. പറവാനുള്ള ഭാരം എന്നെ ഏല്പിച്ചിരിക്കയാണ്. രാജ്യാഭിഷേകം ഭരതനാണു വേണ്ടതെന്നും, നീ പതിനാലു സംവത്സരം കാട്ടിൽ പോയി താമസിക്കേണമെന്നുമാണു നിന്റെ അച്ഛന്റെ കല്പന."

ശ്രീരാമൻ— മാതാവെ! പിതാവിന്റെ കല്പന എന്തായാലും അതു കേട്ടു നടക്കുന്നത് മക്കളുടെ ധൎമ്മമാണ്. ഞാ

താണ് എനിക്കു സന്തോഷം. രാജ്യം ഭരിക്കാനുള്ള പ്രാപ്തി ഭരതനുണ്ട്. കാട്ടിൽ വസിപ്പാനുള്ള സഹനശക്തി എനിക്കുമുണ്ട്. നാട്ടിൽ ഐഹികസുഖത്തിനുള്ള പുണ്യസമ്പാദനമെന്ന സുഖവുണ്ട്. ഞാൻ പാരത്രികസുഖത്തെ കാംക്ഷിക്കുന്നവനായതുകൊണ്ടു വനവാസം കല്പിച്ചു തന്നത് ഒരു അനുഗ്രഹമായിരിക്കുന്നു. മാതാവിനു എന്റെ നേരെയുള്ള വാത്സല്യാതിരേകം ഒന്നുകൊണ്ടു മാത്രമാണ് ഇതെനിക്ക് സാധിച്ചത്. എന്റെ പെറ്റമ്മയായ കൌസല്യ കൂടി ഇങ്ങിനെ ഒരു ഉപകാരം എനിക്കു ചെയ്യുമെന്നു ബോദ്ധ്യമില്ല.

എന്നും പറഞ്ഞു കൈകേയിയേയും അച്ഛനേയും നമസ്കരിച്ചു വിടവാങ്ങി രാഘവൻ കൌസല്യയുടെ ഗൃഹത്തിലേക്കു പോയി നടന്ന സംഭവങ്ങളെല്ലാം അമ്മയോടു പറഞ്ഞു. ഇതൊക്കെ കേട്ട് കൌസല്യ ദുഃഖപരവശയായി തീൎന്നു.

കൌസല്യ— മകനേ! കൈകേയിയുടെ മകൻ ഭരതനെ രാജാവായി അഭിഷേകം ചെയ്തുകൊള്ളട്ടെ, നീ കാട്ടിലേക്കു പോകുന്നത് എന്തിനാണ്? കാട്ടിൽ പതിനാലു സംവത്സരം എങ്ങിനെ കഴിച്ചുകൂട്ടും? നിന്നെ പിരിഞ്ഞ് ഞാൻ ജീവിച്ചിരിക്കില്ല. നിന്നെ കണ്ടുംകൊണ്ട് ഞാൻ ഇപ്പോഴം തന്നെ പ്രാണനെ ഉപേക്ഷിച്ചേക്കാം.

കൌസല്യ ഇങ്ങിനെ പറഞ്ഞു, രാമനെ മാറത്തണച്ചു ആലിംഗനം ചെയ്ത് കരഞ്ഞു തുടങ്ങി.

ശ്രീരാമൻ— അമ്മ ചാപല്യം കാട്ടരുത്. പതിനാലു സംവത്സരം ഞാൻ കാട്ടിൽ താമസിക്കുന്നത് പതിനാലു ദിവസമാക്കി അത്രയും വേഗം ഞാൻ മടങ്ങി വരാം. അമ്മ അശേഷം ദുഃഖിക്കേണ്ട. ഞാൻ വനത്തിലേക്കു പോയില്ലെങ്കിൽ അച്ഛന്റെ പ്രതിജ്ഞയ്ക്കു ഭംഗം വരും. അച്ഛന്റെ ആജ്ഞയെ കേട്ട് ഭാൎഗ്ഗവരാമൻ സ്വന്തം മാതാവിനെത്തന്നെ കൊന്നില്ലേ. പണ്ട് സഗരപുത്രന്മാർ പിതാ

വിന്റെ വാക്കിനെ നിറവേറ്റുവാൻ പ്രാണനെ കളഞ്ഞ കഥ അമ്മ കേട്ടിട്ടില്ലേ. മാതൃവാക്യം വേദംപോലെ വിചാരിച്ചുവരുന്ന എന്റെ വ്രതത്തിന് അമ്മ ഭംഗം വരുത്തരുത്. അച്ഛന്റെ ആജ്ഞപ്രകാരം തപസ്സു ചെയ്വാൻ എനിക്കു ഒരു പ്രയാസവുമുണ്ടാകുന്നതല്ല. അമ്മ അച്ഛനേയും ശുശ്രൂഷിച്ചു ദുഃഖിക്കാതെ കഴിക്കണം. ഞാൻ വേഗം മടങ്ങി വരാം. എനിക്കു സമ്മതം തരണം.

എന്നൊക്കെ പറഞ്ഞു കൗസല്യയെ ആശ്വസിപ്പിച്ചു വിടവാങ്ങി സുമിത്രയമ്മയെ കാണ്മാൻ ശ്രീരാമൻ പോയി. അവിടെ ലക്ഷ്മണനുമുണ്ടായിരുന്നു. ലക്ഷ്മണൻ വിവരമൊക്കെ അറിഞ്ഞ് ക്രോധിച്ചു.

ലക്ഷ്മണൻ— മഹാകഷ്ടം! വലിയ അനീതി! ജ്യേഷ്ഠനെ കാട്ടിൽ തള്ളിവിട്ട് അനുജൻ രാജാവായിരിക്കയെന്നത് മര്യാദയല്ല. അത് ഒരിക്കലും സമ്മതിപ്പാൻ പാടുള്ളതല്ല. ഭരതന്നു രാജ്യം കൊടുക്കുന്നുവെങ്കിൽ തന്നെ ജ്യേഷ്ഠന്നു വനവാസം വിധിക്കുന്നതെന്തിനാണ്. ഈ നിശ്ചയം അച്ഛന്റേതാവാൻ ഒരിക്കലും പാടില്ല. ഭരതനെ നാട്ടിൽനിന്ന് ആട്ടിക്കളവാനാണ് ഞാൻ വിചാരിക്കുന്നത്. അവന്റെ സഹായികളെ കാണാമല്ലോ. ഇവരെ രാജ്യത്തിൽനിന്നാട്ടി പുറത്താക്കീട്ടു മറ്റൊരു കാര്യാലോചന ഞാൻ ചെയ്യുകയുള്ളൂ.

ശ്രീരാമൻ— ലക്ഷ്മണാ! നീ അക്ഷമനായി ക്രോധിയായിരിക്കുന്നു. അച്ഛന്റെ വാക്കിനെ നിറവേറ്റുവാനല്ലേ മകൻ ശ്രമിക്കേണ്ടത്. അച്ഛന്റെ സത്യം രക്ഷിക്കേണ്ടതും നമ്മുടെ മുറയാണ്. ഭരതന്റെ ഭാഗ്യത്തിൽ നാം അസൂയപ്പെടരുത്. ലോകാപവാദത്തെയാണ് നാം അധികം ഭയപ്പെടേണ്ടത്. അഥവാ രാജ്യഭാരം ഒരു കാലം നമ്മിൽതന്നെ വന്നു ചേരുവാനും പ്രയാസമില്ലാത്തതാണല്ലോ.

എന്നൊക്കെ പറഞ്ഞു ലക്ഷ്മണന്റെ കോപത്തെ ശമി

ഷ്പിച്ചു. അമ്മ സുമിത്രക്കും അടക്കാൻ കഴിയാത്ത വ്യസനമുണ്ടായെങ്കിലും അതൊക്കെ അടക്കി ജ്യേഷ്ഠനെ ശുശ്രൂഷിപ്പാൻ ലക്ഷ്മണനെ കാട്ടിലേക്കു പോവാൻ അനുവദിച്ചു കൊടുത്തു രാമലക്ഷ്മണന്മാരെ അനുഗ്രഹിച്ചയക്കുകയും ചെയ്തു. ശ്രീരാമൻ അതിന്നു ശേഷം അന്തഃപുരത്തിൽ പോയി വിവരമൊക്കെ പറഞ്ഞു മനസ്സിലാക്കിയതിന്നു ശേഷം,

ശ്രീരാമൻ— ജാനകി! ഞാൻ ഇപ്പോൾതന്നെ വനത്തിലേക്കു പുറപ്പെടുന്നു. നീ മാതാക്കന്മാരെ ശുശ്രൂഷിച്ചു വ്യസനിക്കാതെ കഴിക്കുക. പതിന്നാലു സംവത്സരം കഴിഞ്ഞാൽ ഞാൻ അപ്പോൾ മടങ്ങിവരും.

ഇതൊക്കെ കേട്ട് സീതാദേവി മോഹാലസ്യപ്പെട്ടു പോയെങ്കിലും പെട്ടെന്നുണർന്നു സുഖദുഃഖങ്ങൾക്കു ദമ്പതിമാർ സമാവകാശികളായതുകൊണ്ടു താനും വനത്തിൽ ഭർത്താവൊന്നിച്ചു വസിക്കയാണെന്നും പറഞ്ഞു, വനവാസത്തിന്നുള്ള വേഷമെടുത്തു രാമനൊന്നിച്ചു പുറപ്പെടുവാനൊരുങ്ങി.

വനയാത്ര.

ശ്രീരാമൻ ആലോചിച്ചുവണ്ണം സുമന്ത്രർ രഥം പൂട്ടി യാത്രക്കൊരുങ്ങിയിരിക്കുന്നുണ്ടായിരുന്നു. രാമലക്ഷ്മണന്മാരും സീതയും രഥത്തിൽ കയറിയപ്പോൾ പൌരജനങ്ങളെല്ലാം രഥത്തെ പിന്തുടൎന്നു തങ്ങളും രാമനൊന്നിച്ചു കാട്ടിലേക്കാണെന്നു പറഞ്ഞു പുറപ്പെട്ടു. ദുഃഖത്തോടെ പിന്തുടരുന്ന പൌരന്മാരോടു തല്ക്കാലം വിരോധമൊന്നും ശ്രീരാമൻ പറഞ്ഞില്ല. സന്ധ്യയായപ്പോഴക്കും വനയാത്രികൾ സരയൂനദീതീരത്തെത്തി നദീതീരത്തിൽ കിടന്നുറങ്ങുകയും ചെയ്തു. എല്ലാവരും കിടന്നുറങ്ങുമ്പോൾ ഭഗവാൻ സുമന്ത്രരെ വിളിച്ച് നഗരവാസികൾ ഉണരുന്നതിന്നു മുമ്പായി പുഴക്കപ്പുറം കടപ്പാനാണു താൻ വിചാരിക്കുന്നതെന്നും, അതുകൊണ്ടു സുമന്ത്രർ രഥത്തോടും പൌരജനങ്ങളോടുംകൂടി അയോദ്ധ്യയിലേക്കു പ്രവേ

ത്തിൽ മടങ്ങി വിവരം മാതാപിതാക്കന്മാരോടു പറയേണമെന്നും ഉപദേശിച്ചു. അതിന്നു ശേഷം രാമലക്ഷ്മണന്മാരും സീതയും വനവാസത്തിന്നുചിതമായ വല്ക്കലങ്ങളും മരവിരിയും ധരിച്ച് ശൃംഗിവേരത്തിലേക്കു നടന്നു ഗുഹനെ വിളിച്ചു പുഴ കടപ്പാനുള്ള ആലോചന ചെയ്തു. ഭക്തനായ ഗുഹൻ ഈ യാത്രക്കു വിരോധാഭിപ്രായം പറഞ്ഞുവെങ്കിലും ഭഗവാൻെറ സാന്ത്വനവാക്കുകളാൽ തൃപ്തനായി യാത്രക്കാരെ തോണിയിൽ കയററി അപ്പുറം കൊണ്ടിറക്കി തൊഴുത് നമസ്കരിച്ച് വിടവാങ്ങി മടങ്ങി. ഉണന്നു നോക്കിയപ്പോൾ രാമനെ കാണായ്കയാൽ നഗരവാസികൾ വ്യസനിച്ചു സുമന്ത്രരൊപ്പം ഇച്ഛാഭംഗത്തോടെ അയോദ്ധ്യയിലേക്കു മടങ്ങുകയും ചെയ്തു.

## ചിത്രകൂടവാസം.

ശ്രീരാമലക്ഷ്മണന്മാരും ജാനകിയും സരയൂനദി കടന്നതിന്നു ശേഷം ചിത്രകൂടപർവ്വതനിരകളിലേക്കാണു പോയത്. രത്നപീഠംപോലെ ശോഭിക്കുന്നതും, തപസ്വികളായ മഹർഷിമാരുടെയും താപസകുമാരന്മാരുടെയും വേദപാഠം കേട്ടുകേട്ട്, അവിടെയുള്ള ശുകങ്ങൾതന്നെ വേദങ്ങളെപ്പാടുന്നതും, ഇണകളാണെന്നു കരുതി ആനകൾ, കാർമേഘങ്ങളെ തുമ്പിക്കരംകൊണ്ടു പിടിപ്പാൻ ശ്രമിക്കുന്നതും, മഹർഷിമാർ പർവ്വതശിഖരങ്ങളിലേക്കു കയറുവാനുള്ള സോപാനങ്ങളോ എന്നു തോന്നുംവിധം മലമ്പാമ്പുകൾ നിരനിരയായിക്കിടക്കുന്നതും മററുമായ അത്ഭുതകാഴ്ചകളെ സീതാദേവിക്കു ശ്രീരാമൻ കാട്ടിക്കൊടുത്തു. ഇങ്ങിനെയുള്ള ചിത്രകൂടപർവ്വതത്തിൽ ഒരിടത്തു ലക്ഷ്മണൻ ഒരു പർണ്ണശാല കെട്ടിയുണ്ടാക്കി; വനവാസത്തിന്നു വന്നവർ അവിടെ താമസവുമാക്കി.

## ദശരഥൻെറ ചരമഗതി.

ശ്രീരാമാദികളുടെ വനയാത്രാവിവരം യഥാവസരം ദശരഥചക്രവർത്തിയോടു സുമന്ത്രർ അറിയിച്ചു. രാമൻെറ വി

വാഹാവസരത്തെ വിചാരിച്ചു അസഹ്യമായ വ്യസനത്തോടെ കഴിച്ചുകൂട്ടുന്ന ദശരഥൻ രാമാദികൾ സരയു കടന്നു വനത്തിലേക്കു പോയെന്നറിഞ്ഞപ്പോൾ, പണ്ടു പുത്രശോകത്താൽ മരിക്കുമെന്നുള്ള മഹർഷിശാപം ദശരഥനു ഓൎമ്മവരികയും, രാമ, രാമ എന്നുള്ള വിലാപത്തോടെ പ്രാണനെ ത്യജിക്കുകയും ചെയ്തു. പുത്രന്മാർ ആരുംതന്നെ ഇല്ലാത്ത അവസരത്തിൽ ദശരഥൻ ചരമഗതിയണയുകയാൽ, വസിഷ്ഠമഹർഷിയുടെ ആജ്ഞാനുസരണം, ദശരഥന്റെ മൃതദേഹത്തെ തൈലത്തിലിട്ടു സൂക്ഷിക്കയും ഭരതശത്രുഘ്നന്മാരെ വേഗം വരുത്തുവാൻ ആളെ അയക്കുകയും ചെയ്തു.

ഭരതാഗമനം.

പിതാവിന്റെ മരണവൃത്താന്തം കേട്ട് കേകയപുരത്തിൽനിന്നു ഭരതൻ ശത്രുഘ്നനോടുകൂടി വേഗം അയോദ്ധ്യയിൽ എത്തിച്ചേൎന്നു: കൈകേയിയെ ചെന്നു കണ്ടു് ഇങ്ങിനെ ചോദിച്ചു:—

ഭരതൻ— അമ്മേ! മരണസമയത്ത് അച്ഛൻ എന്തൊക്കെയാണു പറഞ്ഞതു്?

കൈകേയി— രാമ! രാമ! എന്ന വിലാപത്തോടെയാണ് അച്ഛൻ ജീവനെ ത്യജിച്ചതു്.

ഭരതൻ—എന്താ, ജ്യേഷ്ഠൻ മരണസമയത്ത് അടുത്തുണ്ടായിരുന്നില്ലേ?

കൈകേയി—അച്ഛനും അമ്മയും, എന്നും ജീവിച്ചിരിക്കുമൊ? രാമനു നിശ്ചയിച്ച രാജ്യാഭിഷേകം നിനക്കു കഴിക്കണമെന്നും, രാമൻ കാട്ടിൽ പോയി താമസിക്കേണമെന്നും രണ്ടു വരം ഞാൻ നിന്റെ അച്ഛനോടു വരിക്കയും അതിന്മണ്ണം രാമൻ സീതാലക്ഷ്മണസമന്വിതനായി വനത്തിലേക്കു പോകുകയും ചെയ്തു. നിനക്കു പട്ടാഭിഷേകം കഴിച്ചു സുഖിച്ചു വസിക്കാമല്ലൊ.

ഭരതൻ — മാതൃഭക്തിയെ അപഹരിക്കൎത്ത ദുഷ്ടയാണല്ലൊ എന്റെ മാതാവ്. കഷ്ടം! ആരുടെ ഏഷണിയുടെ ഫലമാണിത്? അച്ഛനെ കൊല്ലുവാനും, ജ്യേഷ്ഠനെ വനത്തിലേക്കയപ്പാനും കാരണഭൂതയായ ഒരുവളുടെ വയററിൽ ജനിപ്പാൻ ഇടവന്ന കൎമ്മഫലത്തെ ഞാൻ വെറുക്കുന്നു. ജ്യേഷ്ഠൻ വനത്തിൽ ഫലമൂലങ്ങളെ ഭക്ഷിച്ചു നടക്കുക, ഞാൻ രാജഭോഗങ്ങളെ അനുഭവിച്ചു പൂജ്യനായി സുഖിക്കുക, ഹാ! ദുരിതംതന്നെ. ഇന്നു മുതൽ എനിക്കു പൊറുമയില്ല. ഞാൻ ലോകനിന്ദക്കു പാത്രവുമായി.

എന്നു പറഞ്ഞ് ഭരതൻ കോപത്തോടും വ്യസനത്തോടും കൈകേയിയുടെ മുമ്പിൽനിന്നു പോയി കൌസല്യാദേവിയെ ചെന്നു കണ്ട് നമസ്കരിക്കയും നടന്ന സംഭവങ്ങളൊന്നും തന്റെ അറിവോടുകൂടി ഉണ്ടായതല്ലെന്നും താൻ നിർദ്ദോഷിയാണെന്നും പറഞ്ഞു സമാധാനിപ്പിക്കുകയും ചെയ്തതിനു ശേഷം ദശരഥന്റെ സംസ്കാരകൎമ്മങ്ങളെല്ലാം യഥാവിധി ചെയ്തു.

## ഭരതന്റെ ചിത്രകൂടഗമനം.

ഭരതന്റെ പിന്നീടുണ്ടായ ശ്രമം ശ്രീരാമനെ കാട്ടിൽ പോയി കൂട്ടിക്കൊണ്ടുവരുവാനായിരുന്നു. വസിഷ്ഠനേയും, മാതാക്കളേയും, ശത്രുഘ്നനേയും, പൌരന്മാരേയും, കൂടെക്കൂട്ടി പടകളോടും കൂടി ഭരതൻ കാട്ടിലേക്കു പുറപ്പെട്ടു. സരയൂനദിയുടെ കടവിലേക്കു ഈ ജനപ്രവാഹം വരുന്നതുകണ്ട് ഗുഹന്നു പല സംശയങ്ങളും മനസ്സിൽ ഉദിച്ചു. 'നാട്ടിൽ ഇരിപ്പാൻ പാടില്ലെന്നു വെച്ചു കാട്ടിലേക്കയക്കപ്പെട്ട ഭഗവാനെ അവിടെ ചെന്നു ഉപദ്രവിക്കാനാണൊ ഇവർ ഭാവിക്കുന്നത്? എന്നാൽ ഇവരെ തോണികടത്തിവിടുക വയ്യ.' എന്നു ഗുഹൻ വിചാരിച്ചിരിക്കുമ്പോഴേക്കും ഭരതൻ അടുത്തു വന്നു ചേൎന്നു. ഭരതൻ വനവാസത്തിനു യോഗ്യമായ ജടാവല്ക്കലങ്ങളെ ധരിച്ചിരുന്നതിനാൽ, ഇവരൊക്കെ മിത്രങ്ങളുടെ നില

യിൽ ഭഗവാനെ കാണ്മാനാണ് പോകുന്നതെന്നു ഗുഹനു മനസ്സിലായി. ഭരതൻ തന്റെ ഉദ്ദേശങ്ങൾ ഗുഹനെ പറഞ്ഞു മനസ്സിലാക്കി, സരയൂനദി വേഗം കടന്നു ഭരദ്വാജാശ്രമത്തിൽ പോയി അല്പം വിശ്രമിച്ചു ചിത്രകൂടത്തിലേക്കു പുറപ്പെടുകയും ചെയ്തു. ഭരതന്റെയും സൈന്യങ്ങളുടേയും വരവിനെക്കണ്ട് ഗുഹൻ ശങ്കിച്ചതുപോലെ ലക്ഷ്മണനും ശങ്കിച്ചിരിക്കെ, ഭരതൻ ശ്രീരാമപാദത്തിൽ വീണു നമസ്കരിച്ചു കഴിഞ്ഞിരിക്കുന്നു. ശ്രീരാമൻ പിതാവിന്റെ കുശലത്തെപ്പററി ചോദിച്ചപ്പോഴാണ്, ദശരഥൻ സ്വൎഗ്ഗാരോഹണം അടഞ്ഞ വിവരം ഭരതൻ ഗദ്ഗദത്തോടെ ഉണൎത്തിച്ചത്. ഈ ദുഃഖവൎത്തമാനം കേട്ടപ്പോൾ ശ്രീരാമൻ മോഹാലസ്യപ്പെട്ടുപോയി. വസിഷ്ഠമഹൎഷി സാന്ത്വനവാക്കുകൾ പറഞ്ഞു ശ്രീരാമന്റെ ആലസ്യം പോക്കിയതിനു ശേഷം ഇങ്ങിനെ പറഞ്ഞു:

വസിഷ്ഠൻ:— കാൎയ്യവിവരമുള്ളവർ ബാലന്മാരെപ്പോലെ ചാപല്യം കാണിക്കരുത്. നിനക്കു വിവരമുള്ള കാൎയ്യങ്ങൾ തന്നെയാണു ഞാൻ പറയുന്നത്. ദേഹമാകുന്ന വിളക്കിലുള്ള സുകൃതമാകുന്ന തൈലം ക്ഷയിച്ചാൽ ആയുസ്സാകുന്ന തിരിയിൽ നിന്നു പ്രാണനാകുന്ന ദീപം കെടാതെ കഴിയുമൊ? നിന്റെ പിതാവു മനുഷ്യായുസ്സ് മുഴുവനും അനുഭവിച്ചു കഴിഞ്ഞവനാണ്. നിന്റെ കൎത്തവ്യകൎമ്മം, ചരമാനന്തരം വേണ്ടുന്ന പിതൃക്രിയകൾ ചെയ്യുന്നതാണ്.

വസിഷ്ഠമഹൎഷിയുടെ സാന്ത്വനവാക്കുകൾ കേട്ട് കൎത്തവ്യകൎമ്മബോധം വന്ന ശ്രീരാമൻ പിതൃക്രിയകൾ ചെയ്തതിനു ശേഷം ഭരതനെ നോക്കി ഇങ്ങിനെ പറഞ്ഞു.

ശ്രീരാമൻ:— ഭരത! നീ കിരീടം ധരിക്കാതെ ജടാവല്കലങ്ങളെ ധരിക്കുന്നതെന്തിനാണ്?

ഭരതൻ:— ജ്യേഷ്ഠ! പിതാവിനെക്കൊന്നു നിന്തിരുവടിയെ കാട്ടിലയച്ചു ഒരു മഹാപാപിയുടെ ഉദരത്തിൽ ജനിച്ചു

എനിക്കു സന്യാസം മാത്രമാണ് ഒരു ഗതി. ഞാനാണ് വാനപ്രസ്ഥനായി നടക്കേണ്ടത്. അതുകൊണ്ടു നിന്തിരുവടി പരിവാരങ്ങളോടുംകൂടി അയോധ്യയ്ക്കു മടങ്ങി പട്ടാഭിഷേകം കഴിച്ച് രാജ്യഭാരം നടത്തുക. അടിയന്നു രാജ്യഭാരത്തിന്നു അർഹതയില്ലെന്നു മാത്രമല്ല, അതിന്നു മോഹവുമില്ല.

ശ്രീരാമൻ:— ഭരത! നീ സിദ്ധാന്തിക്കുന്നത് ശരിയല്ല. മാതാവിന്റെയും, പിതാവിന്റെയും സത്യത്തെ രക്ഷിക്കേണ്ടതായ ഭാരം നമുക്ക് രണ്ടുപേർക്കുമുണ്ട്. അതുകൊണ്ടു പതിനാലു സംവത്സരം ഞാൻ കാട്ടിൽ തന്നെ കഴിച്ചുകൂട്ടുവാനാണു തീർച്ചപ്പെടുത്തിട്ടുള്ളത്. ഈ വ്രതദീക്ഷ കഴിഞ്ഞാൽ പിറ്റേദിവസം ഞാൻ അയോധ്യയിൽ മടങ്ങിയെത്തിക്കൊള്ളാം. അതുവരെയ്ക്കും രാജ്യഭാരം ഭരതൻ തന്നെ നടത്തണം.

ഭരതൻ:— ജ്യേഷ്ഠന്റെ കല്പനയെ നിരസിക്കുവാൻ പാടില്ലെങ്കിലും, ഈ കല്പനയെ ചില പ്രത്യേക നിശ്ചയങ്ങളോടുകൂടിയേ ഞാൻ അനുസരിക്കയുള്ളു. നിന്തിരുവടി അയോദ്ധ്യക്കു മടങ്ങുന്നില്ലെങ്കിൽ, അവിടുത്തെ പ്രതിനിധിയായി ഈ പാദുകത്തെ അടിയന്നു തരണം. ഈ പാദുകം വെച്ചു പൂജിച്ചു, രാജാവായ അവിടുത്തേക്കു വേണ്ടി പതിനാലു സംവത്സരം ഞാൻ രാജ്യഭാരം ചെയ്യാം. പതിനാലു സംവത്സരം കഴിഞ്ഞു പ്രഥമദിനത്തിൽ നിന്തിരുവടി മടങ്ങിയെത്താത്ത പക്ഷം അന്നു ഞാൻ അഗ്നിയിൽ ചാടി ദേഹം നശിപ്പിക്കുന്നതുമാണ്.

ശ്രീരാമൻ അപ്രകാരം സമ്മതിച്ചതിന്നു ശേഷം ഭരതാദികൾ ഇഷ്ടാഭംഗത്തോടെ അയോദ്ധ്യക്കു മടങ്ങി. ജ്യേഷ്ഠനൊപ്പമല്ലാതെ അയോദ്ധ്യാനഗരത്തിൽ കടക്കുന്നതല്ലെന്നു ഭരതൻ പ്രതിജ്ഞ ചെയ്ക നിമിത്തം നഗരത്തിനടുത്ത് നന്ദിഗ്രാമമെന്ന ദിക്കിൽ ശ്രീരാമന്റെ പാദുകം വെച്ചു പൂജിച്ചു ഭരതൻ താമസിക്കയും, സുമന്ത്രരെക്കൊണ്ടു രാജ്യഭാരം ക്രമമായി നടത്തിക്കയും ചെയ്തു.

കമ്പരുടെ

# രാമായണകഥ.

## ആരണ്യകാണ്ഡം

### പഞ്ചവടീവാസം.

ചിത്രകൂടപർവ്വതത്തിൽത്തന്നെ മേലിലും പാൎക്കുന്നതായാൽ അയോദ്ധ്യാവാസികൾ ഇടക്കിടെ വന്നു ഉപദ്രവിക്കുമെന്നു ശങ്കയാൽ ശ്രീരാമാദികൾ അവിടംവിട്ടു ദണ്ഡകാരണ്യത്തിലേക്കു യാത്രയായി. പോകുംവഴിയിൽ അത്രിമഹൎഷിയുടെ ആശ്രമത്തിൽപോയി ആ മഹൎഷിയുടെ ആതിത്ഥ്യം സ്വീകരിച്ച് അനുഗ്രഹം വാങ്ങി പിന്നെയും യാത്രയാരംഭിച്ചു. ദണ്ഡകാരണ്യത്തിൽവെച്ച് വിരാധനെന്നവൻ ജാനകിയെ എടുത്തോടുവാൻ ശ്രമിച്ചപ്പോൾ രാമലക്ഷ്മണന്മാർ അവന്റെ, രണ്ടു കൈകളും വെട്ടിക്കളഞ്ഞു ശിക്ഷിച്ചുവിട്ടു. ഈ യാത്രയിൽ ശരഭംഗമഹൎഷിയുടെ സ്വൎഗ്ഗാരോഹണസമയത്തു രാമാദികൾ ആ മഹൎഷിയുടെ സമീപത്തുണ്ടാവാനും ഇടയായി. പിന്നെയും അവിടെനിന്നു തെക്കോട്ടുതന്നെ യാത്രചെയ്തു (മുണ്ടകത്തുറയിലുള്ള) അഗസ്ത്യാശ്രമത്തിൽ എത്തിച്ചേൎന്നു. ശ്രീരാമാദികൾ അഗസ്ത്യമഹൎഷിയെ നമസ്കരിച്ച് വനവാസകാരണങ്ങൾ ധരിപ്പിച്ചു. രാവണോപദ്രവത്തെപ്പററി മഹൎഷിയുടെ ആവലാധികൾ കേട്ട്, രാവണവധം കഴിച്ചുകൊള്ളാമെന്നു ശ്രീരാമൻ പ്രതിജ്ഞചെയ്കയും, അഗസ്ത്യൻ ഒരു വില്ലും, ശരവും, ആവനാഴികയും, കൊടുത്തു വനദീക്ഷ നിർവ്വിഘ്നമായി കഴിവാൻ രാമാദികളെ അനുഗ്രഹിച്ചു യാത്രയാക്കുകയും ചെയ്തു. അവിടെനിന്നു ജടായു എന്ന പക്ഷിശ്രേഷ്ഠന്റെ പക്കനി

ഴലിൽകൂടി നടന്നാണത്രെ ഗോദാവരീനദീതീരത്തുള്ള പഞ്ചവടിയിൽ രാമാദികൾ എത്തിച്ചേൎന്നത്.

## ഗോദാവരീവൎണ്ണന

ശ്രീരാമാദികൾ ഗോദാവരിയുടെ ഓരോ വൈഭവങ്ങൾ കണ്ടു പരമാനന്ദത്തോടെ ദിനങ്ങൾ കഴിച്ചുതുടങ്ങി. അമ്പതുകോടിയോജന വിസ്തീൎണ്ണമുള്ള ഭൂഖണ്ഡത്തിന്റെ അധിദേവതയായ ഭൂമിയുടെ ഒരു ആഭരണമെന്ന നിലയിൽ, നവരത്നനിക്ഷേപങ്ങളോടുകൂടിയ ഗോദാവരീനദി സൎവ്വപ്രകാരേണയും ശോഭനമായിരുന്നു. വേദവിത്തുകളായ ഋഷീശ്വരന്മാരാൽ യാഗത്തിന്നുവേണ്ടി നിൎമ്മിക്കപ്പെട്ട ഹോമകുണ്ഡങ്ങൾ ഈ നദിയുടെ ഇരുവശത്തും അസംഖ്യങ്ങളായിരുന്നു. പഞ്ചവടിയെന്ന പേരിന്നു കാരണമായിത്തീൎന്ന ആ അഞ്ചു വടവൃക്ഷങ്ങൾ സമാകാരമായി ആകാശത്തിൽ പടൎന്നുപിടിച്ചു, ആ നദീതീരത്തിന്നു ഒരു പ്രത്യേകശോഭയെ ദാനംചെയ്തിരുന്നു. ഏററവും കുളൎമ്മയുള്ള നിൎമ്മലജലപ്രവാഹത്തോടുകൂടിയ ഗോദാവരീനദി സജ്ജനങ്ങളുടെ കവിതപോലെ ഹൃദയാകൎഷകമായിരുന്നു. തിരമാലകളാകുന്ന കരങ്ങളെക്കൊണ്ടു ചെന്താമരകളെ ശേഖരിച്ചു ശ്രീരാമാദികളുടെ പാദത്തിൽ ഗോദാവരി അൎച്ചനചെയ്കയാണൊ എന്നു തോന്നിപ്പോകും. അനേകതരങ്ങളായ ദിവ്യവൃക്ഷങ്ങൾ നദിയുടെ ഇരുവശത്തും പൂത്തു വികസിച്ചു ഒരു പ്രത്യേക മനോഹരതയെ ഈ നദിക്കു ദാനം ചെയ്തിരുന്നു. ദേവാസുരന്മാർ ഗതാഗതം ചെയ്യുന്ന ഒരു പ്രദേശമാണു പഞ്ചവടിയെന്നു അഗസ്ത്യാദിമഹൎഷിമാരൊക്കെ അഭിപ്രായപ്പെട്ടിട്ടുള്ളതുകൊണ്ടു അവിടെത്തന്നെ ഒരു പൎണ്ണശാല കെട്ടി താമസമാക്കുവാൻ ശ്രീരാമാദികൾ നിശ്ചയിച്ചു. പൎണ്ണശാല പണിയിക്കുവാൻ ദേവദത്തമായ ഒരു വാൾകൊണ്ടു ലക്ഷ്മണൻ ഒരു വൃക്ഷം മുറിച്ചു വീഴ്ത്തിയപ്പോൾ അതോടുകൂടി ഒരു രാക്ഷസന്റെ ദേഹം രണ്ടായി മുറിഞ്ഞു വീണതായികണ്ടു. ആ വൃക്ഷത്തെ ഇതുകാരണം ഉപേക്ഷിച്ചു വേറെ ഒരു വൃക്ഷം

കേരളസാഹിത്യ അക്കാദമി

മുറിച്ചു പൎണ്ണശാലയുടെ പ്രവൃത്തിയും കഴിച്ചു. ശുഭമുഹൂൎത്തത്തിൽ ജാനകീദേവിയൊപ്പം ശ്രീരാമൻ പൎണ്ണശാലയിൽ താമസവുമാക്കി. ലക്ഷ്മണൻ ആയുധപാണിയായി പൎണ്ണശാലാരക്ഷകനായി താമസിച്ചു. ഗോദാവരീതീരത്തുള്ള ബ്രാഹ്മണരും മറ്റുള്ളവരും ഭഗവാൻ വന്നു താമസിക്കുന്നതറിഞ്ഞു് ശ്രീരാമനോടു് ആശീൎവ്വാദങ്ങൾചെയ്തു് രാവണൻ തുടങ്ങിയ രാക്ഷസന്മാരെക്കൊണ്ടുള്ള ഉപദ്രവങ്ങൾ അറിയിച്ചുതുടങ്ങി. അതിനൊക്കെ ശരിയായ പരിഹാരം ഉടനെ ഉണ്ടാക്കിത്തന്നുകൊള്ളാമെന്നു പറഞ്ഞു ശ്രീരാമൻ അവരെ ആശ്വസിപ്പിച്ചു മടക്കി അയച്ചും വന്നു.

## ശൂൎപ്പണഖാഗമനം.

ഇങ്ങിനെയിരിക്കുന്ന കാലം ഒരു ദിവസം രാവണസഹോദരിയായ ശൂൎപ്പണഖ തപസ്വിയായ തന്റെ മകൻ ശംബുകുമാരനെ കാണ്മാൻ പഞ്ചവടിയിൽ വന്നു. അന്നു് ശംബുകുമാരന്റെ തപസ്സു അവസാനിപ്പിക്കേണ്ട ദിവസമായിരുന്നു. മകൻ എന്തൊക്കെ വരങ്ങളാണു ശിവനോടു വാങ്ങുവാൻ പോകുന്നതെന്നു അറിവാനും മോഹിച്ചിരുന്ന ശൂൎപ്പണഖ ശംബുകുമാരൻ തപസ്സു ചെയ്ത സ്ഥലത്തു വന്നു നോക്കിയപ്പോൾ, മകന്റെ ദേഹം വൃക്ഷത്തോടുകൂട്ടി രണ്ടാക്കി ഖണ്ഡിച്ചിട്ടുള്ളതായി കണ്ടു വളരെ വ്യസനിച്ചു. മകന്റെ ഘാതകനായ ശത്രുവെക്കൊണ്ടു് പ്രതിക്രിയ ചെയ്യണമെന്ന വിചാരത്തോടെ ശൂൎപ്പണഖ ചുററിയലഞ്ഞുനടക്കുമ്പോൾ ശ്രീരാമന്റെ വസതിയായ പൎണ്ണശാലക്കരികെ വന്നുചേൎന്നു. മഹാലക്ഷ്മിയുടെ പ്രസാദത്താൽ സിദ്ധിച്ച വിശേഷമന്ത്രപ്രയോഗം കൊണ്ടു കാമികം പോലെയുള്ള രൂപങ്ങളെ ധരിക്കുവാൻ കഴിവുണ്ടായിരുന്നതുകൊണ്ടു, ഏറ്റവും സൌന്ദൎയ്യവതിയായ ഒരു മനുഷ്യസ്ത്രീയുടെ വേഷമെടുത്താണു് പൎണ്ണശാലയിലേക്കു ശൂൎപ്പണഖ പോയതു്. അവിടെ കാമസദൃശനായ ശ്രീരാമനെക്കണ്ടു്, കാമപീഡിതയായ അവൾ, ഭഗവാനെ ഭൎത്താവായി കിട്ടേണമെന്ന മോ

ഹത്തോടെ ശ്രീരാമന്റെ മുമ്പിൽ ചെല്ലുകയും ശ്രീരാമന്റെ കുശലപ്രശ്നങ്ങൾക്ക് ഇങ്ങിനെ മറുവടി പറകയും ചെയ്തു.

ശൂർപ്പണഖ:—ഞാൻ ബ്രാഹ്മഗോത്രസംജാതയാണ്. പിതാവ് വിശ്രവസ്സുമഹർഷിയും, പരമേശ്വരഭക്തനായ വൈശ്രവണൻ എന്റെ ജ്യേഷ്ഠനുമാണ്. ത്രിലോകങ്ങളും എന്റെ രാജ്യമാണ്. കൈലാസത്തേയും, പരമേശ്വരനെത്തന്നെയും ധിക്കരിച്ച ത്രിലോകപുരന്ദരൻ എന്ന പ്രസിദ്ധനായ ഒരു സഹോദരനും എനിക്കുണ്ട്. ഞാൻ കന്യകയാണ്. എന്റെ പേര് കാമവല്ലിയെന്നാണ്.

ശ്രീരാമൻ:—ഹേ! കാമവല്ലി. ഇത്രയും പ്രബലന്മാരായ ജ്യേഷ്ഠന്മാരും ബന്ധുമിത്രങ്ങളും ഉള്ള സ്ഥിതിക്ക് നീ ഏകാകിനിയായി സ്വഗൃഹം വിട്ടു സഞ്ചരിക്കുന്നതെന്തിനാണ്?. പല്ലക്കിൽ കയറി അനേകം ഭൃത്യവർഗ്ഗങ്ങളോടും ഉപചാരങ്ങളോടും കൂടിയല്ലെ നീ സഞ്ചരിക്കേണ്ടത്?

ശൂർപ്പണഖ:— എന്റെ അവസ്ഥ മന്മഥസദൃശനായ അങ്ങുന്ന് അറിയുന്നില്ല. അനേകം ദേവന്മാരും, രാജകുമാരന്മാരും എന്നെ പാണിഗ്രഹണം ചെയ്തുകൊടുപ്പാൻ ജ്യേഷ്ഠനോടപേക്ഷിച്ചിട്ടുണ്ട്. അവർക്കൊന്നും എന്നെ പത്നിയാക്കുവാൻ സാധിച്ചിട്ടില്ല. ഞാൻ സംഗതിവശാൽ ഏകാകിനിയായി വെളിയിൽ ഇറങ്ങിയതാണ്. ആ കാര്യം നിന്നെ കണ്ടപ്പോൾ മുക്കാലും സഫലമായി. കുലം സ്ത്രീയാകയാൽ മനസ്സിലുള്ളതു മുഴുവൻ പറവാൻ ലജ്ജയുണ്ടെങ്കിലും അങ്ങയോടു പറവാൻ അങ്ങയുടെ രൂപലാവണ്യം എന്നെ ധൈര്യപ്പെടുത്തുന്നു. എന്റെ മോഹത്തെ അങ്ങുന്ന് സാധിപ്പിച്ചു തരണം. എന്നെ കണ്ടുകിട്ടുകയാൽ അങ്ങുന്നും സുകൃതിയാണെന്നു പറയാം.

ശ്രീരാമൻ:—നിന്റെ സ്വഭാവം അത്ഭുതകരമായിരിക്കുന്നു. നീ ഒരു രാക്ഷസിയും, ഞാൻ മനുഷ്യനുമാണ്. നാം തമ്മിൽ വിവാഹത്തിനു അർഹതയില്ല. മനുഷ്യാസുരമെന്ന സങ്കരം നിന്ദിതവും നിഷിദ്ധവുമാണ്.

ശൂർപ്പണഖ:— വിവാഹം പലവിധത്തിലുമുണ്ട്. ബ്രാഹ്മം, ദൈവം, ആർഷം, പ്രാജാപത്യം, ആസുരം, രാക്ഷസം, ഗാന്ധർവ്വം, പൈശാചം എന്നിങ്ങിനെ എട്ടു വിധത്തിലുണ്ടല്ലൊ. നമുക്ക് ഗാന്ധർവ്വസമ്പ്രദായം അനുസരിച്ചു ദമ്പതികളാവാം. എന്നെ വരിക്കുന്ന പക്ഷം എന്റെ ജ്യേഷ്ഠന്മാരുടെ പ്രസാദവും അങ്ങേക്കുണ്ടാകുമല്ലൊ.

ശ്രീരാമൻ:— ഗാന്ധർവ്വവിവാഹത്തിൽ വധുവിനും വരനും അന്യോന്യാനുരാഗം വേണമല്ലൊ. എനിക്ക് നിന്നിൽ അനുരാഗമില്ലാത്തതുകൊണ്ടു നീ വേറെ വരനെ അന്വേഷിച്ചു പോകയാണ് നല്ലത്.

## ശൂർപ്പണഖാവൈരൂപ്യം.

ശ്രീരാമനു ഭാര്യയുള്ളതുകൊണ്ടാണ് തന്നെ നിരസിച്ചതെന്ന വിചാരത്തോടെ ശൂർപ്പണഖ അവിടെനിന്നു പിന്മാറി തന്റെ സ്വാഭാവികമായ രൂപത്തെ അവലംബിച്ചു സീതാദേവിയെ പിടിച്ചു ഭക്ഷിപ്പാൻ ശ്രമിച്ചു. എന്നാൽ ഖഡ്ഗപാണിയായ ലക്ഷ്മണൻ ആർത്തനാദംകേട്ട് പെട്ടന്നവിടെയെത്തി ശൂർപ്പണഖയുടെ നാസിക, കർണ്ണം, തലമുടിമുതലായതു ഛേദിച്ചു അംഗങ്ങൾക്കു വൈരൂപ്യം വരുത്തി അവളെ പർണ്ണശാലയിൽനിന്നു ആട്ടി ഓടിച്ചുകളഞ്ഞു. തനിക്കു പറ്റിയ വൈരൂപ്യത്താലും ഉദ്വേഗത്താലും, വേദനയും കോപവും ലജ്ജയും സഹിക്കവയ്യാതെ, നിങ്ങളുടെ കാലനായ ഖരൻ ഇപ്പോൾ ഇവിടെയെത്തുമെന്നുംപറഞ്ഞ് ശൂർപ്പണഖ പഞ്ചവടിയിൽനിന്ന് ഘോരമായി നിലവിളിച്ചും കൊണ്ടു ഓടിപ്പോയി.

## ഖരവധം.

ശൂർപ്പണഖ പറഞ്ഞപ്രകാരംതന്നെ ഖരന്റെ മുമ്പിൽ ചെന്നുവീണു മുറയിട്ടു സങ്കടങ്ങളെല്ലാം അറിയിച്ചു. ഖരൻ ക്രോധതാമ്രാക്ഷനായി, വമ്പിച്ച രാക്ഷസസൈന്യങ്ങളെ സ്വ...

പിച്ച് ശ്രീരാമാദികളെ ശിക്ഷിപ്പാൻ പഞ്ചവടിക്കു പുറപ്പെട്ടു. സൂൎയ്യന്റെ പരിവേഷം, കുറുനരികളുടെ ശബ്ദം, ധ്വജാഗ്രത്തിലുള്ള കൊടിക്കൂറകളുടെ പതനം തുടങ്ങിയ ദുൎന്നിമിത്തങ്ങൾ ജയലക്ഷണമല്ലെന്നു ഖരന്റെ മന്ത്രിയായ അകമ്പൻ അഭിപ്രായപ്പെട്ടുവെങ്കിലും അതിനെ വിലവെക്കാതെ ഖരൻ പടയും അട്ടഹാസം ചെയ്തു യാത്രചെയ്തു. രാക്ഷസപ്പടയുടെഘോഷംകേട്ട് സീതയെ കാത്തുരക്ഷിപ്പാൻ ലക്ഷ്മണനെ നിയോഗിച്ചു ആയുധപാണിയായി ശ്രീരാമൻ യുദ്ധത്തിനൊരുങ്ങി. ഉത്സാഹിച്ചവണ്ണംതന്നെ, തന്റെ നേരെ വന്നടുത്ത രാക്ഷസപ്പടയോടു ഭഗവാൻ യുദ്ധം തുടങ്ങുകയും ഖരൻ, ദൂഷണൻ, ത്രിശിരസ്സ് എന്നു മൂന്നുപേരേയും വമ്പിച്ച രാക്ഷസപ്പടയേയും അനായാസേന നശിപ്പിക്കുകയും ചെയ്തു.

## ശൂൎപ്പണഖാരാവണസംവാദം.

ഖരവധം കണ്ടുണ്ടായ ഭയത്തോടും വ്യസനത്തോടും ശൂൎപ്പണഖ പിന്നെ പോയതു ലങ്കേശനായ രാവണന്റെ അടുക്കലേക്കാണ്. ലങ്കയുടെ ഉത്തരഗോപുരത്തിൽ ചെന്നു വീണു രാവണജ്യേഷ്ഠനെ വിളിച്ചു ശൂൎപ്പണഖ മുറവിളി തുടങ്ങി. രാക്ഷസസ്ത്രീകൾ ശൂൎപ്പണഖയെ എടുത്തു രാജധാനിയിൽ രാവണസന്നിധിയിൽ കൊണ്ടാക്കി. സോദരിക്ക് അകീൎത്തികരമായ വൈരൂപ്യം പറ്റിയതു കണ്ടു കാരണം പറവാൻ രാവണൻ ആജ്ഞാപിച്ചു.

ശൂൎപ്പണഖ— നിന്തിരുവടിയെ മനുഷ്യർ തൃണപ്രായമായി കരുതിത്തുടങ്ങിയിരിക്കുന്നു. ജനസ്ഥാനത്തിനടുത്തു പഞ്ചവടിയിൽ ചിലർ പൎണ്ണശാല കെട്ടി വ്രതാനുഷ്ഠാനത്തിന്നായി താമസിക്കുന്നുണ്ട്. ഇവർ കോസലേശനായ ദശരഥന്റെ മക്കളായ രാമനെന്നും ലക്ഷ്മണനെന്നും പേരോടുകൂടിയ രണ്ടു മനുഷ്യരാണ്. രാമന്റെ പത്നിയായ സീതയെന്നൊരുവളും കൂടെയുണ്ട്. ഇവർ ആയുധപാണിക

ഷ്ടമാണ്. രാക്ഷസവംശത്തിന്റെ ഘാതകന്മാരായിട്ടാണ് ഇവർ വന്നിട്ടുള്ളത്. സീതയുടെ സൌന്ദര്യം ലക്ഷ്മീദേവിയുടേതിനേയും അതിശയിക്കുന്നതാണ്. 'മല്ലീശരന്റെ വില്ലിനെ വെല്ലുന്ന ചില്ലിവല്ലികളും, ചെന്താമരകളെപ്പോലുള്ള നേത്രങ്ങളും, പഞ്ചമിച്ചന്ദ്രനാകുന്ന ഫാലദേശവും, കാർമേഘത്തെ തിരസ്കരിക്കുന്ന കചഭാരവും, നവവിദ്രുമം പോലുള്ള അധരോഷ്ഠങ്ങളും, മുത്തുപോലുള്ള ദന്തപംക്തികളും, ഐരാവതമസ്തകത്തെ തിരസ്കരിക്കുന്ന കുചകുംഭങ്ങളും, വടപത്രസദൃശമായ ഉദരവും, കടുന്തുടിക്കൊക്കുന്ന കടിപ്രദേശവും, രംഭാസദൃശങ്ങളായ ഊരുക്കളും, കേതകമുകുളാകാരങ്ങളായ കണങ്കാലുകളും' എന്നിതു സർവ്വലാവണ്യസാരങ്ങളുംകൂട്ടി ഉരുക്കി വാർത്താണ് അതിമനോഹരയായ സീതയെ സൃഷ്ടിച്ചിട്ടുള്ളത്. അവളെക്കണ്ടപ്പോൾ ത്രിലോകസുന്ദരനായ നിന്തിരുവടിക്ക് അവളെ കൊണ്ടുവന്നു സമ്മാനിക്കേണമെന്ന മോഹത്തോടെ ഞാൻ ഗൂഢമായി പർണ്ണശാലയിൽ കടന്നപ്പോൾ ലക്ഷ്മണനെന്നവൻ എന്നെ കണ്ടുപിടിച്ച് ഇപ്രകാരമെല്ലാം ദേഹോപദ്രവം ചെയ്തു അംഗഭംഗം വരുത്തി വിട്ടയച്ചു. വിവരമറിഞ്ഞു ഖരദൂഷണത്രിശിരാക്കളും അവരുടെ ഒട്ടൊഴിയാതുള്ള സൈന്യങ്ങളും രാമനോടു യുദ്ധത്തിനു പോകയും അവരൊക്കെ രാമാസ്ത്രത്തിനു ഇരയായി പോരുകയും ചെയ്തു. നിന്തിരുവടി ഇതിനു ഒരു നിവൃത്തിയുണ്ടാക്കിത്തരാത്ത പക്ഷം ഞാൻ പ്രാണനെ ഉപേക്ഷിക്കുവാനാണു തീർച്ചയാക്കീട്ടുള്ളത്. സീത നിന്തിരുവടിയുടെ അനുരാഗത്തെ സർവ്വപ്രകാരേണയും അർഹിക്കുന്നുണ്ട്.

രാവണൻ— ഭഗിനി! നീ പറഞ്ഞ കഥകളെല്ലാം സാമാന്യത്തിലധികം ഗൌരവമുള്ളതായിട്ടാണു തോന്നുന്നത്. ആട്ടെ, നീ പറയുന്ന ആ സീതയെ രണ്ടു ദിവസത്തിലകം എന്റെ അന്തഃപുരത്തിൽ കൊണ്ടാക്കിയാൽ നിന്റെ വ്യസനം തീരുമോ?

ശൂൎപ്പണഖ — ഒരു ഉപായംകൂടിയുണ്ട്. രാമന്റെ പത്നിയെ നിന്തിരുവടി അപഹരിക്കുന്ന പക്ഷം എന്നെ അഭാൎയ്യനായ അയാളുടെ ഭാൎയ്യയാക്കി ഭൎത്താവില്ലെന്നുള്ള ദുഃഖവും തീൎത്തു തരണം.

രാവണൻ കഴിയുന്ന ശ്രമം ചെയ്യാമെന്നു പറഞ്ഞ് സോദരിയെ സമാശ്വസിപ്പിച്ചു പറഞ്ഞയച്ചു. സീതയുടെ സൌന്ദൎയ്യവിവരണം കേട്ട് കാമാൎത്തനായ രാവണൻ കാൎയ്യസാദ്ധ്യത്തിനുള്ള ആലോചനകൾ ചെയ്യാനായി ചന്ദ്രവനത്തിലിരുന്നു തപസ്സു ചെയ്യുന്ന മാരീചനെ കാണ്മാൻ പോയി.

മാരീചരാവണസംവാദം.

യാതൊരു അകമ്പടിക്കാരെയും കൂട്ടാതെ രാവണൻ രാത്രി സമയം തന്റെ ആശ്രമത്തിൽ തനിയെ വന്നതിന്റെ കാരണം മാരീചൻ ചോദിച്ചു.

രാവണൻ — മാതുല! ഇനി നാമൊക്കെ ജീവിച്ചിരുന്നിട്ട് യാതൊരു ഫലവുമില്ല. അസഹനീയമായ അപമാനമാണു സംഭവിച്ചിട്ടുള്ളത്. അയോദ്ധ്യാരാജാവായ ദശരഥന്റെ ആത്മജന്മാരായി രാമനും ലക്ഷ്മണനുംഎന്നു രണ്ടുപേരുണ്ട്. ഇവർ താപസവേഷധാരികളായി പഞ്ചവടിയിൽപൎണ്ണശാലകെട്ടി ഇപ്പോൾ പാൎത്തുവരികയാണ്. എന്റെ സോദരിയും അവിടത്തെ മരുമകളുമായ ശൂൎപ്പണഖ ആ വഴി വരുമ്പോൾ ലക്ഷ്മണനെന്നവൻ അവളുടെ മൂക്കും മുലയും ഛേദിച്ച് മാനഭംഗം വരുത്തിയിരിക്കുന്നു. ഇതിലേക്ക് അവിടത്തെ സഹായത്തോടുകൂടി എന്തെങ്കിലും ഒരു പ്രതിക്രിയ ചെയ്യേണമെന്നു പറവാനാണു ഞാൻ വന്നിട്ടുള്ളത്.

മാരീചൻ — ജനസ്ഥാനത്തിലെ ഖരാദികൾ ഈ വിവരം അറിഞ്ഞില്ലെന്നുണ്ടോ?

രാവണൻ — അവർ വിവരം അറിയാഞ്ഞല്ല. ഖരദൂഷണത്രിശിരാക്കളും അവരുടെ പടയും ഒക്കെ രാമനോടേറ്റു മരിച്ചു പോയിരിക്കുന്നു. രാമൻ ഒരു മനുഷ്യനല്ലായിരുന്നു

വെങ്കിൽ ഞാൻ തന്നെ അവരോടു യുദ്ധത്തിന്നു പോകുമായിരുന്നു. നമ്മുടെ അറിവു കൂടാതെ ചതിച്ചാണല്ലൊ ശൂർപ്പണഖയുടെ മാനഭംഗം വരുത്തിയത്. അതുകൊണ്ടു രാമാദികൾ അറിയാതെ രാമന്റെ ഭാര്യയായ സീതയെ കൊണ്ടുവന്നു പകരം വീട്ടേണമെന്നാണ് എന്റെ മോഹം. ഈ സംഗതിയിൽ അവിടുത്തെ സഹകരണം ഉണ്ടാവാനപേക്ഷിക്കുന്നു.

മാരീചൻ— നിന്റെ ആലോചന നിനക്കു നാശകാരണമായിട്ടാണു പരിണമിക്കുക. ഹേ! രാവണ! നീ അനേകകാലം ബുദ്ധിമുട്ടി തപസ്സു ചെയ്തു ബ്രഹ്മാവോടു വാങ്ങിയ വരബലമൊക്കെ ഒരു സ്ത്രീ നിമിത്തം നശിക്കേണമെന്നു വരുന്നതു വളരെ പരിതാപകരമായി തോന്നുന്നു. നീ ഈ രാമനെ നല്ലവണ്ണം അറികയില്ല. ഞാൻ അവനെ നല്ലവണ്ണം അറിയും. അവൻ മായാമനുഷ്യനാണ്. എന്റെ സഹോദരനായ സുബാഹുവിനേയും മാതാവായ താടകയേയും ഇവനാണു കൊന്നത്. എന്നെ കൊല്ലാതെ കൊന്നയച്ചതും അവൻ തന്നെ. വിശേഷിച്ചു പരദാരപരിഗ്രഹണം തന്നെ നിന്ദ്യവും നാശകാരണവുമാണ്. എത്ര പേർക്കാണ് ഇതുകൊണ്ടു നാശം പറ്റീട്ടുള്ളത്. അഹല്യനിമിത്തം ദേവേന്ദ്രനും, താര നിമിത്തം ചന്ദ്രനും പറ്റിയ ദുഷ്കീർത്തികൾ നിനക്കറിവുണ്ടല്ലോ; ഇന്ദ്രാണി നിമിത്തം നഹുഷരാജാവ് ഇന്നും പെരുമ്പാമ്പായി കഷ്ടപ്പെടുന്നില്ലയൊ? അതിലും വിശേഷിച്ച് ഈ ജാനകി ആരാണ്? ഇച്ഛാജ്ഞാനക്രിയാശക്തിസ്വരൂപിണിയായ സാക്ഷാൽ ശ്രീഭഗവതിയാണു സീത. ആ ലക്ഷ്മീഭഗവതിയെയാണ് നീ അപമാനിക്കാൻ ആലോചന ചെയ്യുന്നത്? അതാണ് ഉദ്ദേശമെങ്കിൽ നീയും നിന്റെ ഗോത്രവും വേഗം നശിക്കും.

രാവണൻ— (കോപാന്ധനായി) ഞാൻ രാക്ഷസരാജാവാ

ണെന്ന് അമ്മാമന്മാരും മനസ്സിലാക്കേണ്ടതാണ്. എന്റെ പ്രഭുത്വത്തേയും എനിക്കുപറ്റിയ അപമാനത്തേയും ആലോചിക്കാതെ ധിക്കാരമായി സംസാരിക്കുന്നതായാൽ അമ്മാമനും എന്റെ ചന്ദ്രഹാസത്തിന്നിരയായിത്തീരാതിരിക്കയില്ല.

മാരീചൻ — രാവണ! നീ എന്റെ നേരെ കോപിക്കുന്നതെന്തിന്ന്? നിണക്കു വല്ലതായ ദുഷ്കാലമാണ്. അതു എന്നേയും ബാധിക്കാതെ കഴിയുമൊ? ഞാൻ ഈ കാൎയ്യത്തിൽ ഏതു വിധമാണു സഹകരിക്കേണ്ടത്? അതു പറഞ്ഞാൽ മതി.

രാവണൻ — അമ്മാമൻ വല്ലാതെ ഭയപ്പെട്ടിരിക്കുന്നു. താടകയേയും മററും കൊന്ന രാമനെ ഞാൻ കൊന്നുകൊള്ളാം. ഭവാൻ നല്ല ഒരു കനകമൃഗത്തിന്റെ വേഷമെടുത്ത് പഞ്ചവടിയിൽ പോയി സീതയെ മോഹിപ്പിച്ച് രാമലക്ഷ്മണന്മാരേയും അവളേയും തമ്മിൽ അകററണം. അവസരം നോക്കി സന്യാസിവേഷമെടുത്തു ചെന്ന് സീതയെ ഞാൻ അപഹരിച്ചുകൊള്ളാം.

മാരീചൻ — നീ പറയുംപ്രകാരം പ്രവൎത്തിച്ചില്ലെങ്കിൽ നീ എന്നെ കൊല്ലും. പ്രവൎത്തിച്ചാൽ രാമസായകമേററ് എനിക്കു മരിക്കാം. അതുകൊണ്ടു നിന്റെ ഇഷ്ടം അനുസരിക്കുക തന്നെയാണ് എനിക്കു ഗുണം. ഈ യാത്രകൊണ്ടു നിണക്കു മറെറാരു സഹായവുംകൂടെ എന്നാൽ ചെയ്യാൻ സാധിക്കും. അതായത് പാപികളായ നിങ്ങൾ എറെത്താമസിയാതെ അന്തകപുരിയിലേക്കു വരും. അതിന്നു മുമ്പിൽ ഞാൻ അവിടെ ചെന്നു നിങ്ങളെ എതിരേല്ക്കുവാനുള്ള ഏൎപ്പാടു ചെയ്യാം.

എന്നും പറഞ്ഞു മാരീചൻ കനകനിറമായ ഒരു മാനിന്റെ വേഷമെടുത്തു രാമലക്ഷ്മണന്മാരുടെ പൎണ്ണശാലക്കരികിലേക്കു പോയി.

സീതാകനകമൃഗദൎശനം.

പൎണ്ണശാലക്കരികെ കളിച്ചു സഞ്ചരിക്കുന്ന കനകമൃഗത്തെക്കണ്ടു് വിനോദത്തിന്നായി അതിനെ പിടിച്ചു പൎണ്ണശാലയിൽ വളൎത്തേണമെന്നുള്ള സീതയുടെ മോഹം കണ്ടു്, ശ്രീരാമന്റെ ആജ്ഞപ്രകാരം ലക്ഷ്മണൻ ആ മൃഗത്തെ സൂക്ഷിച്ചു പരിശോധിക്കുകയും വിശ്വാമിത്രയാഗാവസരത്തിൽ ഇച്ഛാഭംഗത്തോടെ ഭയപ്പെട്ടോടിപ്പോയ മാരീചന്റെ മായാചിത്രമാണെന്നുള്ള ശങ്ക ശ്രീരാമനെ അറിയിക്കുകയും ചെയ്തു. 'ആ ദുഷ്ടനാണെങ്കിൽ അവനെ കൊല്ലാം, അല്ല യഥാൎത്ഥമാനാണെങ്കിൽ പിടിച്ചു കൊണ്ടുവരാം' എന്നും പറഞ്ഞു് സീതയെ ലക്ഷ്മണന്റെ രക്ഷയിലാക്കി ശ്രീരാമൻ മാനിനെ അന്വേഷിച്ചു പുറപ്പെട്ടു. കനകമൃഗമാകട്ടെ ചാടിച്ചാടി ശ്രീരാമനെ പൎണ്ണശാലയിൽനിന്നു് അധികദൂരം അകററി. ഈ മാനിനെ പിടിപ്പാൻ പ്രയാസമാണെന്നു കാണുകയാൽ ശ്രീരാമൻ അസ്ത്രം പ്രയോഗിച്ചു. അസ്ത്രമേററ മാരീചൻ മരണവേദനയോടെ "അയ്യോ! സീതെ, ലക്ഷ്മണ! രാക്ഷസന്മാർ എന്നെ വധിക്കുന്നു! രക്ഷിക്കണെ!" എന്നിങ്ങിനെ കപടസ്വരത്തിൽ വിളിച്ചു പറഞ്ഞു പ്രാണനെ വെടിയുകയും ചെയ്തു. സീതാദേവി ഈ രോദനം കേട്ടു്, ഭഗവാനു വല്ല ആപത്തും പററിയൊ എന്നു ശങ്കിച്ചു ലക്ഷ്മണനോടു ഇങ്ങിനെ പറഞ്ഞു.

സീതാ— ലക്ഷ്മണാ, ആ ദീനസ്വരം നീ കേട്ടിട്ടു് യാതൊരു ഭാവഭേദവും കൂടാതെ നില്ക്കുന്നതെന്താണ്? ഭഗവാന്റെ ദീനസ്വരമാണെന്നും അവിടത്തേക്കു് എന്തോ ആപത്തു വന്നുവെന്നും തോന്നാത്തതെന്താണു? മനസ്സിന്നു സമാധാനമില്ലല്ലൊ.

ലക്ഷ്മണൻ— ദേവി! ജ്യേഷ്ഠൻ ഒരിക്കലും ആൎത്തനാദം പുറപ്പെടുവിക്കുന്നതല്ല. രാത്രിചാരികളായ രാക്ഷസന്മാരുടെ മായാപ്രയോഗമാണിതു്. രാമാസ്ത്രം ഏററു മരിക്കുന്ന മാ

രിചാരന്റെ ചതിപ്രയോഗമാണ്. ദേവിയെ കാത്തുരക്ഷിച്ചിരിപ്പാനാണല്ലൊ ജ്യേഷ്ഠൻ കല്പിച്ചു പോയത്. ക്ഷണനേരംകൊണ്ടു ജ്യേഷ്ഠൻ ഇവിടെ മടങ്ങിയെത്തും.

സീതാ— ജ്യേഷ്ഠനെ രക്ഷപ്പെടുത്തുവാനുള്ള വഴി നോക്കാതെ ഇത്തരം ന്യായങ്ങൾ പറഞ്ഞു കേൾക്കുമ്പോൾ നിണക്ക വല്ല ദുഷ്ടവിചാരവുമുണ്ടൊ എന്നു ശങ്കിക്കേണ്ടിവരുന്നു. ഞാൻ തന്നെ ചെന്നു അന്വേഷിക്കട്ടെ.

എന്നും പറഞ്ഞ് സീത ആൎത്തനാദം കേട്ട വഴിക്കു പുറപ്പെട്ടു. ലക്ഷ്മണൻ വിഷണ്ണനായി. "ദേവി പൎണ്ണശാലയിൽ തന്നെ ഇരുന്നാലും, ഞാൻ അന്വേഷിച്ചു വരാം. കൎണ്ണശൂലമായ വാക്കുകൾ ദേവിയുടെ മുഖത്തു നിന്നു കേൾക്കുക വയ്യ." എന്നും പറഞ്ഞ് സീതയുടെ രക്ഷക്കായി ജടായുവിനേയും വനദേവതമാരേയും ധ്യാനിച്ചു ലക്ഷ്മണൻ കാട്ടിലേക്കു തിരിച്ചു.

സീതാപഹരണം.

ലക്ഷ്മണൻ പൎണ്ണശാലയിൽനിന്നു പുറത്തിറങ്ങിയപ്പോഴക്കും സന്ന്യാസിയുടെ വേഷം അവലംബിച്ചു രാവണൻ പൎണ്ണശാലയിൽ അവതരിച്ചു. സന്ന്യാസിവരനെക്കണ്ട് ജാനകി അൎഘ്യപാദ്യാദികളാൽ പൂജിച്ചു ഭക്തിയോടുകൂടി തൊഴുതുകൊണ്ടു നിന്നു.

സന്ന്യാസി— നീ സുമംഗലിയായി ഭവിക്കട്ടെ! അധികം കാലമായി സമാധിയിലിരുന്നിരുന്ന ഞാൻ ഉണൎന്നപ്പോൾ ലോകത്തെ ഈ വിധമാണു കാണുന്നത്. എനിക്കു ക്ഷുത്തും ദാഹവും തീൎപ്പാനുള്ള വഴി ആലോചിച്ചപ്പോഴാണ് ഈ പൎണ്ണശാലയും അതിൽ നിന്നെയും കണ്ടത്. സന്ന്യാസിമാരുടെ അനുഗ്രഹത്തെ സ്ത്രീകളാണ് പ്രത്യേകമായി അൎഹിക്കുന്നതു. നീ ആഭരണമണിഞ്ഞ് പൎണ്ണശാലയുടെ പുറത്തു വന്ന് ഭിക്ഷുവായി വന്ന എനിക്ക് കബളം തന്നാലും.

ജാനകി— സ്വാമിൻ! നമസ്കാരം! സന്ന്യാസിമാൎക്കു ക്ഷുത്തും ദാഹവുമില്ലെന്നാണു കേട്ടിട്ടുള്ളത്. അങ്ങുന്ന് ക്ഷുൽപിപാസകളാൽ അവശനായിട്ടുണ്ടെന്നു പറയുന്നു. ഈ രണ്ടു സ്ഥിതിയും തമ്മിൽ യോജിക്കുന്നില്ലല്ലോ.

സന്ന്യാസി: ഹേ! സാധ്വി! സന്ന്യാസികൾ കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ, ഇങ്ങിനെ നാലുതരക്കാരാണു. മന്ദവിരാഗം, തീവ്രവിരാഗം, തീവ്രതരവിരാഗം എന്നിങ്ങിനെ ഈ സന്ന്യാസിമാർ സ്വീകരിക്കുന്ന വിരാഗം മൂന്നുവിധവുമാണ്. കുടീചകനും ബഹൂദകനും മന്ദവിരാഗികളും, ഹംസൻ തീവ്രവിരാഗിയും, പരമഹംസൻ തീവ്രതരവിരാഗിയുമാണ്. കുഡുംബത്തിൽ ബദ്ധനായിരുന്ന് ഒടുക്കം കുഡുംബരക്ഷക്കു അസമൎത്ഥനായിത്തീൎന്ന് അവരെ ഉപേക്ഷിച്ചു, തന്റെ ഉദരപൂരണം മാത്രം കാംക്ഷിച്ച് കാഷായവസ്ത്രവും രുദ്രാക്ഷവും ധരിച്ച് ഭിക്ഷയെടുത്ത് നടക്കുന്നവനെയാണു കുടീചകനെന്നു പറയുന്നത്. ബഹൂദകനാവട്ടെ കുഡുംബത്തെ ഉപേക്ഷിച്ചു നടക്കുന്നവനാണെങ്കിലും സന്ധ്യാവസരങ്ങളിൽസന്ന്യാസികളെ ശുശ്രൂഷിച്ചുകൊണ്ടിരിക്കും. സന്ന്യാസോപദേശങ്ങളൊന്നും കൂടാതെ ജടാഭാരം വഹിച്ച്, കൌപീനമാത്രനായി യോഗദണ്ഡം ധരിക്കുകയും ചെയ്യും. ഹംസൻ ഇത്തരക്കാരനല്ല. ഭഗവൽഭക്തികൊണ്ടു, വേദപാഠം, ദേവപൂജ, ഗുരുപൂജ, മുതലായതു വിധിയാംവണ്ണം അനുഷ്ഠിച്ചു, സൽഗുരുവിൽനിന്നു ഉത്തമമായ ഉപദേശമനുസരിച്ച് ആസനസ്ഥനായി യമനിയമാദികൾ അനുഷ്ഠിക്കുകയും ചെയ്യും. പരമഹംസൻ അഷ്ടാംഗങ്ങളിൽ നിപുണനായിരിക്കും. ശുഭേച്ഛാവിചാരണതനുമാനസീകസത്വാപത്തി, അസംസക്തി പദാൎത്ഥഭാവന, തുരീയ എന്നീ ജ്ഞാനമാൎഗ്ഗങ്ങളിൽ സഞ്ചരിച്ച് അനുഭവഗോചരമായ ബ്രഹ്മാനന്ദത്തെ അനുഭവിക്കുന്നവനാണു പരമഹംസൻ എന്നറിയപ്പെടുന്നത്. ഇങ്ങിനെ നാലുതരക്കാരായ

സന്ന്യാസികളിൽ ഞാൻ പരമഹംസനാകുന്നു. പ്രാരബ്ധകർമ്മപ്രേരണയാൽ എന്റെ മനസ്സ് ഇപ്പോൾ ആഹാരാദികളിൽ ചലിച്ചതാണ്. അല്ലയോ സുന്ദരി! നീ ഒരു രാജകുമാരിയാണെന്നു തോന്നുന്നുവല്ലോ. നീ ഈ ഘോരവനത്തിൽ ഏകാകിനിയായിരിക്കുന്നതെന്തിനാണ്? നിന്റെ രക്ഷകൻ എവിടെ?

ജാനകി! ശ്രീമൻ! ഞാൻ മിഥിലാധിപനായ ജനകന്റെ പുത്രിയാകുന്നു. ജാനകിയെന്നാകുന്നു പേർ. അയോദ്ധ്യാധിപനായ ദശരഥന്റെ സീമന്തപുത്രനാണ് എന്റെ ഭർത്താവ്: അദ്ദേഹം തന്റെ മാതാപിതാക്കന്മാരുടെ സത്യരക്ഷക്കായി അനുജനായ ലക്ഷ്മണനോടും എന്നോടുംകൂടി ഇവിടെവന്നു താമസിക്കുന്നതാകുന്നു. അവർ രണ്ടുപേരും ഇപ്പോൾ മടങ്ങിയെത്തും. അങ്ങയുടെ അഭീഷ്ടം അവർ സാധിപ്പിച്ചുതരും.

സന്ന്യാസി:—ഓ ഹോ! ദശരഥന്റെ നാലു പുത്രന്മാരിൽ പ്രഥമപുത്രനായ ശ്രീരാമനായിരിക്കും നിന്റെ പ്രിയതമൻ മനസ്സിലായി.

ജാനകി:—നിന്തിരുവടി എവിടെനിന്നാകുന്നു ഇപ്പോൾ വരുന്നതെന്നറിവാൻ ഞാൻ ആഗ്രഹിക്കുന്നു.

സന്ന്യാസി:—ഞാൻ അനേകം തീർത്ഥങ്ങളും ക്ഷേത്രങ്ങളും സന്ദർശിച്ചു പലരാജ്യങ്ങളിലും സഞ്ചരിച്ചിട്ടുണ്ട്. പല രാജധാനികളിലും ഞാൻ പോയിട്ടുണ്ട്. അവിടങ്ങളിലെ രാജാക്കന്മാരുടെ പ്രാബലതയും, ദൗർബ്ബലതയും, അവരുടെ കീർത്തിയും ദുഷ്കീർത്തിയും ഞാനറിയും. നിന്റെ ഭർത്താവു മടങ്ങിവരുന്നതുവരെ സമയം പോക്കുവാൻ ഒരു രാജാവിന്റെ ചരിത്രം ഞാൻ പറയാം. 'ലങ്കയെന്നുപേരായി അതിമനോഹരമായ ഒരു രാജധാനിയും, അവിടെ ത്രൈലോക്യസുന്ദരനായ് ഒരു രാജാവുമുണ്ട്. അയാൾ ഭൂലോകത്തിലെ ഇന്ദ്രനാണെന്നുതന്നെ പറയാം. അതിഭാഗ്യവാനും, കാമസദൃശനും ആയ ലങ്കേശ്വരൻ ബ്രഹ്മഗോത്രസംജാത

നം സാമവേദസാധകനുമാണ്. അഷ്ടദിഗ്ഗജങ്ങളെ ജയിച്ച ഈ ലങ്കേശ്വരൻ കൈലാസപർവ്വതമെടുത്തു അമ്മാനാട്ടക്കൂടി ചെയ്തിട്ടുണ്ട്. സ്വൎണ്ണവൎണ്ണമായ ദേഹകാന്തിയോടുകൂടിയ ഈ രാജാവിന്നു പത്തു തലകളും ഇരുപത് കയ്യമുണ്ട്. ഇത്ര സൌന്ദൎയ്യവും സമ്പത്തുമുള്ള വേറൊരുവനെ ത്രിലോകങ്ങളിലും കാണ്മാനില്ല. ഈ രാജാവിന്നു അനുരൂപയായ ഒരു പത്നിയെ ഇതുവരെ കണ്ടുകിട്ടീട്ടില്ല. അതുകൊണ്ടു ലങ്കേശ്വരന്റെ പടവും കൊണ്ടു ദൂതന്മാർ ലോകമെങ്ങും സഞ്ചരിക്കുന്നുണ്ട്? ആ ദൂതന്മാരിൽ ആരും തന്നെ നിന്നെ കണ്ടിട്ടില്ലെന്നു വരുമൊ? അനുരൂപനായ ഭൎത്താവോടുകൂടി ഒരു ദിവസമെങ്കിലും രമിച്ചു മരിക്കുന്നതാണു കൊള്ളരുതാത്ത ഭൎത്താവോടുകൂടി ഒരു യുഗം കഴിച്ചുകൂട്ടുന്നതിനേക്കാൾ നല്ലത്. രാമൻ സാധുവാണു, ദശരഥന്റെ അകാലസന്തതിയുമാണ്. നിന്റെ കൎമ്മഫലം എന്തോ പറവാൻ കാണുന്നുള്ളു.

ജാനകി:— പരമഹംസനായ അങ്ങയുടെ പ്രസംഗവിഷയം സുഖമില്ലാത്ത പന്ഥാവിൽ എത്തിച്ചേൎന്നതിൽ ആശ്ചൎയ്യപ്പെടുന്നു. അങ്ങുന്ന് ഇത്ര നേരവും പുകഴ്ത്തിയ രാക്ഷസനെ വധിപ്പാൻ ആയുധപാണിയായി വനത്തിലേക്കു വന്ന എന്റെ ഭൎത്താവിനെപ്പററി അങ്ങേക്കു ഒരു വിവരവുമില്ലെന്നു കാണുന്നതും സംശയകരമായിരിക്കുന്നു.

സന്ന്യാസി:—മുയൽ ചെന്നു ഒരു സിംഹത്തെ വധിക്കുമെന്നു പറയുന്നതും ഒരു മനുഷ്യൻ ഒരു ശക്തനായ രാക്ഷസനെ വധിക്കുമെന്നു പറയുന്നതും തമ്മിൽ എന്താണു വ്യത്യാസം?

ജാനകി:—എനിക്കു സന്ന്യാസിമാരിലുള്ള വിശ്വാസം വിട്ടുപോകുന്നു. അങ്ങുന്നു പറയുന്ന ലങ്കേശ്വരനായ രാവണനെ കൃതവീൎയ്യപുത്രനായ കാൎത്തവീൎയ്യൻ ജയിച്ചതും, ആ കാൎത്തവീൎയ്യനെ ജയിച്ച പരശുരാമനെ എന്റെ ഭൎത്താവു ജയിച്ചതും അറിയാത്തവർ ആരാണുള്ളത്. അതുമാത്രമൊ,

വിരാധനേയും ഖരാദികളേയും എൻെറ ഭൎത്താവു ജയിച്ചിട്ടു കാലം അധികമായിട്ടില്ലല്ലൊ. അങ്ങുന്ന് പരമഹംസനായ സന്ന്യാസിയാണെന്ന കാൎയ്യം വിശ്വസിപ്പാൻതന്നെ പ്രയാസമായിരിക്കുന്നു.

ജാനകിയുടെ ഈ അഭിപ്രായം കേട്ടപ്പോൾ, രാവണൻ തൻെറ യഥാൎത്ഥമായ സ്വരൂപത്തെയെടുത്ത് ജാനകിയെ പിടിപ്പാൻ അടുത്തെത്തി. പക്ഷെ പതിവ്രതയായ ജാനകിയെ തൊട്ടാൽ പൊള്ളുമെന്ന നിലയിൽ ഉഗ്രമായ ചൂടു തോന്നുകയാൽ ജാനകി നിന്ന ഭൂമിയോടും കൂടി അവളെ എടുത്ത് മായാവിയായ രാവണൻ ഒളിച്ചു നിൎത്തിയിരുന്ന രഥത്തിൽ വെച്ച് ആകാശത്തിലേക്കു പൊങ്ങി. ജാനകിയുടെ ആൎത്തനാദം കേട്ടു ജടായു രാവണനോട് അംബരമാൎഗ്ഗത്തിൽ ചെന്നു യുദ്ധം ചെയ്തു. രാവണൻെറ കിരീടം, കുണ്ഡലം, ബാഹുവലയം തുടങ്ങിയ ആഭരണങ്ങളും, വില്ലും ജടായു കൊത്തി ഭൂമിയിൽ വീഴ്ത്തി. ബാഹുബലം യുദ്ധം ചെയ്തിട്ടും ജയമില്ലെന്നു കാണുകയാൽ രാവണൻ പക്ഷിയോടു ധൎമ്മപോരാത് യുദ്ധം ചെയ്യാമെന്നുരച്ചു തൻെറ മൎമ്മം എടത്തെ കാലിൻെറ പെരുവിരലിന്മേലാണെന്നു പറഞ്ഞു. അതു സത്യമാണെന്നു വിശ്വസിച്ചു തൻെറ മൎമ്മം വലത്തെ ചിറകിലാണെന്നു ജടായുവും പറഞ്ഞു. ജടായു വക്രതുണ്ഡംകൊണ്ടു രാവണൻെറ മൎമ്മത്തിൽ കൊത്തുവാൻ താണസമയം ചന്ദ്രഹാസംകൊണ്ടു രാവണൻ ജടായുവിൻെറ വലത്തെ പക്ഷം വെട്ടുകയും, ജടായു ഭൂമിയിൽ പതിക്കുകയും ചെയ്തു. ഈ സംഭവം ശ്രീരാമനെ കണ്ടു പറയുന്നതു വരെ ജടായു മരിക്കരുതെന്നു സീത [illegible]ച്ചിരുന്നു. രാവണൻ സീതയേയും കൊണ്ടു ലങ്കയിലെത്തി അശോകവനത്തിലൊരിടത്തു സീതയെ ഇറക്കിവെച്ച്, രാക്ഷസികളെ കാവലിനാക്കി. സീതയുടെ നേരെ നയോപായങ്ങൾ പ്രയോഗിച്ചു അവളെ തനിക്ക് സ്വാധീനയാക്കിത്തരണമെന്നു രാക്ഷസികളോടാജ്ഞാപിച്ച് രാവണൻെറ രാജ

ധാനിയിലേക്കു പോകയും ചെയ്തു. രാവണന്റെ ഈവിധമുള്ള ഏർപ്പാടുകൾ അറിഞ്ഞു വിഭീഷണൻ വളരെ വ്യസനിക്കയും, തന്റെ മകളായ ത്രിജടയെ വിളിച്ചു സീതക്കു സഹായമായി നില്ക്കുവാൻ സ്വകാൎയ്യമായി ഉപദേശിച്ചയക്കുകയും ചെയ്തു.

## സീതാപഹരണാനന്തരം.

സീതയുടെ കൎണ്ണശൂലമായ വാക്കു കേട്ടു മനസ്സില്ലാമനസ്സോടെ പൎണ്ണശാല വിട്ടു വൻകാട്ടിലേക്കിറങ്ങിയ ലക്ഷ്മണൻ ശ്രീരാമനെ അന്വേഷിച്ചു ബഹുദൂരം നടന്നു ബുദ്ധിമുട്ടി ദുഃഖിക്കുമ്പോൾ ഭഗവാനെ കണ്ടെത്തി. പൎണ്ണശാലയിൽ ജാനകിക്കു ആരും തുണയില്ലെന്നറിഞ്ഞിരിക്കെ ലക്ഷ്മണൻ എങ്ങിനെ പൎണ്ണശാല വിട്ടുവെന്നുള്ള ചോദ്യത്തിന്നു ലക്ഷ്മണൻ ഇങ്ങിനെ പറഞ്ഞു.

അക്കാദമി

ലക്ഷ്മണൻ—ഈ വഴിക്കു ആൎത്തനാദം കേട്ടത് ജ്യേഷ്ഠന്റേതാണെന്നാശങ്കിച്ചു അടിയനെ ദേവി ഇങ്ങോട്ടയച്ചതാണ്. അടിയന്റെ സാന്ത്വനവാക്കുകൾ ദേവി തെറ്റിദ്ധരിച്ചു, കൎണ്ണശൂലമായ വാക്കുകൾ കൂടി പറഞ്ഞു പോയിട്ടുണ്ട്. അതൊക്കെ കേൾക്കാൻ അക്ഷമനായ അടിയൻ അനിഷ്ടമായാലും ദേവിയുടെ കല്പന കേൾക്കുകതന്നെ വേണ്ടിവന്നു.

ശ്രീരാമൻ—അനുജാ! ഈ സംഭവങ്ങൾ ദുൎല്ലക്ഷണങ്ങളായി തോന്നുന്നുവല്ലോ. സ്ത്രീയുടെ വാക്കു കേട്ടാണ് നമ്മുടെ പിതാവ് ചരമമടഞ്ഞത്. സ്ത്രീവാക്കു കേട്ടാണ് ആ കൃത്രിമമാനിന്റെ പിന്നാലെ ഞാൻ പോന്നത്. നീയും സ്ത്രീവാക്കിനെ ആധാരമാക്കി എന്നെ അന്വേഷിച്ചു പോന്നു. ഇതിന്റെ ഫലം എന്താണാവോ?

എന്നും പറഞ്ഞു രണ്ടുപേരും വേഗം പൎണ്ണശാലയിലെത്തി. ജാനകീദേവിയെ അവിടെ കണ്ടില്ല. ശ്രീരാമൻ വ്യസനിച്ചു മോഹാലസ്യപ്പെട്ടു പോയെങ്കിലും സൌമിത്രിയുടെ സാന്ത്വനവാക്കുകളാൽ സമാധാനിച്ച്, സീതയെ അവിടങ്ങളി

ലെല്ലാം അന്വേഷിച്ചുതുടങ്ങി. അവിടെ ഒരു രഥമാൎഗ്ഗം കണ്ടു അതിനെ ലക്ഷ്യമാക്കി തെക്കോട്ടു കുറെ പോയപ്പോൾ വില്ലും ശരങ്ങളും കിരീടകുണ്ഡലങ്ങളും മറ്റും ഭൂമിയിൽ വീണുകിടക്കുന്നതായി കണ്ടു. അതിനു കുറച്ചു ദൂരെയായി പക്ഷിശ്രേഷ്ഠനായ ജടായു പക്ഷം മുറിഞ്ഞു വീണുകിടക്കുന്നതും കണ്ടു. ജടായുവിന്റെ പരിതാപകരമായ സ്ഥിതിയെക്കണ്ടു ഭഗവാൻ അത്യന്തം ദുഃഖത്തോടെ ഇപ്രകാരം പറഞ്ഞു.

## ജടായുമോക്ഷം.

ശ്രീരാമൻ—എന്റെ പ്രിയതമയെ അപഹരിച്ചത് ആരൊ അവന്റെ ആഭരണങ്ങളും ആയുധങ്ങളുമാണ് അവിടെ കാണുന്നത്. ആ ദുഷ്ടൻ പക്ഷിശ്രേഷ്ഠനായ ഭവാന്റെ ഘാതകനായും വന്നു. എന്റെ പിതാവ് ഞാൻ നിമിത്തമായിട്ടാണ് ഇഹലോകവാസം വിടേണ്ടിവന്നത്. പിതൃസുഹൃത്തായ അങ്ങേക്കും ഞാൻ തന്നെയാണു നാശകാരണമായത്. എന്റെ ജീവിതം ആശാസ്യമായി തോന്നുന്നില്ല.

ജടായു—ഹേ! രാഘവ! ഈ സംഭവങ്ങളൊന്നും നിനക്കു ദുഃഖകരങ്ങളാവരുത്. സുഖദുഃഖങ്ങൾ എല്ലാവൎക്കുമുണ്ട്. സംഹാരമൂൎത്തിയായ പരമശിവൻ പന്ത്രണ്ടുസംവത്സരം ബ്രഹ്മകപാലം കയ്യിലെടുത്തു ഭിക്ഷാടനം ചെയ്തില്ലെ? സൃഷ്ടികൎത്താവായ ബ്രഹ്മാവിനു നഷ്ടപ്പെട്ട തന്റെ ഒരു ശിരസ്സു വീണ്ടും ഉണ്ടാക്കുവാൻ സാധിച്ചുവൊ? ദക്ഷശാപംകാരണം ചന്ദ്രനു കലാക്ഷയം വന്നില്ലെ? ഇങ്ങിനെ മഹാന്മാൎക്കും കൂടി പ്രാരബ്ധകൎമ്മം അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. ജനനം, മരണം എന്ന രണ്ടു കരകളോടു കൂടിയ സംസാരാൎണ്ണവത്തിൽ കിടന്നുഴലുന്ന പാമരന്മാരെപ്പോലെ നീ സംസാരിക്കുന്നതു എന്നെ ബോധിപ്പിക്കാനാണൊ? രാവണൻ നിന്റെ പത്നിയെ കട്ടുകൊണ്ടുപോകുന്നതു കണ്ടു ഞാൻ അവനോടു യുദ്ധം ചെയ്ത് അവളെ രക്ഷിക്കുവാൻ ശ്രമിച്ചു.

കേരള സാഹിത്യ അക്കാദമി

അവൻ ചതിച്ച് എൻെറ പക്ഷം മുറിച്ചു കൊല്ലാറാക്കി. എൻെറ അന്ത്യകാലമടുത്തതുകൊണ്ടു രാവണനു എന്നെ ജയിപ്പാൻ സാധിച്ചു എന്നേയുള്ളൂ. എൻെറ മരണസമയത്ത് സാക്ഷാൽ മഹാവിഷ്ണുവായ നിന്നെ കാണ്മാൻതക്കവണ്ണം എനിക്കു സിദ്ധിച്ച പുണ്യം ദേവന്മാർക്കുകൂടി സുഖസാദ്ധ്യമായിട്ടുള്ളതല്ല. നീ രാവണാദികളെക്കൊന്നു ദേവന്മാർക്കു സങ്കടനിവൃത്തി വരുത്തിക്കൊടുത്ത് അയോദ്ധ്യയിൽ പോയി ചക്രവർത്തിയായി സുഖിച്ചിരിക്കുക. പ്രാണൻ എന്നെ വെടിയുന്നില്ലല്ലൊ.

ശ്രീരാമൻ—ഹരവിരിഞ്ചാദികൾ പാത്രാപാത്രം നോക്കാതെ വരബലങ്ങൾ കൊടുക്കുക കാരണം സജ്ജനങ്ങൾ ബുദ്ധിമുട്ടേണ്ടിവരുന്നതു കാണുമ്പോൾ ക്ഷണമാത്രം കൊണ്ടു ഈരേഴു ലോകങ്ങളും ആഗ്നേയാസ്ത്രത്താൽ ഭസ്മീകരിക്കാനാണു എനിക്കു തോന്നുന്നത്. ശ്രേഷ്ഠനായ അങ്ങയെ ഉപദ്രവിക്കുവാൻ രാവണനു സാദ്ധ്യമാക്കിക്കൊടുക്കുകയൊ? ലക്ഷ്മണാ! വില്ലിങ്ങെടുത്തു തരു.

ജടായു—രാഘവാ! നീ ആരുടെ നേരെയാണു ക്രോധിക്കുന്നത്? നിൻെറ ആഗ്നേയാസ്ത്രത്തിൽ സജ്ജനങ്ങളും കൂടി നശിക്കേണ്ടിവരുമല്ലൊ. നീയും ഈ സംഗതിയിൽ നിരപരാധിയാണെന്നു പറവാൻ തരമില്ല. ഒരു സ്ത്രീയെ തനിച്ചു ഘോരാരണ്യത്തിലാക്കി മാനിനെ പിടിപ്പാൻ നീ പോവുക കാരണമല്ലേ രാവണനു ആ സ്ത്രീരത്നത്തെ കട്ടു കൊണ്ടുപോകുവാൻ അവസരം കിട്ടിയത്? അതുകൊണ്ടു കോപത്തെ അടക്കി ക്ഷമയെ സ്വീകരിക്കുക.

ശ്രീരാമൻ ജടായുവിൻെറ ഇത്തരം യുക്തിയുക്തമായ വാക്കുകളെ കേട്ടു കോപത്തെ ഒതുക്കുകയും, രാവണൻ ഏതു മാർഗ്ഗത്തിൽ കൂടിയാണു സീതാദേവിയെ കൊണ്ടുപോയതെന്നും മറ്റും ചോദിച്ചുവെങ്കിലും അതിനുത്തരം പറവാൻ കഴിയാതെ രാമനാമം ജപിച്ചുംകൊണ്ടു ജടായു മരിക്കുകയും

ചെയ്തു. രാമലക്ഷ്മണന്മാർ ജടായുവിന്റെ സംസ്കാരങ്ങളെല്ലാം വിധിയാംവണ്ണം ചെയ്തതിന്നു ശേഷം ദക്ഷിണാമുഖന്മാരായി വീണ്ടും സീതാന്വേഷണത്തിന്നു പോയി. ഇങ്ങിനെയൊരു ദിവസം ജലം കൊണ്ടുവരുവാൻ തനിയെ നദീതീരത്തിലേക്കു പോയപ്പോൾ ശൂരപത്മാവെന്ന രാക്ഷസന്റെ സോദരിയായ അയോമുഖിയെന്നവൾ ലക്ഷ്മണനെ പിന്തുടൎന്നു മാരഖേദത്തെ തീൎത്തുകൊടുക്കേണമെന്നപേക്ഷിക്കുകയും ഒടുവിൽ അവൾ ദേഹോപദ്രവം ചെയ്വാൻ ശ്രമിച്ചപ്പോൾ അവളെ നാസികാകുചച്ഛേദം ചെയ്തു വിരൂപിയാക്കി വിടുകയും ചെയ്തു. പിന്നെയും രാമാദികൾ ആരണ്യത്തിൽ കൂടി സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ രണ്ടുപേരും കബന്ധന്റെ കയ്യിൽ പെടുവാൻ ഇടവന്നു. രാമാദികൾ കബന്ധത്തിന്റെ ഓരോ കരങ്ങൾ വെട്ടി മുറിച്ചു ഉടനെ ഈ കബന്ധം ഒരു ദിവ്യവേഷമെടുത്ത് ആകാശത്തിലേക്കുയൎന്നു നിന്നു ശ്രീരാമനെ ഇപ്രകാരം സ്തുതിച്ചു.

## കബന്ധസ്തുതി.

കബന്ധൻ—ശ്രീരാമ, രാമ, രാമ, പരബ്രഹ്മസ്വരൂപിന്നമസ്കാരം. ആദിയും, അനാദിയും, ആദിമദ്ധ്യാന്തരഹിതനും നിന്തിരുവടിയാണ്. അഖിലാണ്ഡങ്ങളിലുമുള്ള ജീവകോടികളുടെ അന്തൎബ്ബഹിൎവ്യാപ്തനും, സമസ്തകാരണനും, സൎവ്വസാക്ഷിയും നിന്തിരുവടിയാണ്. അങ്ങുന്ന് സജാതിക വിജാതിക സ്വഗതഭേദശൂന്യനാണ്. നിന്തിരുവടി അവാങ്മനസഗോചരനായുമിരിക്കുന്നു. അങ്ങിനെയുള്ള ഒരു മൂൎത്തിയെ അടിയൻ എങ്ങിനെ സ്തുതിക്കട്ടെ. കയ്യിലുള്ള പദാൎത്ഥത്തെ ത്യജിച്ച് അനന്തരം ആ പദാൎത്ഥത്തെ കാണാനില്ലല്ലൊ എന്നു പറഞ്ഞു ദുഃഖം നടിക്കുന്ന അങ്ങയുടെ മായാവിദ്യകളിൽ എങ്ങിനെ അത്ഭുതപ്പെടാതിരിക്കും?. രാമഭദ്രാ! ഞാൻ തനു എന്നു പേരായ ഒരു ഗന്ധൎവ്വനാണ്. അഷ്ടാവക്രൻ എന്ന മഹൎഷിയുടെ ശരീരം കണ്ടു പരിഹസി

ക്കുകയാൽ രാക്ഷസനായിപ്പോകെന്നു ആ മഹർഷി എന്നെ ശപിക്കുകയും, രാമാവതാരകാലത്തിൽ ശാപമോചനം വരുമെന്നു പിന്നീട് എന്റെ വ്യസനം കണ്ടു അനുഗ്രഹിക്കുകയും ചെയ്തു. ശാപത്താൽ രാക്ഷസനായ ഞാൻ വനത്തിൽ സഞ്ചരിക്കുമ്പോൾ ഒരു ദിവസം കാമധേനുവിന്റെ പുത്രിയായ നന്ദിനിയെ പിടിച്ച് ഭക്ഷിപ്പാൻ ശ്രമിച്ചപ്പോൾ, ഇന്ദ്രൻ വജ്രംകൊണ്ടു എന്റെ ശിരസ്സിൽ അടിക്കുകയും ആ അടികൊണ്ടു ശിരസ്സു കുക്ഷിയിലായി എന്റെ കരങ്ങൾ വളരുകയും ചെയ്തു. അന്നുമുതൽ ഇന്നേവരെ നിന്തിരുവടിയുടെ വരവും കാത്തിരിക്കയായിരുന്നു. ഭഗവൻ പ്രസീദ! നിന്തിരുവടി ഇവിടെ നിന്നു തെക്കോട്ടുതന്നെ സഞ്ചരിച്ചാൽ ശബരിയുടെ തപസ്ഥാനത്ത് എത്തിച്ചേരും. ശബരി മുഖേന സുഗ്രീവസഖ്യത്തിന്നും സുഗ്രീവസഹായത്താൽ നിന്തിരുവടിയുടെ കാര്യസാദ്ധ്യത്തിന്നും ഇടവരും.

എന്നും പറഞ്ഞു ഗന്ധർവ്വൻ അന്തർദ്ധാനം ചെയ്തു. ശ്രീരാമലക്ഷ്മണന്മാർ പിന്നെയും യാത്രചെയ്തു് ഒടുവിൽ ശബരിയുടെ ആശ്രമത്തിൽ ചെന്നു ചേരുകയും ചെയ്തു.

## ശബരീമോക്ഷം.

തന്റെ ആശ്രമത്തിൽ വന്നുചേർന്ന ശ്രീരാമലക്ഷ്മണന്മാർക്കു ഭക്ഷിപ്പാൻ ഫലപക്വങ്ങൾ കൊടുത്തതിന്നു ശേഷം, താൻ തപസ്വിനിയായിരിപ്പാനുണ്ടായ, കാരണങ്ങൾ എന്തെന്നുള്ള ചോദ്യത്തിന്നു ശബരി ഇങ്ങിനെ മറുവടി പറഞ്ഞു.

ശബരി—സ്വാമിൻ! ചിത്രകവചൻ എന്ന ഒരു ഗന്ധർവ്വന്റെ പുത്രിയായ എന്നെ വീതിഹോത്രൻ എന്ന ഒരു ഗന്ധർവ്വനാണ് വേട്ടത്. ഭർത്താവു ഒരു ബ്രഹ്മജ്ഞാനിയായി ലൌകികവിഷയാസക്തി ഇല്ലാതെ വിരക്തനായി കാലയാപനം ചെയ്തു നിമിത്തം ദുഷ്കർമ്മവശാൽ കന്മാടൻ എന്ന ഒരു കിരാതനുമായി ഞാൻ പരിചയിപ്പാൻ ഇടവരികയും അവന്റെ അനുരാഗത്തിന്നടിമപ്പെട്ടു അവനുമായി രമിക്കുവാൻ ഇട

യരികയും ചെയ്തു. ഭർത്താവ് ഈ വിവരം മനസ്സിലാക്കി 'വേടനാരിയായിപ്പോകെ'ന്നു എന്നെ ശപിച്ചു. അറിവില്ലാതെ വന്ന അപരാധങ്ങളെ ക്ഷമിച്ചു ശാപമോചനം തരേണമെന്നു ഞാൻ അപേക്ഷിക്കുകയും, മഹാവിഷ്ണു, രാമനെന്ന നാമധേയത്തോടെ അവതരിച്ചു സഞ്ചാരത്തിൽ ഇവിടെ വരുമെന്നും അപ്പോൾ ശാപമോക്ഷം തരുമെന്നും അനുഗ്രഹിക്കുകയും ചെയ്തു. അതുപ്രകാരം ഞാൻ നിന്തിരുവടിയുടെ വരവിനെയും കാത്തിരിക്കയാണ്. സ്വാമിൻ! നിന്തിരുവടിയുടെ കാര്യസാദ്ധ്യത്തിനു ഒരു വഴി പറഞ്ഞുതരാം. ഇവിടെ നിന്നു തെക്കോട്ടു പോയാൽ പമ്പാസരസ്സ് എന്നു പേരായി ഒരു തടാകമുണ്ട്. അവിടെ അടുത്തു പ്രസ്രവണാചലം എന്നും ഋശ്യമൂകാദ്രിയെന്നും പേരായി ഒരു പർവ്വതമുണ്ട്. അവിടെയാണ് സൂര്യപുത്രനായ സുഗ്രീവൻ താമസിക്കുന്നത്. സുഗ്രീവനുമായി നിന്തിരുവടി സഖ്യം ചെയ്താൽ കാര്യമൊക്കെ സാദ്ധ്യമാകും.

ശബരിയുടെ ജീവചരിത്രം കേട്ട ഭഗവാൻ വളരെ തൃപ്തനായി അവൾക്ക് ശാപമോക്ഷം കൊടുത്ത് സ്വർഗ്ഗത്തിലേക്കു യക്കുകയും ചെയ്തു.

കമ്പരുടെ

# രാമായണകഥ.

## കിഷ്കിന്ധാകാണ്ഡം

### പമ്പാസരസ്സ്.

ശ്രീരാമലക്ഷ്മണന്മാർ ശബര്യാശ്രമത്തിൽനിന്നു പുറപ്പെട്ടു പമ്പാസരസ്തീരത്തിൽ വന്നു സ്നാനപാനാദികൾ കഴിച്ചു, മനോഹരമായ ആ സരസ്സിന്റെ ഓരോ വൈഭവങ്ങളും കണ്ടാനന്ദിച്ചു. അച്ഛസ്ഫടികസമാനമായ ജലം കൊണ്ടു പരിപൂർണ്ണമായ ഈ തടാകത്തിന്റെ നാലുഭാഗത്തുമുള്ള ഭിത്തികൾ നവരത്നങ്ങളെക്കൊണ്ടു കെട്ടി ഉയർത്തിയതാണൊ എന്നു തോന്നും. സൂര്യകിരണങ്ങൾ ഈ രത്നങ്ങളിന്മേൽ തട്ടി ആയതു് ജലത്തിൽ പ്രതിഫലിച്ചു, ധാവള്യമേറിയ ജലം നാനാവർണ്ണങ്ങളേയും അവലംബിക്കുന്നപോലെ തോന്നി. ദർപ്പണമെന്നപോലെ നിർമ്മലമായ ഈ സരസ്സിൽ ആകാശം പ്രതിഫലിക്കുമ്പോൾ മത്തഗജങ്ങൾ പടിഞ്ഞതാണൊ എന്നു തോന്നും. ഈ സരസ്സിൽ കണ്ട വേറെ ചില അത്ഭുതകാഴ്ചകളെ ശ്രീരാമൻ ലക്ഷ്മണനു കാട്ടിക്കൊടുത്തു.

ശ്രീരാമൻ—സൌമിത്രെ! ഈ തടാകത്തിന്റെ പശ്ചിമഭാഗത്തു നോക്കുക. അവിടെ എന്താ ചില വേഷധാരികളേയും തിരശ്ശീലയും കാണുന്നതു്. നർത്തകിമാർ കിഴക്കുവശത്തു നിന്നാണു് നർത്തനം ചെയ്യുന്നതു്. ഉത്തരഭാഗത്തു് വാദ്യാദികളുണ്ടെന്നു തോന്നുന്നു. ഇതിലും വിശേഷം തെക്കുഭാഗത്തിന്നു സഭാവാസികൾ ശിരഃകമ്പം ചെയ്തു് അഭിനന്ദിക്കുന്നതാണ്

ലക്ഷ്മണൻ—അടിയൻ നോക്കുമ്പോൾ അങ്ങിനെയൊന്നും ഉള്ളതായി കാണാത്തതെന്താണ്? നിന്തിരുവടി പറയുന്നതിന്റെ യുക്തിയെന്താണ്?

ശ്രീരാമൻ—ഈ കാൎയ്യം വളരെ അത്ഭുതകരമാണ്. പുത്തു വികസിച്ച ചെന്താമരയിൽ ഹംസങ്ങൾ വന്നിരിക്കുമ്പോൾ പുഷ്പരേണുക്കൾ ജലത്തിൽ വീഴുന്നു. അതുകൾ തിന്മാൻ വരുന്ന വാളമത്സ്യങ്ങൾ ഹംസങ്ങളെക്കണ്ടു മേല്പോട്ടു ചാടി ദൂരെ വെള്ളത്തിൽ പോയി വീഴുന്നതു നോക്കുക. ആ സംഭവം അഭ്യാസികൾ കളരിയിൽ നിന്നു വാളെടുത്തു കളിക്കുന്നതു പോലെ തോന്നുന്നു. തിരശ്ശീലകളാകുന്ന അലകളിൽ കൂടി തല പൊന്തിച്ചു മത്സ്യങ്ങളെ പിടിച്ചു തിന്മാൻ ശ്രമിക്കുന്ന നീർനായ്ക്കളെ വേഷധാരികളാണെന്നു ശങ്കിക്കുന്നതിലും തെറ്റില്ല. വണ്ടുകൾ പുഷ്പങ്ങളിലെ മധുവെ പാനം ചെയ്യുമ്പോൾ ഉണ്ടാകുന്നതായ ശീൽക്കാരം, നടനസ്ത്രീകൾ സഭയിൽ വന്നു സംഗീതധ്വനി മുഴക്കുന്നതല്ലെന്നു എങ്ങിനെ പറയും? താമരവള്ളയങ്ങളിലിരുന്നു മണ്ഡൂകങ്ങൾ അഭിനന്ദനസൂചകമായി ഗർജ്ജിക്കുന്നു. താമരയിലകൾ ആടുമ്പോൾ സഭ്യന്മാർ ശിരഃകമ്പം ചെയ്യുന്നതുപോലെ തോന്നുന്നു. ഇപ്പോൾ ഞാൻ പറഞ്ഞതു വാസ്തവമാണെന്നു തോന്നുന്നില്ലെ?

ശ്രീരാമസ്വാമി ഇപ്രകാരം പമ്പയുടെ ഓരോ കാൎയ്യങ്ങൾ അനുജനെ പറഞ്ഞു മനസ്സിലാക്കി പുറതിരിഞ്ഞു നടക്കുമ്പോൾ, പ്രസ്രവണാചലത്തിൽ ഇരിക്കുന്ന സൂൎയ്യപുത്രനായ സുഗ്രീവൻ ഇവരെ ദൂരെ നിന്നു കാണുകയും, തന്റെ മന്ത്രിയായ ഹനുമാനെ വിളിച്ചു ആയുധപാണികളായി വരുന്ന ഈ രണ്ടുപേരും ബന്ധുക്കളൊ ശത്രുക്കളൊ എന്നു ഗൂഢമായി പോയി അറിഞ്ഞു വരുവാൻ ആജ്ഞാപിക്കുകയും ചെയ്തു.

## ഹനുമദ്ദൎശനം.

സുഗ്രീവന്റെ കല്പനയനുസരിച്ചു ഹനുമാൻ ഒരു ബ്രാഹ്മ

ചാരിയുടെ വേഷമെടുത്തു രാമലക്ഷ്മണന്മാരുടെ മാൎഗ്ഗമദ്ധ്യത്തിൽ നില്ക്കുന്ന ഒരു കടമ്പ് മരം മറഞ്ഞുനിന്നു ഈ യാത്രക്കാരെ നല്ലവണ്ണം നോക്കി മനസ്സിലാക്കി. മന്മഥനെപ്പോലെ ശരീരസൌന്ദൎയ്യമുള്ള ഈ യാത്രക്കാർ യജ്ഞസൂത്രം ധരിച്ചിട്ടുണ്ടെന്നു മാത്രമല്ല ചാപതൂണീരങ്ങളും ധരിച്ചിട്ടുണ്ട്. വല്ക്കലം കെട്ടി, മരവുരികൾ ധരിച്ച ഈ ജടാമകുടധാരികൾക്കു സന്ന്യാസലക്ഷണങ്ങളും കാണമാനുണ്ട്. ഇവർ എന്തൊ ഒരു സാധനം അന്വേഷിച്ചു നടക്കുകയാണെന്നും, ഇവരുടെ മനസ്സിന്നു എന്തോ ഒരു അസ്വാസ്ഥ്യം നേരിട്ടിട്ടുണ്ടെന്നും തീൎച്ചയാണ്. ഇവർ അല്പന്മാരല്ല. നേരിട്ടു കണ്ടു സംസാരിച്ചു സ്വഭാവം മനസ്സിലാക്കുകയാണു നല്ലത്. എന്നിങ്ങിനെ ഹനുമാൻ തന്നെത്താൻ വിചാരിച്ച് യാത്രക്കാരുടെ മുമ്പിൽ പെട്ടെന്നു പ്രത്യക്ഷനായി രാമലക്ഷ്മണന്മാരുടെ പാദത്തിൽ വീണു നമസ്കരിച്ചു. ബ്രഹ്മചാരിയായ ഒരു ബ്രാഹ്മണൻ ക്ഷത്രിയനെക്കണ്ടു നമസ്കരിച്ചതു സാമാന്യം അസംഗതമായി തോന്നുകയാൽ കാരണം എന്തെന്നു ഭഗവാൻ ചോദിക്കയും അതിന്നു ഹനുമാൻ ഇങ്ങിനെ മറുപടി പറകയും ചെയ്തു.

ഹനുമാൻ—പ്രഭോ! അടിയൻ വായുപുത്രനായ ഹനുമാനാണ്. മാതാവ് അഞ്ജനയാണ്. സൂൎയ്യസുതനായ സുഗ്രീവൻ ഈ കാണുന്ന ഋശ്യമൂകാദ്രിയിലാണു താമസിക്കുന്നത്. നിന്തിരുവടിയുടെ വരവിനെക്കണ്ടു ആരാണെന്നറിവാൻ മന്ത്രിയായ എന്നെ സുഗ്രീവൻ അയച്ചിരിക്കയാണ്. ശത്രുവിനെ ഭയപ്പെട്ടു താമസിക്കുന്നവനായതുകൊണ്ടു ഈ വഴിക്ക വരുന്നവരൊക്കെ ഏതേതു തരക്കാരാണെന്നറിവാൻ മോഹിക്കുന്നതിൽ തെറ്റില്ലല്ലൊ. അതുകൊണ്ടു ഭവാന്മാർ ആരാണെന്നും, എവിടെ നിന്നു വരുന്നുവെന്നും ഈ വഴിക്ക് എങ്ങോട്ടു പോകുന്നുവെന്നും അരുളിച്ചെയ്തു് കേൾപ്പാൻ മോഹമുണ്ട്.

ലക്ഷ്മണൻ—ഹേ! മാരുതെ! ഞങ്ങൾ ഉത്തരകോസലനാഥ

നായ ദശരഥചക്രവൎത്തിയുടെ മക്കളാണ്. ഇത് എന്റെ അഗ്രജൻ രാമനാണ്. എന്റെ പേർ ലക്ഷ്മണനെന്നാണ്. പിതൃവാക്യപരിപാലനത്തിന്നുവേണ്ടി ഞങ്ങൾ വനത്തിൽ വന്നിരുന്ന സമയം സ്വാമിപത്നിയെ രാവണൻ കട്ടുകൊണ്ടുപോയി. സീതാന്വേഷണം ചെയ്തുവരുന്ന ഞങ്ങൾക്കു നിന്റെ സ്വാമിയായ സുഗ്രീവനെ കണ്ടാൽ കൊള്ളാമെന്നുണ്ട്.

ഇതു കേട്ട ഹനുമാനു തൃപ്തി വരികയും, തന്റെ സ്വന്തം വേഷമെടുത്ത് രാമലക്ഷ്മണന്മാരെ വീണ്ടും നമസ്കരിക്കയും ചെയ്തു. ഹനുമാന്റെ കൎണ്ണത്തിൽ ധരിച്ചിട്ടുള്ള കുണ്ഡലത്തിന്നു ആദിത്യരശ്മിയെ തിരസ്കരിക്കത്തക്ക ശോഭയുണ്ടെന്നും ഇതിന്നു ശരിയായ ഒരു കുണ്ഡലം ലോകത്തിൽ കാണ്മാൻ പ്രയാസമാണെന്നും ശ്രീരാമൻ അരുളിച്ചെയ്തതു കേട്ട് ഹനുമാൻ ആശ്ചൎയ്യഭരിതനായിത്തീൎന്നു. ഹനുമാൻ ധരിച്ചിട്ടുള്ള കൎണ്ണകുണ്ഡലം യാതൊരു ശക്തി കാണുമാറിടവരുമ്പോൾ ആയാൾ ചരാചരപൂജ്യനായിരിക്കുമെന്നു ഹനുമാന്റെ ഗുരുവായ സൂൎയ്യൻ അനുഗ്രഹിച്ചിട്ടുണ്ട്. അതുകൊണ്ടാണു ഹനുമാനു വലുതായ ആശ്ചൎയ്യമുണ്ടായത്. ഹനുമാൻ സുഗ്രീവനെ കൂട്ടിക്കൊണ്ടുവരുവാൻ പോയി, സുഗ്രീവനോടു ഇങ്ങിനെ പറഞ്ഞു.

ഹനുമാൻ — കല്പനപ്രകാരം അടിയൻ പോയി അവരെ മനസ്സിലാക്കി. തിരുവടിയുടെ ഗ്രഹപ്പിഴകളെല്ലാം നീങ്ങിയെന്നാണു വിചാരിക്കേണ്ടത്. അവർ രണ്ടു പേരും ദശരഥാത്മജന്മാരായ രാമലക്ഷ്മണന്മാരാണ്. അവരിൽ ശ്രീരാമൻ മഹാവിഷ്ണുവിന്റെ അവതാരമാണ്. ശ്രീരാമപത്നിയായ സീതയെ രാവണൻ കട്ടുകൊണ്ടുപോകയാൽ ഇവർ അന്വേഷണം ചെയ്തു നടക്കുകയാണ്. തിരുവടിയെ കാണ്മാൻ അവൎക്കു മോഹമുണ്ട്. അവരെ നമസ്കരിച്ചു പ്രസാദിപ്പിക്കുക. തിരുവടിയുടെ ശത്രുനിഗ്രഹം ചെയ്ത് രാജ്യം അധീനമാക്കിത്തരുവാൻ പ്രാപ്തന്മാരാണ് അവർ.

കുശാഗ്രബുദ്ധിയായ ഹനുമാന്റെ ഏതാദൃശമായ വാക്കുകൾ കേട്ട് കനകകുംഭം കിട്ടിയ അന്ധനെന്നപോലെ സുഗ്രീവൻ സന്തോഷിക്കയും രാമാന്തികത്തിൽ പോയി ശരണം പ്രാപിച്ച് നമസ്കരിച്ചു, ശത്രുസംഹാരം ചെയ്ത് രക്ഷിക്കേണമെന്നു വിനയാന്വിതനായി അപേക്ഷിക്കുകയും ചെയ്തു. തന്നെപ്പോലെ ഭാര്യാവിയോഗദുഃഖം അനുഭവിക്കുന്നവനാണു സുഗ്രീവനെന്നു മനസ്സിലാക്കി, വേണ്ടപ്പെട്ട നിവൃത്തിയുണ്ടാക്കിത്തരാമെന്നു ഭഗവാൻ പറഞ്ഞു സുഗ്രീവനെ ആശ്വസിപ്പിക്കയും, രാമലക്ഷ്മണന്മാരെ ഹനൂമാൻ തന്റെ ചുമലിലെടുത്തു സുഗ്രീവനൊപ്പം ഋശ്യമൂകാദ്രിയിൽ പോയി മൃദുപല്ലവങ്ങൾ ആസനമാക്കി എല്ലാവരും ഇരിക്കുകയും ചെയ്തു ശേഷം സുഗ്രീവനെ നോക്കി ഭഗവാൻ ഇങ്ങിനെ അരുളിച്ചെയ്തു.

കേരള സാഹിത്യ അക്കാദമി

## സുഗ്രീവസഖ്യം

ശ്രീരാമൻ— സഖേ! സുഗ്രീവ! ഇന്നു മുതൽ നിന്റെ ശത്രു എന്റെയും ശത്രുവായി ഞാൻ വിചാരിക്കുന്നു. നിന്റെ ശത്രുവെ നിഗ്രഹിച്ച് നിന്റെ ഭാര്യയേയും രാജ്യത്തേയും നിനക്കധീനമാക്കിത്തരുമെന്നു ഞാൻ ഇതാ അഗ്നിസാക്ഷിയായി സത്യം ചെയ്യുന്നു.

സുഗ്രീവൻ— സ്വാമിൻ! നിന്തിരുവടി ചെയ്തു തരുന്നതിന്നു പ്രതിഫലമായി വല്ലതും ചെയ്വാൻ അടിയൻ അശക്തനാണ്. എന്നാൽ ഒരു സഹായം അടിയൻ ചെയ്യാം. നിന്തിരുവടിയുടെ പത്നി ഈ ബ്രഹ്മാണ്ഡത്തിൽ എവിടെയുണ്ടെങ്കിലും അന്വേഷിച്ചു ഇന്ന ദിക്കിലാണുള്ളതെന്നറിഞ്ഞു പറയാമെന്ന് അടിയൻ അഗ്നിസാക്ഷിയായി പ്രതിജ്ഞ ചെയ്യുന്നു.

ശ്രീരാമൻ— നിന്റെ ശത്രു ആരാണെന്നു കേൾക്കട്ടെ.

ഹനൂമാൻ— (സുഗ്രീവാജ്ഞപ്രകാരം പറയുന്നു) പ്രഭോ! സുഗ്രീവന്റെ ശത്രു വാനരരാജാവായ ഇന്ദ്രാത്മജൻ ബാലിയാണ്. ഈ ബാലി, സുഗ്രീവന്റെ അഗ്രജനുമാണ്. പ

രാമപാരശിഷ്യരിൽ പ്രധാനിയായ ബാലി, നിത്യം ചതുസ്സമുദ്രങ്ങളിലും പോയി, ഏഴര നാഴികസമയംകൊണ്ടു തൎപ്പണം ചെയ്തു മടങ്ങുന്നവനാണ്. സ്വതേ പതിനായിരം മത്തഗജത്തിന്റെ ശക്തിയുള്ള ബാലിക്കു, തന്നോടെതിൎക്കുന്നവരുടെ പകുതി ബലംകൂടി ആകൎഷണത്താൽ കിട്ടുമെന്ന വരശക്തിയും ലഭിച്ചിട്ടുണ്ട്. ക്ഷീരസാഗരത്തെ മഥനം ചെയ്ത ബാലിയുടെ കരബലത്തെപ്പററി പറയാനുണ്ടോ? ഈ ബാലി തന്നെയാണു, ജാനകീചോരനായ രാവണനെ തന്റെ വാലിന്മേൽ കെട്ടി ചതുസ്സാഗരത്തിലും ചാടി തൎപ്പണം ചെയ്തവൻ.

## ബാലിസുഗ്രീവന്മാരുടെ ഉത്ഭവം

ഋക്ഷരാജനാരാണെന്നും തിരുമനസ്സിൽ അറിഞ്ഞിരിക്കേണ്ടതു തന്നെയാണ്. ബ്രഹ്മമാനസപുത്രനായ ഋക്ഷരാജൻ എന്ന വാനരൻ, മഹാമേരുവിന്റെ ഉത്തരഭാഗത്തുള്ള മകുളിതാം തടമെന്ന തടാകതീരത്തിൽ ഒരു ജംബൂവൃക്ഷത്തിലിരുന്ന് അതിന്റെ ഫലങ്ങൾ ഭക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ സംഗതിവശാൽ തടാകത്തിൽ വീണു മുങ്ങുവാനിടവരികയും മുങ്ങി നിവൎന്ന ഉടനെ ഒരു സ്ത്രീയായിപ്പോകയും ചെയ്തു. ഈ തടാകത്തിൽ പാൎവ്വതീദേവി സ്നാനം ചെയ്യുമ്പോൾ അടുത്ത് ചെന്നു കാണ്മാനുള്ള മോഹത്തോടെ വൈരോചനനെന്ന രാക്ഷസൻ മായാവിയായി സ്ത്രീവേഷമെടുത്തു ആ തടാകത്തിൽ കുളിക്കാൻ ചെല്ലുകയും ദേവിക്ക് കാൎയ്യം മനസ്സിലായി ഈ തടാകത്തിൽ കുളിക്കുന്നവൻ സ്ത്രീയായിപ്പോകട്ടെ എന്നു ശപിക്കുകയും ചെയ്തു. ഇതാണു ഋക്ഷരാജൻ സ്ത്രീയാവാനുള്ള കാരണം. സ്ത്രീരൂപനായ ഋക്ഷരാജനെ കണ്ട് ഇന്ദ്രനും, പിന്നീട് സൂൎയ്യഭഗവാനും കാമിക്കയും അതിന്റെ ഫലമായി ഓരോ സന്താനങ്ങൾ ഉണ്ടാകയും ചെയ്തു. അതിൽ ഇന്ദ്രപുത്രനു ബാലിയെന്നും, സൂൎയ്യപുത്രനു സുഗ്രീവനെന്നും പേരിടുകയും, ഇന്ദ്രാജ്ഞയാൽ വിശ്വകൎമ്മാവ് കിഷ്കിന്ധയെന്ന പട്ട

ണം നിൎമ്മിച്ച് ജ്യേഷ്ഠനായ ബാലിയെ വാനരരാജാവായും, അനുജനായ സുഗ്രീവനെ യുവരാജാവായും വാഴിക്കയും ചെയ്തു. ബാലിസുഗ്രീവന്മാർ വളരെ ഐക്യത്തോടെ പ്രജാപരിപാലനം ചെയ്തു സുഖിച്ചു വാഴുന്ന കാലത്ത് മയന്റെ പുത്രനായ മായാവി എന്ന അസുരൻ തന്നോടു യുദ്ധം ചെയ്വാൻ ആരുമില്ലെന്ന നിലയിൽ മദിച്ചു ബാലിയെ യുദ്ധത്തിന്നു വിളിച്ചു. യുദ്ധത്തിൽ ജയമില്ലെന്നു കണ്ട് മായാവി ഒരു ഗുഹയിൽ കടന്നു മറയുകയും, ക്രുദ്ധനായ ബാലി അവനെ പിന്തുടൎന്നു ഗുഹയിലേക്ക് കടക്കുകയും ചെയ്തു. എന്നാൽ ഗുഹയിൽ കടക്കുന്നതിന്നു മുമ്പായി സുഗ്രീവനെ വിളിച്ച്, ഈ ഗുഹയുടെ ബിലദ്വാരത്തിൽ കൂടി രക്തം വരുന്നതു കണ്ടാൽ അസുരൻ മരിച്ചതായി വിചാരിക്കാമെന്നും, അതല്ല പാലാണു വരുന്നതെങ്കിൽ താൻ മരിച്ചതായി വിചാരിക്കാമെന്നും പറഞ്ഞു. പാൽ കണ്ടാൽ ബിലദ്വാരം കല്ലിട്ടടച്ചു സുഗ്രീവൻ രാജാവായി പ്രജാപരിപാലനം ചെയ്തു വാഴാനും അനുവാദം കൊടുത്തു. പതിന്നാലു കൊല്ലം കാത്തിരുന്നിട്ടും രക്തമാകട്ടെ പാലാകട്ടെ കാണാതെ സുഗ്രീവൻ പരിഭ്രമിച്ചിരിക്കുമ്പോൾ മായാവിയുടെ മായാപ്രയോഗംകൊണ്ടു ബിലദ്വാരത്തിൽക്കൂടി രക്തം കാണുകയും, സുഗ്രീവൻ ജ്യേഷ്ഠന്റെ മരണത്താൽ വ്യസനിച്ച് ദ്വാരം കല്ലിട്ടടച്ചു കിഷ്കിന്ധയിൽ വന്നു രാജാവായി വാഴുകയും ചെയ്തു. ബാലി ഒടുവിൽ മായാവിയെ കൊന്നു കിഷ്കിന്ധക്കു മടങ്ങി ബിലദ്വാരത്തിലെത്തിയപ്പോൾ കല്ലിട്ടടച്ചതായി കാണുകയും, അതു ചവിട്ടിത്തുറന്നു, കിഷ്കിന്ധയിൽ വന്നു, സുഗ്രീവൻ പറഞ്ഞതിനൊന്നും വിശ്വസിക്കാതെ സുഗ്രീവനെ രാജ്യഭ്രഷ്ടനാക്കുകയും ചെയ്തു. ബാലിയുടെ അനിഷ്ടത്തിന്നു പാത്രമായ സുഗ്രീവന്നു ആരും സഹായം ചെയ്തില്ല. പണ്ട് ദുന്ദുഭിയെന്ന ഒരു അസുരനെ ബാലി കൊല്ലുകയും അവന്റെ തലയെടുത്ത് ആകാശത്തിൽ എറിയുകയുമുണ്ടായി. ആ തല ഋശ്യമൂകത്തിൽ തപസ്സു ചെയ്തിരുന്ന മതംഗമഹൎഷിയു

ടെ ആശ്രമത്തിൽ വീഴുകയും മഹർഷി ബാലിയുടെ സാഹസം കണ്ട്, അവൻ ഋശ്യമൂകത്തിൽ പോയാൽ തലപൊട്ടിത്തെറിക്കുമെന്നു ശപിക്കുകയും ചെയ്തു. ഇതു കാരണം ഋശ്യമൂകത്തിൽ ബാലി വരാറില്ല. അതു തന്നെയാണു സുഗ്രീവൻ ഈ പർവ്വതത്തിൽ വന്നു താമസിപ്പാൻ കാരണം. സുഗ്രീവൻ നാടും വീടും വിട്ടു പുറപ്പെട്ടപ്പോൾ കൂടെ പോന്ന രുമയെന്ന തന്റെ ഭാര്യയെ ബാലി വിട്ടയയ്ക്കാതെ സ്വാധീനത്തിൽ വെച്ചിരിക്കയുമാണ്. ബാലിസുഗ്രീവന്മാർ തമ്മിലുള്ള സ്പർദ്ധക്കു കാരണം ഇതാണ്.

ഹനുമാൻ വിസ്തരിച്ചു പറഞ്ഞ ഈ കഥകൾ ശ്രീരാമസ്വാമി ശ്രദ്ധയോടെ കേട്ടതിന്നു ശേഷം, ബാലി താമസിക്കുന്ന രാജധാനിക്കുള്ള വഴി കാട്ടിത്തരുവാൻ ആജ്ഞാപിച്ചു. എന്നാൽ മന്ത്രികളുമായി ആലോചിച്ചു മേലിൽ പ്രവർത്തിക്കേണ്ട കാര്യം തീർച്ചപ്പെടുത്തുവാൻ അവസരം കിട്ടേണമെന്നുള്ള സുഗ്രീവന്റെ അപേക്ഷയെ ഭഗവാൻ സമ്മതിക്കയും ചെയ്തു. സുഗ്രീവന്റെ മന്ത്രിസഭയിൽ വെച്ച് ഹനുമാൻ ഇപ്രകാരം അഭിപ്രായപ്പെട്ടു.

ഹനുമാൻ— ശ്രീരാമൻ ബാലിവധത്തിന്നു ശക്തനല്ലെന്നു ഒരു സന്ദേഹം സുഗ്രീവമഹാരാജാവിന്റെ മനസ്സിൽ കടന്നു കൂടിയതായി തോന്നുന്നു. ആ സന്ദേഹത്തിന്നവകാശമില്ല. ശ്രീരാമൻ സാക്ഷാൽ മഹാവിഷ്ണുവാണ്. ദുഷ്ടനിഗ്രഹത്തിന്നായി മനുഷ്യനായവതരിച്ചിരിക്കയാണു. ഭഗവാന്റെ കരത്തിലും പാദത്തിലുമുള്ള ശംഖചക്രഗദാപത്മരേഖകൾ അങ്ങുന്നു നോക്കീട്ടില്ല. ഈ രേഖകൾ വിഷ്ണുകലാംശജാതന്മാർക്കല്ലാതെ ഇതരന്മാർക്കുണ്ടാകുന്നതല്ല. കൂടാതെ വിഷ്ണുകലയുള്ളവർക്ക് മാത്രം സാദ്ധ്യമായ ത്രൈയംബകം പള്ളിവില്ല് ഖണ്ഡിച്ചതും ശ്രീരാമനാണു. ഈ വക സംഗതികൾ ആലോചിച്ചതിന്നു ശേഷവും അങ്ങുന്നു തൃപ്തനാകുന്നില്ലെങ്കിൽ ഒരു പരീക്ഷ കൂടി നടത്താം. ബാലി [illegible]

ണെയായി മല്ലിടുന്നതിന്നു ഉപയോഗമാക്കിത്തീക്കാവുള്ള ആ സപ്തസാലങ്ങളെ അമ്പുമെയ്തു മുറിപ്പാൻ ഭഗവാനോടപേക്ഷിക്കുക. അപ്പോൾ ശങ്കയൊക്കെ തീരും.

സുഗ്രീവൻ മന്ത്രിസഭയിൽവെച്ചു ഹനൂമാൻ അഭിപ്രായപ്പെട്ടപ്രകാരം ശങ്കാനിവൃത്തിക്കായി സപ്തസാലങ്ങളെ അമ്പുമെയ്തു മുറിക്കേണമെന്നു ഭഗവാനോടു അപേക്ഷിക്കയും ഭഗവാൻ സമ്മതിച്ചു് സപ്തസാലങ്ങളുടെ സമീപത്തേക്കു സുഗ്രീവാദികളൊന്നിച്ചു പോകയും ചെയ്തു.

സാലഭേദനം.

ഈ സപ്തസാലങ്ങൾക്കു സാമാന്യവൃക്ഷങ്ങളുടെ ലക്ഷണമൊന്നുമില്ല. ആദിത്യചന്ദ്രന്മാർ മഹാമേരുവെ പ്രദക്ഷിണം വെക്കുകയാണെന്ന വ്യാജേന ഈ സപ്തസാലങ്ങളുടെ അഗ്രം കണ്ടുപിടിപ്പാനാണ് ശ്രമിക്കുന്നതെന്നു തോന്നും. പക്ഷെ ചന്ദ്രന്റെ ഉരഃകളങ്കം ഈ സാലങ്ങളിൽ ദേഹം ഉരഞ്ഞിട്ടല്ലാ ഉണ്ടായതെന്നെങ്ങിനെ പറയും? ഈ സാലങ്ങളുടെ വേരുകൾ പാതാളം തുടങ്ങി ഏഴു ലോകത്തെയും തുളച്ചു് അനന്തന്റെ ഫണങ്ങളിൽ ചുററിപ്പിടിച്ചിരിക്കയാലായിരിക്കുമൊ വായുഭഗവാന്റെ ശക്തി ഈ സാലങ്ങളോടു ഫലിക്കാത്തതു്? സപ്തകുലപൎവ്വതങ്ങൾ ഒരേ ദിക്കിൽ വന്നു കൂടിയതുപോലെ തോന്നപ്പെടുന്ന, ഈ സപ്തസാലങ്ങൾ ബാലിസുഗ്രീവന്മാരുടെ മത്സരമെന്നപോലെ അഹമഹമികയോടേ വളരുന്നു. ഈ സാലങ്ങളുടെ ഫലങ്ങൾ വൃക്ഷത്തിന്റെ വലിപ്പത്തിന്നനുസരിച്ചു വലുതാകയാൽ, ഭൂമിയിൽ വീഴുന്ന പക്ഷം ഭൂകമ്പമുണ്ടായെങ്കിലൊ എന്നു ശങ്കിച്ചു, ആകാശഗംഗയിൽ വീണു, ആ ഗംഗമാൎഗ്ഗമായി സമുദ്രത്തിൽ ഒലിച്ചു്ചേരുകയാണു ചെയ്യുന്നതു്. ഈ സാലങ്ങൾക്കു ഇത്ര യോഗ്യത കിട്ടുവാൻ പ്രത്യേക കാരണങ്ങളുണ്ടു്. ചന്ദ്രവംശരാജാവായ മാണിഭദ്രന്നു കവികയെന്ന ഭാൎയ്യയിൽ ജനിച്ച നൂറു പുത്രന്മാരിൽ ഏഴു പേർ ഈ വനത്തിൽ നായാട്ടിന്നു വന്ന സമയം മയന്റെ

ശിഷ്യന്മാരായിക്കൂടി മായാവിദ്യകൾ അഭ്യസിച്ചു സമൎത്ഥന്മാരായി ഇവർ പഠിച്ച വിദ്യ പരീക്ഷിപ്പാനായി ഒരു സൎപ്പത്തെ സൃഷ്ടിച്ചു വാഹനമാക്കി അതിന്മേൽ കയറി സഞ്ചരിക്കുമ്പോൾ വഴിയിൽവെച്ചു കുംഭസംഭവനായ അഗസ്ത്യമഹൎഷി വരുന്നതു കാണുകയും, അവർ പെട്ടെന്നു ഏഴു സാലങ്ങളായി നിന്നു, മഹൎഷിക്കു മാൎഗ്ഗവിരോധം വരുത്തുകയും ചെയ്തു. അഗസ്ത്യൻ ഈ മായാപ്രയോഗം മനസ്സിലായി ഇവരെ സാലങ്ങളായിപ്പോകെന്നു ശപിക്കുകയും ചെയ്തു. അഹങ്കാരംകൊണ്ടു തങ്ങൾ ചെയ്ത അവിവേകത്തെ ക്ഷമിക്കേണമെന്നു അഗസ്ത്യന്റെ കാല്ക്കൽ വീണു രാജകുമാരന്മാർ അപേക്ഷിച്ചപ്പോൾ, മഹാവിഷ്ണുവിന്റെ രാമാവതാരകാലത്തു ശാപമോക്ഷം വരുമെന്നു അനുഗ്രഹിച്ചുതായും, ആ ശാപഗ്രസ്തന്മാരാണു ഈ കാണുന്ന സാലങ്ങളെന്നും ഐതിഹ്യമുണ്ടു. ഇപ്രകാരമുള്ള സാലങ്ങളുടെ സമീപത്തേക്കാണു സുഗ്രീവൻ രാമലക്ഷ്മണന്മാരെ ആനയിപ്പിച്ചതു. ശ്രീരാമൻ ഒരു അസ്ത്രമെടുത്തു തൊടുത്തു വിടുകയും സപ്തസാലങ്ങളേയും ഭേദിച്ചു ആ അസ്ത്രം ശ്രീരാമന്റെ അടുക്കലേക്കു മടങ്ങിവരികയും ചെയ്തു. സുഗ്രീവൻ ഈ സംഭവം കണ്ടു അതിശയിക്കുകയും ബാലിവധത്തിനു ശ്രീരാമൻ പ്രാപ്തനാണെന്നു നിശ്ചയിക്കുകയും ചെയ്തു. പിന്നെ അവിടെ നിന്നു എല്ലാവരും കൂടി കിഷ്കിന്ധക്കു യാത്രയായി. കിഷ്കിന്ധക്കു പോകുന്ന പുരാതനവഴി ദുന്ദുഭിയുടെ അസ്ഥികൂടത്താൽ മൂടപ്പെട്ടുകിടക്കുന്നതിനാൽ ഈ യാത്ര ഒരു അവസരമായി. ഈ അസ്ഥികൂടം ലക്ഷ്മണൻ ഇടത്തേക്കാൽ പെരുവിരൽകൊണ്ടു എടുത്തെറിയുകയും അതു പശ്ചിമസമുദ്രത്തിൽ ചെന്നു വീഴുകയും ചെയ്തു. സുഗ്രീവാദികൾക്കു വല്ല ശങ്കയും ബാക്കിയുണ്ടായിരുന്നുവെങ്കിൽ ഈ സംഭവം അതിനെയൊക്കെ തീൎത്തു." ഇതിന്നു ശേഷം കിഷ്കിന്ധക്കുള്ള യാത്ര വീണ്ടും തുടൎന്നു. അപ്പോൾ സുഗ്രീവൻ ഒരു ആഭരണപ്പൊതി ശ്രീരാമപാദത്തിൽ വെച്ചു ഇങ്ങിനെ പറഞ്ഞു.

സുഗ്രീവൻ— സ്വാമിൻ! ഈ പൊതി കുറച്ചു ദിവസം മുമ്പു രാവണൻ ആകാശമാൎഗ്ഗത്തിൽ കൂടി ഒരു സ്ത്രീയോടുകൂടി സഞ്ചരിക്കുമ്പോൾ, ആ സ്ത്രീ താഴത്തിട്ടതാണ്. നിന്തിരുവടിയുടെ പത്നി സീതാദേവിയാണു ഇതു താഴത്തിട്ടതെന്നു ഞാനിപ്പോൾ ശങ്കിക്കുന്നു. ഒരു കാലം നിന്തിരുവടിക്കു ഇതു കാണ്മാനിടവരുമെന്നു ദേവി വിശ്വസിച്ചിട്ടുണ്ടാവണം.

ശ്രീരാമൻ ആശ്ചൎയ്യത്തോടെ ആ പൊതി ലക്ഷ്മണനൊപ്പം പരിശോധിക്കയും, അതെല്ലാം സീതയുടേതാണെന്നു കണ്ടു് വല്ലാതെ വ്യസനിക്കുകയും ചെയ്തു.

ശ്രീരാമൻ— സുഗ്രീവ! ഭൎത്താവ് ജീവനോടെ ഇരിക്കുമ്പോൾ ഭാൎയ്യ ആഭരണങ്ങൾ ഉപേക്ഷിക്കുന്നതു കണ്ടുംകൊണ്ടു ഭൎത്താവ് ജീവിക്കുന്നതു് കഷ്ടംതന്നെ. എന്റെ പൂൎവ്വികന്മാരിൽ ചിലരാണ് ആകാശഗംഗയെ പാതാളത്തിൽകൊണ്ടുവന്നാക്കിയതു്. അവരിൽ സമുദ്രമുണ്ടാക്കിയവരുണ്ടു്. വ്യാഘ്രവും പശുവും ഒരു തടാകത്തിലിറങ്ങി മിത്രഭാവത്തോടെ ജലപാനം ചെയ്യത്തക്കവിധം അത്ര നീതിയോടെ രാജ്യഭാരം ചെയ്തവരും അവരിലുണ്ടായിരുന്നു. അങ്ങിനെയുള്ള ക്ഷത്രിയ പരമ്പരയിൽ ജനിച്ച ഞാൻ എന്റെ പത്നിയെ രക്ഷിപ്പാൻ പ്രാപ്തനല്ലാതെ പോയല്ലോ. ഹാ! കഷ്ടം.

സുഗ്രീവൻ— സ്വാമിൻ! ദുഃഖിക്കരുതു്. ബാലിവധം ഇപ്പോൾ വേണമെന്നില്ല. രാവണവധം കഴിഞ്ഞതിൽപിന്നെ മതി.

ഹനുമാൻ— പ്രഭോ! രാമചന്ദ്രാ! ബാലിവധം തന്നെയാണു മുമ്പെ ചെയ്യേണ്ടതു്. എന്നാൽ നമുക്കാവശ്യമായ വാനരസൈന്യങ്ങൾ സ്വാധീനത്തിലാവും. സീതാന്വേഷണത്തിനും പിന്നീടു പ്രവൃത്തിക്കേണ്ടതിനും സൈന്യങ്ങൾ ആവശ്യമാണല്ലോ.

ഹനുമാന്റെ അഭിപ്രായത്തെ ഭഗവാൻ സ്വീകരിച്ചു ബാലിവധത്തിനുള്ള വഴികൾ ആലോചിച്ചു. സുഗ്രീവൻ ചെന്നു ബാലിയെ പോരു് വിളിക്കയും രണ്ടുപേരും കൂടി യുദ്ധം

ചെയ്തുകൊണ്ടിരിക്കുമ്പോൾ വൃക്ഷം മറഞ്ഞിരുന്നു ശ്രീരാമൻ അസ്ത്രം പ്രയോഗിച്ചു ബാലിയെ കൊല്ലുകയും ചെയ്യുക, ഇങ്ങിനെ ആലോചിച്ചുറച്ചു സുഗ്രീവനെ രാജധാനി ഗോപുരദ്വാരത്തിലേക്കു ബാലിയെ പോർക്കു വിളിക്കുവാനയച്ചു് രാമാദികൾ ഒരു വൃക്ഷം മറഞ്ഞിരുന്നു.

## ബാലിയുദ്ധം.

സുഗ്രീവന്റെ പോർവിളി കേട്ട് ക്ഷോഭിച്ചു ബാലി വേഗം യുദ്ധത്തിനു പുറപ്പെട്ടപ്പോൾ ബാലിയുടെ പത്നിയായ താര ഭർത്താവോടു ഇങ്ങിനെ പറഞ്ഞു.

താര—പ്രാണനാഥാ! സുഗ്രീവനു അങ്ങയെ യുദ്ധത്തിനു വിളിപ്പാൻ തക്കവണ്ണം എന്തൊരു പ്രത്യേകശക്തിയാണ് ഉണ്ടായിട്ടുള്ളത്. അതുകൊണ്ടു എന്തോ ഒരു പിൻബലമുണ്ടെന്നു ഊഹിക്കണം. ദശരഥചക്രവർത്തിയുടെ മകനായ രാമൻ ഈ വനത്തിൽ വന്നിട്ടുണ്ടെന്നും അദ്ദേഹവും സുഗ്രീവനുമായി ചില സഖ്യങ്ങൾ ചെയ്തതിൽ ഒന്നു അങ്ങയെ കൊന്നു രാജ്യം സുഗ്രീവനു കൊടുക്കുക എന്നാണെന്നും നഗരവാസികൾ സംസാരിക്കുന്നതു കുമാരനായ അംഗദൻ കേട്ടുവത്രെ! സുഗ്രീവന്റെ വരവിന്നും ഈ സംസാരത്തിന്നും തമ്മിൽ എന്തോ ബന്ധമുണ്ട്.

ബാലി—പ്രിയെ! ദശരഥാത്മജനായ രാമൻ ആരാണെന്നു നീ അറിയുമോ? അവൻ സർവ്വേശ്വരനായ വിഷ്ണുവിന്റെ അവതാരമാണ്. ഈശ്വരനു പക്ഷഭേദമുണ്ടോ? രാമനാണു വന്നിട്ടുള്ളതെങ്കിൽ അവനെ ഞാൻ രാജധാനിയിലേക്കു കൂട്ടിക്കൊണ്ടുവരാം.

എന്നും പറഞ്ഞു ബാലി സുഗ്രീവനോടു യുദ്ധം ചെയ്വാൻ പോയി. രണ്ടു പേരും കുറെ നേരം ദ്വന്ദ്വയുദ്ധം ചെയ്തതിനു ശേഷം സുഗ്രീവനെ ഭൂമിയിൽ വീഴ്ത്തി അവനെ ബാലി നിഗ്രഹിപ്പാൻ ഭാവിച്ചപ്പോൾ ദൈവഗത്യാ സുഗ്രീവൻ എഴുനീ

ററ് ഓടിരക്ഷ പ്രാപിച്ചുകളഞ്ഞു. പിന്നെ രാമാന്തികത്തിൽ വന്നു രാമപാദത്തിൽ വീണ് ഇങ്ങിനെ പറഞ്ഞു.

സുഗ്രീവൻ—സ്വാമിൻ! തിരുവടിയുടെ വാഗ്ദത്തം വിശ്വസിച്ചു മാത്രമാണ ഞാൻ ബാലിയെ യുദ്ധത്തിന്നു വിളിച്ചത്. അടിയനെ ശത്രുവിന്നേല്പിച്ചുകൊടുത്തു കൊല്ലുന്നതിനേക്കാൾ തിരുവടിയുടെ ഒരു അസ്ത്രത്തിന്നിരയാക്കുകയാണ നല്ലത്. അടിയന്നു ദാരങ്ങളിലും രാജ്യത്തിലും കൊതിയില്ല.

ശ്രീരാമൻ—സുഗ്രീവാ! പരിഭ്രമിക്കേണ്ട. എല്ലാം നിനക്കു ഗുണമായ വിധം പര്യവസാനിക്കും. നിങ്ങൾ രണ്ടുപേരും യുദ്ധം ചെയ്യുമ്പോൾ ആളെ തിരിച്ചറിവാൻ പ്രയാസമായി ഞാൻ അസ്ത്രമയക്കാഞ്ഞതാണ്. ആളെ തിരിച്ചറിഞ്ഞു അസ്ത്രം ലാക്കാക്കിവിടാഞ്ഞാൽ മിത്രഘാതിത്വമെന്ന പാപം വന്നേക്കുമൊ എന്നു ഭയപ്പെട്ടു. ആളെ തിരിച്ചറിയാതെ അസ്ത്രം വിടുകയാൽ എന്റെ പിതാവു ദശരഥചക്രവൎത്തിക്കു തന്നെ അബദ്ധം പിണഞ്ഞിട്ടുണ്ട്. എന്റെ പിതാവ് നായാട്ടിന്നു കാട്ടിൽ പോയി കാട്ടാനകളെ കൊല്ലുവാൻ ഒരു നദീതീരത്തിൽ ഒളിച്ചിരിക്കയായിരുന്നു. ഈ അവസരത്തിൽ നേത്രവൈകല്യം വന്നു ചേൎന്നിട്ടുള്ള മാതാപിതാക്കന്മാരെ എടുത്തുംകൊണ്ടു സഞ്ചരിക്കുന്ന കുമ്പന്ധലനെന്ന ഋഷികുമാരൻ, മാതാപിതാക്കന്മാരുടെ ദാഹശമനത്തിന്നായി, അവരെ ഒരിടത്തിരുത്തി പാത്രവും കൊണ്ടു നദിയിൽ വെള്ളം മുക്കിയെടുപ്പാനിറങ്ങി. ഋഷികുമാരൻ നദിയിലിറങ്ങി കരത്തിൽ ജലം മുക്കിയെടുക്കുന്ന സമയം ഉണ്ടായ കുടുകുടു ശബ്ദം കേട്ടു ആന വെള്ളം കുടിക്കുകയാണെന്നു ശങ്കിച്ചു പിതാവ് അസ്ത്രം തൊടുത്തയച്ചു. കുമ്പന്ധലൻ അസ്ത്രം ഏററു വീണതു കണ്ടു പിതാവു വ്യസനത്തോടും ഭയത്തോടും ഋഷികുമാരനെ എടുത്തു വിലപിക്കുന്നതു കണ്ട്, മാതാപിതാക്കന്മാർ ദാഹത്തോടെ അല്പം അക

ലെ ഇരിക്കുന്നവരെന്നും ജലം വേഗംകൊണ്ടു കൊടുക്കേണമെന്നും പറഞ്ഞു ഋഷികുമാരൻ മരിക്കയും ചെയ്തു. പിതാവ് ഋഷിയുടെ മാതാപിതാക്കന്മാർക്ക് ജലം കൊടുത്തു ദാഹശമനം വരുത്തിയതിനു ശേഷം നടന്ന സംഭവങ്ങൾ പറഞ്ഞു മനസ്സിലാക്കി ക്ഷമായാചനം ചെയ്തു. പുത്രന്റെ മരണദുഃഖംകാരണം മാതാപിതാക്കന്മാരും എന്റെ പിതാവിന്റെ മുമ്പിൽ വെച്ചു തന്നെ മരിച്ചുപോയി. എന്നാൽ അവർ മരിക്കുന്നതിനു മുമ്പായി 'പുത്രശോകത്താൽ നീയും മരിക്കു'മെന്നു അച്ഛനോടു പറകയും ചെയ്തു. പുത്രന്മാർ ആരും തന്നെ ഇല്ലാത്ത അവസരത്തിൽ പുത്രശോകംകൊണ്ടാണ് എന്റെ പിതാവു മരിച്ചത്. അതുകൊണ്ടു ആളെ അറിയാതെ അസ്ത്രമയക്കാൻ എനിക്കു വളരെ മടിയുണ്ട്. ഇതാ ലക്ഷ്മണൻ ഒരു മാലയുണ്ടാക്കീട്ടുണ്ട്. ഈ മാലയും ധരിച്ചു പോയി ബാലിയെ വീണ്ടും പോരിനു വിളിക്കുക.

ശ്രീരാമന്റെ വാക്കുകൾ കേട്ട തൃപ്തനായ സുഗ്രീവൻ ലക്ഷ്മണദത്തമായ മാലയും ധരിച്ചു വീണ്ടും ചെന്നു ബാലിയെ യുദ്ധത്തിനു വിളിച്ചു. ഘോരമായി യുദ്ധം ചെയ്തു ഒടുവിൽ സുഗ്രീവനെ എടുത്തു നിലത്തടിക്കാൻ ബാലി ഉയർത്തിയപ്പോൾ ഹനുമാൻ സ്ഥിതി ഭഗവാനു കാട്ടി കൊടുക്കുകയും, ഭഗവാൻ ബാലിയുടെ മാറു ലക്ഷ്യമാക്കി അസ്ത്രം വിടുകയും ചെയ്തു. രാമാസ്ത്രം ബാലിയുടെ മാറിൽ തറച്ചു ബാലി വീഴുകയും, അസ്ത്രം പറിച്ചെടുപ്പാൻ ശ്രമിച്ചപ്പോൾ ആ അസ്ത്രം പ്രാണനെ ആകർഷിക്കുന്നതു പോലെ തോന്നി ബാലി ഇപ്രകാരം തന്നത്താൻ പറഞ്ഞുതുടങ്ങുകയും ചെയ്തു.

### ബാലിരോദനം.

'ഞാനും എന്റെ സോദരനും തമ്മിൽ വാശിയോടെ ദ്വന്ദ്വയുദ്ധം ചെയ്യുമ്പോൾ എന്റെ മാറു ലക്ഷ്യമാക്കി ഒളിബാണം അയച്ചു തറച്ചതാരാണ്? ഇത് സർവ്വേശ്വരനായ വിഷ്ണുവിന്റെ ചക്രായുധമല്ല ദുഷ്ടനിഗ്രഹം ചെയ്തു ശിഷ്ടരെ പ

തിരോധിക്കുന്നവനു എന്നെ വധിക്കേണമെന്നു തോന്നുവാൻ ന്യായമില്ല. ഇതു പരമേശ്വരന്റെ ശൂലവുമല്ല. ഞാൻ പരമേശ്വരഭക്തനാണ്. ഭക്തന്മാരെ സ്വാമി ഉപദ്രവിക്കയില്ല. നിരപരാധികളുടെ നേരെ ആയുധം പ്രയോഗിക്കാത്ത സാക്ഷാൽ സുബ്രഹ്മണ്യന്റെ ശക്തിയെന്ന വേലായുധവുമല്ല ഇത്. ഇതു ഇന്ദ്രന്റെ വേലായുധവുമല്ല. ഇന്ദ്രൻ എന്റെ പിതാവാണ്. പോരെങ്കിൽ ക്ഷീരാബ്ധിമഥനം ചെയ്തു പിതാവിന്റെ ഭാരാദികളെ തീർത്തവനാണ ഞാൻ. അങ്ങിനെയുള്ള മകനെ ഇന്ദ്രൻ വധിപ്പാൻ മോഹിക്കയില്ല. പിന്നെ ആരാണു എന്നെ അസ്ത്രമേല്പിച്ചത്? ഈ അസ്ത്രത്തിന്റെ പിടിയിൽ 'ര'കാരവും 'മ'കാരവും ലിഖിതംചെയ്തുകാണുമാറുണ്ട്. 'രാമ' എന്ന ശിവശക്തിയുക്തമായ ബീജാക്ഷരത്തിന്റെ വൈഭവം അവർണ്ണനീയമാണ്. ഇത് അന്തരീക്ഷം, ഭൂമി, പാതാളം എന്ന മൂന്നുലോകത്തിലേയും ചരാചരജീവികളുടെ പ്രാണനായി ശോഭിക്കുന്നതാണ്. വാക്കിനും, മനസ്സിനും അഗോചരമായ 'രാ'മന്ത്രം ജപിക്കുന്നവർ ജനനമരണമെന്ന ഇരുകരയോടു കൂടിയ സംസാരാർണ്ണവത്തിന്റെ മറുകരയിലുള്ള സായൂജ്യമെന്ന കൈവല്യപദത്തിൽ ബ്രഹ്മാനന്ദമെന്ന അഖണ്ഡാനന്ദത്തെ അനുഭവിപ്പാൻ അധികാരം സിദ്ധിക്കുന്നതാണ്. പഞ്ചാക്ഷരത്തിൽ രണ്ടാമത്തെ അക്ഷരമായ 'രാ' എന്നും, അഷ്ടാക്ഷരത്തിൽ രണ്ടാമത്തെ അക്ഷരമായ 'മ' എന്നും കൂട്ടിയുണ്ടാക്കിയ 'രാമ' എന്ന മൂലമന്ത്രമാണ് ഈ അസ്ത്രത്തിന്റെ കടയിൽ കാണുന്നത്. പ്രാണപ്രയാണകാലത്ത് ഈ ബീജാക്ഷരം എന്റെ നേത്രത്തിനു ഗോചരമായതു പരമഭാഗ്യമാണ്. രാമ! രാമ! ഈ അസ്ത്രത്തിന്റെ അധികാരിയായ രാമൻ എവിടെ?"

എന്നിങ്ങിനെ പറഞ്ഞു ബാലി പുരോഭാഗത്തേക്കു നോക്കിയപ്പോൾ ചാപപാണിയായ ശ്രീരാമൻ മുമ്പിൽ നില്ക്കുന്നതു കണ്ടു ബാലി ഇപ്രകാരം പറഞ്ഞു.

ബാലി—ഹേ! രാഘവാ! നീ ഒരു സാഹസം ചെയ്തുകളഞ്ഞു. നിന്റെ കേശാദിപാദം നോക്കുമ്പോൾ, അഞ്ജനാദ്രിയുടെ മുകളിൽ ചെന്താമര വികസിച്ചതുപോലെ നീലമേഘശ്യാമളവൎണ്ണമായ ശരീരത്തിൽ മുഖം ചെന്താമരപോലെ ശോഭിക്കുന്നതായി കാണുന്നു. രക്തത്തെ പ്രവഹിപ്പിച്ച് പ്രാണവായുവിനെ ആകൎഷിക്കുന്ന ഈ അസ്ത്രം കൊണ്ടു എന്റെ മാറിനെ വ്രണപ്പെടുത്തുവാൻ തക്കവണ്ണം എന്തൊരു അപരാധമാണ് ഞാൻ ചെയ്തിട്ടുള്ളത്? രാക്ഷസരാജാവായ രാവണൻ നിന്റെ പത്നിയെ കട്ടു കൊണ്ടുപോയതിന്നു വാനരരാജാവായ എന്നെ വധിക്കേണമെന്നു നിന്റെ മനുവസ്മൃതിയിൽ വിധിച്ചിട്ടുണ്ടോ? ഞാൻ യാതൊരു അനീതിയും നിന്റെ നേരെ പ്രവൃത്തിച്ചിട്ടില്ല. ചതിപ്രയോഗം കൊണ്ടു ജയം നേടുന്ന നിന്നെ ആരെങ്കിലും ബഹുമാനിക്കുമോ? മൃഗങ്ങളെ വധിച്ച് ഉദരപൂരണം ചെയ്യുന്ന വേടന്മാരല്ലാതെ കള്ളയമ്പയക്കുമോ? വാനരമാംസം എല്ലാ മാംസങ്ങളിലും വെച്ചു നികൃഷ്ടമാണ്. വാനരമാംസം ഭക്ഷിപ്പാൻ പാടില്ലെന്നു ശാസ്ത്രങ്ങളും ഘോഷിക്കുന്നുണ്ട്. അതുകൊണ്ടു എന്നെ ഭക്ഷിപ്പാനല്ല നീ കൊല്ലുന്നത്. ഇതേവരെ സൂൎയ്യവംശത്തിന്നു യാതൊരു കളങ്കവും പറ്റീട്ടില്ല. ദശരഥചക്രവൎത്തിയുടെ അകാലസന്തതിയായ നീ നിമിത്തം ആ കുലത്തിന്റെ മാഹാത്മ്യത്തിന്നു ഹാനി തട്ടുന്നു. ഇല്ലറം, വില്ലറം, ചൊല്ലറം, നല്ലറം എന്നിങ്ങിനെ ചതുൎവ്വിധമായ ക്ഷത്രിയധൎമ്മത്തെ നീ ആലോചിച്ചിട്ടില്ലെന്നു വരുമോ. തന്റെ രാജധാനിയിൽ ഇരുന്ന് രാജ്യാധിപത്യം വഹിച്ചു പ്രജാരക്ഷ ചെയ്യുന്നത് ഇല്ലറമാണ്. ഗുരുമുഖേന ധനുൎവ്വേദത്തിലെ നാലു പാദങ്ങളും നന്നായി പഠിച്ച്, നിയമാനുസരണം ശത്രുക്കളോടു യുദ്ധം ചെയ്യുന്നതാണ് വില്ലറം. പ്രാണൻ പോയാലും അസത്യം പറയാതെ സത്യത്തെ പരിപാലിക്കുന്നതു ചൊല്ലറമാണ്. [illegible]

മായ മുപ്പത്തിരണ്ടു ധർമ്മങ്ങളെ അനുഷ്ഠിക്കുന്നതാണ് നല്ലറമെന്നു പറയപ്പെടുന്നത്. ഈ വക ധർമ്മങ്ങളൊന്നും പരിപാലിക്കുവാൻ നിന്നെക്കൊണ്ടു സാധിച്ചിട്ടില്ല. ദശരഥന്റെ പ്രഥമപുത്രനായിരുന്നിട്ടും രാജ്യാധികാരിയാവാൻ ശക്തിയില്ലാതെ എപ്പോൾ രാജ്യം ഉപേക്ഷിച്ചുവോ അപ്പോൾ ഇല്ലറം നശിച്ചു. നേരിട്ടു യുദ്ധം ചെയ്യാതെ കാട്ടാളനെപ്പോലെ മരം മറഞ്ഞു നിന്നു നിരപരാധിയും നിരായുധനുമായ എന്റെ നേരെ എപ്പോൾ അസ്ത്രം അയച്ചുവോ അപ്പോൾ വില്ലറവും നശിച്ചു. നിരപരാധികളെ ശിക്ഷിക്കരുതെന്ന ഗുരുകല്പനയെ ലംഘിച്ചപ്പോൾ ചൊല്ലറവും നശിച്ചു. വേദോക്തമായ ധർമ്മങ്ങൾ ചെയ്യാതെ ദിവസം കഴിക്കുന്ന നിന്റെ നല്ലറവും നശിച്ചിട്ടുണ്ട്. ഇതു മാത്രമല്ല സ്വന്തം പത്നിയെക്കൂടി രക്ഷിപ്പാൻ സമർത്ഥനല്ലാതെ കാട്ടിൽ അലഞ്ഞുനടക്കുന്ന നിന്റെ ക്ഷാത്രത്തിനും ഹാനി വന്നിട്ടുണ്ട്. സുഗ്രീവൻ എന്നെപ്പററി വല്ലതും പറഞ്ഞു ധരിപ്പിച്ചിട്ടുണ്ടെങ്കിൽ, അതിനെപ്പററി എന്റെ സമാധാനം കേട്ടതിനു ശേഷമല്ലേ എനിക്കു ശിക്ഷ വിധിക്കേണ്ടിയിരുന്നത്? മറഞ്ഞിരുന്നു അസ്ത്രം അയച്ചു നിരപരാധികളെ കൊല്ലുകയെന്നത്, ആനയെന്നു കരുതി ഋഷിപുത്രനെ കൊലചെയ്ത നിന്റെ അച്ഛൻ മുതൽ പാരമ്പര്യമായി വന്നതല്ലേ. സ്വന്തം ഭാര്യയേയും മകനേയും കാലകണ്ഠനെന്ന ബ്രാഹ്മണനു വിററ നിന്റെ പൂർവ്വികനായ ഹരിശ്ചന്ദ്രന്റെ കഥയാലോചിക്കുമ്പോൾ, സീതയെ രാവണൻ കട്ടതിൽ നിനക്കു കുണ്ഠിതമില്ലാത്തതിൽ ആശ്ചര്യമില്ല. സപ്തസാലങ്ങളെ ഭേദിച്ച നീ, എന്നോടു നേരിട്ടു യുദ്ധം ചെയ്വാൻ എന്തിനു മടിച്ചു? ക്ഷാത്രമെന്ന വിളയുടെ സംരക്ഷയായ വേലിയെ നീ പൊളിച്ചു കളഞ്ഞു മഹാകഷ്ടം!

ശ്രീരാമൻ—ഹേ! ബാലി! നിനക്കു പറവാനുള്ള ന്യായങ്ങൾ

മുഴുവനും കേൾക്കേണമെന്നുവെച്ചാണ് ഞാൻ ശ്രദ്ധിച്ചു നിന്റെ ചാപല്യമൊക്കെ കേട്ടത്. അന്യനെ അയോഗ്യനാണെന്നു പറയുന്നതുകൊണ്ടു ഒരുവനു യോഗ്യത കിട്ടുമെന്നു തോന്നുന്നില്ല. നിന്നെ അടക്കുവാൻ ആളില്ലെന്നു അഹങ്കാരം വർദ്ധിച്ചു നീ പല അനീതികളും അധർമ്മങ്ങളും ചെയ്തിട്ടുണ്ട്. സുഗ്രീവൻ, നിന്റെ സഹോദരൻ, എന്തൊരപരാധമാണ് നിനക്കു ചെയ്തത്? മായാവിയോടു നീ യുദ്ധം ചെയ്വാൻ പോകുമ്പോൾ സുഗ്രീവനോടു നീ എന്താണ് ആജ്ഞാപിച്ചത്, അതല്ലാതെ വല്ലതും അവൻ പ്രവർത്തിച്ചിട്ടുണ്ടോ? നീ മടങ്ങിവരുന്നതുവരെ നിന്റെ പ്രജകളെ അവനല്ലേ രക്ഷിച്ചത്? നീ മടങ്ങിവന്നപ്പോൾ രാജ്യം മടക്കിത്തരുന്ന കാര്യത്തിൽ വല്ല ശാഠ്യവും അവൻ പറഞ്ഞുവോ? അവനെ രാജ്യഭ്രഷ്ടനാക്കുവാൻ കാരണമെന്തായിരുന്നു? അതിലും വിശേഷിച്ചു സുഗ്രീവന്റെ ഭാര്യയായ രുമയെ നീ ബലാല്ക്കാരമായി തടഞ്ഞു നിർത്തി അർഹതയില്ലാത്ത വേഴ്ച നടത്തിയ ഒരു കുററം തന്നെ ആലോചിക്കുക. അനുജന്റെ ഭാര്യയും, പുത്രിയും, ഭഗിനിയുമൊക്കെ ഒരുപോലെയാണെന്നു ആചാര്യന്മാർ പറയുന്നുണ്ട്. 'ചിത്രവധം' ചെയ്കയാണ് ഈ ഒരു ദുർന്നയത്തിനുള്ള ശിക്ഷ. ഗുരുമുഖത്തിൽനിന്നു ഉപദേശവഴിക്കല്ലാതെ വേദപാഠം, ദേവപൂജ, എന്നിവ ആരെങ്കിലും ചെയ്യുമോ? നിനക്കു ഗുരുവുണ്ടോ? പുണ്യപാപങ്ങൾ ഇന്നതാണെന്നു അറിവുള്ളവൻ പാപം ചെയ്താൽ അതു വലിയ കുററമാണ്.

ബാലി—ഹേ! രാമാ! ഇതൊക്കെ സമ്മതിക്കാം. നീ വൃക്ഷം മറഞ്ഞിരുന്നു എന്റെ നേരെ ബാണം പ്രയോഗിച്ചതെന്തിനാണ്?

ശ്രീരാമൻ — നീ എന്റെ പരമാർത്ഥം മുഴുവനും അറിയുന്നവനാണ്. നിന്നെ വധിക്കുമെന്നു ഞാൻ പ്രതിജ്ഞ ചെയ്തിട്ടുണ്ട്. എന്നാൽ നീ എന്നെ കണ്ടാൽ അപ്പോൾ വന്നു ശരണം

പ്രാപിക്കുമായിരുന്നു. ശരണാഗതന്മാരെ നിരസിക്കുവാൻ പാടില്ലാത്തതാണല്ലോ. അപ്പോൾ സത്യലംഘനം വരും.

ബാലി — സ്വാമിൻ! അടിയൻ ചാപല്യംകൊണ്ടു അധിക്ഷേപമായി പറഞ്ഞതെല്ലാം പൊറുത്തു അടിയന്റെ നേരെ കാരുണ്യമുണ്ടാവാൻ പ്രാർത്ഥിക്കുന്നു. സർവ്വേശ്വരനായ നിന്തിരുവടിയുടെ മായാവിലാസം അറിവാൻ ആരാലും സാദ്ധ്യമല്ല. അടിയന്റെ ഒരു വാക്കുമാത്രംകൊണ്ടു രാക്ഷസരാജാവായ രാവണൻ നിന്തിരുവടിയുടെ പത്നിയെ കൊണ്ടുവന്നു തൃക്കാക്കൽ വെച്ചു നമസ്കരിച്ചു പോരുമെന്നേ. നന്തിരുവടിയുടെ പത്നിയെ വീണ്ടു തരുവാനുള്ള ഭാഗ്യം അടിയനു സിദ്ധിച്ചില്ല. പ്രാണപ്രയാണസമയത്ത് ആ കാര്യം ചിന്തിച്ചിട്ടു ഫലമില്ല. ഈ കാണുന്ന വാനരന്മാരുടെ കൂട്ടത്തിൽ ഹനുമാൻ എന്നു ഒരുവനുണ്ട്. നിന്തിരുവടിക്ക് അവൻ മുഖേന കാര്യമൊക്കെ സാദ്ധ്യമാകും. സുഗ്രീവൻ സാധുവാണ്. അടിയന്റെ നേരെ പ്രയോഗിച്ച അസ്ത്രം അവന്റെ നേരെ പ്രയോഗിക്കരുതെന്നു അപേക്ഷിച്ചുകൊള്ളുന്നു. മരിക്കുന്നതിനു മുമ്പായി ഒരു പ്രാർത്ഥന കൂടി അടിയനുണ്ട്. എനിക്കു ഒരു മകനേയുള്ളു. എന്റെ സമീപത്തിൽ കിടന്നു വിലപിക്കുന്ന ഈ അംഗദൻ ഇതേവരെ എന്റെ മകനായിരുന്നു. ഇന്നു മുതൽ അവനെ നിന്തിരുവടിയുടെ മകനെപ്പോലെ വിചാരിക്കണം. അംഗദാ! മകനേ! ദുഃഖിക്കരുത്. സർവ്വേശ്വരനായ രാമങ്കലാണു നിന്റെ ഭാവിയെ ഞാൻ സമർപ്പിച്ചിട്ടുള്ളത്. നീ രാമഭക്തനായി സുഖിക്കുക.

എന്നു പറഞ്ഞ് ബാലി മകനായ അംഗദനെ പിടിച്ച് ഭഗവാന്റെ കയ്യിൽ ഏല്പിച്ചു

ശ്രീരാമൻ — ഭക്ത! ഞാൻ തൊടുത്ത അസ്ത്രത്തെ പിൻവലിച്ചു നിനക്കു ആയുസ്സു വീണ്ടും തരാം. നീയും അനുജനും കൂടി സുഖിച്ചിരിക്കുക.

ബാലി— ദയാമയ! സർവ്വേശ്വര! രാമഭദ്ര! ഞാൻ അനേകായിരം സംവത്സരമായി രാജ്യം ഭരിക്കുന്നു. ജീവിച്ചിരിപ്പാൻ അശേഷം മോഹമില്ല. നിന്തിരുവടിയുടെ യഥാർത്ഥരൂപം കാട്ടിത്തന്നു, തൃക്കൈകൊണ്ടു ഈ അസ്ത്രം പറിച്ചെടുത്ത് എനിക്കു മോക്ഷം തരേണമെ! തിരുനാമം ജപിച്ച് ജീവനെ ത്യജിക്കുവാൻ അനുവാദം തരേണമെ!

എന്നിങ്ങിനെയുള്ള ബാലിയുടെ അപേക്ഷയെ ഭഗവാൻ സ്വീകരിച്ച് ബാലിക്ക് മോക്ഷം കൊടുക്കുകയും ബാലി രാമനാമം ജപിച്ച് രാമരൂപം ധ്യാനിച്ച് സ്വർഗ്ഗം പ്രാപിക്കുകയും ചെയ്തു. ബാലിയുടെ മരണവൃത്താന്തം കേട്ട് അവന്റെ ഭാര്യയായ താര ദുഃഖത്തോടെ വന്നു, ഭർത്താവു പോയ വഴിക്കു തന്നെയും അയക്കണമെന്നു ശ്രീരാമനോടു പ്രാർത്ഥിച്ചു. കരുണാകരനായ ശ്രീരാമൻ താരയെ അടുക്കെ വിളിച്ച് അവൾക്ക് താരകോപദേശം ചെയ്തു കൊടുക്കുകയും അവൾ സമാധാനപ്പെടുകയും ചെയ്തു. ജാത്യാചാരപ്രകാരം സുഗ്രീവനും താരയും അംഗദനും ബാലിയുടെ ശവസംസ്കാരം തുടങ്ങിയ മരണാനന്തരക്രിയകളെല്ലാം ഭഗവാൻ സാക്ഷിയായി ചെയ്തു. തദനന്തരം ഭഗവാന്റെ ആജ്ഞയനുസരിച്ചു ലക്ഷ്മണൻ, കിഷ്കിന്ധാരാജധാനിയിൽ പോയി സുഗ്രീവനെ വാനര രാജാവാക്കി അഭിഷേകം കഴിച്ചു സിംഹാസനത്തിലിരുത്തി വിവരം ശ്രീരാമനെ മടങ്ങി വന്നറിയിക്കുകയും ചെയ്തു.

## ചാതുർമ്മാസ്യം

വ്രതഭംഗത്തെ ഭയന്നു ഭഗവാൻ നഗരപ്രവേശം ചെയ്യാതെ രാജധാനിക്കു വളരെ അകലെയാണു താമസിച്ചത്. സുഗ്രീവാദികളായ വാനരന്മാർ രാമാന്തികം വിടാതെ നില്ക്കുന്നതു കണ്ട്, ഭഗവാൻ സുഗ്രീവനോടു ഇങ്ങിനെ പറഞ്ഞു.

ശ്രീരാമൻ— സഖേ! സുഗ്രീവ! ഇനി നിന്റെ സ്ഥാനം നിന്റെ രാജധാനിയാണ്. നീ അവിടെ പോയി ജാത്യാചാരമര്യാദപോലെ രാജ്യഭരണം നടത്തുകയാണു വേണ്ട

ത്. പ്രജാപരിപാലനം അത്ര സുഗമമല്ല. പ്രബലന്മാരെന്നും ദുർബ്ബലന്മാരെന്നും രണ്ടു തരക്കാർ പ്രജകളുടെ കൂട്ടത്തിൽ ഉണ്ടാകയെന്നതു സർവ്വസാധാരണമാണ്. ദുർബ്ബലന്മാർ സത്യത്തെ വെളിവാക്കുവാൻ സാധിക്കാതെ വരുമ്പോൾ അവരെപ്പററി അസത്യശങ്ക രാജാവിന്നുണ്ടായേക്കും. പ്രബലന്മാർ അസത്യം സത്യമാണെന്നു തെളിയിച്ചേക്കും. അതുകൊണ്ടു സത്യാസത്യങ്ങളെ അറിവാൻ നന്നേ കുഴങ്ങേണ്ടിവരും. തന്നിമിത്തം നീതിക്കൊത്തവിധം ശിക്ഷാരക്ഷ ചെയ്യാൻ നല്ലവണ്ണം മനസ്സിരുത്തണം. അല്ലാത്തതാൽ ലോകാപവാദത്തിന്നും നരകത്തിന്നും അർഹനായിത്തീരും. നിസ്സാരനാണെന്നു കരുതി, ഒരുവന്റെ കാര്യം വിലവെക്കാതിരുന്നാൽ പലപ്പോഴും ആപത്തുകൾ വന്നു ചേരും. അതിന്നു ഞാൻ തന്നെ ഒരു പാഠമാണ്. കൂനിയായ മന്ഥരയെ ചെറുപ്പകാലത്ത് ഉപദ്രവിക്കുക കാരണമായിട്ടാണു ഞാനിപ്പോൾ വനവാസിയാവേണ്ടി വന്നത്. പരസ്ത്രീകളെ മാതാവെപ്പോലെ കരുതണം. ആ വ്രതത്തെ അനുഷ്ഠിക്കായ്കയാൽ നിന്റെ ജ്യേഷ്ഠനായ ബാലിക്കു പററിയ അനുഭവം നിനക്കു ഒരു പാഠമായിത്തീരണം. കാര്യാകാര്യങ്ങൾ വിവരമുള്ള മന്ത്രിമാരുമായി ആലോചിച്ചു ശിക്ഷാരക്ഷകൾ ചെയ്യണം. മന്ത്രി, പുരോഹിതൻ, ഒററുകാരൻ, ദൂതൻ, സൈന്യാധിപൻ ഇവരെ പിരിഞ്ഞു ഒരിക്കലും പാർക്കരുത്. സഭയിൽ സമന്മാരായ സ്നേഹിതന്മാരും, ബ്രാഹ്മണരും, പഞ്ചായദാരും ജ്യോത്സ്യന്മാരും വേണം. ഈ പറഞ്ഞ സംഗതികളെല്ലാം എപ്പോഴും ഓർമ്മയിൽ വേണം. ഇന്ദ്രൻ വില്ലെടുത്ത വൃഷ്ടികാലമാണിത്. ഇക്കാലത്താണു ക്ഷത്രിയൻ വില്ലു താഴത്തു വെക്കേണ്ടത്. ഈ വൃഷ്ടികാലമായ ചാതുർമ്മാസ്യം കഴിഞ്ഞ് വേനൽക്കാലം വരുമ്പോൾ നീ സീതാന്വേഷണം ചെയ്യാനുള്ള ഒരുക്കമൊക്കെ ചെയ്യണം.

സുഗ്രീവൻ— പ്രഭോ! നിന്തിരുവടി തൃണാഗ്രത്തിൽ ഇരിക്കുന്നതു കണ്ടിരിക്കെ അടിയൻ സിംഹാസനത്തിൽ ഇരിക്കുന്നതല്ല. കിഷ്കിന്ധാരാജധാനി, കുരങ്ങന്മാരുടെ അധിവാസസ്ഥാനമാണെന്ന് ഒരു സംഗതിയൊഴിച്ചു മററെല്ലാ സംഗതികളിലും സ്വൎഗ്ഗതുല്യമാണ്. അതുകൊണ്ടു ഈ മഴക്കാലം നാലു മാസം നിന്തിരുവടി രാജധാനിയിൽ വന്ന് പാൎക്കണം.

ശ്രീരാമൻ— സുഗ്രീവാ! നിൻെറ രാജധാനിക്കു യാതൊരു നികൃഷ്ടതയുമില്ല. അതുകൊണ്ടല്ല ഞാൻ അങ്ങോട്ടു വരാത്തത്. പതിനാലു സംവത്സരം വനദീക്ഷ ചെയ്യേണമെന്നുള്ള എൻെറ വ്രതത്തിനു ഭംഗം വരരുത് എന്നു വെച്ചാണ്. നീ അംഗദനെ എളയ രാജാവായി വാഴിക്കണം. അവനു വല്ല ഉപദ്രവവും നേരിടുന്നുണ്ടെങ്കിൽ അതു് എന്നെയും ബാധിക്കുന്നതാണെന്നു പറയേണ്ടതില്ലല്ലോ.

ഭഗവാൻ ഇപ്രകാരം പറഞ്ഞു സുഗ്രീവനേയും അംഗദനേയും രാജധാനിക്കയച്ചതിനു ശേഷം സങ്കടം വിടാതെ നിന്നിരുന്ന ഹനുമാനെ വിളിച്ചു ഇങ്ങിനെ പറഞ്ഞു.

ശ്രീരാമൻ— മാരുതേ! നിണക്കു എന്നെ പിരിഞ്ഞിരിപ്പാൻ മടിയുള്ളതു പോലെ തോന്നുന്നു. അങ്ങിനെ ആയാൽ വിരോധമുണ്ട്. നിൻെറ ഗുരുവായ ആദിത്യനോടു ചെയ്ത പ്രതിജ്ഞപ്രകാരം നീ സുഗ്രീവമന്ത്രിയായിത്തന്നെ ഇരിക്കണം. സുഗ്രീവനു രാജ്യഭാരത്തിൽ വലിയ പരിചയവും പ്രാപ്തിയുമില്ലാത്തതുകൊണ്ടു നിണക്കു പ്രത്യേകമായ ഭാരങ്ങളും നിവൃത്തിപ്പാനുണ്ട്. ശരൽക്കാലം പിറന്നാൽ ഉടനെ സീതാന്വേഷണം ആരംഭിക്കണം. അതിനുള്ള ഒരുക്കത്തോടുകൂടി നീ വരണം.

എന്നു പറഞ്ഞ് ഹനുമാനേയും രാജധാനിക്കയച്ചശേഷം ശ്രീരാമലക്ഷ്മണന്മാർ ചാതുൎമ്മാസ്യകാലം മാല്യവാൻ പ

വ്വതത്തിൽ കഴിക്കാമെന്ന തീർച്ചയാക്കി ആ പർവ്വതത്തിൽ അധിവാസമാക്കുകയും ചെയ്തു.

## ശരൽകാലാഗമനം

സുഗ്രീവൻ രാജപദവിയിൽ പ്രവേശിച്ച ഉടനെ രാജ്യഭാരമെല്ലാം മന്ത്രിമാരിൽ സമർപ്പിച്ച് മദ്യപാനനിരതനായി രുമയോടുകൂടി കേളീഗൃഹത്തിൽനിന്ന പുറത്തിറങ്ങാതെ കഴിച്ചുകൂട്ടുകയാൽ ചാതുർമ്മാസ്യം കഴിഞ്ഞത് അറിഞ്ഞതേയില്ല. ഭഗവാനാണെങ്കിൽ ഘനാഘനങ്ങളായ വൃഷ്ടികാരണത്താൽ വിരഹദുഃഖം ഒന്നുകൂടി വർദ്ധിച്ച വളരെ സങ്കടത്തോടുകൂടിയാണ് ആ ചാതുർമ്മാസ്യം കഴിച്ചുകൂട്ടിയത്. പറഞ്ഞ അവധി കഴിഞ്ഞിട്ടും സീതാന്വേഷണത്തിനുള്ള ഒരുക്കത്തോടുകൂടി സുഗ്രീവനും വാനരപ്പടയും വന്ന കാണാത്തകയാൽ വളരെ അക്ഷമനായിത്തീർന്ന ലക്ഷ്മണനോട ഇങ്ങിനെ പറഞ്ഞു.

ശ്രീരാമൻ—സൌമിത്രേ! ചാതുർമ്മാസ്യം കഴിഞ്ഞിട്ടും സുഗ്രീവന്റെ വരവു കാണുന്നില്ല. നാം ചെയ്ത ഉപകാരത്തെ സ്മരിക്കാതേയും നമ്മോട ചെയ്ത പ്രതിജ്ഞയെ വിസ്മരിച്ചും രാജപദത്തിലിരുന്ന അഹങ്കരിക്കയാണെന്ന തോന്നുന്നു. ബാലിയെ പരലോകത്തിലേക്കയച്ച രാമാസ്ത്രം ഇപ്പോഴും ഉണ്ടെന്നും അഗ്നിസാക്ഷിയായി ചെയ്ത സത്യത്തെ നിലനിർത്താഞ്ഞ പക്ഷം ലോകത്തിൽ വാനരന്മാരെ നാമമാത്രമാക്കിക്കളയുമെന്നും നീ പോയി സുഗ്രീവനെ അറിയിക്കണം. ഈ അറിയിപ്പുകൊണ്ടെങ്കിലും സുഗ്രീവന്റെ പ്രകൃതത്തിന്ന മാറ്റം വരുമൊ എന്ന നോക്കാമല്ലൊ.

അഗ്രജന്റെ കല്പനപോലെ ലക്ഷ്മണൻ ചാപപാണിയായി കിഷ്കിന്ധാരാജധാനിയുടെ ഗോപുരദ്വാരത്തിൽ പോയി വില്ലു കുലച്ചു ഞാണധ്വനി മുഴക്കിയപ്പോൾ കാവൽക്കാരായ വാനരന്മാർ ഭയപ്പെട്ടു ഗോപുരദ്വാരം അടച്ചു വിവരം രാജധാനിയിൽ ചെന്നറിയിച്ചു. രാമസോദരനായ ലക്ഷ്മണനാണ ഗോപുരദ്വാരത്തിൽ വന്നിട്ടുള്ളതെന്ന അംഗദൻ

മനസ്സിലാക്കുകയും ഉടനെ സുഗ്രീവനെ നിദ്രയിൽനിന്നുണൎത്തി സംഹാരരുദ്രനെപ്പോലെ കോപിച്ച് ലക്ഷ്മണൻ ഗോപുരദ്വാരത്തിൽ വന്നിട്ടുണ്ടെന്നുള്ള വിവരം അറിയിക്കുകയും ചെയ്തു. സുഗ്രീവൻ ഭയപ്പെട്ടു മദ്യപാനം ചെയ്തു മതിമറന്നു ഭഗവാന്റെ കാൎയ്യത്തിൽ ഉപേക്ഷ കാണിച്ചതിനെപ്പററി വ്യസനിക്കയും, ലക്ഷ്മണന്റെ ക്രോധത്തെ ശമിപ്പിക്കുവാൻ എന്താണു വേണ്ടതെന്നറിയാതെ ഹനുമാനെ വരുത്തി അഭിപ്രായം ചോദിക്കുകയും ചെയ്തു.

ഹനുമാൻ— സ്വാമിൻ! പുരുഷന്മാർ അതികഠിനമായി കോപിക്കുന്ന സമയം, സാരാസാരബോധമുള്ള സുന്ദരസ്ത്രീകൾ ചെന്നു ഉപചാരവാക്കുകൾ പറഞ്ഞാൽ കോപശമനം വരുമെന്നാണു പണ്ഡിതന്മാരും നയവിശാരദന്മാരുമായ വിദ്വാന്മാരുടെ അഭിപ്രായം. അതുകൊണ്ടു ലക്ഷ്മണന്റെ അരികിലേക്കു താരാമാതാവിനെ പറഞ്ഞയച്ചാൽ പക്ഷേ ഗുണമുണ്ടായേക്കാമെന്നാണ് അടിയന്നു തോന്നുന്നത്.

ഹനുമാന്റെ ഉപദേശപ്രകാരം സുഗ്രീവൻ അംഗദനെ വിളിച്ച് താരാ മാതാവിനെ ലക്ഷ്മണസവിധത്തിലയച്ചു ഉപചാരം ചെയ്യിപ്പാനേല്പിച്ചു. താര ഭക്തി ശ്രദ്ധാവിനയങ്ങളോടുകൂടി ലക്ഷ്മണസവിധത്തിൽ ചെന്നു നമസ്കരിച്ച് തൊഴുതു നില്ക്കുന്നതു കണ്ട് ലക്ഷ്മണന്റെ പ്രകൃതത്തിനു പെട്ടെന്നു ഒരു മാററം വന്നു. സുഗ്രീവൻ രാജധാനിയിലുണ്ടോ എന്നും, രാമകാൎയ്യത്തിലുള്ള പരിശ്രമം എത്രത്തോളമായെന്നും, സുഗ്രീവൻ അഗ്നിസാക്ഷിയായി ചെയ്ത പ്രതിജ്ഞ മറന്നു പോയോ എന്നും മററുമുള്ള ലക്ഷ്മണന്റെ ചോദ്യത്തിനു താര ഇങ്ങിനെ മറുവടി പറഞ്ഞു.

താര— സ്വാമിൻ! സുഗ്രീവൻ കൃതഘ്നനല്ല. ബാലിസുഗ്രീവന്മാരുടെ യുദ്ധം കാരണം വാനരന്മാരെല്ലാം ഒളിച്ചോടിപ്പോയി പല ദിക്കിലും ചെന്നു താമസിക്കയാണ്. അവ

രെ വീണ്ടും സംഗ്രഹിക്കുവാൻ പല ദിക്കിലും ദൂതന്മാരെ അയച്ചിട്ടുണ്ട്. അവർ മടങ്ങി വരുവാൻ താമസിക്കുന്നതിനാലാണു ഭഗവാന്റെ കാൎയ്യനിൎവ്വഹണം ദീൎഘിച്ചതു്. അല്ലാതെ ഉപകാരസ്മരണയില്ലായ്കയാലല്ല. അമ്മ, അച്ഛൻ, ഗുരു, ബ്രാഹ്മണൻ, പശു, ബാലൻ, സ്ത്രീ എന്നിവരെ വധിച്ചാൽ കൂടി പ്രതിവിധിയുണ്ടു്. കൃതഘ്നത കാണിച്ചാൽ അതിന്നു യാതൊരു പ്രതിവിധിയും കാണുന്നില്ല. അതുകൊണ്ടു സുഗ്രീവൻ കൃതഘ്നത കാണിക്കയില്ല. നിന്തിരുവടി സുഗ്രീവന്റെ നേരെ കോപിക്കരുതു്.

എന്നൊക്കെ താര സാന്ത്വനവാക്കുകൾ പറഞ്ഞു് ലക്ഷ്മണനെ സമാധാനിപ്പിച്ചതിന്നു ശേഷം സുഗ്രീവാദികളെ വരുത്തി. സുഗ്രീവനും, അംഗദനും, ഹനൂമാനും വന്നു ലക്ഷ്മണപാദത്തിൽ സാഷ്ടാംഗം നമസ്കരിച്ചു. രാമാനുജനെ രാജധാനിയിലേക്കു എതിരേറ്റുകൊണ്ടു പോയി പൂജിച്ചിരുത്തി, ഭക്ഷിപ്പാൻ പലഹാരങ്ങൾ കൊണ്ടുവെച്ചു.

ലക്ഷ്മണൻ— സുഗ്രീവ! ഭഗവാന്റെ ഉച്ഛിഷ്ടം മാത്രം ഭുജിക്കുകയെന്ന ഒരു വ്രതം ഞാൻ സ്വീകരിച്ചിട്ടുണ്ടു്. അതുകൊണ്ടു് ഭക്ഷണപദാൎത്ഥങ്ങളൊന്നും എനിക്കു വേണ്ട. സീതാവിരഹമാകുന്ന വേദനയും, സീതയെ രാവണൻ കൊണ്ടുപോയി എന്നുള്ള അപവാദത്തിൽനിന്നുള്ള അപമാനവും, ഈ രണ്ടു സംഗതികളും ആമാശയത്തെയും പക്വാശയത്തെയും അതിക്രമിച്ചിരിക്കയാൽ ഭക്ഷണം എന്നതു വിഷോപമമായിരിക്കുന്നു. ജാനകീദേവി ഇന്ന ദിക്കിലുണ്ടെന്നുള്ള അറിവാകുന്ന അമൃതു തന്നു മൃതപ്രായന്മാരായ ഞങ്ങൾക്കു ബലം ഉണ്ടാക്കിത്തരികയാണു വേഗം വേണ്ടതു്.

## സീതാന്വേഷണം.

ലക്ഷ്മണന്റെ വാക്കുകൾ കേട്ടു് ഉള്ളേടത്തോളം വാനരപ്പടയോടുകൂടി സുഗ്രീവൻ ലക്ഷ്മണനൊപ്പം രാമാന്തികത്തിലേക്കു പുറപ്പെടുകയും മറു സൈന്യങ്ങളെ സംഗ്രഹിച്ചു വെ

ഗം വരുവാനായി ഹനൂമാനെ ഏല്പിക്കുകയും ചെയ്തു. സുഗ്രീവൻ രാമപാദത്തിൽ വീണു നമസ്കരിക്കയും തന്റെ ഉപേക്ഷയെ ക്ഷമിപ്പാൻ പ്രാൎത്ഥിക്കുകയും ചെയ്തു. പിറ്റെ ദിവസം ഹനൂമാനും വാനരപ്പടയും വന്നു ചേൎന്നു. കൂട്ടൊഴിയാതെയുള്ള വാനരപ്പടകൾ താമസിക്കുവാൻ മാല്യവാൻപൎവ്വതം പോരാതെ വന്നുവെന്നാണു പറയേണ്ടതു്. ഈ വാനരസൈന്യങ്ങളേയും ആ സൈന്യങ്ങളുടെ നേതാക്കന്മാരേയും സുഗ്രീവൻ ഭഗവാനെ കാട്ടിക്കൊടുത്തു മനസ്സിലാക്കി. സുഗ്രീവൻ എഴുപതു് വെള്ളം വാനരസൈന്യത്തെ സമ്പാദിച്ചിട്ടുണ്ടെന്നു കണ്ടു ഭഗവാൻ തൃപ്തനായി, ഈ പടകളെ നാലായി ഭാഗിച്ച് സീതാന്വേഷണത്തിന്നു നാലു ദിക്കിലേക്കും അയക്കുവാൻ ആലോചിച്ചു. സുഷേണനെ പശ്ചിമദിക്കിലേക്കും, ശതവലിയെ ഉത്തരദിക്കിലേക്കും, വിനിതനെ പൂൎവ്വദിക്കിലേക്കും, നായകന്മാരായി നിശ്ചയിച്ചു വേണ്ടുന്ന സൈന്യങ്ങളോടുകൂടി ഒരു മാസത്തെ അവധി വെച്ചു സീതാന്വേഷണത്തിന്നയച്ചതിന്നു ശേഷം സുഗ്രീവൻ ഹനൂമാനെ വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

സുഗ്രീവൻ— മാരുതേ! സീതാദേവിയുടെ ഇരിപ്പിടം ദക്ഷിണഭാഗത്താണെന്നു സംശയിപ്പാൻ ബലമായ കാരണങ്ങളുള്ളതുകൊണ്ടാണു നിന്നെ ദക്ഷിണദിക്കിലേക്കു നേതാവാക്കി അയക്കുന്നതു്. താരേയനായ അംഗദനും, ബ്രഹ്മാത്മജനായ ജാംബവാനും നിന്റെ സഹായകന്മാരായി വരും. പിന്നെ വേണ്ടുന്നേടത്തോളം വാനരന്മാരെ സഹായത്തിന്നായി നിണക്കു കൂടെ കൂട്ടാവുന്നതുമാണ്. രാമകാൎയ്യം സാധിപ്പാൻ നിന്നെയാണു കാൎയ്യമായി ഞാൻ ഗണിച്ചിട്ടുള്ളതു്. കാൎയ്യനിൎവ്വഹണത്തിന്നു ഒരു മാസം തന്നെയാണു നിണക്കും അവധി.

സുഗ്രീവാജ്ഞയെ അനുസരിച്ചു ഹനൂമാൻ ദക്ഷിണദിക്കിലേക്കു പുറപ്പെടുന്നതിന്നു മുമ്പായി, സൎവ്വേശ്വരനായ ഭഗവാനെ

ചെന്നു നമസ്കരിച്ചു് അനുഗ്രഹം വാങ്ങി യാത്ര പറവാൻ തുടങ്ങിയപ്പോൾ ഭഗവാൻ, സ്വനാമചിഹ്നമായ കണയാഴി എന്ന മോതിരം കയ്യിൽനിന്നു ഊരിയെടുത്തു ആയതു സീതാദേവിയെ കണ്ടാൽ അടയാളമായി കൊടുപ്പാൻ ഹനുമാനെ ഏല്പിച്ചു. കൂടാതെ ദേവിക്കും, ശ്രീരാമനും മാത്രം അറിവുള്ള ചില സംഗതികളെ രാമദൂതനാണെന്നു ബോദ്ധ്യപ്പെടുത്തുവാൻ തക്കവണ്ണം അടയാളവാക്കുകളായും പറഞ്ഞു കൊടുത്തു. സീതാദേവിയെ കണ്ടാൽ വേഗം മനസ്സിലാക്കത്തക്കവിധം ചില പ്രത്യേക അടയാളങ്ങളും പറഞ്ഞു ഗ്രഹിപ്പിച്ചു. ഹനുമൽപ്രഭൃതികളെ ഭഗവാൻ അനുഗ്രഹിച്ചു യാത്രയാക്കുകയും ചെയ്തു.

## സ്വയംപ്രഭയുടെ കഥ

ഹനുമാനും സഹായകന്മാരും ദക്ഷിണമുഖന്മാരായി പല പ്രദേശങ്ങളിലും സഞ്ചരിച്ചു പലപ്രകാരത്തിലുള്ള അന്വേഷണങ്ങളും നടത്തി നിരാശന്മാരായി വീണ്ടും സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോഴാണു് ഒരു പൊയ്ക കാവൽക്കാരനായ ദുർമ്മുഖനെന്ന അസുരനെക്കൊല്ലുവാൻ ഇടവന്നതു്. അവിടെ നിന്നും തെക്കോട്ടു പോയി കുടിപ്പാൻ ജലമില്ലാത്ത ഒരു പ്രദേശത്തു് എത്തിച്ചേർന്നു. ജലാന്വേഷണത്തിനു പോയ വാനരന്മാർ ഒരു വലിയ ഗുഹ കണ്ടെത്തുകയും ഹനുമാനും മറ്റും ആ ഗുഹക്കുള്ളിൽ പ്രവേശിക്കുകയും ചെയ്തു. ആ ഗുഹയിൽ കൂടി കുറെ പോയപ്പോൾ ഒരു നഗരത്തിലാണു സീതാന്വേഷികൾ എത്തിച്ചേർന്നതു്. ആ നഗരത്തിൽ ഒരു യോഗിനി താമസിക്കുന്നതായിക്കണ്ടു, അവളോടു ഏകാകിനിയായി താമസിക്കുന്നതിന്റെ കാരണമെന്തെന്നു ചോദിച്ചതിനു അവൾ ഇങ്ങിനെ മറുവടി പറഞ്ഞു.

യോഗിനി— എന്റെ നാമം സ്വയംപ്രഭ എന്നാണു്. ദുർമ്മുഖൻ എന്ന അസുരനുവേണ്ടി ഈ നഗരം വിശ്വകർമ്മാവാണു സൃഷ്ടിച്ചതു്. ഈ നഗരത്തിന്നാവശ്യമായ പ്രകാ

ശം രത്നങ്ങളിൽനിന്നു കിട്ടുന്നതുകൊണ്ടു സൂൎയ്യപ്രകാശം ഇവിടെ ആവശ്യമില്ല. എല്ലാ പദാൎത്ഥങ്ങളും ഈ നഗരത്തിൽ കിട്ടുന്നുള്ളതുകൊണ്ടു ഭൂമിയിൽ പോവാതെ തന്നെ ഇവിടെ കഴിച്ചുകൂട്ടാം. ഞാൻ രംഭയെന്ന ദേവാംഗനയുടെ ദാസിയായിരുന്നു. മാനുഖനെന്ന അസുരനു രംഭയിലുണ്ടായ അനുരാഗത്തെ ഞാൻ മുഖേന സാദ്ധ്യമാക്കി കൊടുത്തു. എന്റെ പരിശ്രമംകൊണ്ടു സ്വാധീനയാക്കപ്പെട്ട രംഭയോടുകൂടി മാനുഖൻ ക്രീഡിച്ചു, ഈ നഗരത്തിൽ സുഖിച്ചു താമസിക്കുമ്പോൾ, ഇന്ദ്രൻ വിവരമൊക്കെ മനസ്സിലാക്കി ഇവിടെ വരികയും, മാനുഖാസുരനെ കൊന്നു രംഭയെ സ്വൎഗ്ഗത്തിലേക്കു കൂട്ടിക്കൊണ്ടു പോകയും ചെയ്തു. എന്നാൽ എന്നെ രംഭയോടൊപ്പം കൂട്ടാതെ ഈ നഗരത്തിൽ കിടക്കുക എന്നു ശപിക്കുകയാണു ചെയ്തത്. ഞാൻ ശാപമോചനത്തിന്നു പ്രാൎത്ഥിച്ചപ്പോൾ, സീതാന്വേഷണത്തിന്നു വാനരന്മാർ ഈ മാൎഗ്ഗത്തിൽ കൂടി വരുമെന്നും അവൎക്കു വേണ്ടുന്ന ഭക്ഷണപദാൎത്ഥങ്ങൾ കൊടുത്ത് ഉപചാരം ചെയ്താൽ ശാപമോക്ഷം സിദ്ധിക്കുമെന്നും സഹസ്രാക്ഷൻ കല്പിച്ചു. അതുകൊണ്ടു ഞാൻ നിങ്ങളുടെ വരവും കാത്തിരിക്കയാണ്.

ഹനുമൽപ്രഭൃതികൾ യോഗിനിയുടെ സല്ക്കാരങ്ങൾ സ്വീകരിച്ചതിന്നു ശേഷം അവളെ സ്വൎഗ്ഗത്തിലേക്കയക്കുകയും, ഗുഹ പിളൎന്നു ചെന്നു വീണ്ടും ഭൂമിയിൽ കയറി അന്വേഷണം തുടരുകയും ചെയ്തു. ഈ അന്വേഷണസംഘം പല ദിക്കിലും പിന്നെയും അന്വേഷിച്ചു ഒടുവിൽ മഹേന്ദ്രപൎവ്വതത്തിലെത്തി, ആ വഴി ദക്ഷിണോദധിയുടെ തീരപ്രദേശമണഞ്ഞു. സീതാദേവിയുടെ യാതൊരു വിവരവും കിട്ടായ്കയാലും, സഞ്ചാരംകൊണ്ടു കലശലായി ക്ഷീണിക്കയാലും, അന്വേഷണത്തിന്നുള്ള അവധി തീരാറാവുകയാലും ജാംബവദാദികൾ കുണ്ഠിതത്തോടെ മേലിൽ പ്രവൎത്തിക്കേണ്ടതെന്തെന്നുള്ള ആ

ലോചനയിലായി. കാൎയ്യം സഫലമാവാതെ മടങ്ങിപ്പോകുന്നതിനേക്കാൾ രാമകാൎയ്യാൎത്ഥം ജടായു മരിച്ചതുപോലെ മരിക്കയാണു നല്ലതെന്നു എല്ലാവരും കൂടെ തീൎച്ചപ്പെടുത്തി.

## സമ്പാതിദൎശനം.

ഈ തീൎപ്പനുസരിച്ച് ഹനൂമാൻ തുടങ്ങിയ വാനരന്മാരൊക്കെ ദൎഭവിരിച്ച് സമുദ്രതീരത്തിൽ കിടപ്പായി. അപ്പോൾ അടുത്തുള്ള ഒരു ഗുഹയിൽനിന്നു പക്ഷവിരഹിതനായ ഒരു പക്ഷി പതുക്കെ പുറത്തു വന്ന് വാനരന്മാരെ നോക്കി "ജടായുവെന്ന് ആരാണു പറഞ്ഞതു, വളരെ കാലമായി ഞാൻ ആ പേരു കേട്ടിട്ട്. എന്റെ അനുജനായ ജടായു മരിച്ചുവെന്നോ! ഹാ! അവൻ മരിപ്പാനുള്ള കാരണം ഹേ! വാനരശ്രേഷ്ഠന്മാരെ! പറഞ്ഞു തന്നാൽ വേണ്ടതില്ല" എന്നിങ്ങിനെ പറഞ്ഞു.

വാനരന്മാർ— ഞങ്ങൾ രാമദൂതന്മാരാണ്. സീതാന്വേഷണം ചെയ്തു ഇപ്രദേശത്തോടെയാണു ഞങ്ങൾ ഇവിടെ വന്നിട്ടുള്ളത്. അയോദ്ധ്യാരാജാവായ ദശരഥന്റെ പ്രഥമപുത്രനായ ശ്രീരാമദേവൻ, അനുജനായ ലക്ഷ്മണനോടും, പത്നിയായ സീതാദേവിയോടുംകൂടി വനദീക്ഷയുമായി പഞ്ചവടിയിൽ വന്നു പൎണ്ണശാല കെട്ടി താമസിക്കുമ്പോൾ രാക്ഷസരാജാവായ രാവണൻ ദേവിയെ കട്ടുകൊണ്ടുപോകയും, വഴിക്കുവെച്ചു ജടായു രാവണനോടു യുദ്ധം ചെയ്കയും, യുദ്ധമദ്ധ്യേ രാവണൻ ചന്ദ്രഹാസംകൊണ്ടു ജടായുവിന്റെ പക്ഷങ്ങൾ ഛേദിച്ചു താഴെ വീഴുകയും ചെയ്തു. ശ്രീരാമനെക്കണ്ടു നടന്ന സംഭവങ്ങൾ പറഞ്ഞതിനു ശേഷമാണു ജടായു മോക്ഷമടഞ്ഞതു.

ജടായുവിന്റെ മരണവൃത്താന്തം കേട്ട്, പക്ഷവിരഹിതനായ പക്ഷി മോഹാലസ്യപ്പെടുകയും ആലസ്യം തീൎന്നതിനു ശേഷം കിടന്നു കരയുകയും ചെയ്തു. വാനരന്മാൎക്കു ഈ പക്ഷിയുടെ നേരെ അനുകമ്പ തോന്നി "നീ ആരാണ്? ജടാ

യു നിൻെറ അനുജനായതെങ്ങിനെ? നിങ്ങളുടെ മാതാപിതാക്കന്മാർ ആരാണ്? നീ പക്ഷരഹിതനായി ഈ പർവ്വതത്തിൻെറ ചുവട്ടിൽ കിടപ്പാൻ എന്താണു കാരണം" എന്നൊക്കെ ചോദിച്ചു.

സമ്പാതി— എൻെറ പേര് സമ്പാതി എന്നാണ്. എൻെറയും ജടായുവിൻെറയും മാതാവ് ശ്യേനിയെന്ന സ്ത്രീയും പിതാവ് അരുണനുമാണ്. ഞങ്ങൾ രണ്ടു പേരും സ്വൎഗ്ഗം കാണ്മാനായി മേല്പോട്ടു പറന്നു പൊങ്ങി. എന്നേക്കാൾ അതിശക്തനായ ജടായു മുമ്പിൽ പറന്നു ആദിത്യമാൎഗ്ഗത്തെ അതിക്രമിക്കയും, സൂൎയ്യരശ്മിയേററു ചൂടു സഹിക്കാൻ പാടില്ലാതെ വിലപിക്കുകയും ചെയ്തു. ജടായുവിൻെറ നിലവിളി കേട്ട് ഞാൻ പറന്നു അവൻെറ മേല്പട്ടു കയറി എൻെറ പക്ഷത്തിൻെറ നിഴലിൽ അവനെ രക്ഷിച്ചു. അനുജനു രക്ഷ കിട്ടിയെങ്കിലും തീക്ഷ്ണമായ സൂൎയ്യരശ്മിയേററ് എൻെറ പക്ഷം കരിഞ്ഞ് ഞാൻ ഈ പർവ്വതത്തിൻെറ താഴ്വരയിൽ വീഴുകയും ചെയ്തു. ഇങ്ങിനെ ഞാൻ കിടന്നു കഴിയുമ്പോൾ ഒരു ദിവസം നിശാകരനെന്ന മഹൎഷി എന്നെക്കാണ്മാൻ ഇടവരികയും, എൻെറ ചരിത്രമൊക്കെ മനസ്സിലാക്കിയതിനു ശേഷം എന്നോടിങ്ങിനെ പറകയും ചെയ്തു:–"രാമാവതാരകാലത്ത് സീതാന്വേഷണം ചെയ്ത് ചില വാനരന്മാർ ഈ വഴിക്കു വരും. ആയവസരത്തിൽ രാമനാമം അവരെക്കൊണ്ടു ജപിപ്പിച്ച് ആയത് കേൾപ്പാൻ നിനക്കു സംഗതി വന്നാൽ നിൻെറ പക്ഷങ്ങൾ രണ്ടാമതും മുളച്ചു നിനക്കു മുൻസ്ഥിതി പോലെ പറന്നു സഞ്ചരിപ്പാൻ കഴിവുണ്ടാകും" എന്നിങ്ങിനെ മഹൎഷി പറകയുണ്ടായി. ആയത് വിശ്വസിച്ചു ഞാൻ നിങ്ങളുടെ വരവിനെ കാത്തുകൊണ്ടിരിക്കയാണ്. നികൃഷ്ടന്മാരായ കഴുകുകൾക്കു ഞാൻ രാജാവാണ്. എനിക്ക് ഗൃഗണ്ഡപാൻ എന്നു പേരായി ഒരു മകനുണ്ട്. അവനാണു എനിക്കു ഭ

ക്ഷണപദാൎത്ഥങ്ങളും പതിവായി കൊണ്ടുതരുന്നത്. ഒരു ദിവസം ആകാശവീഥിയിൽ വെച്ച് എന്തൊ ചില ലഹളയും നിലവിളിയും കേട്ട് ഞാൻ പുറത്തു വന്നു നോക്കിയപ്പോൾ, മകനായ മൃഗണ്ഡപാൻ ലഹളക്കാരിൽ ഒരുവനാണെന്നു മനസ്സിലായി. ആരോടാണ്, എന്തിന്നാണ് ശണ്ഠകൂട്ടുന്നതെന്നു ചോദിച്ചപ്പോൾ, "പിതാവേ! രാവണൻ ഇതാ ഒരു സ്ത്രീയെ ബലാൽക്കാരമായി കൊണ്ടുപോകുന്നു. ആ സ്ത്രീ തലയിലും മാറത്തും അടിച്ചു നിലവിളിക്കുന്നതു കേൾക്കുന്നില്ലേ. ഈ സ്ത്രീയെ രക്ഷപ്പെടുത്തേണമെന്നു വെച്ചു രാവണനോട് എതിൎക്കയാണ്" എന്നു എന്നോട് പറകയും, ദുൎമ്മാൎഗ്ഗിയും പരസ്ത്രീകളെ അപഹരിക്കുന്നവനും ആയ രാവണനോട് എതിൎക്കേണ്ടതില്ലെന്നു പറഞ്ഞ് മകനെ വിരോധിക്കുകയും, മൃഗണ്ഡപാൻ രാവണനെ വിട്ടു മടങ്ങുകയും ചെയ്തു. ആ സ്ത്രീ, സീതാദേവിയാണെന്നു മനസ്സിലായിരുന്നുവെങ്കിൽ രാവണവധം അന്നുതന്നെ കഴിക്കുമായിരുന്നു. എന്തു ചെയ്യാം!

എന്നിങ്ങിനെ പറഞ്ഞതിന്നു ശേഷം തന്നെ എടുത്ത് സമുദ്രതീരത്തിൽ കൊണ്ടാക്കുവാൻ വാനരന്മാരോട് സമ്പാതി അപേക്ഷിക്കുകയും, അവർ അപ്രകാരം ചെയ്തതിന്നു ശേഷം ജടായുവിന്നു വേണ്ടുന്ന മരണാനന്തരക്രിയകൾ ചെയ്യുകയും ചെയ്തു. ഇതിന്നു ശേഷം വാനരന്മാർ സമ്പാതിയെ വളഞ്ഞിരുന്നു രാമനാമം ജപിക്കാൻ തുടങ്ങി. നിശാകരമഹൎഷി പറഞ്ഞതുപോലെ സമ്പാതിയുടെ പക്ഷങ്ങൾ മുളച്ചു വരികയും തന്നെ സഹായിച്ച വാനരന്മാൎക്ക് പ്രത്യുപകാരം ചെയ്യുന്നാണെന്നു പറഞ്ഞു മേല്പട്ടു പറന്നുയരുകയും ചെയ്തു. ആശ്ചൎയ്യഭരിതന്മാരായ വാനരന്മാർ നോക്കിക്കൊണ്ടു നില്ക്കവെ സമ്പാതി മടങ്ങി വന്നു ഇങ്ങിനെ പറഞ്ഞു.

സമ്പാതി— ഹേ! വാനരന്മാരെ! സീതാദേവിയെ ഞാൻ കണ്ടു. ദേവിയെ ലങ്കാപുരിയിൽ അശോകവനത്തിൽ ശിം

ശപാവൃക്ഷത്തിൻെറ ചുവട്ടിലാണ് ആക്കിട്ടുള്ളത്. നിങ്ങളുടെ കൂട്ടത്തിൽ സമൎത്ഥനായ ഒരുവൻ സമുദ്രതരണം ചെയ്തു ലങ്കയിൽ പോയി ജാനകിയെക്കണ്ടു വിവരം പറഞ്ഞു മടങ്ങണം. ഇവിടെ നിന്നു നൂറു യോജന പോയാൽ ലങ്കാരാജധാനിയുടെ ഉത്തരഗോപുരത്തിൽ എത്താം. ജാനകിയെക്കണ്ടു മടങ്ങി ശ്രീരാമനോടു വിവരം പറയുമ്പോൾ സമ്പാതി ഈ അന്വേഷണ കാൎയ്യത്തിൽ ചെയ്ത സഹായം തിരുമനസ്സറിയിക്കണം. ഞാൻ പോകുന്നു. നിങ്ങൾക്കു വിജയം ഭവിക്കട്ടെ.

## സമുദ്രതരണം

സമ്പാതി പറന്നുപോയതിനുശേഷം ജാംബവാൻ അംഗദാദികളെ നോക്കി ഇപ്രകാരം പറഞ്ഞു.

ജാംബവാൻ— സ്നേഹിതന്മാരെ! നാം സൎവ്വേശ്വരനായ രാമദേവൻെറ തിരുനാമം ജപിച്ചപ്പോൾ ഉണ്ടായ അത്ഭുതം കണ്ടില്ലേ! ദക്ഷിണോദധിയിൽ ഒരു ദ്വീപാണു ലങ്കാരാജധാനിയെന്നും, സീതാദേവി ഇപ്പോൾ ജീവിച്ചിരിപ്പുണ്ടെന്നും നമുക്കു സമ്പാതി മുഖേന അറിവാൻ ഇടയായി. ഇനി സമുദ്രത്തെ തരണം ചെയ്വാനും ജാനകീദേവിയെ കണ്ടു വരുവാനും നമ്മുടെ സംഘത്തിൽ ആൎക്കാണു സാമൎത്ഥ്യമുള്ളത്.

ഒരു വാനരൻ— ചാപലസ്വഭാവമുള്ള പക്ഷികൾ പറയുന്നതിനെ വിശ്വസിച്ചു നാമൊന്നും പ്രവൎത്തിക്കേണ്ടതില്ലെന്നാണു എൻെറ പക്ഷം. സമുദ്രമദ്ധ്യത്തിൽ ഒരു രാജധാനിയുണ്ടെന്നു നമ്മെ പറഞ്ഞു ഫലിപ്പിച്ചു. ആ രാജധാനി അവിടെ ഇല്ലെന്നുവരികിൽ അങ്ങോട്ടു ചാടുന്നവനു എന്തൊരാപത്തമാണു പിണയുള്ളത്!

ജാംബവാൻ— സമ്പാതിയുടെ വാക്കു സൎവ്വപ്രകാരേണയും വിശ്വാസയോഗ്യമാണ്. സമുദ്രത്തിലാണു ലങ്കാരാജധാനിയെന്നു ഞാൻ മുമ്പുതന്നെ കേട്ടിട്ടുണ്ട്. രാമദേവൻെറ തിരുനാമ

മന്ത്രത്താൽ ഗുണം സിദ്ധിച്ചവനാണു സമ്പാതി. ആ ദേവന്റെ കാര്യാർത്ഥം പ്രാണനെ ബലി കഴിച്ചവനാണു ജടായു. അവർ രണ്ടു പേരും രാമഭക്തന്മാരാണ്. അതുകൊണ്ടു ഈ സമുദ്രം ചാടുവാൻ ആർക്കാണു കഴിയുക. അതാണു ആലോചിക്കേണ്ടത്.

ജാംബവാന്റെ ഈ ചോദ്യത്തിനുത്തരമായി ധൈര്യമായി ആരും ഒന്നും പറഞ്ഞില്ല. ചാടാൻ സാധിക്കുമെങ്കിലും ഇങ്ങോട്ടു ചാടുവാൻ അശക്തനാണെന്നു അംഗദൻ പറഞ്ഞു. ഇതു കേട്ട് ജാംബവാൻ വീണ്ടും പറഞ്ഞു:—

ജാംബവാൻ—അഞ്ജനാത്മജനായ ഹനുമാനെന്താണു ഒന്നും മിണ്ടാതിരിക്കുന്നത്? ഞങ്ങളൊക്കെ നിന്നെ സഹായിപ്പാൻ മാത്രമായി വന്നവരാണ്. കാര്യസാദ്ധ്യത്തെ സംബന്ധിച്ച ഭാരമൊക്കെ നിനക്കാണുള്ളത്. വിശേഷിച്ച് സീതാദേവിയെ കണ്ടാൽ അടയാളമായി കൊടുക്കേണ്ടുതായ അംഗുലീയകം രാമചന്ദ്രൻ നിന്റെ വശമാണു തന്നിട്ടുള്ളത്. നിനക്ക ഈ സമുദ്രലംഘനം ഒരിക്കലും അസാദ്ധ്യമാവാൻ തരമില്ല. ജനിച്ചു വീണ ഉടനെ സൂര്യനെ പിടിച്ചു ഭക്ഷിപ്പാൻ ആദിത്യമാർഗ്ഗംവരെ ഉയർന്ന നിന്റെ പൂർവ്വചരിത്രം ഞാനറിയും.

എന്നു പറഞ്ഞ് ഹനുമാന്റെ പൂർവ്വചരിത്രങ്ങൾ ജാംബവാൻ വിസ്തരിച്ച് എല്ലാവരേയും മനസ്സിലാക്കി. തന്റെ ചരിത്രങ്ങളെ പറഞ്ഞു കേട്ടപ്പോൾ ഹനുമാനു പൂർവ്വസ്മരണയുണ്ടാവുകയും തന്റെ വിശ്വരൂപമെടുത്ത് മഹേന്ദ്രന്റെ മുകളിൽ കയറി ലങ്കാരാജധാനിയെ ലക്ഷ്യമാക്കി ചാടുകയും ചെയ്തു.

കമ്പരുടെ

# രാമായണകഥ

## സുന്ദരകാണ്ഡം

### ലങ്കാപ്രവേശം.

ഹനൂമാൻ ദക്ഷിണോദധിയുടെ മേൽഭാഗത്തുകൂടി ദക്ഷിണമുഖനായി ആകാശമാൎഗ്ഗമായി അതിവേഗം പോയി. പോകുംവഴി നാഗജനനിയായ സുരസ എന്ന സ്ത്രീ വന്നു ഹനൂമാനെ തടുക്കുകയും വാ പിളൎന്നു തിന്നുവാൻ ശ്രമിക്കുകയും ചെയ്തു. ഹനൂമാൻ പല ഉപായങ്ങളും പറഞ്ഞു്, ഈ പ്രതിബന്ധം ജയിപ്പാൻ ശ്രമിച്ചുവെങ്കിലും ഫലിക്കായ്കയാൽ തന്റെ ദേഹത്തെ വളരെ വലുതാക്കി. സുരസ വായ വലുതാക്കി പിളൎന്നു. ഈ തരം നോക്കി ഹനൂമാൻ ഒരു കൃശശരീരനായി സുരസയുടെ വായിൽ കടന്നു കൎണ്ണപ്രദേശത്തുകൂടി പുറത്തേക്കു ചാടുകയും ചെയ്തു. ഇതു കണ്ടു സുരസ, വളരെ സന്തോഷിക്കുകയും താൻ ദേവകളുടെ ആവശ്യപ്രകാരം ഹനൂമാന്റെ ശക്തി പരീക്ഷിപ്പാൻവന്നതാണെന്നും വിവരം വേഗം ദേവലോകത്തു ചെന്നു അറിയിക്കാമെന്നുംപറഞ്ഞു പോകുകയുംചെയ്തു. ഹനൂമാൻ യാത്ര വീണ്ടും ആരംഭിച്ചു. വഴിമദ്ധ്യത്തിൽ ഛായാഗ്രഹണി എന്ന ഒരു അസുരസ്ത്രീ ഹനൂമാന്റെ നിഴൽ പിടിച്ചു നിൎത്തുവാൻ ശ്രമിച്ചുവെങ്കിലും, ഹനൂമാന്റെ പാദതാഡനം കൊണ്ടു അവൾ മരിച്ചുപോകയാണുണ്ടായതു്. ഹനൂമാൻ പിന്നെയും കുറെ പോയപ്പോൾ മൈനാകമെന്ന പൎവ്വതം വെള്ളത്തിന്നു മേല്പോട്ടു പൊന്തിവരികയും ഹനൂമാനോടു ഇങ്ങിനെ പറയുകയും ചെയ്തു.

മൈനാകം—ഹേ! മാരുതേ! ഇവിടെ അല്പം ഇരുന്ന് വിശ്രമിച്ച് ഫലപാകങ്ങളും ആസ്വദിച്ച് ക്ഷീണം മാററി പോകുക. ഞാൻ മൈനാകപർവ്വതമാണ്. പണ്ടു ഇന്ദ്രൻ പർവ്വതങ്ങളുടെ പക്ഷം വെട്ടിക്കളയുന്ന അവസരത്തിൽ നിന്റെ പിതാവായ വായുഭഗവാൻ എന്നെ ഈ സമുദ്രത്തിൽ കൊണ്ടുവന്ന ഒളിപ്പിച്ചു രക്ഷിച്ചു. അതിനു ഒരു പ്രത്യുപകാരം വായുപുത്രനായ നിനക്കു ചെയ്താൽ കൊള്ളാമെന്ന മോഹത്തോടെയാണ് ഞാൻ പൊങ്ങിവന്നത്

ഹനുമാൻ—മൈനാകമെ! ഞാൻ എന്റെ സ്വാമിയുടെ കാര്യത്തിനായി പോകുകയാണ്. അതു സാധിച്ചതിനു ശേഷമല്ലാതെ വിശ്രമിക്കുകയൊ ജലപാനം ചെയ്കയൊ പാടില്ലെന്നാണ് എന്റെ നിശ്ചയം. അതുകൊണ്ട് ഇപ്പോൾ എന്നെ നിർബ്ബന്ധിക്കരുത്. ഞാൻ മടങ്ങി വരുമ്പോൾ നിന്റെ ആതിത്ഥ്യം സ്വീകരിച്ചു കൊള്ളാം.

ലങ്കാശ്രീശാപമോചനം.

ഇപ്രകാരം പറഞ്ഞു ഹനുമാൻ യാത്ര തുടരുകയും താമസിയാതെ ലങ്കാപുരിയുടെ ഉത്തരഗോപുരദ്വാരത്തിൽ വന്നു ചേരുകയും ആ ഗോപുരമാർഗ്ഗം ലങ്കാപുരിയിൽ കടപ്പാൻ ഭാവിക്കുകയും ചെയ്തു. അപ്പോൾ 'ഹെ! മർക്കട! നീ ആരാണ്? എവിടെ നിന്നു വരുന്നു? ദേവാസുരപിശാചാദികൾക്കു പോലും എന്റെ അനുവാദം കൂടാതെ ഈ ഗോപുരം കടന്നുകൂട. എന്നിരിക്കെ, ഒരു മർക്കടനായ നീ എന്നെ ബഹുമാനിക്കാതെ ഉള്ളിൽ കടന്നുകളയാമെന്നുറച്ചത് എന്തൊരു ധൈര്യത്തിന്മേലാണ്?' എന്നു ഗോപുരദ്വാരം കാക്കുന്ന ലങ്കാശ്രീ ഹനുമാനെ തടുത്തുനിർത്തി ചോദിച്ചു. 'എടീ! നീ അഷ്ടബാഹുക്കളോടും ചതുരാനനങ്ങളോടും കൂടി എന്നെ ഭയപ്പെടുത്തിക്കളയാമെന്നാണൊ വിചാരിച്ചത്? നീ വഴി മാറിനിൽക്കാനല്ല ഭാവമെങ്കിൽ നിന്റെ അന്ത്യകാലം അടുത്തിരിക്കുന്നു' എന്നിങ്ങിനെ ഹനുമാൻ കൂസൽകൂടാതെ മറുപടി പറഞ്ഞതുകേട്ട് ലങ്കാ

ശ്രീ, അടിയുംകൊണ്ടു ഹനുമാനെ കടന്നു പിടിക്കയും ഹനുമാൻ കോപത്തോടെ അവളെ പ്രഹരിക്കകയും, ഹനുമാന്റെ കരസ്പർശം ഉണ്ടായ മാത്രയിൽ ലങ്കാശ്രീക്കു ശാപമോചനം സിദ്ധിക്കകയും, ദിവ്യവിഗ്രഹമെടുത്ത് അവൾ ഹനുമാനോടു ഇപ്രകാരം പറയുകയും ചെയ്തു.

ലങ്കാശ്രീ—അല്ലയോ! ഹനുമൻ! ഞാൻ അഷ്ടലക്ഷ്മികളിൽ വിജയലക്ഷ്മിയെന്നറിയപ്പെടുന്നവളാണ്. കുബേരന്റെ ഭണ്ഡാഗാരത്തിലായിരുന്നു എന്റെ അധിവാസം. അനുവാദം കൂടാതെ ഭണ്ഡാഗാരം തുറക്കുവാൻ വാണിമാതാവിനു ഞാൻ സമ്മതം കൊടുത്തുവെന്ന സംഗതിയാൽ ബ്രഹ്മദേവൻ എന്നെ ശപിക്കകയും, രാവണന്റെ കോട്ട കാക്കുവാൻ വിടുകയും ചെയ്തു. ശാപമോചനത്തിനായി പ്രാർത്ഥിച്ചപ്പോൾ, രാമാവതാരകാലത്ത് സീതാന്വേഷണം ചെയ്തു ഹനുമാനെന്ന ഒരു വാനരൻ ലങ്കയ്ക്കു വരുമെന്നും, അവന്റെ കരസ്പർശം മൂലമായി ശാപമോചനം വന്നു പണ്ടത്തെപ്പോലെ സത്യലോകത്തിരിപ്പാൻ ഇടവരുമെന്നും ബ്രഹ്മാവ് കല്പിച്ചു. ഞാൻ അനേകായിരം സംവത്സരങ്ങളായി ഇവിടെ നിന്റെ വരവും പാർത്തിരിക്കയാണ്. ലങ്കയിൽ കടന്നു നിന്റെ കാര്യം സാധിപ്പാൻ ഇനി യാതൊരു പ്രതിബന്ധവുമില്ല. നിന്റെ ശ്രമം വിജയമായി വരട്ടെ!

എന്നും പറഞ്ഞ് ലങ്കാശ്രീ സത്യലോകത്തേക്കു പോകയും, ഹനുമാൻ ലങ്കാപുരിക്കുള്ളിൽ കടക്കകയും ചെയ്തു. രാക്ഷസന്മാർ ഉറക്കം തുടങ്ങിയപ്പോൾ ഹനുമാൻ ലങ്കാപുരിയിൽ ഓരോ ദിക്കും ചെന്നു പരിശോധിച്ചുതുടങ്ങി. മന്ത്രൗഷധങ്ങളാൽ മയക്കപ്പെട്ട സർപ്പമെന്നപോലെ നിദ്രാധീനനായ കുംഭകർണ്ണന്റെയും, വേദപാഠം കൊണ്ടും, ദേവാരാധന കൊണ്ടും ബ്രാഹ്മണോപമനായ വിഭീഷണന്റെയും ആലയങ്ങൾ ഹനുമാൻ കണ്ടു. പിന്നെ രാവണന്റെ ശയ്യാഗൃഹത്തിൽ ക

ടനു. രാമഭദ്രന്റെ വരകോദണ്ഡത്തിനു പാത്രമായെന്നു കരുതി രാവണനെ കൊല്ലാതെ വിട്ടതിനു ശേഷം ഹനുമാൻ മണ്ഡോദരിയെക്കണ്ടു സീതയാണെന്നു ശങ്കിച്ചു. പക്ഷെ രാമഭദ്രൻ പറഞ്ഞു കൊടുത്തിട്ടുള്ള ലക്ഷണങ്ങൾ ഒത്തുകാണായ്കയാലും, മണ്ഡോദരി നിദ്രയിൽ സംസാരിക്കുന്നതു കേൾക്കയാലും ഹനുമാൻ സീതയല്ലെന്നു തീൎച്ചപ്പെടുത്തി. അവൾക്കു അധികം താമസിയാതെ വൈധവ്യം വരുമെന്നു ഹനുമാൻ ലക്ഷണം കൊണ്ടു മനസ്സിലാക്കി അവിടെ നിന്നു പോന്നു. പിന്നെ ഇന്ദ്രജിത്തിന്റെ ഭവനമാണു കണ്ടതു്. ഇന്ദ്രജിത്തിന്റെ കാലൻ ലക്ഷ്മണനായതുകൊണ്ടു താനൊന്നും അപ്പോൾ ചെയ്യേണ്ടതില്ലെന്നുറച്ചു അവിടെനിന്നും പോന്നു ലങ്കാപുരിയിൽ ഒട്ടൊഴിയാതെയുള്ള ഭവനങ്ങളെല്ലാം ഹനുമാൻതിരഞ്ഞുനോക്കി. എന്നിട്ടും സീതാദേവിയെ എവിടേയും കണ്ടില്ല. അതിനുശേഷം സൌരഭ്യമുള്ള കാററിന്റെ ഗതികൊണ്ടു ഉദ്യാനം ഇന്ന ഭാഗമാണെന്നറിഞ്ഞു അവിടേക്കു ഹനുമാൻ പോകയും, അവിടെ അശോകവനത്തിനു മദ്ധ്യേ രാക്ഷസസ്ത്രീകളാൽ ചുററപ്പെട്ടിരിക്കുന്ന സീതാദേവിയെ ഹനുമാൻ കാണുകയും, രാമഭദ്രൻ പറഞ്ഞ ലക്ഷണങ്ങളെല്ലാം ഒത്തു കാണുകയാൽ കൃതാൎത്ഥനായി ദേവിയിരിക്കുന്ന വൃക്ഷത്തിന്റെ മുകളിൽ നിശ്ശബ്ദനായി ചെന്നിരിക്കുകയും ചെയ്തു.

## സീതാദൎശനം.

ജാനകി—ത്രിജടെ! നീ എന്താണു ശരിയായ വിവരങ്ങളൊന്നും അറിഞ്ഞു വന്നു പറയാത്തതു്? കനകമൃഗത്തെ പിടിപ്പാൻ പോയ ഭഗവാനു വല്ല അബദ്ധവും പററിയോ? ലക്ഷ്മണനോടു ഞാൻ കോപിച്ചു പറഞ്ഞ സംഗതികൾ ഭഗവാൻ മനസ്സിലാക്കി, എന്നെ ത്യജിച്ചു അവർ അയോദ്ധ്യക്കു മടങ്ങിയിരിക്കുമോ? അതല്ല, ഈ സമുദ്രമദ്ധ്യത്തിൽ ലങ്കയെന്നു ഒരു രാജധാനിയുണ്ടെന്നു വിവരമില്ലാതെ എന്നെ വല്ല ദിക്കിലും തേടിത്തിരഞ്ഞു നടക്കുകയായിരിക്കു

മെ? ഞാൻ ശത്ര്വധീനപ്പെട്ടുവെന്നു ശങ്കിച്ചു എന്നെ വിസ്മരിച്ചിരിക്കയാണൊ? ഭർത്താവിനെപ്പിരിഞ്ഞു ഇങ്ങിനെ കിടന്നു ദുഃഖിക്കുന്ന എന്നെ ഈശ്വരനും മറന്നിരിക്കയാണ്. എന്റെ പ്രിയൻ, മിഥിലയിൽ വന്നു വില്ലു മുറിക്കുവാൻ ഭാവിച്ചപ്പോൾ എന്റെ ഇടത്തുഭാഗം മിടിക്കയുണ്ടായി. ഇന്നെന്താണ് എന്റെ ഇടത്തെ നേത്രവും പുരികവും മിടിക്കുന്നത്? ഒരു ബന്ധുവിന്റെ സമാഗമം ഉണ്ടാകുമെന്നു തോന്നുന്നതെന്താണ്?

ത്രിജട—ദേവി! ദേഹത്തിലെ അംഗങ്ങൾ മിടിക്കുന്നതുകൊണ്ടു ലക്ഷണം പറയുമ്പോലെ, ഏറിക്കണ്ടായ ഒരു സ്വപ്നത്തിനു വല്ല അർത്ഥവുമുണ്ടൊ എന്നു നോക്കുക. രാവണൻ അഭ്യംഗം ചെയ്തു് രക്തവസ്ത്രമുടുത്തു തന്റെ കുഡുംബങ്ങളോടുകൂടി കഴുതയെപ്പൂട്ടിയ രഥത്തിൽ കയറി കാലപുരിക്കു പോകുന്നതായി ഞാൻ സ്വപ്നത്തിൽകണ്ടു. എന്നു തന്നെയല്ല, സഹസ്രദീപം എപ്പോഴും ജ്വലിച്ചുകൊണ്ടിരിക്കുന്നമണിമണ്ഡപത്തിൽ നിന്നു ലക്ഷ്മീഭഗവതി ഒരു ദീപത്തെയെടുത്ത് ശേഷമുള്ള ദീപങ്ങളെല്ലാം കെടുത്തു് രാമന്റെ ഗൃഹത്തിലേക്കു വന്നതായും മണ്ഡോദരിക്കു വൈധവ്യം ഭവിച്ചതായുംകണ്ടു. മംഗല്യസ്ത്രീകളുടെ ഗളസൂത്രങ്ങളെ വിധവാസ്ത്രീകൾ പിടിച്ചു വലിക്കുന്നതായും അവരുടെ ശിരസ്സിൽ അഗ്നി പിടിപെട്ടു കത്തുന്നതായും കണ്ടു. ഇനി ജാഗ്രത്തിൽ തന്നെ ഒരു സംഭവമുണ്ടായി. മധുപാനം ചെയ്തു സഞ്ചരിക്കുന്ന ഒരു വണ്ടു വന്ന് എന്റെ കർണ്ണത്തിൽ ശുഭം, ശുഭം എന്നു ശബ്ദിച്ചു പോയതെന്തിനാണു?

ഇങ്ങിനെ ത്രിജടയും ദേവിയും സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നു മദ്ധ്യേ രാവണൻ പെട്ടെന്നു അവിടെ വരുന്നതും, രക്ഷികളായ രാക്ഷസസ്ത്രീകളെ അകററി, തന്റെ കാമപാരവശ്യങ്ങൾ പലതും പറഞ്ഞു സീതാദേവിയെ സ്വാധീനയാക്കുവാൻ ശ്രമിക്കുന്നതും ഹനുമാൻ അടുത്തിരുന്നു കണ്ടു. രാവ

ണൻ ഇച്ഛാഭംഗത്തോടും കോപത്തോടും മടങ്ങിപ്പോകുകയും ചെയ്തു. ദേവിയാണെങ്കിൽ രാവണന്റെ കഠിനങ്ങളായ വാക്കുകൾ കേട്ട് ദുഃഖിച്ച് 'ഇങ്ങിനെ ജീവിക്കുന്നതിനെക്കാൾ പ്രാണഹാനി വരുത്തുകയാണ് നല്ലത്' എന്നു പറഞ്ഞു വിലപിച്ചു തുടങ്ങി. ഈ സംഭവമെല്ലാം കണ്ടും കേട്ടും കൊണ്ടിരുന്ന ഹനുമാൻ ഇതുതന്നെയാണ് ദേവിയെ കാണ്മാൻ നല്ല അവസരമെന്നുറച്ചു ദേവിയുടെ മുമ്പിൽ കൃശശരീരനായി ചെന്നു നമസ്കരിച്ചു ഇങ്ങിനെ പറഞ്ഞു.

ഹനുമാൻ—ലോകജനനീ! സർവ്വേശ്വരിയായ നിന്തിരുവടി പ്രാണത്യാഗം ചെയ്താൽ നിന്തിരുവടിയാൽ സൃഷ്ടിക്കപ്പെട്ട ഈ ലോകം പിന്നെ നിലനില്ക്കുന്നതെങ്ങിനെയാണ്? അടിയൻ രാമദൂതനാണ്. അങ്ങിനെയാണെന്നു തെളിയിപ്പാനുള്ള മുദ്രമോതിരമാണ് ഇത്. (മോതിരം സീതാദേവിയുടെ പാദത്തിൽ വെച്ചു കൊടുത്തു) ദേവിക്കു മേലിൽ ശോഭനകാലമാണ് വരുന്നത്.

ജാനകി—ഇത് എന്റെ ഭർത്താവിന്റെ അംഗുലീയകം തന്നെയാണ്. ഹേ! വീര! നീ ഒരു മനുഷ്യനല്ല, ദേവനല്ല? രാക്ഷസനല്ല വാനരന്റെ വേഷമെടുത്താണ് കാണുന്നത്. നീ ആരാണ്? സ്വാമിദൂതനാണെങ്കിൽ സ്വാമിയിപ്പോൾ എവിടെയാണ്? രാക്ഷസന്മാരുടെ മായാപ്രയോഗം പലതും കണ്ടിട്ടുള്ള എനിക്ക് എന്റെ കണ്ണിനെത്തന്നെ വിശ്വാസമില്ലാതായിരിക്കുന്നു.

ഹനുമാൻ—ദേവി! വായുഭഗവാൻ എന്റെ അച്ഛനും, അഞ്ജന എന്റെ മാതാവുമാണ്. നാമം ഹനുമാനെന്നാണ്. വാനരരാജാവായ സുഗ്രീവന്റെ മന്ത്രിയായ ഞാൻ രാമഭദ്രന്റെ വിശ്വസ്തനായ ദൂതനായിട്ടാണ് ഇവിടെ വന്നിട്ടുള്ളത്. ഭഗവാനും, അനുജൻ ലക്ഷ്മണനും, ദേവിയെ അന്വേഷിച്ചു ഋശ്യമൂകാദ്രിയിൽ എത്തുകയും അവിടെ വെച്ചു സുഗ്രീവനുമായി സഖ്യത്തിനു ഇടവരികയും ചെയ്തു. ഭ

കേരള സാഹിത്യ അക്കാദമി

ഗവാൻ സുഗ്രീവന്റെ ശത്രുവായ ബാലിയെ വധിച്ച് സുഗ്രീവനെ കിഷ്കിന്ധാരാജാവായി വാഴിക്കയും, സുഗ്രീവൻ പ്രത്യുപകാരമായി വരുത്തിച്ച വാനരസൈന്യത്തെ ശേഖരിച്ച് ദേവിയുടെ വാസസ്ഥലമറിവാൻ നാലു ദിക്കിലും അയക്കുകയും ചെയ്തു. അവരിൽ ദക്ഷിണദിക്കിലേക്കയക്കപ്പെട്ട അസംഖ്യം വാനരന്മാരിൽ നിസ്സാരനായ ഒരുവനാണ് അടിയൻ. ഈ സമുദ്രമദ്ധ്യത്തിൽ ഇങ്ങിനെ ഒരു രാജധാനിയുണ്ടെന്നും, ദേവിയെ ഇവിടെയാണ് ഒളിപ്പിച്ചിട്ടുള്ളതെന്നും മനസ്സിലാക്കിയിരുന്നുവെങ്കിൽ ദക്ഷിണോദധിയിലെ വെള്ളം സുഗ്രീവസൈന്യങ്ങൾ കുടിച്ചു വറ്റിക്കുമായിരുന്നു

**ജാനകി**—ഹേ! മാരുതേ! കൃശഗാത്രനായ നീ ഈ സമുദ്രം എങ്ങിനെ ചാടിക്കടന്നു?

**ഹനുമാൻ**—ദേവി! സംസാരസാഗരത്തിന്റെ മറുകരയിലേക്കു ഒരു ദൃഷ്ടിമാത്രം കൊണ്ടു ഒരുവനെ എത്തിക്കുവാൻ സമർത്ഥനായ ഭഗവാന്റെ കാരുണ്യത്തിനു പാത്രമായ എനിക്കു ഈ ലവണസമുദ്രം എങ്ങിനെ ഒരു ഭാരമാകും?

**ജാനകി**—ഹേ! മാരുതേ! നിന്റെ അവസ്ഥയാലോചിച്ചാൽ ഞാൻ ഏഴു സമുദ്രത്തിന്റെയും മറുകരയിൽ ഇരിക്കേണ്ടിയിരുന്നു. വീര! നീ എന്റെ പ്രാണനെ രക്ഷിച്ചിരിക്കുന്നു. നീ ദീർഘായുഷ്മാനായിരിക്കട്ടെ. സ്വാമിയെ എനിക്കു കാണ്മാൻ ഇടവരുമൊ എന്നു പറക.

**ഹനുമാൻ**—ഇതിനായി ദേവി ദുഃഖിക്കേണമെന്നില്ല. ഞാൻ ഇപ്പോൾ തന്നെ ദേവിയെ എടുത്തുകൊണ്ടുപോയി സ്വാമിപാദത്തിൽ വെച്ചു നമസ്കരിച്ചു കളയാം.

**ജാനകി**—രാവണൻ എന്നെ കട്ടുകൊണ്ടു വന്നു ഇവിടെ ആക്കിയിരിക്കയാണല്ലൊ. അതുപ്രകാരം നീയും ചെയ്താൽ ആയതു എന്റെ ഭർത്താവിനു ലഘുത്വമല്ലെ? അതുകൊണ്ടു ഞാൻ ഒരു മാസംകൂടി ക്ഷമിച്ചിരിക്കാം. നീ സ്വാമി

യുടെ വിശ്വസ്തനാണെന്ന കാണുന്നതുകൊണ്ട്, എന്നെ നീ കണ്ടുവെന്ന വിശ്വസിപ്പിക്കുവാൻ അടയാളവാക്യങ്ങൾ ചിലതു പറഞ്ഞുതരാം. ഭഗവാൻ രണ്ടാമതായി മിഥിലാ രാജധാനിയിൽ കയറുന്നതിന്ന മുമ്പായി കന്യകാമാടത്തിലുള്ള കണ്ണാടിയിൽ ഭഗവാനേയും, അവിടെയുള്ള തടാകജലത്തിൽ എന്നെയും അന്യോന്യം പ്രതിബിംബിച്ചു കാണുകയാൽ ഞങ്ങൾ രണ്ടുപേരും മുഖത്തോടു മുഖം നോക്കുവാൻ ഇടവന്നിട്ടുണ്ട്. ഇത് ഞങ്ങൾ രണ്ടുപേക്കും മാത്രമെ നിശ്ചയമുള്ളു. എന്റെ മംഗല്യധാരണം കഴിഞ്ഞു ഞാനും സ്വാമിയും കയ്യുപിടിച്ചു നില്ക്കുമ്പോൾ, മംഗളഗാനം ചെയ്യു ബ്രാഹ്മണസ്ത്രീകൾക്ക സമ്മാനിപ്പാൻവേണ്ടി എന്റെ കഴുത്തിൽ കിടക്കുന്ന മുത്തുമാല നോക്കി ഭഗവാൻ എന്നെ ഒന്നു നുള്ളുകയും, ഞാൻ കാൎയ്യം മനസ്സിലാക്കി മുത്തുമാല ബ്രാഹ്മണസ്ത്രീകൾക്ക കൊടുക്കുകയും ചെയ്തിട്ടുണ്ട്. ഇതു സഭാവാസികൾക്കാൎക്കും മനസ്സിലായിട്ടില്ല. ഞങ്ങൾ രണ്ടുപേക്കും മാത്രം അറിവുള്ള സംഭവങ്ങൾ വേറെയും ഉണ്ട്. കല്യാണം കഴിഞ്ഞു നാലാം ദിനം ഞാൻ പള്ളിയറയിലിരുന്ന ഭഗവാന്റെ കാലു തലോടുന്നതിന്ന മുമ്പായി ഞാൻ, എന്റെ കയ്യിലുണ്ടായിരുന്ന രത്നഖചിതങ്ങളായ മോതിരങ്ങളൊക്കെ അഴിച്ചുവെക്കുന്നതു കണ്ടു ഭർത്തൃപാദത്തെക്കാൾ വലുതാണൊ മോതിരമെന്ന ഭഗവാൻ ചോദിക്കയുണ്ടായി. മോതിരം ഊരിവെച്ചതു അതിന്റെ വൈഭവം കൊണ്ടല്ലെന്നും, ഭഗവാന്റെ പാദവൈഭവത്തെ ഭയന്നിട്ടാണെന്നും, ഞാൻ മറുവടി പറഞ്ഞു. കാരണം ഭഗവാൻ ചവിട്ടിയ ഒരു കല്ലു പെണ്ണായിപ്പോയതു അല്പദിവസങ്ങൾക്ക മുമ്പാണ്. എന്റെ രത്നങ്ങളെല്ലാം പെണ്ണുങ്ങളായിപ്പോയാൽ വലിയ വൈഷമ്യമാകുമല്ലൊ. ഈ ഉത്തരം കേട്ട ഭഗവാൻ പൊട്ടിച്ചിരിക്കുകയും, താൻ ഏകപത്നീവ്രതക്കാരനാണെന്ന എന്നെ ആലിംഗനം ചെയ്തുപറകയു മു

ണ്ടായിട്ടുണ്ടു്. ചിത്രകൂടത്തിൽ വെച്ചു ഭഗവാൻ എന്റെ മടിയിൽ തലവെച്ചുറങ്ങുമ്പോൾ, ഇന്ദ്രപുത്രനായ ജയന്തൻ കാക്കയുടെ വേഷമെടുത്തു എന്നെ ഉപദ്രവിക്കയും എന്റെ പരിഭ്രമം കണ്ടു ഭഗവാൻ ഉണൎന്നു ഒരു തൃണം പറിച്ചു ജയന്തന്റെ നേരെ ജപിച്ചയക്കയും ഒടുവിൽ ജയന്തന്റെ ഒരു കണ്ണു് ആ തൃണത്തിന്നിരയാവുകയും ചെയ്തിട്ടുണ്ടു്. ഇപ്രകാരത്തെ സംഗതികളെല്ലാം എനിക്കും ഭൎത്താവിന്നും മാത്രമേ അറിവുള്ളൂ. ഇതൊക്കെ അടയാളവാക്യമായി ഭൎത്താവിനോടു പറയുക. ഈ ചൂഡാരത്നവും തൃക്കയ്യിൽ കൊടുക്കുക. ആയില്ല; ലക്ഷ്മണനോടും ഒരു വാക്കു പറവാനുണ്ടു്. ഞാൻ ലക്ഷ്മണനോടു തെറ്റു ചെയ്തിട്ടുണ്ടെന്നു ബോദ്ധ്യം വന്ന മുതൽ പശ്ചാത്തപിക്കുന്നുണ്ടെന്നും ആ താപത്തിന്നു രാവണവധം ഒന്നുകൊണ്ടു മാത്രമെ ശാന്തിവരികയുള്ളുവെന്നും പറയണം. വിശേഷിച്ചു് ഒരു മാസത്തിന്നുള്ളിൽ എന്റെ ഭൎത്താവായ ഭഗവാൻ ഇവിടെ എത്തീട്ടില്ലെങ്കിൽ, പിന്നെ ഇങ്ങോട്ടു വരേണമെന്നില്ലെന്നും ഉദകക്രിയ ചെയ്താൽ മതിയെന്നും പറയണം.

ഹനൂമാൻ—ദേവി! അല്പദിവസം കൂടി ക്ഷമിച്ചാൽ മതി. അപ്പോഴേക്കും രാമഭദ്രനും വാനരപ്പടയും ഇവിടെ എത്തി വേണ്ടതൊക്കെ ചെയ്യാതിരിക്കയില്ല. അടിയന്നു പോകാൻ അനുമതി തരണം. കൂടാതെ, ഭഗവാനെ പിരിഞ്ഞതു മുതൽ ഇതേവരെ ആഹാരാദികളൊന്നും അടിയൻ കഴിച്ചിട്ടില്ല. ഇവിടെ കാണുന്ന കദളീവനത്തിൽ കടന്നു ഫലപക്വങ്ങൾ ഭക്ഷിപ്പാനും അനുവാദം തരണം.

രാക്ഷസന്മാരുടെ ഉപദ്രവങ്ങൾക്കധീനനാവാതെ വേണ്ടവിധം ചെയ്തുകൊൾവാനുള്ള സമ്മതത്തോടുകൂടി ഹനൂമാൻ സീതാദേവിയോടു വിടവാങ്ങി മടങ്ങുകയും ചെയ്തു.

## ലങ്കാദഹനം.

കദളീവനത്തിൽ കടന്നു ഹനൂമാൻ വിശപ്പടക്കിയതി

ന്നു ശേഷം രാവണന്നു കണികാണ്മാനുള്ള പൊന്നലയെടുത്ത് സമുദ്രത്തിലേക്കെറിയുകയും കളിവനം മുഴുവനും തവിടുപൊടിയാക്കുകയും ചെയ്തു. ഇതു കണ്ടു ഹനുമാനോടേററ രാക്ഷസന്മാരെയെല്ലാം തച്ചുകൊല്ലുകയും ഒടുവിൽ ലങ്കാപുരിയിലെ തോരണത്തിന്മേൽ കയറി ഇരിക്കുകയും ചെയ്തു. അപ്പോഴക്കം നടന്ന സംഭവങ്ങളെല്ലാം ദൂതന്മാർ മുഖേന രാവണൻ അറിയുകയും, ഈ വാനരനെ പിടിച്ചു കൊല്ലുവാൻ ജംബുമാലി എന്ന രാക്ഷസനെ അയക്കുകയും ചെയ്തു. ജംബുമാലിയെ തോരണകയറുകൊണ്ടു തന്നെ ഹനുമാൻ കൊന്നു. അനന്തരം പഞ്ചസേനാധിപന്മാർ തന്നെ ഹനുമാനോടേററു. അവരും അടികൊണ്ടു അന്തകാലയത്തിലേക്കു പോയി. ഈ വാനരൻ സാമാന്യനല്ലെന്നറിഞ്ഞു തന്റെ പ്രിയ മകനായ അക്ഷകുമാരനെത്തന്നെ ഹനുമാന്റെ നേരെ അയച്ചു. അക്ഷകുമാരനെ കയ്യിൽ കിട്ടിയ ഉടനെ ഹനുമാൻ അവനെ ഭൂമിയിലിട്ടരച്ചു കളഞ്ഞു. അക്ഷകുമാരന്റെ മരണം കേട്ടപ്പോൾ രാവണന്നു വിഷാദമായി. രാക്ഷസന്മാർ ആകപ്പാടെ ഒന്നു ഞെട്ടി. സാമാന്യക്കാർ പോയാൽ വാനരനോടു പററുകയില്ലെന്നു കണ്ടു. ഒടുവിൽ അനുജനെക്കൊന്നവനോടു പ്രതിവിധി ചെയ്യാൻ ഇന്ദ്രജിത്ത് തന്നെ പുറപ്പെട്ടു. ഇന്ദ്രജിത്തോടുകൂടെ ഉണ്ടായിരുന്ന രാക്ഷസന്മാരെയെല്ലാം കൊന്നൊടുക്കിയതിന്നു ശേഷം ഹനുമാൻ ഇന്ദ്രജിത്തിനെ രഥത്തോടും കൂടി എടുത്ത് ആകാശത്തിലേക്കെറിഞ്ഞു. ക്രുദ്ധനായ രാവണി വേഗം ബ്രഹ്മാസ്ത്രം പ്രയോഗിച്ചു ഹനുമാനെ വീഴ്ത്തുകയും നാഗപാശത്താൽ കെട്ടി രഥത്തിൽ വെച്ചു രാവണന്റെ മുമ്പിൽ കൊണ്ടുപോയി തിരുമുൽക്കാഴ്ച വെക്കുകയും ചെയ്തു.

രാവണൻ—എടാ! മർക്കടാ! നീ എവിടെനിന്നു വരുന്നു, എന്തിന്നു വന്നു? എന്റെ കളിവനത്തെ നശിപ്പിച്ച് രാക്ഷസന്മാരെ വധിപ്പാൻ കാരണമെന്ത്?

ഹനൂമാൻ—ഹേ! രാക്ഷസാധമ! ഞാൻ സർവ്വേശ്വരനായ രാമസ്വാമിയുടെ ദൂതനാണ്. പരമേശ്വരങ്കൽ നിന്നു നാലും, ബ്രഹ്മദേവങ്കൽനിന്നു നാലും, മഹാവിഷ്ണുവിങ്കൽനിന്ന് ആറും കൂടി പതിന്നാലു കലകളോടുകൂടി ത്രിമൂർത്തിസ്വരൂപനായി അവതരിച്ച് ഭാർഗ്ഗവരാമങ്കൽനിന്നു രണ്ടുകലകൂടി സമ്പാദിച്ച് ദേവരക്ഷാർത്ഥം വനവാസത്തിന്നു വന്നിട്ടുള്ള ആ സാക്ഷാൽ ശ്രീരാമസ്വാമിയുടെ ദൂതനായ എൻെറ പേര് ഹനൂമാനെന്നാണ്. സ്വാമിയുടെ പത്നിയെ നീ മായയാൽ കൊണ്ടുപോന്നു ഇവിടെ വെച്ചതു മര്യാദയായിട്ടില്ല. അതുകൊണ്ടു ദേവിയെ വേഗം കൊണ്ടുപോയി തൃക്കാൽക്കൽ വെച്ചുവണങ്ങി അഭയം വാങ്ങാത്ത പക്ഷം നിൻെറയും വംശത്തിൻെറയും നാശം അടുത്തിട്ടുണ്ടെന്നു നിന്നോടു പറവാൻ ബാലിപുത്രനായ അംഗദൻ എന്നെ ഏല്പിച്ചിരിക്കുന്നു. ബാലിയുടെ വാലിൻെറ ശക്തി നീ നല്ലവണ്ണം അറിയുമല്ലോ. രാവണാ! ഒരു കാമിനിമൂലമായി വംശനാശം വരുത്തണ്ടാ.

ഹനൂമാൻെറ ഈ വാക്കുകൾ കേട്ട് കോപതാമ്രാക്ഷനായി, ‘ഇവനെ മതിലു കടത്തി വെട്ടിക്കൊല്ലുക’ എന്നു രാവണൻ കല്പനകൊടുത്തതു കേട്ടു വിഭീഷണൻ പറയുന്നു.

വിഭീഷണൻ—ജ്യേഷ്ഠാ! ദൂതൻ അവദ്ധ്യനാണ്. മാതരെ വധിച്ചാലും ദൂതരെ വധിക്കരുത് എന്നാണ് മഹദ്വാക്യം. വാനരന്മാർക്കു വാലിലാണു ശൌര്യം. ഇവൻെറ വാലിൽ ശീല ചുററി തൈലത്തിൽ മുക്കി തീകൊളുത്തി വിട്ടാൽ തന്നെ നല്ല ശിക്ഷയായി.

എന്നുള്ള വിഭീഷണൻെറ അഭിപ്രായത്തെ രാവണൻ സമ്മതിച്ചു വാലിൽ തീകൊളുത്തുവാൻ കല്പന കൊടുത്തു. വാലിന്മേൽ തീ കൊളുത്തിയ ഉടനെ ഹനൂമാൻ രാവണൻെറ മീശയും കേശവും കത്തിച്ച് കുതിച്ചു ചാടുകയും ലങ്കാനഗരത്തിന്നു തീ കൊടുത്തുംകൊണ്ടു തെരുവീഥികൾക്കു മീതെ സഞ്ചരിച്ചു തുടങ്ങുകയും ചെയ്തു. കത്തിക്കുന്ന ഭവനങ്ങൾ ഉ

കേരള സാഹിത്യ അക്കാദമി

ണൊക്കുവാൻ വിശ്വകൎമ്മാവ് ശ്രമിച്ചുവെങ്കിലും ഒരു ഹനുമൽകൊടി സമ്മാനിച്ചു വിശ്വകൎമ്മാവിനെ തല്ക്കാലം ആ പണിയിൽ നിന്നു വിരമിപ്പിച്ച്, വിഭീഷണന്റെ വസതിയൊഴിച്ചു ശേഷം ലങ്കാപുരി മുഴുവനും ഹനുമാൻ ചുട്ടു ഭസ്മമാക്കുകയും ചെയ്തു. വീണ്ടും സീതാദേവിയെക്കണ്ട് രാമദൂതന്റെ ശക്തി രാക്ഷസന്മാരെ മനസ്സിലാക്കീട്ടുണ്ടെന്നും വ്യസനിക്കാതെ കുറച്ചു ദിവസം കൂടി കഴിച്ചുകൂട്ടേണമെന്നും പറഞ്ഞ് സമുദ്രത്തിൽ പോയി വാലു മുക്കി തീക്കെടുത്തി അവിടെ നിന്നു മൈനാകം പൎവ്വതത്തിലേക്കു കുതിച്ചു ചാടുകയും മൈനാകത്തിന്റെ ആതിത്ഥ്യം സ്വീകരിച്ച് അവിടെ കുറച്ചു വിശ്രമിക്കുകയും ചെയ്തു. പിന്നെ മൈനാകത്തോടു യാത്ര പറഞ്ഞു അവിടെ നിന്നും ചാടി മഹേന്ദ്രപൎവ്വതത്തിന്റെ ദക്ഷിണഭാഗത്ത് തന്നെ കാത്തു നില്ക്കുന്ന ജാംബവദാദിസ്നേഹിതന്മാരുടെ സവിധത്തിൽ എത്തുകയും ചെയ്തു. വിവരമൊക്കെ അവരോടു പറഞ്ഞ് എല്ലാവരും കൂടി മധുവനത്തിൽ പോയി വേണ്ടുവോളം ഭക്ഷിച്ചു വിശപ്പുതീൎത്ത് സുഗ്രീവനെ ചെന്നു കണ്ടു വിവരം പറഞ്ഞു. സുഗ്രീവന്റെ ആജ്ഞപ്രകാരം ഹനുമാൻ രാമദേവനെ ചെന്നു നമസ്കരിച്ചു ഇങ്ങിനെ പറഞ്ഞു.

ഹനുമാൻ—കണ്ടു! കണ്ടു! സൎവ്വേശ്വരിയെ കണ്ടു. സ്വാമിൻ! ലങ്കയിൽ അശോകവൃക്ഷത്തിന്റെ ചുവട്ടിൽ രാമമന്ത്രം ധ്യാനിച്ചുകൊണ്ടിരിക്കുന്ന ദേവിയെ കണ്ടു. നിന്തിരുവടിക്കു തരുവാനായി തന്നയച്ച ചൂഡാരത്നം ഇതാണ്. ഒരു മാസത്തിലകം രക്ഷയുണ്ടായിട്ടില്ലെങ്കിൽ ജീവനെ വെടിയുമെന്നു തിരുമനസ്സറിയിക്കാനും പറഞ്ഞിട്ടുണ്ട്.

എന്നു പറഞ്ഞു നടന്ന സംഭവങ്ങൾ മുഴുവനും ഹനുമാൻ വിസ്തരിച്ച് രാമചന്ദ്രനെ ധരിപ്പിച്ചു. അടയാളവാക്യമായി പറഞ്ഞ സംഭവങ്ങളും ഉണൎത്തിച്ചു. ഭഗവാൻ സന്തോഷിച്ചു ഹനുമാനെ അനുഗ്രഹിക്കയും ഭഗവാൻ ഹനുമാന്റെയും, ലക്ഷ്മണൻ അംഗദന്റെയും ചുമലിൽ കയറി, സുഗ്രീവാദികളോടും ഒട്ടൊഴിയാതെയുള്ള വാനരപ്പടയോടും സമുദ്രതീത്തിലേക്കു യാത്ര പുറപ്പെടുകയും ചെയ്തു.

കമ്പരുടെ

# രാമായണകഥ.

## യുദ്ധകാണ്ഡം.

---

<u>രാവണന്റെ മന്ത്രാലോചന.</u>

ഹനൂമാൻ ലങ്കാദഹനം കഴിഞ്ഞു മടങ്ങിപ്പോയതിനു ശേഷം ലങ്കാധിപനായ രാവണൻ മന്ത്രിമാരെ വിളിച്ചു വരുത്തി നടന്ന സംഭവങ്ങളെ അടിസ്ഥാനമാക്കി ഒരു മന്ത്രാലോചന ചെയ്തു.

രാവണൻ—അമാത്യന്മാരെ! വനവാസിയായ ഒരു മനുഷ്യനും അവന്റെ ഭാൎയ്യയും കാരണമായി ഒരു വാനരൻ നമ്മുടെ നഗരത്തിൽ വന്നു കാട്ടിക്കൂട്ടിയ അഴിമതികൾ ആലോചിച്ചാൽ ഇതിൽപരമായ ഒരു അപമാനം രാക്ഷസവൎഗ്ഗക്കാൎക്കു ഇതേവരെ പററിട്ടില്ലെന്നു പറയേണ്ടിവരും. ഈ സംഗതിയിൽ നീതിവിശാരദന്മാരായ നിങ്ങളുടെ അഭിപ്രായം എന്താണെന്നറിവാൻ ഞാൻ ആഗ്രഹിക്കുന്നു.

മഹോദരൻ (പ്രധാനമന്ത്രി)—രാക്ഷസേശ്വരാ! കൃമികീടസദൃശന്മാരായ രാമാദികളുടെ കാൎയ്യത്തിൽ ഇങ്ങിനെയൊരു മന്ത്രാലോചനതന്നെ വേണമെന്നു അഭിപ്രായമില്ല. സമ്മതം തരുന്നപക്ഷം അടിയൻ പോയി രാമാദികളെ ജയിച്ചു വിടകൊള്ളാം.

പ്രധാനമന്ത്രിയായ മഹോദരന്റെ അഭിപ്രായത്തോടു യോജിച്ച വിധത്തിൽ തന്നെയാണ്, ദേവാന്തകൻ, നരാന്തകൻ, ദ്വിജാന്തകൻ, നക്രതുണ്ഡൻ, വികടൻ, കുംഭോദരൻ, പിശാചൻ, പൈന്നേത്രൻ, ബലമത്തൻ, മത്തൻ, മാതംഗ

മത്തൻ, പ്രഹസ്തൻ തുടങ്ങിയ മററു മന്ത്രിമാരും അഭിപ്രായപ്പെട്ടതു്. രാവണനും മേല്പറഞ്ഞ അഭിപ്രായക്കാരനാണെങ്കിലും അനുജനായ കുംഭകൎണ്ണന്റെ അഭിപ്രായം അറിവാൻ ആഗ്രഹിച്ചു ചോദിച്ചു.

കുംഭകൎണ്ണൻ—ജ്യേഷ്ഠ! ഞാൻ മന്ത്രികളുടെ അഭിപ്രായത്തോടു യോജിക്കുന്നില്ല. ദശരഥാത്മജനായ രാമനെ കൃമികീടസദൃശനാക്കി തള്ളുകയെന്നതു് അനുഭവത്തിനു യോജിക്കാത്ത പ്രവൃത്തിയാണു്. ലോകത്തിൽ, അധൎമ്മത്തെപ്പോക്കി ധൎമ്മത്തെ രക്ഷിപ്പാനായി അവതരിച്ചു സാക്ഷാൽ ജഗദീശ്വരനായ വിഷ്ണുവാണു് രാമനെന്നുള്ള അഭിപ്രായത്തോടു യോജിപ്പാനാണു് അധികം ന്യായങ്ങൾ കാണുന്നതു്. അങ്ങിനെയാണെങ്കിൽ രാമനെ ആരാലും ജയിപ്പാൻ സാധിക്കയില്ല. സജ്ജനദ്വേഷം, ദുൎജ്ജനസഹവാസം, പരദാരപരിഗ്രഹണം തുടങ്ങി ബ്രാഹ്മണദ്വേഷം വരെയുള്ള സകല പാപകൎമ്മങ്ങളും ജ്യേഷ്ഠൻ ചെയ്തിട്ടുണ്ടു്. മഹോദരപ്രഭൃതികളായ മന്ത്രിമാരും ഇത്രത്തോളം സംഗതികൾ സമ്മതിക്കാതെ തരമില്ല. അതുകൊണ്ടു് മഹോദരപ്രഭൃതികളുടെ ഉപദേശം കേട്ടാൽ നമുക്കു നാശമാണു ഫലം. അതുകൊണ്ടു് ജാനകിയെ മടക്കിക്കൊടുത്തു് രാമസേവ ചെയ്കയാണു് നമുക്കു ഉത്തമം. അതാണു ശ്രേയസ്കരമായിട്ടുള്ളതു്.

കുംഭകൎണ്ണന്റെ അഭിപ്രായം കേട്ടു് രാവണൻ തല്ക്കാലം ആയതു സമ്മതിക്കയും, അതിനു വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്വാൻ ആജ്ഞാപിച്ചു്, അന്തഃപുരത്തിലേക്കു പോകയും ചെയ്തു. ഈ വിശേഷങ്ങളെ കേട്ടു്, ഇന്ദ്രജിത്തു് അച്ഛന്റെ അടുക്കെ ചെന്നു് ഇപ്രകാരം പറഞ്ഞു.

ഇന്ദ്രജിത്തു്—പിതാവേ! നിന്തിരുവടി ഇപ്പോൾ ചെയ്ത നിശ്ചയത്തെ ഒന്നു പുനരാലോചന ചെയ്യേണമെന്നാണു് അടിയന്റെ അഭിപ്രായം. മാനമാണു് ആരായാലും ശ്രീ

ക്ഷിക്കേണ്ടത്. അതു് ആചന്ദ്രതാരം നിലനില്ക്കുന്നതുമാണ്. ദശരഥന്റെ അകാലസന്തതികളായ രാമാദികൾ രാജ്യം ഭരിപ്പാൻ ത്രാണിയില്ലാതെ സ്വരാജ്യത്തെ ഉപേക്ഷിച്ചു കാട്ടിൽ കടന്നു മൃഗപ്രായന്മാരായി കന്ദഫലങ്ങൾ ഭക്ഷിച്ചു, നിരക്ഷരകുക്ഷികളായ ശാഖാമൃഗങ്ങളോടുകൂടി സഖ്യം ചെയ്തു നടക്കുകയാണ് ചെയ്യുന്നത്. രാമനു രഥ, ഗജ, തുരഗ, പദാതികളായ പടകളൊന്നുമില്ല. ക്ഷാത്രധർമ്മമായ ധനുർവ്വേദനൈപുണ്യമില്ല. അല്പായുസ്സുകളായ മനുഷ്യരുമാണ്. എപ്പോഴും നിദ്രാധീനനായ എളയച്ഛനു ലോകവർത്തമാനമൊന്നുമില്ല. ത്രൈലോക്യപുരന്ദരനായ നിന്തിരുവടിയും, വില്ലാളിയായ അടിയനും ഇരിക്കുന്നേടത്തോളം കാലം ഇത്തരം ക്ഷുദ്രജന്തുക്കളെ ബഹുമാനിക്കേണമെന്നില്ല. രാമാദികളെ ജയിച്ചുവരുവാൻ ഞാൻ മാത്രം മതി. അച്ഛന്റെ ഒരു കല്പന മാത്രം മതി.

ഇന്ദ്രജിത്തിന്റെ വാക്കുകൾ കേട്ട് രാവണൻ വളരെ സന്തോഷിക്കുകയും, രാമാദികളോടു യുദ്ധത്തിനു പോവാൻ മകന് അനുമതി കൊടുക്കുകയും ചെയ്തു. രാവണിയാകട്ടെ അച്ഛന്റെ അനുമതി കിട്ടിയ ഉടനെ യുദ്ധസന്നാഹം കൂട്ടിത്തുടങ്ങി. ഈ ഒരുക്കങ്ങൾ കണ്ടപ്പോഴാണ് വിഭീഷണനു കാര്യമൊക്കെ മനസ്സിലായത്. ഉടനെ ഇന്ദ്രജിത്തിനെ വിളിച്ച് ഇങ്ങിനെ പറഞ്ഞു.

വിഭീഷണൻ — ഹേ! കുമാര! നീ സാഹസം ചെയ്യാനാണല്ലോ ഒരുക്കങ്ങൾ കൂട്ടുന്നത്? രാമനെ ജയിച്ചുകളയാമെന്നുള്ള നിന്റെ ധൈര്യവും, മകൻ അതിനു ശക്തനാണെന്നുള്ള നിന്റെ പിതാവിന്റെ വിശ്വാസവും ആലോചിച്ചു നോക്കുമ്പോൾ അത്ഭുതകരമായിരിക്കുന്നു. സാരാസാരങ്ങളെ വിവേചിച്ചറിവാൻ പ്രാപ്തനല്ലാത്ത ഒരുവൻ ചിത്രമെഴുതി നേത്രശൂന്യനായ ഒരുവനെ കാട്ടി ലക്ഷണം ചോദിച്ചറിയുന്നതുപോലെയാണു നിങ്ങളുടെ ആലോച

റായുണ്ടായിട്ടുള്ളത്. പഞ്ചവൃദ്ധന്മാരില്ലാത്ത മന്ത്രസഭ മന്ത്രസഭയല്ലെന്നാണ് ബുധന്മാർ പറഞ്ഞിട്ടുള്ളത്. വിദ്യാവൃദ്ധൻ, ധനവൃദ്ധൻ, വയോവൃദ്ധൻ, കുലവൃദ്ധൻ, ജ്ഞാനവൃദ്ധൻ ഇങ്ങിനെയുള്ളവരിൽ ആരുംതന്നെ ഇന്നത്തെ സദസ്സിൽ ഉണ്ടായിരുന്നില്ല. മദ്യപാനം, സജ്ജനാക്ഷേപം, പരസ്ത്രീഹരണം, ഗുരുനിന്ദ തുടങ്ങിയ അധർമ്മങ്ങളെ വളൎത്തുന്ന ദുഷ്ടമന്ത്രികളും, സീത നിമിത്തം കാമാഗ്നിക്കധീനനായ ലങ്കേശ്വരനും, ശത്രുക്കളുടെ അനുഭവവും ദേശകാലാവസ്ഥയും ശത്രുക്കളുടെ ദുർബ്ബലപ്രബലതയും അറിവില്ലാത്ത നീയും, കൂടി തീർച്ചപ്പെടുത്തിയ കാര്യം സജ്ജനസമ്മതമായിട്ടുള്ളതല്ല. അതുകൊണ്ട് ഞാൻ ജ്യേഷ്ഠനെ കണ്ടു സംസാരിച്ചതിന്നുശേഷം യുദ്ധംതന്നെ വേണമെന്നാണ് തീരുമാനിച്ചതെങ്കിൽ അപ്പോൾ ഞാനും നിണക്കു യുദ്ധത്തിന്നൊരുവാളാം തരാം. അതുവരെ നീ ക്ഷമിക്കുക.

വിഭീഷണമന്ത്രം.

എന്നും പറഞ്ഞു വിഭീഷണൻ രാവണാന്തികത്തിൽ പോയി താഴെ പറയുംപ്രകാരം ഉണർത്തിച്ചു.

വിഭീഷണൻ— ഭ്രാതാവെ! വിഭീഷണൻ നമസ്കരിക്കുന്നു. അടിയന്നു മാതാവും, പിതാവും, ഗുരുവും, ദൈവവും ഒക്കെ തിരുവടിതന്നെയാണ്. അടിയന്നു പല സംഗതികളും ഇന്നു തിരുമനസ്സുണർത്തിപ്പാനുണ്ട്. അതിൽ ഹിതവും അഹിതവും ആയ സംഗതികൾ ഉണ്ടായേക്കാം. അഥവാ, അർത്ഥമില്ലാത്ത സംഗതികൾ തന്നെ ഉണർത്തിപ്പാനുണ്ടായേക്കാം. അടിയന്നു പറവാനുള്ളതൊക്കെ ക്ഷമയോടെ കേൾക്കണമെന്നും, അടിയന്റെ നേരെ ക്രോധിക്കയില്ലെന്നും സത്യം ചെയ്തു തരണമെന്നു് ഒന്നാമതായി അപേക്ഷിച്ചുകൊള്ളുന്നു.

രാവണൻ— വിഭീഷണാ! നീ എന്റെ സഹോദരനല്ലേ. സ
ഹോദര്യപാരവശ്യത്താലും, ഉപകാരത്താലും ആയ നീ

പറയുന്നതെല്ലാം എനിക്കു കൎണ്ണാമൃതമാണ്. അതുകൊണ്ടു നിണക്കു പറവാനുള്ളതു പറയുക ഞാൻ സശ്രദ്ധം അതൊക്കെ കേൾക്കാം.

വിഭീഷണൻ — ജ്യേഷ്ഠാ! ലങ്കാനഗരം ഒരു വാനരൻറെ വാലിന്മേൽ കളത്തിയ അഗ്നികൊണ്ടാണു കത്തിച്ചതെന്നു ശങ്കിക്കേണ്ട. നവരത്നങ്ങളെക്കൊണ്ടും മാററുകൂടിയ സ്വൎണ്ണംകൊണ്ടും നിൎമ്മിച്ച രാജധാനികൾകൂടി കത്തി ഭസ്മമായത് ആലോചിക്കുമ്പോൾ, സാധാരണമായ ഒരു അഗ്നിയല്ല ലങ്കയെ കടന്നു പിടിച്ചതെന്നു കാണാം. ഇച്ഛാ, ജ്ഞാന, ക്രിയാശക്തി സ്വരൂപിണിയായി ലോകജനനിയായ ജാനകീദേവിയുടെ പാതിവ്രത്യാഗ്നിയാണ് ലങ്കയെ ദഹിപ്പിച്ചുകളഞ്ഞത്. പോരെങ്കിൽ നിന്തിരുവടി പല ശാപങ്ങളും സമ്പാദിച്ചിട്ടുണ്ട്. ശാപങ്ങളിൽ എനിക്ക് ഓൎമ്മയുള്ളവയെ ഞാൻ വിസ്തരിച്ചു ഓൎമ്മപ്പെടുത്താം.

ബ്രഹ്മശാപം.

ഇങ്ങോട്ടനുരാഗമില്ലാത്ത സ്ത്രീകളെ അങ്ങുന്നു ബലാൽക്കാരമായി വളരെ ഉപദ്രവിക്കുക കാരണം, സമ്മതംകൂടാതെ വല്ല സ്ത്രീകളെയും തൊട്ടാൽ ശിരസ്സു പൊട്ടിത്തെറിക്കട്ടെ എന്നു ബ്രഹ്മാവ് നിന്തിരുവടിയെ ശപിച്ചിട്ടുണ്ട്.

നളകൂബരശാപം.

വൈശ്രവണപുത്രനായ നളകൂബരൻറെ പ്രിയതമയായ രംഭയെ ഹിമവാൻറെ താഴ്വരയിൽവെച്ചു അങ്ങുന്നു പിടിച്ച് അധരപാനം ചെയ്കയും, ജ്യേഷ്ഠപുത്രൻറെ ഭാൎയ്യയും മകളും ഒപ്പമാണെന്ന ധാരണകൂടാതെ ഈ അകൃത്യം ചെയ്ക നിമിത്തം നളകൂബരൻ കോപിച്ച് "നിൻറെ ശിരസ്സു പത്തും ഏഴേഴുഭാഗമായി പിളൎന്നു നീ മരിക്കും" എന്നു ശപിക്കയും ചെയ്തിട്ടുണ്ട്.

വേദവതീശാപം.

അങ്ങുന്നു ദിഗ്വിജയം ചെയ്തു മടങ്ങുമ്പോൾ മന്ദരപൎവ്വത

ത്തിന്റെ താഴ്വരയിൽ വെച്ചു, കുശധ്വജൻ എന്ന ബ്രാഹ്മണന്റെ മകളായ വേദവതിയുടെ സൌന്ദൎയ്യം കണ്ടു് ഭ്രമിച്ചു് അവളെ ബലാൽക്കാരേണ പരിഗ്രഹിക്കയും, വിശ്വംഭരനായ നാരായണൻ പതിയാവേണമെന്ന ധ്യാനത്തോടെ കഴിച്ചുകൂട്ടുന്ന അവളുടെ പാതിവ്രത്യഭംഗം ചെയ്കയാൽ "നിന്നെയും നിന്റെ സകല കുഡുംബങ്ങളേയും എന്റെ ഉപാസനാമൂൎത്തിയായ നാരായണസ്വാമി നശിപ്പിക്കട്ടെ" എന്നു ശപിച്ചിട്ടുണ്ടു.

## വേദവതീചരിത്രം.

ഇപ്രകാരം അങ്ങയെ ശപിച്ചു പാതിവ്രത്യാഗ്നിയിൽ ദേഹത്യാഗം ചെയ്ത വേദവതിയുടെ ചരിത്രം പക്ഷെ അങ്ങുന്നു മനസ്സിലാക്കീട്ടുണ്ടായിരിക്കയില്ല. വേദവതിയുടെ അച്ഛൻ കുശധ്വജൻ ദ്രാവിഡദേശാധിപതിയുമായിരുന്നു. സന്തത്യൎത്ഥം ബ്രഹ്മാവിനെ തപസ്സുചെയ്തു പ്രത്യക്ഷമാക്കി, ബ്രഹ്മാവിന്റെ ഉപദേശമനുസരിച്ചു മഹേന്ദ്രപൎവ്വതത്തിന്റെ താഴ്വരയിലിരുന്നു് അകാരോകാരമകാരമയമായ പ്രണവത്തെ ദിനംപ്രതി പന്തീരായിരംസംഖ്യ ജപിക്കുകയും ആ വേദത്തിൽ നിന്നു് ഒരു സന്തതി ജനിക്കുകയും ചെയ്തു. ആ സന്തതിയാണു വേദവതി. ഈ മകൾക്കു ശ്രീനാരായണൻ ഭൎത്താവായി വരേണമെന്നു കുശധ്വജനും പ്രാൎത്ഥിച്ചുവന്നു. ഇങ്ങിനെയിരിക്കുമ്പോഴാണു് ശംഭുവെന്ന ഒരു ദൈത്യൻ വന്നു മകളെ തനിക്കു വിവാഹം ചെയ്തു തരേണമെന്നു കുശധ്വജനോടാവശ്യപ്പെട്ടതു്. തന്റെ ഇഷ്ടത്തിനു വഴിപ്പെട്ടില്ലെന്നു കാരണത്താൽ ആ ദൈത്യൻ കുശധ്വജനെ കൊലചെയ്തുപോകയും ചെയ്തു. ഭൎത്താവിന്റെ മരണകാരണം വേദവതിയുടെ അമ്മയായ ശ്രീമതി ഉടന്തടിയിൽ ചാടി മരിച്ചു. മാതാപിതാക്കന്മാരുടെ നിൎയ്യാണമോൎത്തു വ്യസനിക്കുന്ന വേദവതിക്കു ശ്രീനാരായണൻ ഭൎത്താവാകേണമെന്ന വ്രതത്തിനു ശക്തികൂടി. ആ കാലത്താണു് അങ്ങുന്നു് വേദവതിയെ ബലാൽ സംഗം

ചെയ്യുന്നും വേദവതി അങ്ങനെ ശപിച്ച് പ്രാണത്യാഗം ചെയ്യുന്നും. ഈ സംഭവങ്ങളെല്ലാം അരണ്യവാസികനായ നാരദമഹൎഷി മനസ്സിലാക്കി, ആ സ്ഥലത്തു വന്നു വേദവതിയുടെ അസ്ഥിയൊക്കെ പെറുക്കി യോഗദണ്ഡത്തിൽ നിറച്ച്, അന്ധനായി നില്ക്കുന്ന നിന്തിരുവടിയുടെ അടുക്കൽ വന്നു ലൌകികം സംസാരിച്ചു മടങ്ങി പോകുമ്പോൾ യോഗദണ്ഡം നിങ്ങളുടെ അടുക്കെ വെച്ചു പോകയും, മറന്നുവെച്ചതാണെന്നു ശങ്കിച്ചു നിങ്ങൾ അതെടുപ്പിച്ചു ലങ്കയിൽ കൊണ്ടുവന്നു യാഗശാലയിൽ വെപ്പിക്കുകയും ചെയ്തു. യാഗശാലയിൽ നിന്നു നാല്പത്തൊന്നാംദിവസം ഒരു ശിശുരോദനം കേട്ടതും, പരിചാരകന്മാർ ഈ ശിശുവിനെ എടുത്ത് അങ്ങേക്ക് തിരുമുൽക്കാഴ്ച വെച്ചതും, സ്ത്രീപ്രജയായ ആ ശിശുവിന്റെ ജാതകവിശേഷം പരിശോധിച്ച ശുക്രമഹൎഷിയുടെ ഉപദേശമനുസരിച്ച്, ലങ്കയിൽ വളൎത്തിയാൽ ലങ്ക നശിക്കുമെന്നു ഭയന്നു കനകപ്പെട്ടിയിൽ ആ ശിശുവിനെ ആക്കി സമുദ്രത്തിലിട്ട് ഒഴുക്കിയതും ജ്യേഷ്ഠൻ മറക്കാറായിട്ടില്ല. ആ കനകപ്പെട്ടി ഒഴുകി ജനകരാജ്യത്തിലെത്തി കരക്കണഞ്ഞു മണ്ണിൽ മറിഞ്ഞു കിടന്നു. ജനകന്റെ യാഗം കഴിഞ്ഞു യാഗശാല ഉഴുതപ്പോൾ കൊഴുമുന തട്ടി പെട്ടി വെളിവിലാകയും ജനകരാജാവു പെട്ടി തുറന്നു നോക്കിയപ്പോൾ രൂപവതിയായ ഒരു കന്യകയെ അതിൽ കണ്ട്, ആ കന്യകക്കു സീതയെന്നു നാമകരണം ചെയ്ത് മകളാക്കി വളൎത്തുകയും ചെയ്തു. സീതാദേവിക്കനുരൂപനായ ഒരു ഭൎത്താവിനെ സമ്പാദിപ്പാൻ ശൈവസംബന്ധമായ പള്ളിവില്ലിനെ ഖണ്ഡിക്കുന്നവൎക്ക് പാണിഗ്രഹണംചെയ്യാമെന്നു തീരുമാനിച്ചു. ജനകന്റെ ഈ നിശ്ചയം കേട്ട് അംഗം, വംഗം, കലിംഗം, കാശ്മീരം, കാംബോജം, ഗാത്രുപം, സൌവീരം, സൌരാഷ്ട്രം, മഹാരാഷ്ട്രം, വിരാടം, ഗൂൎജ്ജരം, മാഗധം, മാളവം, ചേരം, ചോളം പാണ്ഡ്യം, പാഞ്ചാലം, ഗൌഡം, ദ്രാവിഡം, മദ്രം, കേകയം, ശൂര

സേനം, കേരളം, കാശി, കോസലം എന്നീ രാജ്യങ്ങളിൽ നിന്നെല്ലാം രാജകുമാരന്മാർ ഈ ചാപത്തെ ഭഞ്ജിപ്പാൻ വിദേഹപുരത്തിൽ വന്നിരുന്നു. വിശ്വാമിത്രമഹർഷിയുടെ യാഗരക്ഷക്കായി പോയിരുന്ന അയോദ്ധ്യയിലെ രാജകുമാരനായ രാമൻ, മഹർഷിയോടൊപ്പം ചാപമഖം കാണ്മാനായി മിഥിലയിൽ പോകയും ഭാരതഭൂമിയിലെ പ്രസിദ്ധപ്പെട്ട വീരന്മാരാൽ അസാദ്ധ്യമായി ഗണിച്ച ത്ര്യംബകഭഞ്ജനം സാധിക്കുകയും ചെയ്തു. ഭാർഗ്ഗവരാമന്റെ ഗർവ്വശമനം ചെയ്ത ആ രാമനെയാണു സീതാദേവി പാണിഗ്രഹണം ചെയ്തത്. അന്നു നിന്തിരുവടിയുടെ കാമത്തിന്നു പാത്രമായ ആ ദേവിയും ഇപ്പോൾ അങ്ങയുടെ മാരതാപത്തിന്നു കാരണഭൂതയായ സീതയും തമ്മിലുള്ള ബന്ധവും, നമ്മുടെ കുലഗുരുവായ ശുക്രമഹർഷിയുടെ ഉപദേശവും മറക്കത്തക്കതല്ല.

## അനരണ്യശാപം.

പിന്നെ അങ്ങേക്കു ഒരു ശാപം പറ്റിയത് ഈ ദശരഥപുത്രനായ രാമന്റെ പൂർവ്വികന്മാരിൽ ഒരാളായ അനരണ്യമഹാരാജാവിങ്കൽ നിന്നാണ്. ഈ അനരണ്യനെ ഒരു കാലം അങ്ങുന്ന് യുദ്ധത്തിന്നു വിളിക്കയുണ്ടായി. വാർദ്ധക്യം നിമിത്തം യുദ്ധത്തിന്നു ശേഷിയില്ലാതേയും, സന്തതികൾക്കു ബാല്യകാലമാകയാലും, അദ്ദേഹം യുദ്ധത്തിന്നൊരുങ്ങാതെ കീഴടങ്ങി അഭയം പ്രാപിച്ചുവെങ്കിലും ‘‘ഏടാ! ക്ഷത്രിയനായാൽ പ്രാണാവസാനംവരെ ഒരുവനു കീഴടങ്ങാമൊ’’ എന്നു പറഞ്ഞു അങ്ങുന്ന് ഇരുപത് കയ്യും ചുരുട്ടി അനരണ്യന്റെ മാർവ്വിടത്തിൽ ഇടിക്കകയും, അദ്ദേഹം ആയതു സഹിപ്പാൻ ശക്തിയില്ലാതെ വീഴുകയും ചെയ്തത് അങ്ങേക്ക് ഇപ്പോൾ ഓർമ്മയിൽ ഉണ്ടാവും. അനരണ്യരാജാവിന്റെ പ്രാണപ്രയാണസമയം അങ്ങയെ നോക്കി ‘‘ഏടാ! ദുഷ്ടാ! ദ്രോഹി! പരമാർത്ഥമെല്ലാം നിന്നോടു പറഞ്ഞു കീഴടങ്ങിയ വയോധികനായ എന്നെ ഹിംസിച്ചതിന്നു പകരം ചോദിപ്പാൻ

എന്റെ വംശത്തിൽ ദശരഥാത്മജനായി ഒരുവൻ ഉണ്ടാവും. അവൻ നിന്റെ കുടുംബങ്ങളെ നശിപ്പിക്കുമെന്നു മാത്രമല്ല നിന്നെയും ഹനിക്കും. അവന്റെ ദിവ്യസായകങ്ങളേറ്റു നിന്റെ പത്തു തലയും, താലഫലം പോലെ, ഭൂമിയിൽ വീണു ചിന്നിച്ചിതറി പോകട്ടെ" എന്നു ശപിച്ചിട്ടുണ്ട്.

നന്ദികേശ്വരശാപം

നിങ്ങൾ ദിഗ്വിജയം ചെയ്തു നടക്കുന്ന കാലത്ത് വിമാനാരൂഢനായി കൈലാസപർവ്വതത്തിന്റെ പൂർവ്വഗോപുരദ്വാരത്തിൽ പോകയും, യാതൊരു ശരീരികളും വിമാനത്തിൽ കയറി കൈലാസത്തിനുള്ളിൽ പ്രവേശിക്കുക പതിവില്ലാത്തതുകൊണ്ടു വിമാനം പുറത്തു നിർത്തി പാദചാരേണ അകത്തു കടക്കുവാൻ ശിലാദപുത്രനായ നന്ദികേശ്വരൻ ഉപദേശിക്കുകയും ചെയ്തു. ആ ഉപദേശത്തെ അലക്ഷ്യമാക്കി, നന്ദികേശ്വരനെ "കുരങ്ങാ" എന്നും മറ്റും അസഭ്യം പറഞ്ഞ് അവമാനിക്കയാണു അങ്ങുന്നു ചെയ്തത്. കുരങ്ങാ എന്നു തന്നെ സംബോധനചെയ്ത നിമിത്തം, "കുരങ്ങന്മാർ നിന്റെ രാജധാനി നശിപ്പിച്ചു, അവരാൽ മാനഹാനിയും ദേഹദണ്ഡവും നിനക്കു സംഭവിക്കട്ടെ" എന്നു നന്ദികേശ്വരൻ ശപിച്ചിട്ടുണ്ട്. അങ്ങുന്നു വാനരരാജാവായ ബാലിയുടെ വാലിന്മേൽ കിടന്നതും, ഇപ്പോൾ ഒരു വാനരൻ വന്നു ലങ്കാനഗരി ചുട്ടു ഭസ്മമാക്കിയതും അങ്ങുന്നു അനുഭവപ്പെട്ട സംഗതികളുമാണ്.

ബ്രാഹ്മണസ്ത്രീകൾ ശപിച്ചത്.

അങ്ങുന്ന് വരുണനെ ജയിച്ച് മടങ്ങിവരുമ്പോൾ, സാഗരസ്നാനത്തിനായി വന്നിരുന്ന അനേകം ബ്രാഹ്മണയുവതികളെ പിടിച്ചു രഥത്തിൽ കയററി ക്രീഡക്കാരംഭിക്കയും, അവരുടെ നിലവിളി കേട്ടു ഓടി വന്ന അവരുടെ മാതാക്കളുടെ പ്രാണവേദനയോടുകൂടിയ അപേക്ഷകൾ നിരസിച്ചു,

അവരുടെ മുമ്പിൽ വെച്ചു ബ്രാഹ്മണയുവതികളെ ബലാൽസംഗം ചെയ്യുകയും ചെയ്ത കഥ ഓർക്കുന്നുണ്ടോ? ആ ബ്രാഹ്മണമാതാക്കൾ നിലത്തു വീണുരുണ്ടു് പ്രാണനെ ത്യജിക്കുമ്പോൾ ''എടാ! ദുഷ്ട! നീ ചെയ്തതിന്നു, നിന്റെ കുടുംബങ്ങളെ നീ കണ്ടുകൊണ്ടിരിക്കെ അന്യന്മാർ മാനഭംഗം ചെയ്യാനും, അതു കാരണമുണ്ടാകുന്ന യുദ്ധത്തിൽ നീ നശിക്കാനും ഇടവരട്ടെ'' എന്നു ശപിച്ചിട്ടുണ്ടു്.

വഹ്നിശാപം.

അങ്ങുന്നു് അഗ്നിദേവനെ ജയിച്ചു്, അവസാനം പത്നിയായ സ്വാഹയെ പിടിച്ചു മാനഭംഗം ചെയ്യാൻ ശ്രമിച്ചതും, ആയതു് അഗ്നിദേവൻ കണ്ടു് ''ഹേ! മഹാപാപി! നീ ഈ ചെയ്ത അർഹതയില്ലാത്ത പ്രവൃത്തിക്കു ശിക്ഷയായി ഒരു കാലം നീ കണ്ടുകൊണ്ടിരിക്കെ നിന്റെ ലങ്കാനഗരിക്കു അഗ്നിബാധയുണ്ടായി നിന്റെ കുടുംബങ്ങൾ നശിക്കുന്നതിനെ കണ്ടു നീ ദുഃഖിപ്പാൻ ഇടവരട്ടെ'' എന്നു ശപിച്ചിട്ടുണ്ടു്. ആ ശാപം ഇപ്പോൾ അനുഭവപ്പെടുകയും ചെയ്തിട്ടുണ്ടു്.

ഋതുവർമ്മശാപം.

അങ്ങുന്നു് സത്യലോകത്തിൽനിന്നു ലങ്കക്കു മടങ്ങിവരുന്ന സമയം, വാനപ്രസ്ഥാശ്രമമെടുത്തു് രജതവനത്തിൽ താമസിക്കുന്ന വൈശ്യൻ ഋതുവർമ്മന്റെ ഭാര്യയായ മദനകഞ്ചരിയുടെ രൂപലാവണ്യം കണ്ടു് ഭ്രമിച്ചു് അവളെ പിടികൂടി മാനഭംഗം വരുത്തിയതും, അതു കണ്ടു ഭയപ്പെട്ടു നിലവിളിക്കുന്ന ഋതുവർമ്മനെ മുഷ്ടിചുരുട്ടി മാറത്തടിച്ചു കൊന്നതും, സംഗം നിമിത്തം മദനകഞ്ചരി മരിച്ചതും ഋതുവർമ്മൻ മരിക്കുമ്പോൾ ''നീ ഒരു മനുഷ്യന്റെ കയ്യാൽ മരിക്കട്ടെ'' എന്നു ശപിച്ചതും ഓർക്കുന്നുണ്ടോ?

നാരദശാപം.

സർവ്വസംഗപരിത്യാഗിയായ നാരദമഹർഷിയെ ഒരു മി

വസം നർമ്മദാനദീതീരത്തിൽ അങ്ങുന്നു കണ്ടെത്തുകയും, പ്രണവത്തിന്റെ അത്ഥമെന്താണെന്നുള്ള ചോദ്യത്തിന്നു നാരദൻ തൃപ്തികരമായ അത്ഥം പറഞ്ഞില്ലെന്നു കാരണത്താൽ ആ ഋഷീശ്വരനെ അപഹസിക്കയും, "മേലിൽ വല്ല സഭസ്സിലും പോയി സംഭാഷണം ചെയ്യുതായി കേട്ടാൽ നാരദന്റെ നാവു മുറിച്ചുകളയു"മെന്നു അദ്ദേഹത്തെ ഭീഷണിപ്പെടുത്തുകയും ചെയ്യിട്ടുണ്ട്. ഇതു കാരണം നാരദൻ "ഹേ! രാവണ! നിന്റെ കാലബലം എന്തോ പറവാൻ കാണുന്നുള്ളൂ. ഒരു കാലത്ത് ഒരു മനുഷ്യന്റെ ചോദ്യത്തിന്നു ഉത്തരം പറവാൻ നിന്റെ ജിഹ്വക്കു സാധ്യമില്ലാതെ വരും" എന്നു ശപിച്ചിട്ടുണ്ട്.

മൌല്ഗല്യശാപം.

പുഷ്കരദ്വീപിലുള്ള കദംബവനത്തിൽവെച്ചു, ഹഠയോഗത്തെ യോജിച്ച് സ്വസ്തികാസനത്തിൽ, യോഗദണ്ഡിനെ ആധാരമാക്കിയിരിക്കുന്ന മൌല്ഗല്യമഹർഷിയുടെ അടുക്കൽ ചെന്നു ചന്ദ്രഹാസംകൊണ്ടു അങ്ങുന്ന് ആ യോഗദണ്ഡിനെ വെട്ടിമുറിച്ച് സമാധിക്കിളക്കം വരുത്തുക കാരണം "എടാ! ദുഷ്ട! നിന്റെ ചന്ദ്രഹാസം ശത്രുവിൽ ഫലിക്കാതെ പോകട്ടെ" എന്നു ആ മഹർഷി ശപിച്ചതു മറക്കാൻ തരമില്ല.

ദത്താത്രേയശാപം.

പണ്ട് സനാതനമഹർഷിക്കു അഭിഷേകം ചെയ്യാനായി മന്ത്രതന്ത്രങ്ങളാൽ ശുദ്ധമാക്കിയ ബ്രഹ്മകലശവുംകൊണ്ടു ശിഷ്യനായ ദത്താത്രേയൻ ബ്രഹ്മശൈലത്തിലേക്കു പോകുമ്പോൾ നിങ്ങൾ ആ കലശം തട്ടിപ്പറിച്ച് നിങ്ങളുടെ ശിരസ്സിൽ ഒഴിച്ചതു് ഓർക്കുന്നുണ്ടായിരിക്കാം. ഈ അകൃത്യം കണ്ട് സഹിക്കാതെ ദത്താത്രേയൻ "പാപി! ഒരു കാലത്ത് മർക്കടന്മാരാൽ അശുദ്ധി ബാധിച്ചുവെന്ന നിലയിൽ, ബ്രാഹ്മണരെക്കൊണ്ടു നീ ശുദ്ധികലശം ചെയ്യാൻ ഇടവരും. അന്നു നീ

ന്നു ബ്രാഹ്മണർ അനുഗ്രഹിക്കുന്നതിനു പകരം 'തല പൊട്ടിത്തെറിച്ചു നശിക്കുക'യെന്നാണു പറയുക. നീ അതൊട്ടറികയുമില്ല" എന്നു ശപിച്ചിട്ടുണ്ടു്.

ആണിമാണ്ഡവ്യശാപം.

അങ്ങുന്നു് മണ്ഡോദരിയെ കല്യാണം കഴിച്ചു ലങ്കയിലേക്കു കൊണ്ടുവരുന്ന വഴി കോലാഹലപർവ്വതത്തിൽവെച്ചു ആണിമാണ്ഡവ്യനെന്ന മഹർഷിയെ കണ്ടുമുട്ടിയപ്പോൾ മഹർഷി അങ്ങയെ മാനിച്ചില്ലെന്നുള്ള ക്രോധത്താൽ, ആ മഹർഷിയെ മുഷ്ടിചുരുട്ടി വക്ഷസ്സിൽ ഇടിച്ചു് മർമ്മക്ഷോഭം വരുത്തിയതോർക്കുന്നുണ്ടോ! ആ മഹർഷി "ഹേ! ദുർമ്മാർഗ്ഗി! നിരപരാധിയായ എന്റെ മർമ്മക്ഷോഭം വരുത്തിയ നിന്നെ, നിരായുധനായ ഒരു വാനരൻ ഒരു കാലം മാറിടത്തിൽ അടിച്ചു മർമ്മക്ഷോഭം വരുത്തും" എന്നു് ശപിച്ചിട്ടുണ്ടു്.

അഷ്ടവക്രശാപം.

ശ്ലേഷ്മാതകാടവിയിൽവെച്ചു് അങ്ങുന്നു് അഷ്ടവക്രമഹർഷിയുടെ അംഗവൈകല്യത്തെ കാരണമാക്കി അദ്ദേഹത്തെ പരിഹസിച്ചു ചവിട്ടിയതു് ഓർമ്മയുണ്ടോ? മഹർഷി സങ്കടപ്പെട്ടു് "ഹേ! മഹാപാപി! നിരപരാധിയായ എന്നെ ചവിട്ടി ദണ്ഡപ്പെടുത്തിയതിനു, ഒരു കാലം ശാഖാമൃഗങ്ങൾ കേശാദിപാദം ചവിട്ടി നിന്നെ ദണ്ഡിപ്പാൻ ഇടവരട്ടെ" എന്നു ശപിച്ചിട്ടുണ്ടു്.

ശൈലപായനശാപം.

പണ്ടു ശൈലപായനനെന്നു ഒരു വിശിഷ്ടനായ ബ്രാഹ്മണൻ തന്റെ സോദരിയോടുകൂടി കാശ്മീരദേശത്തേക്കു പോകുമ്പോൾ വഴിയിൽവെച്ചു അദ്ദേഹത്തിന്റെ സോദരിയായ ശരാവാംഗിയെ അങ്ങുന്നു പിടിച്ചു മാനഭംഗം വരുത്തിയെന്നു മാത്രമല്ല; നിലവിളിക്കുന്ന അവളുടെ അധരം വ്രണപ്പെടുത്തുകയും ചെയ്തു. തന്റെ മുമ്പിൽവെച്ചു ഇപ്രകാരം ചെയ്ത

ഇതു കണ്ടു ദ്വൈപായനൻ "ഹെ! മഹാദ്രോഹി! എന്റെ മുമ്പിൽവെച്ച് ഈ അകൃത്യം ചെയ്ത നിന്റെ സോദരിയുടെ അംഗഭംഗം വരുത്തുവാൻ ഒരു മനുഷ്യനുണ്ടാവും. അതു കണ്ട് ദുഃഖിപ്പാൻ നിണക്കു സംഗതിവരട്ടെ" എന്നു ശപിച്ചിട്ടുണ്ട്.

ഭ്രാതാവെ! ലങ്കേശ്വര! മേല്പറഞ്ഞ ശാപങ്ങളിൽ ചിലതൊക്കെ നിന്തിരുവടിക്കു അനുഭവമായിക്കഴിഞ്ഞിട്ടുണ്ട്. കൃതവീര്യപുത്രനായ കാർത്തവീര്യാർജ്ജുനനോടു ജ്യേഷ്ഠൻ തോററിട്ടുള്ളതും വിസ്മരിക്കുവാൻ പാടില്ല.

## സൂര്യവംശചരിത്രം.

അങ്ങുന്ന് ശത്രുപക്ഷമെന്നു വിചാരിക്കുന്ന ഈ രാമന്റെ വംശചരിത്രമെന്താണ്? രാമന്റെ പൂർവ്വികന്മാരായി നൂററൊന്നു തലമുറയിൽ ഇരുപത്തൊന്നു പേർ ചക്രവർത്തിമാരും, ആറു പേർ സാർവ്വഭൌമന്മാരുമായിരുന്നു. ഇതിൽ രാമന്റെ അച്ഛനായ ദശരഥന്റെ ചരിത്രം തന്നെ എന്താണ്? പണ്ട് ശംബരൻ എന്ന അസുരൻ സ്വർഗ്ഗം കൈവശപ്പെടുത്തി ഇന്ദ്രനെ അടിച്ചോടിച്ച് ഇന്ദ്രന്റെ സ്ഥാനം സ്വീകരിച്ചു സ്വർഗ്ഗസുഖമനുഭവിച്ചു വാഴുകയുണ്ടായി. ഇന്ദ്രൻ അസുരന്മാരെ ഭയപ്പെട്ട അവനിപങ്കജമെന്ന വനത്തിൽ പോയി ഒളിച്ചു താമസിക്കേണ്ടി വന്നു. അക്കാലത്ത് ഒരു ദിവസം ദശരഥൻ തന്റെ പത്നിയായ കൈകേയിയോടു കൂടി രഥത്തിൽ കയറി നായാട്ടിനു പുറപ്പെട്ടു അവനിപങ്കജത്തിലെത്തി. ദശരഥനെക്കണ്ടു, അവിടെ ഒളിച്ചിരിക്കുന്ന ഇന്ദ്രൻ, അടുത്തു ചെന്നു അഭിവാദ്യം ചെയ്ത് ശംബരനെക്കൊണ്ടുണ്ടായ ഉപദ്രവങ്ങളൊക്കെ ധരിപ്പിച്ചു. ദശരഥൻ ഈ കഥകൾ കേട്ടു, ഇന്ദ്രനെ സഹായിപ്പാനായി, അയോദ്ധ്യക്കു മടങ്ങാതെ അതു വഴിക്കുതന്നെ, സൈന്യസഹായം കൂടാതെ, ഏകധനുർദ്ധരനായി സ്വർഗ്ഗത്തിലേക്കു രഥം നടത്തി ശംബരനോടു യുദ്ധംചെയ്തു. കരുത്തനായ ശംബരൻ, അഷ്ടദിക്പാലന്മാരുടെ സ്ഥാനങ്ങളിലും ആകാശം ഭൂലോകം എന്നീ സ്ഥാ

ദങ്ങളിലും ഇങ്ങിനെ പത്തു സ്ഥാനങ്ങളിൽ പത്തു ശംബരനായി നിന്നു ദശരഥന്റെ നേരെ അസ്ത്രങ്ങൾ പ്രയോഗിച്ചു യുദ്ധം ചെയ്തു. ഈ യുദ്ധത്തിൽ തന്റെ രഥത്തെ ഇടംവലം തിരിച്ചു പത്തു ദിക്കിൽനിന്നും വരുന്ന അസുരാസ്ത്രത്തിന്നു പ്രത്യസ്ത്രം അയച്ചു ബന്ധിച്ചുംകൊണ്ടു ഭയങ്കരമായ യുദ്ധം നടത്തിയെന്നു മാത്രമല്ല ഒടുവിൽ ശംബരനെ വധിക്കുകയും ചെയ്തു. ഇതു കാരണം ദേവകൾ സന്തോഷിച്ചു ദശരഥനെന്നു അദ്ദേഹത്തെ കീർത്തിച്ചു. ദശരഥൻ ഇന്ദ്രനെ ദേവലോകത്തിൽ വീണ്ടും വാഴിച്ചു അയോദ്ധ്യക്കു മടങ്ങുകയും ചെയ്തു. രാമന്റെ ഒരു പൂർവ്വികനായ ഹരിശ്ചന്ദ്രന്റെ ചരിതം അങ്ങുന്നു കേട്ടിട്ടുണ്ടാവണം. വിശ്വാമിത്രനോടു താൻ ചെയ്ത വാഗ്ദാനത്തെ നിറവേറ്റുവാനായി, തന്റെ രാജ്യത്തെയും, പത്നിയേയും, മകനെത്തന്നെയും ത്യജിപ്പാനും, താൻ ഒരു ശ്വപചന്റെ അടിമയായിരിപ്പാനും ഹരിശ്ചന്ദ്രൻ മടിച്ചിട്ടില്ല. അത്രത്തോളം സത്യസന്ധന്മാരാണു സൂര്യവംശരാജാക്കന്മാർ. രാമന്റെ മറെറാരു പൂർവ്വികനായ പുരഞ്ജയന്റെ ചരിത്രം ഭവാൻ കേട്ടിട്ടുണ്ടോ? പണ്ട് സൂര്യകേതുവെന്ന അസുരൻ ദേവലോകത്തു പോയി ഇന്ദ്രനെ ആട്ടിപ്പുറത്താക്കി സ്വർഗ്ഗം കൈവശപ്പെടുത്തുകയുണ്ടായി. അന്നു ദേവേന്ദ്രൻ പുരഞ്ജയചക്രവർത്തിയെ ശരണം പ്രാപിച്ചു. ബ്രഹ്മദത്തമായ വരപ്രഭാവത്താൽ സൂര്യകേതുവിനെതിരായി വരുന്ന രഥാദിവാഹനങ്ങളെല്ലാം ഒരു ഹുംകാരനാദത്താൽ ദഹിച്ചു പോകയാണു പതിവ്. അതുകൊണ്ടു ഇന്ദ്രൻ തന്നെ ഒരു കാളയുടെ വേഷമെടുത്ത് പുരഞ്ജയന്റെ വാഹനമായി അദ്ദേഹത്തെ ദേവലോകത്തേക്കു കൊണ്ടുപോകയും, പുരഞ്ജയൻ ആ കാളയുടെ 'കകുത്തെന്ന പൂഞ്ഞമേൽനിന്നു യുദ്ധം ചെയ്തു സൂര്യകേതുവെ വധിച്ചു ഇന്ദ്രന്നു ദേവലോകത്തെ വീണ്ടു കൊടുക്കുകയും ചെയ്തിട്ടുണ്ട്. അമൃതിന്റെ പ്രഭാവംകൊണ്ടു ഇന്ദ്രന്നു വാഹനമെന്ന നിലയിൽ യാതൊരു നാശവും പററിയില്ല.

ഈ സംഭവം കാരണമാണു സൂൎയ്യവംശരാജാക്കന്മാർ കാകുൽസ്ഥന്മാരെന്നറിയപ്പെടുന്നത്. വില്ലെടുത്ത് ഭീഷണപ്പെടുത്തി, ഗോരൂപമെടുത്ത ഭൂമിദേവിയുടെ അകിട്ടിൽനിന്നു വിത്തുകളെല്ലാം സമ്പാദിച്ചതു രാമന്റെ പൂൎവ്വികനായ പൃഥുവെന്ന മഹാരാജാവാണ്. പ്രിയവ്രതനെന്ന മറെറാരു പൂൎവ്വികൻ ആദിത്യനോടു മത്സരിച്ച് ഏകരഥത്തിൽ കയറി മേരുവെ പ്രദക്ഷിണം ചെയ്തിട്ടുണ്ട്. ആ ചക്രവൎത്തിയുടെ രഥനേമി പോയ വഴികളാണു നാമിപ്പോഴും കാണുന്ന സപ്തസമുദ്രങ്ങൾ. പിതൃപ്രസാദത്തിന്നായി ആകാശഗംഗയെ പാതാളത്തിലേക്കു കൊണ്ടുവന്ന ഭഗീരഥൻ, രാമന്റെ മറെറാരു പൂൎവ്വികനാണ്. ഇന്നും സ്വൎഗ്ഗത്തിലിരിക്കുന്ന ത്രിശങ്കു മഹാരാജാവും ഈ സൂൎയ്യകുലജാതനാണ്.

ജ്യേഷ്ഠാ! ഇത്രയും വൈഭവമുള്ള ഒരു വംശത്തിൽ ജനിച്ച ഈ രാമന്റെ സ്ഥിതി തന്നെ ആലോചിക്കുക. പണ്ട് ത്രിപുരന്മാരെ വധിപ്പാനുണ്ടാക്കിയ വില്ലും നാരായണാസ്ത്രവുമാണ് കുംഭസംഭവനായ അഗസ്ത്യമഹൎഷി ശ്രീരാമനു ആശ്രമത്തിൽ വെച്ച് (മുണ്ടകത്തും) കൊടുത്തിട്ടുള്ളത്. ആ വില്ലു ലോഹങ്ങളാലൊ മറെറാ ഉണ്ടാക്കപ്പെട്ടതല്ല. ആ വില്ലിന്റെ ഞാൺ എത്രതന്നെ വലിച്ചു കൎണ്ണാന്തംവരെ നീട്ടിയാലും അറുപോകുന്നതുമല്ല. ഈ രാമൻ സാക്ഷാൽ മഹാവിഷ്ണുവിന്റെ കലാംശജനാണ്. ധൎമ്മസംസ്ഥാപനാൎത്ഥം അവതരിച്ചിട്ടുള്ള രാമൻ ഇതുവരെ ചെയ്ത പല അത്ഭുതകൎമ്മങ്ങളും ജ്യേഷ്ഠനു നല്ലവണ്ണം മനസ്സിലായിരിക്കെ വിസ്മൃതി വന്നപോലെ നടിക്കുന്നതു ഉചിതമല്ല. അതുകൊണ്ടു, ജാനകീദേവിയെ കൊണ്ടുപോയി രാമപാദത്തിൽ വെച്ചു നമസ്കരിച്ച് അഭയം വാങ്ങി രക്ഷപ്പെടുന്നതാണ് ഉചിതമായിട്ടുള്ളതെന്ന അടിയന്റെ അഭിപ്രായത്തെ വണക്കമായി തിരുമനസ്സറിയിച്ചുകൊള്ളുന്നു.

രാവണൻ—എടാ! ഭീരു! നിന്റെ പ്രസംഗം അധികപ്ര

സംഗമമായിപ്പോയി. എന്റെ വിദ്യയേറിയ സമയം ഈ വക ചാപല്യങ്ങൾ കേൾപ്പാൻ വിനിയോഗിക്കേണ്ടിവന്നുവല്ലൊ! രാമൻ പ്രബലനാണെന്നു സ്ഥാപിക്കാൻ നീ വളരെ പണിപ്പെട്ടിട്ടുണ്ട്. നീ ശത്രുപക്ഷക്കാരനാണെന്നു കൂടി ഞാൻ സംശയിക്കുന്നു. മുമ്പുതന്നെ ഉനാപ്പെട്ടു കിടക്കുന്ന ഒരു വില്ലു മുറിച്ചതും, വൃദ്ധയായ താടകയെന്ന സ്ത്രീയെ കൊന്നതും, മൂലത്തിൽ പൂതൽ പിടിച്ച സാലങ്ങളെ ഭഞ്ജിച്ചതും മററുമല്ലേ രാമൻ ചെയ്ത അത്ഭുതകർമ്മങ്ങൾ! ശ്രീനാരായണന്റെ കലാംശജാതനായതുകൊണ്ടു ഞാൻ ഭയപ്പെടേണമെന്നാണ് നിന്റെ അഭിപ്രായം! സാക്ഷാൽ മഹാവിഷ്ണുവിനെത്തന്നെ ഞാൻ ജയിച്ചിരിക്കെ അവന്റെ കലാംശജാതനെ ഞാൻ ഭയപ്പെടുമോ? ഭീരുവായ നീ മേലിൽ ഈ വക ചാപല്യങ്ങൾ എന്റെ മുഖത്തു നോക്കിപ്പറഞ്ഞാൽ ചന്ദ്രഹാസത്തിനു നീ ഇരയായിപ്പോകുമെന്നു പറഞ്ഞേക്കാം.

വിഭീഷണൻ—ജ്യേഷ്ഠാ! ബുദ്ധിഹീനന്മാരെപ്പോലെ അഭിമാനിക്കുന്നതുകൊണ്ടു ഫലമൊന്നുമില്ല. അങ്ങുന്ന് പ്രഹ്ലാദന്റെ കഥ കേട്ടിട്ടുണ്ടായിരിക്കണം. ത്രിലോകങ്ങളും കീഴടക്കി, ത്രിമൂർത്തികളേയും തോല്പിച്ച ലോകത്തിൽ ഈശ്വരനും കൂടെ താനാണെന്നു വരുത്തി, സർവ്വജീവികളും 'ഹിരണ്യായനമഃ' എന്നു ജപിക്കേണമെന്നു ശാസിച്ച ഒരു അസുരശ്രേഷ്ഠന്റെ ഏകപുത്രനാണല്ലൊ ഈ പ്രഹ്ലാദൻ. കുലഗുരുവായ ശുക്രമഹർഷി ഈ പ്രഹ്ലാദനെ വിദ്യാഭ്യാസം ചെയ്യിപ്പാൻ കൊണ്ടുപോയി 'ഹിരണ്യായനമഃ' എന്നു ജപിക്കാൻ പറയുമ്പോൾ 'ഹരി! ഹരി!' എന്നു പ്രഹ്ലാദൻ ജപിക്കും. അപ്പന്റെ വലിയ ശത്രുവായ ശ്രീഹരിയുടെ നാമം ജപിച്ചാൽ ശിഷ്യനേയും ഗുരുനാഥനേയും ഹിരണ്യകശിപു വധിക്കുമെന്നു ശുക്രമുനി ഭയത്തോടെ പറഞ്ഞിട്ടും പ്രഹ്ലാദൻ കൂട്ടാക്കിയില്ല. ഒടുക്കം ഹിരണ്യകശി

പുത്രനെ പ്രഹ്ലാദനെ 'ഹിരണ്യായനമഃ' എന്ന മന്ത്രം ഉപദേശിച്ചു, അതു ജപിക്കാൻ ശാസിച്ചു. മകൻ ആര് എന്തുതന്നെ പറഞ്ഞാലും 'ഹരി' നാമമല്ലാതെ ജപിക്കയില്ലെന്ന മട്ടായി. ഒടുക്കം കോപാന്ധനായ ഹിരണ്യകശിപു മകനെ എടുത്തെറിഞ്ഞും, അഷ്ടനാഗങ്ങളെക്കൊണ്ടു കൊത്തിച്ചും, വിഷം കുടിപ്പിച്ചും, ഗജങ്ങളെക്കൊണ്ടു കുത്തിച്ചും, കല്ലുകെട്ടി സമുദ്രത്തിലിട്ടും, ചെമ്പുകിടാരം പഴുപ്പിച്ച് അതിലിട്ടും, കാൽ കരം കൂട്ടിക്കെട്ടി ഏഴു നിലമാളികമേൽ നിന്നു കീഴ്ക്കാംതൂക്കം താഴത്തിട്ടും, എന്നു വേണ്ട നാനാപ്രകാരമുള്ള വിദ്യകൾ പ്രയോഗിച്ചും മകനെ നശിപ്പിക്കുവാൻ സാധിച്ചില്ല. ഇങ്ങിനെയൊക്കെ ദണ്ഡിപ്പിക്കുമ്പോഴും ഹരി നാമം ഉച്ചരിക്കുക മാത്രമാണ് മകനായ പ്രഹ്ലാദൻ ചെയ്തത്. ഒടുവിൽ ഹിരണ്യകശിപു മകനെ വിളിച്ച് 'ഹരി' എന്നവൻ എവിടെയാണെന്നു ചോദിക്കയും പ്രഹ്ലാദൻ എന്റെ ഉപാസനാമൂർത്തിയായ ജഗദീശ്വരൻ എള്ളിൽ എണ്ണ പോലെയും, കരിമ്പിൽ രസം പോലെയും, ഉരമ്പിൽ മൂൎച്ച പോലെയും, വിത്തിൽ മുളപോലെയും സർവ്വചരാചരപരിപൂർണ്ണനായ ശ്രീഹരിയാണ് എന്നു മറുവടി പറകയും ചെയ്തു. 'എടാ! പിതൃദ്വേഷി! നിന്റെ ഹരി ഈ സ്തംഭത്തിലുണ്ടെങ്കിൽ പുറത്തു വരട്ടെ' എന്നു പറഞ്ഞു ക്രോധതാമ്രാക്ഷനായി മുഷ്ടി ചുരുട്ടി പുരോഭാഗത്തിലുള്ള വജ്രസ്തംഭത്തിൽ ഇടിച്ചപ്പോൾ സ്തംഭം തവിടുപൊടിയാകയും, ലോകം ഞെട്ടുമാറും, അസുരന്മാരെല്ലാം ഭയാലസ്യപ്പെടുമാറും അട്ടഹാസിച്ചുംകൊണ്ടു നരസിംഹമൂർത്തി പ്രത്യക്ഷനാവുകയും ചെയ്തു. ഈ നരസിംഹമൂർത്തി പ്രഹ്ലാദനെ പിൻഭാഗത്താക്കി രക്ഷിച്ചു, ഹിരണ്യകശിപുവെ പിടിച്ചു മടിയിൽ കിടത്തി ത്രിസന്ധ്യസമയം, അവന്റെ മാറു പിളർന്നു രക്താഭിഷേകം ചെയ്ത് കുടൽമാല ചൂടി. ഭക്തനായ പ്രഹ്ലാദനു വരംകൊടുത്ത ചരിത്രം

ലോകപ്രസിദ്ധമാണ്. അതുകൊണ്ടു അടിയൻ പറയുന്ന സംഗതികൾ വിലവെക്കാതെ പ്രവർത്തിച്ചാൽ ഹിരണ്യന്നു പററിയ ശിക്ഷ അങ്ങേക്കും, അങ്ങയുടെ പുത്രമിത്രകളത്രഗോത്രങ്ങൾക്കും അനുഭവിക്കാനിടവരും.

എന്നുള്ള വിഭീഷണന്റെ അഭിപ്രായം മുഴുവനും പറഞ്ഞവസാനിക്കുന്നതിന്നു മുമ്പു രാവണൻ ചന്ദ്രഹാസമെടുത്തു ഇങ്ങിനെ പറഞ്ഞു.

രാവണൻ—എടാ! ശത്രു! നിന്നെ ഇത്രയും കാലം സംരക്ഷിച്ചതിന്നുള്ള പ്രതിഫലം നന്നായി. നീ കൃത്രിമബന്ധുവായിട്ടാണ് തീർന്നത്. പാമ്പിന്നു ക്ഷീരം കൊടുത്താൽ വിഷവർദ്ധനമെന്ന പോലെയാണ് നിന്നെ രക്ഷിച്ചതിന്നുള്ള ഫലം. ഹിരണ്യനെക്കൊല്ലിച്ച് സിംഹാസനം കയ്യിലാക്കിയ പ്രഹ്ളാദനെപ്പോലെ എന്നെക്കൊല്ലിച്ച് ലങ്കേശനാവാനാണ് നീ മോഹിക്കുന്നത്. അതുകൊണ്ടു ഈ ലങ്കാരാജ്യം നീ ഉടനെ വിട്ടുപോയില്ലെങ്കിൽ നിന്നെ ഈ ചന്ദ്രഹാസത്തിന്നിരയാക്കും.

എന്നുള്ള കല്പന കേട്ട് 'മൂർഖനെ ഉപദേശിപ്പാൻ ആർക്കാണ് സാമർത്ഥ്യമുള്ളത്' എന്നു മാത്രം പറഞ്ഞു വിഭീഷണൻ ആലോചനാസഭയിൽ നിന്നു പുറത്തേക്കു പോന്നു. തന്റെ വിശ്വസ്തന്മാരായ സചിവന്മാരെ വിളിച്ചു മേലിൽ പ്രവൃത്തിക്കേണ്ട സംഗതികളെപ്പററി ആലോചന ചെയ്തു. അനിലൻ, നീലൻ, ഹരൻ, സമ്പാതി എന്നീ നാലു സചിവന്മാരും വിഭീഷണന്റെ അഭിപ്രായങ്ങളോടു യോജിച്ചു പറഞ്ഞതിനാൽ സർവ്വേശ്വരനായ ശ്രീരാമസ്വാമിയെ ശരണം പ്രാപിക്കുകയാണ് ഉത്തമമെന്നു നിശ്ചയപ്പെടുത്തി, രാമാന്തികത്തിലേക്കു പുറപ്പെടുകയും ചെയ്തു. സുഗ്രീവാദി വാനരന്മാരുടെ നടുവിൽ ഇരിക്കുന്ന ഭഗവാനെ മുൻകൂട്ടി വിവരം അറിയിച്ചു ചെന്നു കാണുകയാണ് നല്ലതെന്നുവെച്ച് വിഭീഷണൻ സചിവന്മാരിൽ സമ്പാതിയെ ദൂതനായി അയച്ചു.

വിഭീഷണാഗമനം.

സുഗ്രീവൻ — നീ ആരാണ്? എന്തിന്നിവിടെ വന്നു?

സമ്പാതി — ഹേ! കിഷ്കിന്ധാധിപ! ഞാൻ രാവണസോദരനായ വിഭീഷണന്റെ സചിവനും, ഇപ്പോൾ ദൂതനുമാണ്. രാവണൻ സീതാദേവിയെ വിട്ടയയ്ക്കുകയോ നല്ലത് അതല്ല രാമനോടു യുദ്ധത്തിന്നു പുറപ്പെടുകയോ നല്ലത് എന്ന കാര്യം തീർപ്പെടുത്തുവാൻ ഒരു വലിയ മന്ത്രിസഭകൂടിയിരുന്നു. ആ സഭയിൽ വെച്ചു യജമാനപ്രീതിക്കു യോജിച്ചവിധം യുദ്ധം തന്നെയാണു നല്ലതെന്ന അഭിപ്രായം ബലപ്പെട്ടതു കണ്ട് വിഭീഷണൻ യുക്തികൊണ്ടും ന്യായംകൊണ്ടും ആ അഭിപ്രായത്തെ ഖണ്ഡിപ്പാൻ ശ്രമിച്ചു. രാവണന്നു സിദ്ധിച്ചിട്ടുള്ള അനേകവിധമായ ശാപങ്ങളും, സൂര്യവംശരാജാക്കന്മാരുടെ വൈഭവങ്ങളും, സാക്ഷാൽ ജഗദീശ്വരനായ ശ്രീരാമസ്വാമിയുടെ അത്ഭുതചരിത്രങ്ങളും, സർവ്വേശ്വരിയായ ജാനകീദേവിയുടെ പൂർവ്വവൃത്താന്തങ്ങളുമൊക്കെ വിഭീഷണൻ സദസ്സിൽ വിസ്തരിച്ചു പറകയും, സീതാദേവിയെ മടക്കി അയച്ചു, രാമസേവ ചെയ്യാത്തപക്ഷം വരാവുന്ന നാശങ്ങളെ ചൂണ്ടിക്കാണിക്കുകയും ചെയ്തു. ഇതു കാരണം ക്രോധാന്ധനായ രാവണൻ ചന്ദ്രഹാസമെടുത്തു വിഭീഷണനെ ലങ്കയിൽനിന്നു കടന്നുപോവാനും മേലാൽ ലങ്കയിൽ കടന്നാൽ ചന്ദ്രഹാസത്തിന്നിരയാക്കുമെന്നും കല്പിച്ചു. ഈ കല്പനയെ സ്വീകരിച്ചു, വിഭീഷണനും സചിവന്മാരായ ഞങ്ങൾ നാലുപേരും കൂടി ചരാചരഗുരുവായ ഭഗവാനെക്കണ്ട് അഭയം പ്രാപിക്കുവാൻ വന്നിരിക്കയാണ്

സുഗ്രീവൻ — നീ പറയുന്നതു വാസ്തവമായാലും അവാസ്തവമായാലും വിവരം ഭഗവാനെ ഉണർത്തിച്ചു, അവിടത്തെ കല്പനപോലെ പ്രവൃത്തിപ്പാനെ താനുള്ളൂ. ഹേ! മാരുതേ! ഇവനെ ഞാൻ വരുന്നതുവരെ വിട്ടയയ്ക്കാത്ത വിധം ഏർപ്പാടുകൾ ചെയ്യണം.

എന്നും പറഞ്ഞു സുഗ്രീവൻ ശ്രീരാമാന്തികത്തിൽ പോയി സമ്പാതി പറഞ്ഞ വിവരമെല്ലാം ഉണൎത്തിച്ചു. ഇതുകേട്ടു സുഗ്രീവാദികളുടെ അഭിപ്രായം എന്താണെന്നറിഞ്ഞതിനു ശേഷം കാൎയ്യം തീൎച്ചപ്പെടുത്താമെന്നു അരുളിച്ചെയ്തതിന്മേൽ എല്ലാവരും കൂടി ഒരു മന്ത്രവിചാരം നടത്തി

ശ്രീരാമൻ—നമുക്കിപ്പോൾ ആലോചിച്ചു തീൎച്ചപ്പെടുത്തുവാനുള്ളത് ഇവിടെ അഭയം പ്രാപിപ്പാൻ വന്നിട്ടുള്ള ജാനകീചോരനായ രാവണസോദരനു അഭയം കൊടുപ്പാൻ പാടുണ്ടോ എന്നാണ്. നിങ്ങളുടെ അഭിപ്രായം കേൾപ്പാൻ ആഗ്രഹിക്കുന്നു.

സുഗ്രീവൻ—സ്വാമിൻ! വിഭീഷണൻ ഒരു രാക്ഷസനാണ്. ശത്രുവായ രാവണന്റെ സഹോദരനുമാണ്. നമ്മുടെ പക്ഷത്തിൽ ചേൎന്നു ചാരകൃത്യം നിൎവ്വഹിപ്പാൻ വന്നവനായിരിക്കുമെന്നാണ് അടിയന്റെ അല്പബുദ്ധികൊണ്ടാലോചിക്കുമ്പോൾ കാണുന്നത്.

നീലൻ—സ്വാമിൻ! രാവണൻ നിന്തിരുവടിയോടു മാത്രമല്ല വിരോധം കാണിച്ചിട്ടുള്ളത്. നിന്തിരുവടിയുടെ പൂൎവ്വികന്മാരിൽ അനരണ്യചക്രവൎത്തിയെ ഇവൻ കുലചെയ്തിട്ടുണ്ട്. രാക്ഷസന്മാർ മായാവികളാണ്. നമ്മുടെ സൈന്യങ്ങൾക്കു അതിൽ അശേഷം നൈപുണ്യമില്ല. ഇത്തരക്കാരെ സൈന്യങ്ങളുടെ ഇടയിൽ പ്രവേശം കൊടുത്താൽ എന്താണ് അവർ ചതിക്കുക എന്നറിവാൻ പ്രയാസപ്പെടും; അതുകൊണ്ടു അടിയൻ സുഗ്രീവരാജാവിന്റെ അഭിപ്രായത്തോടു യോജിപ്പാനാണു ന്യായം കാണുന്നത്.

അംഗദൻ—സ്വാമിൻ! നിന്തിരുവടിയുടെ പരാക്രമം അറിഞ്ഞു ഭക്തികൊണ്ടാണ് വിഭീഷണൻ അഭയത്തിനു ഇപ്പോൾ വന്നിട്ടുള്ളതെങ്കിൽ, ഇവനു മുമ്പുതന്നെ ഇങ്ങിനെ ചെയ്വാൻ വിരോധമെന്തായിരുന്നു എന്നൊരു ചോദ്യത്തിനവകാശമുണ്ട്. ഈ അവസരത്തിൽ പ്രത്യേകിച്ചും വിഭീ

ഷണൻെറ വരവു ശങ്കാസ്പദമാണ്. വിഭീഷണൻെറ ഉദ്ദേശം നമ്മുടെ ഗുണമാണെന്നു പറവാൻ അടിയന്നു ധൈൎയ്യമില്ല.

ജാംബവാൻ—സ്വാമിൻ! വിഭീഷണൻ രാവണൻെറ അനുജനായതുകൊണ്ടു രണ്ടുപേരേയും ഒന്നുപോലെ കരുതേണ്ടതാണ്. അഭയസ്ഥാനം കൊടുക്കുന്ന പക്ഷം അതു് രാവണവധം കഴിഞ്ഞതിന്നു ശേഷം വേണ്ടതാണെന്നാണ് അടിയന്നു തോന്നുന്നത്.

ഇപ്രകാരം മന്ത്രിസഭയിൽ ഹാജരുള്ളവരൊക്കെ അഭിപ്രായം പറഞ്ഞതിന്നു ശേഷം ഭഗവാൻ ഹനുമാനെ നോക്കി അഭിപ്രായമെന്താണെന്നു ചോദിച്ചു

ഹനുമാൻ—സ്വാമിൻ! ഈ വാനരസംഘത്തിൽ അടിയൻ നാല്പത്തിരണ്ടാമത്തെ മന്ത്രിയാണ്. സുഗ്രീവാദി ഇരുപത്തൊന്നു രാജാക്കന്മാരും നാല്പത്തൊന്നു മന്ത്രിമാരും വിഭീഷണനെ സ്വീകരിപ്പാൻ പാടില്ലെന്നു അഭിപ്രായപ്പെട്ടിരിക്കെ അടിയന്നു പ്രത്യേകമായൊന്നും ബോധിപ്പിക്കാനില്ല. സൎവ്വജ്ഞരായ തിരുമേനിയുടെ ആജ്ഞയെ ബഹുമാനിച്ചു മാത്രം അടിയൻെറ അനുഭവം കുറച്ചു പറയാം. അടിയൻ ലങ്കയിൽ ജാനകീദേവിയെ അന്വേഷിച്ചു പല ഗൃഹങ്ങളും പരിശോധിച്ചിട്ടുണ്ട്. എന്നാൽ വിഭീഷണൻെറ ഭവനമൊഴിച്ചു മറെറല്ലാടത്തും മദ്യമാംസകുംഭങ്ങൾ നിറച്ചു വെച്ചതായിട്ടാണ് കണ്ടിട്ടുള്ളത്. വിഭീഷണൻ വിഷ്ണുഭക്തനാണ്. അവൻെറ ആലയത്തിൽ വേദപാഠം, ദേവപൂജ, നാമസങ്കീൎത്തനം, പുരാണേതിഹാസങ്ങൾ വായിക്കുക എന്നു തുടങ്ങിയുള്ള ബ്രാഹ്മണകൃത്യങ്ങളാണു നടത്തിക്കാണുന്നത്. ദേവിയെ രാവണൻ ലങ്കയിൽ കൊണ്ടുപോയാക്കി ദുഷ്ടന്മാരായ ചില രാക്ഷസികളെയാണു കാവലിന്നു നിറുത്തീട്ടുള്ളത്. എന്നാൽ ഈ വിവരം അറിഞ്ഞു വിഭീഷണൻ തൻെറ മകളായ ത്രിജടയെ ദേവീശുശ്രൂഷക്കാ

യി സ്വകാൎയ്യം പറഞ്ഞേല്പിച്ചിട്ടുണ്ട്. ഈ ത്രിജട "ഭയപ്പെടേണ്ട; രാവണൻ സമ്മതമില്ലാത്ത സ്ത്രീകളെത്തൊടുകയില്ല. തൊട്ടാൽ അവന്റെ തല പൊട്ടിത്തെറിക്കുമെന്നു ശാപമുണ്ട്.' എന്നൊക്കെയുള്ള സാന്ത്വനവാക്കുകൾ പറഞ്ഞ് സമാധാനിപ്പിക്കാറുണ്ട്. രാവണപുത്രനായ ഇന്ദ്രജിത്ത് എന്നെ നാഗാസ്ത്രത്താൽ ബന്ധിച്ചു രാവണന്റെ പാദത്തിൽ കാഴ്ച വെച്ചപ്പോൾ, രാവണൻ എന്നെ കോട്ടക്കു പുറത്തുകൊണ്ടുപോയി വെട്ടിക്കൊൽവാൻ കല്പന കൊടുത്തു. അതുകേട്ട് വിഭീഷണൻ 'ജ്യേഷ്ഠ! മാതരെക്കൊന്നാലും ദൂതരെക്കൊല്ലരുത്. അതു ധൎമ്മമല്ല. ശാസ്ത്രവിരോധവുമുണ്ട്' എന്നു പറഞ്ഞു അടിയന്റെ പ്രാണരക്ഷ ചെയ്തവനാണ്. ഇങ്ങിനെ ഒരു സഹായം ഇവനാൽ അടിയന്നും, ഇവന്റെ മകളാൽ ദേവിക്കും സിദ്ധിച്ചിട്ടുണ്ട്. അസുരന്മാരും രാക്ഷസന്മാരുമൊക്കെ മായാവികളാണെങ്കിലും ആദിത്യരശ്മിയിൽ അന്ധകാരം നിലനില്ക്കുകയില്ലെന്ന ഒരു ന്യായം മാത്രമെ ഈ സംഗതിയിൽ അടിയന്നു പറവാനുള്ളൂ. അടിയൻ അവിവേകമായി വല്ലതും പറഞ്ഞുപോയിട്ടുണ്ടെങ്കിൽ അത് ക്ഷമിച്ചനുഗ്രഹിപ്പാനപേക്ഷിക്കുന്നു.

ശ്രീരാമൻ — സഖേ! സുഗ്രീവ! വിഭീഷണനെ സംബന്ധിച്ചു മാരുതി നമുക്കു തന്നിട്ടുള്ള അധികവിവരം കൊണ്ടു നമുക്കു ആദ്യം ഉണ്ടായിട്ടുള്ള അഭിപ്രായത്തിന്നു ഒരു ഇളക്കം തട്ടിട്ടുണ്ടെന്നു സമ്മതിക്കാതെ തരമില്ല. മാരുതി പറഞ്ഞിട്ടുള്ളതൊക്കെ സ്വാനുഭവങ്ങളാണ്. യുക്തിക്കും ന്യായത്തിന്നും അനുഭവത്തിന്നും യോജിച്ച വിധം പല അഭിപ്രായങ്ങളും നാം കേട്ടു. ഇനി ധൎമ്മത്തിന്നു യോജിച്ച വഴി കൂടി നോക്കുക. മന്ദരപൎവ്വതത്തെ മത്താക്കി, വാസുകിയെ കയറാക്കി, ചന്ദ്രനെ തറിയാക്കി, കാൎക്കോടകനെ വടമാക്കി, വേണുക്കുഴൽ കണ്ണയാക്കി, ഇങ്ങിനെ നാട്ടിപ്പൂട്ടിക്കെട്ടിയ യന്ത്രം മുറുക്കി

ക്ഷീരാബ്ധിയെ മഥിച്ചപ്പോൾ, ആശ്രിതന്മാരായ ഇന്ദ്രാദി ദേവകളെ വിചാരിച്ചു, സകല ഉപദ്രവങ്ങളും സഹിച്ചുപാല്ക്കടൽ അമൃതിനെ ദാനം ചെയ്തില്ലേ? ആയവസരത്തിൽ സർപ്പരാജാവായ വാസുകി ക്ഷീണിച്ചു കാളകൂടവിഷം ഛർദ്ദിച്ചപ്പോൾ ആശ്രിതത്രാണനത്തിന്നുവേണ്ടി, ലോകദഹനം ചെയ്യാൻതക്കവണ്ണം പ്രവഹിച്ചൊഴുകുന്ന ആ ഹാലാഹലത്തെ, ഭഗവാൻ പരമേശ്വരൻ ആചമനം ചെയ്തില്ലേ? ആശ്രിതരക്ഷണമെന്ന ധർമ്മത്തെ തെളിയിക്കുവാൻ ഇനിയും ചില സംഭവങ്ങൾ പറയാം. എന്റെ പൂർവ്വികന്മാരിൽ ഒരാളായ ശിബിചക്രവർത്തി തന്നെ ആശ്രയിച്ച ഒരു പക്ഷിയെ രക്ഷിപ്പാനായി, തന്റെ ദേഹത്തിൽനിന്നു മാംസമെല്ലാം ശസ്ത്രത്താൽ ഈർന്നെടുത്ത് വേടന്നു ദാനം ചെയ്ത കഥ നിങ്ങൾ പലരും കേട്ടിരിക്കാം. തന്റെ ഇണയെ യന്ത്രം വെച്ചു പിടിച്ച വേടൻ, കാറ്റും, മഴയും, കുളിരും, കാരണം സ്വസ്ഥാനത്തെത്താതെയും, അഗ്നി കിട്ടാതെയും, വിശന്നു തളർന്നു, അങ്ങേപ്പുറു കഷ്ടപ്പെടുന്നതു കണ്ട്, ഒരു പക്ഷി തീ കൊത്തിക്കൊണ്ടുവന്നു കൊടുത്തതും, ഇണയുടെ മാംസം കൊണ്ടു വേടന്റെ ക്ഷുത്ത് തീർന്നിട്ടില്ലെന്നു കണ്ടു വേടന്റെ അഗ്നിയിൽ തന്നെത്താൻ ചാടി മരിച്ചു വേടന്റെ വിശപ്പിന്നു ശമനം വരുത്തിയതുമായ കഥയൊന്നാലോചിക്കുക. 'പരോപകാരാർത്ഥമിദംശരീരം' എന്ന തത്വത്തെ ഒരു പക്ഷിയാണ് ലോകരെ പ്രവൃത്തികൊണ്ടു കാണിച്ചുകൊടുത്തത്. ആതപോഷ്ണമേറ്റു തപിക്കുന്ന പർവ്വതങ്ങൾ ജലവും നിഴലും ദാനം ചെയ്ത് പക്ഷിമൃഗാദികളെ രക്ഷിക്കുന്നില്ലേ. അതുകൊണ്ടു നമ്മെ ശരണം പ്രാപിച്ചിട്ടുള്ള വിഭീഷണനെ ഉപേക്ഷിക്കുന്നതു വലുതായ അധർമ്മമായിത്തീരുമെന്നാണ് എന്റെ അഭിപ്രായം.

മന്ത്രസഭാംഗങ്ങളെല്ലാം ഭഗവാന്റെ അഭിപ്രായം കേട്ട് ഏററവും തൃപ്തിപ്പെടുകയും, സുഗ്രീവൻ പോയി വിഭീഷ

ണനെ കൂട്ടി രാമാന്തികത്തിൽ കൊണ്ടാക്കുകയും ചെയ്തു. വിഭീഷണൻ ഭഗവച്ചരണാരവിന്ദം വണങ്ങി,

കോടിമാൎത്താണ്ഡവിജയികിരീടമണിമകുടവിലസൽ
ശ്രീവീരരാഘവാശരണം!
സൎവ്വേന്ദ്രിയഗ്രാമോപശാന്തസിദ്ധയോഗി,ജനവിശുദ്ധ
മാനസസരോജനിവാസഹംസരാജ
ശ്രീവീരരാഘവാശരണം!
സഞ്ജീവിതമനോമോഹനവശീകരതാരക
പരബ്രഹ്മമൂൎത്തേശരണം!
ഫണിവികടമാലികാഭരണവന്ദിതപദകമലയുഗള
ശ്രീവീരരാഘവാശരണം!
ഘനവിജയഉഗ്രതൂണീരകോദണ്ഡപാണെശരണം!
ഇണക്കതലകസ്തൂണസഹോൽകൃതതാരകപരബ്രഹ്മ
മൂൎത്തിയെശരണം!

എന്നിങ്ങിനെ സ്തുതിച്ചു ഭക്തിശ്രദ്ധാബദ്ധമനോവിനയങ്ങളോടുകൂടി തൊഴുതു നില്ക്കുന്നതു കണ്ടു ഭഗവാൻ ഇങ്ങിനെ പറഞ്ഞു.

ശ്രീരാമൻ— ഹേ! വിഭീഷണ! നിണക്കു ഞാൻ അഭയം തന്നിരിക്കുന്നു. നിന്നെ ലങ്കേശ്വരനായി മനസ്സുകൊണ്ടു ഞാൻ വാഴിച്ചു കഴിഞ്ഞിരിക്കുന്നു. അൎക്കചന്ദ്രന്മാരും രാമനാമവും ലോകത്തിൽ നിലനില്ക്കുന്ന കാലം വരക്കും നീ ലങ്കേശ്വരനായിരിക്കും. ഇന്നുമുതൽ വാനരന്മാരെല്ലാം നിന്നെ ലങ്കേശ്വരനെന്ന നിലയിൽ വിചാരിച്ചുവരും.

വിഭീഷണൻ ഭഗവാന്റെ കല്പന കേട്ടു കൃതാൎത്ഥനായി, സ്വാമി പാദത്തിൽ വീണ്ടും വീണ്ടും നമസ്കരിച്ചു. സുഗ്രീവാദിവാനരന്മാരെല്ലാം വിഭീഷണനെ ലങ്കേശ്വരനെന്നു പുകഴ്ത്തുകയും ചെയ്തു. അനന്തരം ഭഗവാൻ വിഭീഷണനോടു ഇപ്രകാരം ചോദിച്ചു.

## ലങ്കാവൃത്താന്തം.

ശ്രീരാമൻ— സഖേ! വിഭീഷണ! ലങ്കയെപ്പററി കേട്ടതല്ലാതെ ആ രാജ്യത്തെപ്പററി എനിക്കു യാതൊരു വിവരവുമില്ല. ഈ ലങ്ക എങ്ങിനെയുണ്ടായി. ഈ രാജ്യം ആരുടേതാണ്. രാവണന്നു എങ്ങിനെ കൈവശം കിട്ടി. ഇതിന്റെ വ്യാപ്തിയും മററു വിവരങ്ങളും അറിഞ്ഞാൽകൊള്ളാമെന്നു ഞാൻ ആഗ്രഹിക്കുന്നു.

വിഭീഷണൻ— സ്വാമിൻ! അടിയന്നു വിവരമുള്ളതൊക്കെ ഉണർത്തിക്കാം. പണ്ട് വായുഭഗവാനും, വാസുകിയും തമ്മിൽ ആരാണു യോഗ്യൻ എന്നു തക്കിച്ചു മത്സരിച്ചതിന്റെ ഫലമായിട്ടാണു ഈ ലങ്കയുണ്ടായതെന്നു കേട്ടിട്ടുണ്ട്. സവ്വശരീരികളുടേയും പ്രാണൻ വായുവാണ്. വായുസഞ്ചാരമില്ലെങ്കിൽ പ്രാണികളെല്ലാം നിർജ്ജീവികളായിത്തീരും. അതുകൊണ്ട് തനിക്കാണു അധികം യോഗ്യതയെന്നു വായുഭഗവാനും, അതിനെയുള്ള വായുവിനെ തന്നെ ഭക്ഷിക്കുന്നവനായതുകൊണ്ടു തനിക്കാണു വായുഭഗവാനേക്കാററം യോഗ്യതയെന്നു വാസുകിയും തമ്മിൽ വാദമുണ്ടായി. ഈ വാദം തീക്കുവാൻ ദേവകൾ മദ്ധ്യസ്ഥന്മാരായി പ്രയത്നിച്ചു വന്നു. ഒടുവിൽ ഈ രണ്ടുപേരും അവരുടെ ശക്തി മഹാമേരുപവ്വതത്തോടു കാട്ടേണമെന്നും തീച്ചപ്പെടുത്തി. മഹാമേരുപവ്വതത്തിന്റെ മൂന്നായിരത്തെട്ടു ശിഖരങ്ങളും തന്റെ ഫണത്താൽ വാസുകി അമത്തിപ്പിടിച്ചുവെന്നും. വായുഭഗവാൻ അതിശക്തി പ്രയോഗിച്ചിട്ടും ആ ശിഖരങ്ങളിൽ ഒന്നു പോലും ഇളകിയില്ലെന്നും, പക്ഷെ തക്കം നോക്കി ഒരു ശിഖരം വായുഭഗവാൻ അടിച്ചുമറിച്ചുവെന്നും, ആയതിനെ ഈ സാഗരത്തിൽ കിടക്കുന്ന ത്രികൂടപവ്വതോപരിയിൽ കൊണ്ടുവന്നിട്ടുവെന്നുമാണ് ഐതിഹ്യം. മേരുപവ്വതത്തിന്റെ ഒരു ശിഖരമായ ഈ ലങ്കക്ക് സുവേലം. സ്വചേലം, സുബേലം എ

ന്നിലിനു മൂന്നു കൊടുമുടികളുണ്ടു്. ഇവകൾ വെള്ളത്തിൽ മുങ്ങി കിടക്കുകയാണു്. ലങ്ക നവരത്നങ്ങളാലും കനകത്താലും ശോഭിക്കുന്ന ഒരു ദ്വീപായിട്ടാണു കിടക്കുന്നതു്. ലങ്കാനഗരിയുടെ ഏഴു മതിലിനും കൂടി ആദിത്യമണ്ഡലത്തെ അതിക്രമിക്കുന്ന ഇരുപത്തെട്ടു ഗോപുരങ്ങളുമുണ്ടു്. നവരത്നഖചിതമായ എത്രയോ ആയിരം തെരുവീഥികളുള്ള ഈ നഗരിയിൽ മുത്തുകൊണ്ടു പണിയിച്ചിട്ടുള്ള രാജധാനിയിലാണു രാവണൻ അധിവസിക്കുന്നതു്. ലങ്കാദ്വീപു് ഏഴുനൂറു യോജന വിസ്താരമുണ്ടെന്നാണു പറയപ്പെടുന്നതു്. രാവണനു അറുപത്തിനാലു മന്ത്രിമാരും ആയിരം പടയുമുണ്ടു്. ലങ്കാനഗരിയുടെ ഗോപുരകാവലിന്നായിത്തന്നെ എത്രയോ കോടി പട്ടാളങ്ങളെ നിർത്തീട്ടുള്ളതിനു പുറമെ, പാതാളവാസികളായ ശത്രുക്കളുടെ വരവിനെ നോക്കി അധോമുഖമായി പ്രദക്ഷിണം ചെയ്വാനും, ആകാശവാസികളായ ദേവന്മാരുടെ വരവിനെ നോക്കി ഊർദ്ധ്വമുഖമായി അപ്രദക്ഷിണം ചെയ്വാനും വളരെ കോടി ഭടന്മാരെ നിർത്തീട്ടുണ്ടു്. രാജധാനിയിൽ കാവലിനും ഭണ്ഡാരം കാവലിനും പ്രത്യേകം ഭടന്മാരുണ്ടു്. ഈ വക കട്ടൊഴിയാതെയുള്ള സൈന്യങ്ങളുടെ നായകൻ പ്രഹസ്തനെന്ന മന്ത്രിയാണു്. മന്ത്രി, പുരോഹിതൻ, ദൂതൻ, സൈന്യാധിപൻ, ഒററൻ, ബ്രാഹ്മണൻ, പഞ്ചാംഗക്കാർ, ജ്യോത്സ്യൻ, ഗുരു എന്നു തുടങ്ങിയവരെല്ലാം എപ്പോഴും രാവണന്റെ മന്ത്രിസഭയിൽ ഉണ്ടു്. അടിയന്റെ ജ്യേഷ്ഠനായി കുംഭകർണ്ണനെന്നു് ഒരു അനുജൻ കൂടി രാവണനുണ്ടു്. അദ്ദേഹത്തിനു കൊല്ലത്തിൽ ആറു മാസം ഉറക്കവും ആറു മാസം ഊണുമാണു്. ലക്ഷ്മണൻ വൈരൂപ്യം വരുത്തി വിട്ട ശൂർപ്പണഖ എന്നവൾ ഞങ്ങളുടെ സോദരിയാണു്. ഞങ്ങളുടെ അച്ഛൻ വിശ്രവസ്സു മഹർഷിയും അമ്മ കൈകസിയുമാണു്. മാലി, സുമാലി, മാല്യവാൻ

എന്നു മൂന്നു കാരണവന്മാർ ഞങ്ങൾക്കുണ്ടായിരുന്നതിൽ മാലിയേയും സുമാലിയേയും സാക്ഷാൽ ശ്രീനാരായണനാണു വധിച്ചത്. മാല്യവാൻ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. ഇവരാണു പണ്ട് ലങ്കയെ ഭരിച്ചിരുന്നത്. കുറച്ചു കാലം അച്ഛന്റെ (വിശ്രവസ്സിന്റെ) മറെറാരു മകനായ വൈശ്രവണൻ ഈ ലങ്കാരാജ്യം ഭരിക്കയുണ്ടായി. അന്നു മൂന്നൂറമ്പതു യോജന വിസ്താരത്തിലായിരുന്നു ലങ്കാനഗരി. ജ്യേഷ്ഠനാണു പിന്നീട് ഈ നഗരിയെ എഴുനൂറു യോജനയാക്കി വർദ്ധിപ്പിച്ചത്. വിശ്വകർമ്മാവിന്റെ സൃഷ്ടിയായ ലങ്കാനഗരിയുടെ അവസാനപ്പലക ആദ്യം അഗ്നികോണിലായിരുന്നത് ഇപ്പോൾ ദക്ഷിണസമുദ്രത്തിലാണു കിടക്കുന്നത്.

കേരള സാഹിത്യ അക്കാദമി

രാവണനു ജാരസന്തതികളായി പതിനായിരം പുത്രന്മാരുണ്ടെങ്കിലും മണ്ഡോദരിയെന്നും, ധാന്യമാലയെന്നും രണ്ടു പേരേയാണു പാണിഗ്രഹണം ചെയ്തു പത്നിമാരാക്കീട്ടുള്ളത്. ഇവരിൽ ധാന്യമാല വന്ധ്യയാണെങ്കിലും അതികായൻ എന്നു പേരായി ഒരു ദത്തുപുത്രൻ അവൾക്കുണ്ട്. ഇവനാണു കനിഷ്ഠപുത്രന്റെ സ്ഥാനത്തിരിക്കുന്നത്. മണ്ഡോദരയിൽ രാവണി, അക്ഷകുമാരൻ, ത്രിശിരസ്സ് എന്നു മൂന്നു പുത്രന്മാർ രാവണസന്തതികളാണ്. ഇന്ദ്രനെ ജയിക്കകയാൽ രാവണിക്ക് ഇന്ദ്രജിത്ത് എന്ന പേര് പ്രസിദ്ധമായിട്ടുണ്ട്. ഇവൻ അറുപത്തിനാലു കലാവിദ്യകളിലും നിപുണനാണ്. ഹരിഹരവിരിഞ്ചാദികളായ ത്രിമൂർത്തികളും രാവണന്റെ കല്പനയില്ലാതെ ലങ്കയിൽ കടക്കുകയില്ല. ലങ്കാസ്ത്രീകളുടെ രത്നഹാരങ്ങൾ മാരലീലാവസരത്തിൽ ശരീരസ്പർശത്തിനു വിരോധമായി തോന്നുകയാൽ ലങ്കാധിപനെ ചാരി നില്ക്കുന്ന ലവണസമുദ്രത്തിലേക്ക് അഴിച്ചെറിഞ്ഞുവെന്നും അതു കാരണം ഈ സമുദ്രത്തിൽ എവിടെത്തപ്പിയാലും രത്നങ്ങൾ കിട്ടി

വരുന്നതുകൊണ്ടു രത്നാകരമെന്നു പേർ സമുദ്രത്തിനു പൊതുവിൽ ഉണ്ടായതാണെന്നും പറഞ്ഞുവരുന്നു.

രാവണൻ ദിനംപ്രതി അമ്പതു കോടി ശിവലിംഗങ്ങളെ പൂജിക്കുന്നുണ്ട്. ഇതിന്നു പുറമെ ലങ്കയിൽ മുവ്വായിരം ഭദ്രകാളീ ക്ഷേത്രങ്ങളുള്ളതിലും ശരിയായ പൂജകൾ നടത്തുന്നുണ്ട്. ഈ കാളികൾക്കെല്ലാം മാതാവായി ലങ്കാശ്രീ എന്ന ഒരു ദുർഗ്ഗയുമുണ്ട്. സ്വാമിൻ!' ഇതൊക്കെയാണു ലങ്കക്കുള്ള വൈഭവം.

ശ്രീരാമൻ— സഖേ! വിഭീഷണ! ലങ്കയുടെ സ്ഥിതി ഇങ്ങിനെയാണെങ്കിൽ ജാനകിയെ വീണ്ടു കൊണ്ടുവരുവാൻ ചെയ്യുന്ന പ്രയത്നങ്ങൾ നിഷ്ഫലമായി കലാശിക്കുമല്ലൊ. താമരത്തടാകത്തിൽ ഒരു കുമുദം പിറന്ന പോലെ ക്ഷത്രിയഗോത്രത്തിൽ നിസ്സാരനായി ജനിച്ച ഞാൻ ലോകാപവാദം കേട്ടു കഴിച്ചുകൂട്ടേണ്ടിവരുമല്ലൊ. വില്ലാളികളും മായാവികളുമായ വമ്പിച്ച രാക്ഷസപ്പടയോടു നിരായുധന്മാരായ വാനരന്മാർ എങ്ങിനെ പൊരുതു ജയിക്കും? ഇതൊക്കെ ആലോചിക്കുമ്പോൾ മനസ്സു തപിക്കുന്നു.

വിഭീഷണൻ— സ്വാമിൻ! ലങ്കയിലെ സ്ഥിതി ഇങ്ങിനെയൊക്കെയാണെങ്കിലും തിരുവടിക്കു ദുഃഖത്തിന്നവകാശമില്ല. സീതാന്വേഷണത്തിന്നു ലങ്കയിൽ വന്ന ഒരു വാനരൻ അവിടെ വരുത്തിക്കൂട്ടിയ നാശം എത്രയാണ്? ഗോപുരദ്വാരം കാക്കുന്ന ലങ്കാശ്രീയെ കൊന്നു, കളിവനത്തിൽ കടന്നു, അവിടെ കാവല്ക്കാരായ സഹസ്രഗജങ്ങളുടെ ശക്തിയോടുകൂടി എത്രയൊ ആയിരം ഭടന്മാരെയും, അവരുടെ നേതാവായ ജംബുമാലിയേയും കൊന്നു. രാവണൻ കണി കാണുന്ന പൊന്മലയെടുത്തു സാഗരത്തിലെറിഞ്ഞു, തന്നോടു യുദ്ധത്തിന്നു വന്ന പഞ്ചസേനാധിപന്മാരേയും രാവണന്റെ ഇളയ പുത്രനായ അക്ഷകുമാരനേയും കൊന്നു. ലങ്കാനഗരിയിലെ തെരുവീഥികളും

ക്കെ ചുട്ടു ഭസ്മമാക്കി ആ അഗ്നിയിൽ അനേകം സ്ത്രീപുരുഷന്മാരെ ചുട്ടു നശിപ്പിച്ചു. ഇത്രയും നാശം നിരായുധനായ ഒരു വാനരനു ചെയ്വാൻ സാധിക്കുമെങ്കിൽ ഇക്കാണുന്ന എഴുപത് വെള്ളം വാനരപ്പട വിചാരിച്ചാൽ എന്താണ് അസാദ്ധ്യമായിട്ടുള്ളത്? അതുകൊണ്ടു ഈ സാഗരം കടന്നു അക്കരെ ലങ്കയിൽ എത്തുവാനുള്ള വഴിയെന്താണെന്നാണു നാം വേഗം ആലോചിച്ചുറക്കേണ്ടത്.

ശ്രീരാമൻ— മാരുതി ലങ്കയിൽ വന്നു ഇത്രയൊക്കെ കോലാഹലങ്ങൾ കാട്ടിയെന്നുള്ള വർത്തമാനം ഞങ്ങൾക്കൊക്കെ പുതുമയാണ്. ഈ വക സംഭവങ്ങൾ മാരുതി നമ്മെ അറിയിക്കാതിരുന്നത് പക്ഷെ വിനയംകൊണ്ടായിരിക്കാം. എന്നാലും ഈ വക വീരകൃത്യങ്ങൾ അഭിമാനിക്കത്തക്കതും അഭിനന്ദിക്കത്തക്കതുമാണ്.

വരുണസ്തുതി.

ഭഗവാൻ ഇത്രയും പറഞ്ഞു ഹനുമാനെ പുകഴ്ത്തുകയും അനന്തരം സാഗരം കടപ്പാനുള്ള വഴികൾ ആലോചിക്കുകയും ചെയ്തു.

ശ്രീരാമൻ— സോദര! സൌമിത്രെ! നമുക്ക് അക്കരെ കടപ്പാൻ ഒരു മാർഗ്ഗം ഉണ്ടാക്കിത്തരുവാൻ സാഗരരാജാവായ വരുണനോടു പ്രാർത്ഥിക്കുക. അതിന്നായി ദർഭാസനം ഉണ്ടാക്കി അതിലിരുന്ന് ശാസ്ത്രോക്തപ്രകാരം വരുണനെ ധ്യാനിക്കുക.

ലക്ഷ്മണൻ ഭഗവാന്റെ കല്പനപ്രകാരം ഏഴ് അഹോരാത്രം വരുണസേവ ചെയ്തിട്ടും വരുണൻ പ്രത്യക്ഷനായില്ലന്നു കണ്ട് ഭഗവാൻ കോപിക്കയും "വരുണൻ വരുമൊ ഇല്ലയൊ എന്ന് ഞാൻ പരീക്ഷിക്കാം. കോദണ്ഡത്തെ ഇങ്ങെടു തരൂ" എന്നു പറഞ്ഞു, വരകോദണ്ഡമായ ആ വില്ലിനെ ആകർണ്ണാന്തം വലിച്ച് ഞാണേറി ആഗ്നേയാസ്ത്രം തൊ

ടുത്തു് സമുദ്രത്തിലേക്കു വിടുകയും ചെയ്തു. ഈ അസ്ത്രം സമുദ്രത്തിൽ കടന്ന ഉടനെ അഗ്നിജ്വാലാമാലകൾ അവിടെയെങ്ങും പൊന്തി പിടിച്ചു, സമുദ്രം തിളച്ചു മറിഞ്ഞു് അവിടെയുണ്ടായിരുന്ന ജലചരങ്ങളായ മത്സ്യം, കമഠം, നക്രം, ചക്രം, ജളൂകം, മണ്ഡൂകം, കർക്കിടകം മുതലായ ജീവികൾ നശിച്ചു തുടങ്ങി. ഭഗവാൻ വീണ്ടും ബ്രഹ്മാസ്ത്രം തൊടുത്തു. അപ്പോഴേക്കും ഭയാകുലനായ വരുണൻ അഗ്നിബാധയാൽ അവശനായി ഒരു മുത്തുമാല്യത്തോടുകൂടി പ്രത്യക്ഷനായി മാല്യം ഭഗവാന്റെ പാദത്തിൽ കാഴ്ചവെച്ചു സാഷ്ടാംഗം നമസ്കരിച്ചു ഇപ്രകാരം ഉണർത്തിച്ചു.

വരുണൻ— പ്രഭോ! സജാതീയ, വിജാതീയ, സ്വഗത, ഭേദശൂന്യനായി, ദേശകാലവസ്തു പരിച്ഛേദരഹിതനായി, നിഷ്കളങ്കനായി, നിർമ്മലനായി, അവാങ്മാനസഗോചരനായി, സർവ്വലോകശരണ്യനായുള്ള തിരുവടിയുടെ ആജ്ഞയെ ലംഘിപ്പാൻ, അസ്മാദൃശന്മാർ ഒരിക്കലും ഒരുങ്ങുന്നതല്ല. അടിയന്റെ നേരെ തിരുവടി പരിഭവിക്കരുതു്. അഗസ്ത്യശാപത്താൽ ഗജമായ പാണ്ഡ്യരാജാവായ ഇന്ദ്രദ്യുമ്നനെ, ദേവലമഹർഷിയുടെ ശാപത്താൽ നക്രമായ ഹൂഹൂ എന്ന ഗന്ധർവ്വൻ ത്രികൂടാചലത്തിന്റെ ശിരസ്സിലുള്ള നീരണി പൊയ്കയിൽ ജലം കുടിപ്പാനിറങ്ങിയപ്പോൾ കാലിൽ കടന്നു പിടിക്കുകയും, പൂർവ്വബോധം വന്നു സർവ്വേശ്വരനായ തിരുവടിയെ സ്മരിക്കുകയും, തിരുവടി ഗരുഡാരൂഢനായി വന്നു ഗന്ധർവ്വനും രാജാവിനും സായൂജ്യമുക്തി കൊടുക്കുകയും ചെയ്ത കഥ ലോകപ്രസിദ്ധമാണു്. അത്രമാത്രം ഭക്തവാത്സല്യമുള്ള തിരുവടി അറിയാതെ വല്ല അപരാധവും ചെയ്തിട്ടുണ്ടെങ്കിൽ ക്ഷമിക്കണം.

ഭഗവാൻ— വരുണ! ഏഴു ദിവസം അഹോരാത്രം ഞങ്ങൾ നിന്നെ ധ്യാനിച്ചുകൊണ്ടിരുന്നിട്ടും നീ വരാതിരിപ്പാനുള്ള

കാരണമെന്താണ്. ആഗ്നേയാസ്ത്രം പ്രയോഗിച്ചപ്പോൾ മാത്രമെ നീ അറിഞ്ഞുള്ളുവെന്ന എങ്ങിനെ വിശ്വസിക്കും.

വരുണൻ — പ്രഭോ! തിരുമനസ്സുകൊണ്ടു ഇവിടെ എഴുന്നെള്ളിയ വിവരം അടിയൻ അറിവാൻ ഇടവന്നിട്ടില്ല. പൂർവദ്വീപിനെ ചുററിക്കിടക്കുന്ന ശുദ്ധോദകാർണ്ണവത്തിൽ തിമിയെന്നും തിമിംഗലമെന്നും പേരായ രണ്ടു മത്സ്യങ്ങൾ തമ്മിൽ അതികഠിനമായി ശണ്ഠ തുടങ്ങുക കാരണം ഇതരജലജന്തുക്കൾക്കു നാശം തട്ടി, സമുദ്രത്തിൽ വലിയ അലതിരകൾ ഉണ്ടായി പല ദ്വീപുകളുടേയും കരകളെ അതിക്രമിച്ചു പല ദോഷങ്ങളും സംഭവിക്കുന്നുണ്ടെന്നു കേട്ട്, പ്രജാരക്ഷാർത്ഥം ഞാൻ അങ്ങോട്ടു പോയിരിക്കയായിരുന്നു. അതാണു വിളിച്ചപ്പോൾ അറിയാഞ്ഞത്.

ഭഗവാൻ — ഈ മത്സ്യങ്ങൾ എതുകാലത്ത് ഉണ്ടായവയാണ്.

വരുണൻ — ഹയഗ്രീവനെ കൊല്ലുവാൻ മത്സ്യാവതാരമെടുത്ത അവസരത്തിൽ മററു മത്സ്യങ്ങളുമായുണ്ടായ ജലക്രീഡയിൽ ഉത്ഭവിച്ചവരാണെന്നാണു പറയപ്പെടുന്നത്.

ഭഗവാൻ — ഹേ! വരുണ! ഞാൻ വിളിച്ച അവസരത്തിൽ നിന്നെ കാണായ്കയാൽ ദേഷ്യത്തിൽ ഞാൻ ബ്രഹ്മാസ്ത്രം അനുസന്ധാനം ചെയ്തുപോയി. ഈ അസ്ത്രം വെറുതെ വിടുവാൻ തരമില്ല. ഇതിനു ലക്ഷ്യം കാട്ടിത്തരേണ്ടതായ ഭാരം നിനക്കാണ്.

വരുണൻ — തിരുമനസ്സുകൊണ്ടു ബാണത്തിനു ലക്ഷ്യം കാട്ടിത്തരുവാൻ അടിയനാൽ അസാദ്ധ്യമാണെങ്കിലും കഴിയുന്നതിക്കാം. ഈ ലവണാബ്ധിയുടെ പശ്ചിമോത്തരഭാഗത്തായി ഗാന്ധാരമെന്ന ഒരു ദ്വീപുണ്ട്. അതിൽ ശതകോടി രാക്ഷസന്മാർ അധിവസിക്കുന്നുണ്ട്. ഈ രാക്ഷസന്മാരെക്കൊണ്ടു ത്രിലോകികൾക്കു മാത്രമല്ല ജലചരങ്ങൾക്കു കൂടി വലുതായ ഉപദ്രവം നേരിടുന്നുണ്ട്. അധർമ്മതല്പരന്മാരായ അവരെ നശിപ്പിക്കുവാൻ ഈ ബ്രഹ്മസായകം ഉപയോഗപ്പെടുത്തി അടിയനെ രക്ഷിക്കുമാറാകണം.

ഭഗവാൻ അതുപ്രകാരം ബ്രഹ്മാസ്ത്രത്തെ വിനിയോഗിച്ചതിനു ശേഷം ലങ്കയിലേക്കു കടക്കുവാൻ സമുദ്രത്തിൽ കൂടി ഒരു മാർഗ്ഗം ഉണ്ടാക്കിത്തരേണമെന്നു വരുണനോടാവശ്യപ്പെട്ടു.

വരുണൻ—പ്രഭോ! ഈ സമുദ്രത്തിന്റെ വിസ്താരത്തെപ്പററിയും ആഴത്തെപ്പററിയും നല്ല വിവരം ഇപ്പോഴില്ല. ലക്ഷം യോജന വിസ്താരമെന്നു ഒരു കണക്കുണ്ടു്. ആയതു സൃഷ്ടികാലത്തുള്ളതാണ്. അതിനുശേഷം തിരമാലകളുടെ സംഘട്ടനത്താൽ വിശാലമായ ഈസമുദ്രത്തിന്റെ ചില ഭാഗങ്ങൾ അധികരിച്ചും, ചില ഭാഗങ്ങൾ കുറഞ്ഞും വന്നിട്ടുണ്ടു്. ജലത്തെ അങ്ങുമിങ്ങും നീക്കി അതിന്നിടയിൽ കൂടി സൈന്യങ്ങളെ ഇറക്കി കൊണ്ടുപോകുന്നതായാൽ വളരെ കാലതാമസവും ബുദ്ധിമുട്ടും സംഭവിക്കും. അടിയൻ വേറെ ഒരു വഴി ഉണർത്തിക്കാം. വാനരസൈന്യങ്ങൾ കല്ലും മലയും പർവ്വതങ്ങളും കൊണ്ടിട്ടു ഒരു സേതുവെ ബന്ധിക്കയാണു നല്ലതു്. അടിയൻ ജലത്തിൽ മുങ്ങിയിരുന്നു് അവർ ഇടുന്ന സാധനങ്ങളെ അങ്ങുമിങ്ങും പോകാതെ തടുത്തു കൊള്ളാം.

വരുണന്റെ ഈ അഭിപ്രായത്തോടുകൂടി എല്ലാവരും യോജിച്ചു് സേതുബന്ധനത്തിന്നായി ഒരുക്കങ്ങൾ ചെയ്തുതുടങ്ങി.

## സേതുബന്ധനം.

ശ്രീരാമസ്വാമിയും, സോദരനായ ലക്ഷ്മണനും, ലങ്കേശ്വരനായ വിഭീഷണനും, കിഷ്കിന്ധാധിപനായ സുഗ്രീവനും ഇങ്ങിനെ നാലു പേരൊഴിച്ചു മററുള്ളവരെല്ലാം സേതുബന്ധത്തിനുള്ള ഉപകരണങ്ങൾ ശേഖരിച്ചുകൊണ്ടു വന്നുതുടങ്ങി. 'അണു മുതൽ മേരുപർവ്വതമുള്ള പർവ്വതങ്ങളെ'ക്കൊണ്ടു വരേണമെന്നും, വിശ്വകർമ്മാവിന്റെ മകനായ നളൻ ഇതുകൾ വാങ്ങി പടവു ചെയ്യാൻ നില്ക്കേണമെന്നുമാണു ജാംബവാ

ന്റെ കല്പന. കുമുദൻ ഒമ്പതു പർവ്വതങ്ങൾ കൊണ്ടുവന്നു ഒന്നാമത്തെ മുഹൂർത്തക്കല്ലിട്ടു സേതുബന്ധം ആരംഭിച്ചു. ഈ കർമ്മം കാണ്മാൻ ആകാശത്തിൽ വന്നു കൂടിയിരുന്ന ഇന്ദ്രാദിദേവകൾ കുമുദന്റെ മുഹൂർത്തക്കല്ലിടൽ കണ്ട് ആശ്ചര്യപ്പെട്ടു പറയുന്നു. 'കുമുദൻ ഇട്ട ഒമ്പതു മുഹൂർത്തക്കല്ലുകളായ പർവ്വതങ്ങൾ വെള്ളത്തിൽ മുങ്ങിപ്പോകാതെ നാട്യസ്ത്രീകളുടെ നടനംപോലെ 'തിമിധിമി'യെന്നു താളാനുസരണം നൃത്തം ചെയ്യുന്നതു നോക്കുക. പർവ്വതങ്ങൾ വെള്ളത്തിൽ വീണപ്പോൾ ഉണ്ടായ വെള്ളത്തുള്ളികൾ തെറിച്ചു നമ്മെക്കൂടി സ്പർശിച്ചതു നോക്കുക. ക്ഷീരാബ്ധിയിൽ മന്ദരപർവ്വതത്തെ ഇടുക കാരണം നമുക്കു അമൃത് സിദ്ധിച്ചു ജരാനര പോക്കുവാൻ സാധിച്ചതുപോലെ ഈ സമുദ്രത്തിൽ കുമുദൻ ശുഭമുഹൂർത്തത്തിൽ പർവ്വതം ഇടുക കാരണമായി രാവണവധമെന്ന അമൃതു നമുക്കു ഉടനെ സിദ്ധിക്കും.' എന്നിങ്ങനെ പറഞ്ഞു. ഉർവ്വശ്യാദികൾ നർത്തനം തുടങ്ങുകയും ചെയ്തു.

വാനരന്മാർ കൊണ്ടുവന്ന പർവ്വതങ്ങളെല്ലാം ഓരോന്നായി വാങ്ങി നളൻ സേതുവെ പടുത്തുകൊണ്ടു പോയി. പത്തു യോജനവണ്ണമായി കെട്ടിപ്പടുത്തുകൊണ്ടുപോയ ഈ സേതുവെ അഞ്ചുദിവസംകൊണ്ടു നൂറു യോജന നീളം കെട്ടി, ലങ്കയുടെ വടക്കെ ഗോപുരത്തിൽ കൊണ്ടു മുട്ടിച്ചു. അനന്തരം വാനരസൈന്യങ്ങൾ രാഘവനൊപ്പം ഈ സേതുമാർഗ്ഗമായി ലങ്കയിൽ ചെന്നു വടക്കേ ഗോപുരത്തിന്റെ സമീപത്തുള്ള സുവേലത്തിന്റെ അടിപ്പാട്ടിൽ സങ്കേതമുറപ്പിച്ചു. പടനായകനായ നീലനെ സൈന്യങ്ങളുടെ സുഖവാസത്തിനുള്ള ഏർപ്പാടുകൾ ചെയ്യാൻ ഭാരമേല്പിച്ചയക്കുകയും, രാമലക്ഷ്മണന്മാർ ശിലധ്വനി കൊണ്ടും ഹനുമൽപ്രഭൃതികൾ ആർപ്പുനാദം കൊണ്ടും സേതുബന്ധവൃത്താന്തം ലങ്കാവാസികളെ അറിയിക്കുകയും ചെയ്തു.

ശുകസാരണന്മാർ.

ഞാണൊലിയും, ആർപ്പുനാദങ്ങളും കേട്ട രാക്ഷസന്മാർ

ഭയപ്പെടുകയും, രാവണന്റെ ഒറ്റുകാരായ ശുകചാരണന്മാർ വാനരവേഷമെടുത്തു ശത്രുക്കളുടെ ബലാബലമറിവാൻ വാനരസൈന്യങ്ങളുടെ ഇടയിൽ കടന്നുകൂടുകയും ചെയ്തു. ഇവരെ സംശയിച്ചു പിടിച്ചു ഭഗവാന്റെ മുമ്പിൽ ഹാജരാക്കിയപ്പോൾ 'ഞങ്ങൾ ഫലമൂലപാകങ്ങൾക്കായി കാട്ടിൽ പോയിരുന്നു. അവിടെനിന്നു രഹസ്യമായി ചില വർത്തമാനങ്ങൾ കേട്ടതു ഇവിടെ ഉണർത്തിപ്പാൻ വന്നിരിക്കയാണ്. രാവണസോദരനായ വിഭീഷണൻ ഒരു ഒറ്റുകാരനാണ്. മായാവിയായ വിഭീഷണൻ തിരുവടിയേയും മറ്റും ചതിച്ചു കൊല്ലുവാൻ തരംനോക്കിനില്ക്കുകയാണ്. ഞങ്ങൾ യഥാർത്ഥത്തിൽ വാനരന്മാരാണ്. അതുകൊണ്ടു ഞങ്ങളെപ്പറ്റി അശേഷം ശങ്കിക്കേണ്ടതില്ല' എന്നു പറഞ്ഞപ്പോൾ ഭഗവാൻ വിഭീഷണനെ വരുത്തി ഇവരെ കാട്ടിക്കൊടുക്കുകയും ഇവർ പറഞ്ഞ വർത്തമാനം ധരിപ്പിക്കുകയും ചെയ്തു. വിഭീഷണൻ ഉടനെ വിശേഷമന്ത്രം ജപിച്ച് ഇവരുടെ തലയിൽ തൊട്ടപ്പോൾ ഇവർ രണ്ടുപേരും രാക്ഷസന്മാരായി യഥാർത്ഥസ്വരൂപത്തെ പ്രദർശിപ്പിച്ചു. 'ഇവർ ശുകനെന്നും, ചാരണനെന്നും പേരായി രാവണന്റെ ഒറ്റുകാരിൽ രണ്ടുപേരാണ്' എന്നു വിഭീഷണൻ ഭഗവാനോടു ഉണർത്തിച്ചു. രക്ഷിക്കേണമെന്നു പറഞ്ഞു ശുകചാരണന്മാർ ഭഗവാനെ അഭയം പ്രാപിച്ചുവെങ്കിലും, ഭഗവാൻ ശുകചാരണന്മാരെ ദൂതന്മാരാക്കി താഴെ ചേർന്ന സന്ദേശത്തോടുകൂടി രാവണന്റെ അടുക്കലേക്കയക്കുകയാണ് ചെയ്തത്.

## രാമസന്ദേശം

"അലങ്കാരയുക്തമായ ലങ്കാരാജ്യവും, ആ രാജ്യത്തെ സംബന്ധിച്ച രാജപട്ടം, രാജ ചെങ്കോൽ, രാജകിരീടം തുടങ്ങി ഒട്ടൊഴിയാതെയുള്ള എല്ലാ രാജചിഹ്നങ്ങളും രാവണന്റെ അനുജനും രാമഭക്തനുമായ വിഭീഷണനു കൊടുത്ത് വിഭീഷണനെ ലങ്കേശ്വരനായി വാഴിച്ചു കഴിഞ്ഞിരിക്കുന്നു

വെന്നും; രാമനാമവും, അർക്കചന്ദ്രന്മാരും നിലനില്ക്കുന്നേടത്തോളം കാലം ഇതിന്നു ഇളക്കം തട്ടുന്നതല്ലെന്നും; നൂറു യോജന നീളവും പത്തു യോജന വണ്ണവുമുള്ള ഒരു ചിറ കെട്ടി, സേതുബന്ധം ചെയ്തു്, സേതുമാർഗ്ഗമായി മഹാസൈന്യത്തോടും വാനരസമേതം ലങ്കയിൽ കടന്നു വടക്കേ ഗോപുരത്തിന്റെ വടക്കു ഭാഗം പോർക്കളം ഉറപ്പിച്ചു് രാവണനോടു യുദ്ധത്തിന്നു കൊടികുത്തിയിരിന്നുവെന്നും; രാവണനെന്ന ദുർമ്മാർഗ്ഗിയുടെ മുഖങ്ങളു കരചരണാദ്യവയവങ്ങളെല്ലാം അസ്ത്രംകൊണ്ടു വേറെ വേറെയാക്കി ഖണ്ഡിച്ചു, കാക്ക, കഴു, തുടങ്ങിയ നികൃഷ്ടജീവികൾക്കു ഭക്ഷിപ്പാൻ കൊടുക്കുമെന്നും; രാവണാർജ്ജിതമായ സർവ്വഭാഗ്യങ്ങളും വിഭീഷണൻ അനുഭവിക്കുമെന്നും;രാവണനും അവന്റെ ദുർമ്മാർഗ്ഗങ്ങളിൽ പങ്കുകൊള്ളുന്ന മററു സകലരും യുദ്ധത്തിൽ നശിച്ചു രൗരവാദി നരകങ്ങളിൽ കിടന്നു ദുഃഖം അനുഭവിക്കേണ്ടിവരുമെന്നും ദാശരഥി രാമൻ അറിയിക്കുന്നതായി നിങ്ങൾ രാവണനോടു പറയുക."

എന്നുള്ള രാമസന്ദേശം കേട്ടു് അപ്രകാരം ചെയ്തുകൊള്ളാമെന്നു സമ്മതിച്ചു ശുകനും ചാരണനും ലങ്കാരാജധാനിയിലേക്കു് ഇച്ഛാവേഗത്തോടെ മടങ്ങിപ്പോയി.

## മാല്യവാന്റെ ഉപദേശം

വാനരസൈന്യങ്ങളുടെ ഇടയിൽ മേല്പറഞ്ഞ സംഭവം നടക്കുമ്പോൾ രാവണൻ മന്ത്രിസഭ വിളിച്ചു കൂട്ടി കാര്യാലോചന ചെയ്യുകയായിരുന്നു. ആ സഭയിൽ രാവണന്റെ അമ്മാമനായ മാല്യവാൻ അപ്പോൾ വരികയും രാവണൻ യഥായോഗ്യം ബഹുമാനിച്ചിരുത്തി മാല്യവാൻ അവിടെ വരുവാനുണ്ടായ കാരണം എന്താണെന്നറിവാൻ അപേക്ഷിക്കുകയും ചെയ്തു.

മാല്യവാൻ — ഹേ! രാവണ! ഉത്തരകോസലേശ്വരനായ ദശരഥചക്രവർത്തിയുടെ മകൻ രാമൻ, സാഗരത്തിന്റെ മറുകരയിൽ വന്നു വരുണനെ ആഗ്നേയാസ്ത്രമയച്ചു ഭയപ്പെടു

ത്തി വരുണൻ തിരുമുൽക്കാഴ്ചവെച്ച മുത്തുമാല്യം സ്വീകരിച്ചു, അവന്നു അഭയം കൊടുത്തു, അത്യഗാധമായ സമുദ്രത്തിൽ ചിറ കെട്ടുവാൻ സൌകൎയ്യവും സഹായവും സമ്പാദിച്ചു, സേതുബന്ധം കഴിച്ചു സേതുമാൎഗ്ഗം വമ്പിച്ച ഒരു വാനരപ്പടയോടു കൂടി ലങ്കയിൽ കടന്നു സുവേലമലയുടെ അടിത്തട്ടിൽ സങ്കേതം ഉറപ്പിച്ച വിവരം 'പക്ഷെ നിങ്ങളും ഇപ്പോൾ കേട്ടിട്ടുണ്ടാവണം. ഈ സംഭവം ഏറ്റവും വ്യസനകരമായിട്ടുള്ളതാണെന്നു ഞാൻ പറയേണ്ടതില്ല. അഷ്ടദിക്പാലന്മാരെ നീ ജയിച്ചിട്ടുണ്ടെന്നു അഭിമാനിക്കാറുണ്ട്. എന്നാൽ അതിൽ ഒരാളായ അഗ്നിക്കു നിന്നെ ഇപ്പോൾ അശേഷം ബഹുമാനമില്ലെന്നു ലങ്കാദഹനംകൊണ്ടും, വരുണന്നു നിന്നെ ലവലേശം കൂസലില്ലെന്നു സേതുബന്ധംകൊണ്ടും വെളിവായിട്ടുണ്ട്. ഈ വക കാൎയ്യങ്ങൾ ആലോചിച്ചാൽ രാമനെ ശത്രുവാക്കുന്നതു അനൎത്ഥഹേതുവാണെന്നാണ് എന്റെ പക്ഷം.

പ്രഹസ്തൻ—വാൎദ്ധക്യം നിമിത്തം അങ്ങയുടെ ബുദ്ധി സുസ്ഥിരമല്ലാതായിട്ടുണ്ടെന്നു സംശയിക്കേണ്ടി വന്നിട്ടുണ്ട്. വരുണൻ രാമനെ വണങ്ങിയെങ്കിൽ മറ്റുള്ള ദിക്പാലന്മാരെല്ലാം ഇപ്പോഴും രാക്ഷസേശ്വരനെ സേവിച്ചു കഴിച്ചുകൂട്ടുകയല്ലെ ചെയ്യുന്നത്? വാനരന്മാർ മലയെടുത്തിട്ടുണ്ടെങ്കിൽ, പരമേശ്വരസ്വാമി അധിവസിക്കുന്ന കൈലാസപൎവ്വതത്തെയും അതോടുകൂടി ഗണപതിയെയും, സുബ്രഹ്മണ്യനെയും നന്ദി, നന്തി, മഹാകാള, വേതാള, ചണ്ഡമുണ്ഡ, ചാമുണ്ഡ, ഘണ്ടോദര, കുംഭോദര, മഹോദര, വീരഭദ്ര, ക്രൂരഭദ്ര, ഭൃംഗി, ഭൃംഗിരിടി, കരടി, ഘണ്ടാകൎണ്ണൻ തുടങ്ങിയ ഭൂതഗണങ്ങളെയും നമ്മുടെ സ്വാമി എടുത്ത് അമ്മാനമാടിയ കഥ അങ്ങുന്നു മറന്നു പോയെന്നു തോന്നുന്നു. സ്വഭവനത്തിലേക്കു പോയി സ്വസ്ഥമായിരിക്കയാണ് ഈ വാൎദ്ധക്യത്തിൽ ഭൂഷണമായിട്ടുള്ളത്. ൧൦

മാദികൾ സാഗരത്തിന്റെ മറുകരയിൽ എത്തിയപ്പോൾ തന്നെ അവരോടു യുദ്ധം ചെയ്വാൻ എന്നെ അയക്കേണമെന്ന അപേക്ഷയെ സ്വീകരിക്കായ്കയാലാണ്, അവർ ഇക്കര കടപ്പാൻ ഇടയായത്. അവർ ഇക്കര കടന്നതുകൊണ്ടു അവരെ അന്വേഷിച്ചു പോകാതെ കഴിഞ്ഞു. പ്രഭോ! ലങ്കേശ്വര, ഇപ്പോഴെങ്കിലും രാമാദികളെ കൊന്നു വരാൻ അടിയന്നു കല്പന തന്നാലും.

പ്രഹസ്തന്റെ ഈ സംഭാഷണം കേട്ട് രാവണൻ വളരെ തൃപ്തനായി സമയം വരുമ്പോൾ വേണ്ട കല്പന തരുന്നതാണെന്നു പറഞ്ഞു പ്രഹസ്തനെ സമാധാനിപ്പിച്ചയച്ചു. മാല്യവാൻ ഒന്നും പറയാതെ സ്വഗൃഹത്തിലേക്കു പോകയും ചെയ്തു. അപ്പോഴേക്കും രാമസന്ദേശവുംകൊണ്ടു ശുകചാരന്മാർ രാവണന്റെ മുമ്പിൽ വന്നു നമസ്കരിച്ചു വിനയാന്വിതന്മാരായി നിന്നു ഇങ്ങിനെ പറഞ്ഞു.

ചാരന്മാരും രാവണനും.

ചാരന്മാർ — പ്രഭോ! ഞങ്ങൾ ഇന്ന് വടക്കേ ഗോപുരത്തിൽ പോയി അന്വേഷിച്ചപ്പോൾ അവിടെ രാമലക്ഷ്മണന്മാരും വമ്പിച്ച ഒരു വാനരസൈന്യവും സുവേലത്തിന്റെ അടിവാരത്തിൽ പാളയമുറപ്പിച്ചു പാർക്കുന്നതായി കണ്ടു. അവരെപ്പററിയുള്ള അധിക വിവരങ്ങളും അവരുടെ ഉദ്ദേശങ്ങളും മനസ്സിലാക്കുവാനായി ഞങ്ങൾ വാനരരൂപം ധരിച്ചു വാനരസൈന്യങ്ങളുടെ ഇടയിൽ പ്രവേശിച്ചു. വാനരന്മാർ സംശയിച്ചു ഞങ്ങളെ പിടിച്ചു താഡിച്ചും, മാന്തിച്ചും, നിലത്തിഴച്ചും, വളരെ ദേഹോപദ്രവം ചെയ്തു. പ്രാണഭയം നിമിത്തം ഞങ്ങൾ നിലവിളിച്ചപ്പോൾ വാനരന്മാർ ഞങ്ങളെ പിടിച്ച് രാമാന്തികത്തിൽ കൊണ്ടുപോയി. അവിടെയുണ്ടായിരുന്ന വിഭീഷണൻ, പണ്ട് സൈംഹികേയനെന്ന അസുരൻ ബ്രാഹ്മണവേഷമെടുത്ത്

ദേവസഭയിൽ അമൃത് കടിപ്പാൻ ചെന്നപ്പോൾ സൂൎയ്യച
ന്ദ്രന്മാർ രാക്ഷസനാണെന്നു പറഞ്ഞു ആ അസുരനെ മഹാ
വിഷ്ണുവിന്നു കാട്ടിക്കൊടുത്തതുപോലെ, ഞങ്ങളെ രാമന്നു കാ
ട്ടികൊടുത്തു ഞങ്ങളുടെ യഥാൎത്ഥവിവരം പറഞ്ഞു മനസ്സി
ലാക്കികളഞ്ഞു.

രാവണൻ— സൈംഹികേയന്റെ കഥയൊന്നു വിസ്തരിച്ചു
കേൾക്കട്ടെ.

പാരാശരിമതം.

ചാരന്മാർ— പണ്ട് ശ്രീമതിയെന്ന വിദ്യാധരി, വേണുവീണ
കളോടുകൂടി, ഏഴര നാഴിക പുലരാനുള്ളപ്പോൾ ലക്ഷ്മീഭഗ
വതിയുടെ കേശാദിപാദവും പാദാദികേശവും വൎണ്ണിച്ചു
പാടി സ്തുതിക്കുക പതിവായിരുന്നു. ഇങ്ങിനെ അനേക
സംവത്സരം കഴിഞ്ഞപ്പോൾ സൎവ്വേശ്വരിയായ ലക്ഷ്മീഭഗ
വതി പ്രത്യക്ഷയായി. സൎവ്വപാപഹരമായും, മോക്ഷപ്രദ
മായും ഉള്ള ചെമന്തിയെന്ന പുഷ്പംകൊണ്ടുണ്ടാക്കിയ ഒരു
മാല്യം ആ വിദ്യാധരിക്കു സന്തോഷിച്ചു കൊടുത്തു. വി
ദ്യാധരി ഈ മാല്യവും വാങ്ങി ദേവലോകത്തേക്കു മടങ്ങി
വരുമ്പോൾ വഴിയിൽവെച്ചു ദുൎവ്വാസാവിനെ കാണുകയും,
ആ മഹൎഷിയുടെ അതിവാത്സല്യംകൊണ്ടു തൃപ്തയായി, അനഘ
വ്രതനികരം സൎവ്വസംഗപരിത്യാഗിയുമായ ആ മഹൎഷിയെ
മാനിക്കേണമെന്നു തീൎച്ചപ്പെടുത്തി, ലക്ഷ്മീദത്തമായ ചെമ
ന്തിമാല്യത്തെ ദുൎവ്വാസാവിന്നു ദാനം ചെയ്യുകയുംചെയ്തു. ദു
ൎവ്വാസാവ് ഈ മാല്യത്തെ ആൎക്കാണു ദാനം ചെയ്യേണ്ടതെ
ന്നാലോചിച്ചു ഒടുവിൽ ദേവേന്ദ്രന്നു കൊടുക്കേണമെന്നു സ
ങ്കല്പിച്ചു സ്വൎഗ്ഗത്തിലേക്കു പോയി. അവിടെ പ്രതാപവാനാ
യ ഇന്ദ്രൻ, വജ്രപാണിയായി, ഐരാവതാരൂഢനായി, ത്രി
യസ്ത്രിംശൽക്കോടി ദേവകളോടും ഉൎവ്വശി, രംഭ, തിലോത്ത
മ, നന്ദിനി, വാഹിനി, കന്ദൎപ്പമാലിനി, പരിമളവല്ലി, പ
ഞ്ചേന്ദ്രഹാരിണി, മനോരൂപ, മദനകാന്തി, അതിരസലീല,

ആനന്ദവല്ലി, ശൃംഗാരലീല, ശ്രീചഞ്ചലാക്ഷി തുടങ്ങിയ ദേവസ്ത്രീകളുടെ മനോനാട്യങ്ങളോടും, അനന്തകോലാഹലങ്ങളോടും കൂടി നഗരി വലംവെക്കുന്നതാണു മഹർഷി കണ്ടത്. ഈ അവസരത്തിലാണു ദുർവ്വാസാവു മാല്യത്തെ ദേവേന്ദ്രന്നു ദാനം ചെയ്തത്. ഈ മാല്യത്തെ ഇന്ദ്രൻ തോട്ടി നീട്ടി വാങ്ങി, ഐരാവതത്തിന്റെ മസ്തകത്തിന്മേൽ വെച്ചു തന്റെ കപാലമത്തെ ചികിത്സുലത്തുവാൻ ശ്രമിച്ചു. ഇതിലിടക്ക് മാല്യത്തിന്റെ സൌരഭ്യം കാരണം ഷഡ്പദശ്രേണികൾ കൂട്ടമായി കൂടി ഝങ്കാരം ചെയ്തു മസ്തകത്തിൽ ഉപദ്രവിച്ചപ്പോൾ ഗജേന്ദ്രൻ ക്രോധിച്ച് ഈ മാല്യത്തെ തുമ്പിക്കരം കൊണ്ടെടുത്ത് നിലത്തിട്ടു ചവിട്ടി ചീന്തിയാക്കി കളഞ്ഞു. ദുർവ്വാസാവ് ഇതൊക്കെ കണ്ടു നില്ക്കുന്നുണ്ടായിരുന്നു. ആ മഹർഷി കോപിച്ച് "ഹേ! ഇന്ദ്ര! നീ, ഈ മാല്യത്തിന്റെ ശ്രേഷ്ഠതയേയും, എന്റെ വൈഭവത്തെയും, ലേശംപോലും ആലോചിക്കാതെ ഈ മാല്യത്തെ നശിപ്പിച്ചത് നിന്റെ ഐശ്വര്യാധിക്യത്താലാണ്. അതുകൊണ്ട് നിന്റെ സർവ്വഭാഗ്യങ്ങളും ക്ഷീരാബ്ധിയിൽ മുങ്ങട്ടെ. നിനക്കും നിന്റെ പ്രജകൾക്കും ജരാനര ബാധിക്കട്ടെ." എന്നു ശപിച്ച് മഹർഷി അന്തർദ്ധാനം ചെയ്കയും ചെയ്തു. ശാപംമൂലം ഇന്ദ്രാദി ദേവകൾക്കെല്ലാം ജരാനര ബാധിച്ചു. അപ്സരസ്ത്രീകൾ, കല്പവൃക്ഷം, നവനിധി, അമൃത്, സുരഭി, ഉച്ചൈഃശ്രവസ്സ്, ഐരാവതം എന്നു തുടങ്ങിയ ഐശ്വര്യഭാഗ്യങ്ങളെല്ലാം ക്ഷീരാബ്ധിയിൽ ചെന്നു മുങ്ങുകയും ചെയ്തു. ദേവലോകം അരാജകമായി തീർന്നു. ഇന്ദ്രാദികൾ വിഷണ്ണന്മാരായി വ്യസനത്തോടെ സത്യലോകത്തു ചെന്നു ബ്രഹ്മാവോടും, കൈലാസത്തിൽ പോയി പരമേശ്വരനോടും സങ്കടം ഉണർത്തിച്ചു നിവൃത്തിയില്ലാതെ, എല്ലാവരും കൂടി വൈകുണ്ഠത്തിൽ പോയി പുരുഷസൂക്തംകൊണ്ടു ശ്രീനാരായണനെ അനുലോ

ക്രമമായും പ്രതിലോമമായും സ്തുതിച്ചു പ്രത്യക്ഷമാക്കി സാഷ്ടാംഗനമസ്കരിച്ചു സങ്കടമെല്ലാം ഉണൎത്തിച്ചു. "ഇന്ദ്രാദികൾക്ക ഗൎവ്വഭാവം വൎദ്ധിക്കകയാലും, പണ്ടു ദുൎവ്വാസ്സിന്റെ ശാപംകൊണ്ടു നേരിട്ട അനൎത്ഥങ്ങൾ മറക്കകയാലും, തെറ്റിനൊത്ത ശിക്ഷ ചെയ്യാൻ പ്രാപ്തനല്ലാത്ത ദുൎവ്വാസാവു കോപിക്കകയാലും നേരിട്ട ഈ ആപത്തിന്നു ക്ഷീരാബ്ധിയെ മഥിച്ച് അമൃത് എടുത്താലല്ലാതെ നിവൃത്തി കാണുന്നില്ല. ദേവകൾ ദുൎബ്ബലന്മാരായി തീൎന്നിരിക്കയാൽ ദേവകളുടെ ദായാദികളും പൂൎവ്വവൈരികളുമായ അസുരന്മാരെ കൂടി സഹായത്തിന്ന കൂട്ടിയാലല്ലാതെ കാൎയ്യം സാധിക്കുന്നതല്ല" എന്നു ഭഗവാൻ അരുളിച്ചെയ്തു. അസുരന്മാരെ ദേവകളോടു യോജിപ്പിച്ചു മഥനം ചെയ്യാനുള്ള വഴിയാണ പിന്നെ ആലോചിച്ചത്. പരമേശ്വരൻ വീരഭദ്രനെ അയച്ചു ശിവകിങ്കരനാം, അസുരേശ്വരനായ മഹാബലിയെ വരുത്തി "[illegible]കളായ നിങ്ങൾ ഈ ക്ഷീരാബ്ധിമഥനകാൎയ്യത്തിൽ യോജിച്ചു പ്രവൎത്തിക്കേണ്ണ"മെന്നു കല്പിക്കകയും അതുപ്രകാരം ദേവാസുരന്മാർ യോജിച്ചു കാൎയ്യം നിൎവ്വഹിപ്പാൻ തീൎച്ചപ്പെടുത്തുകയും ചെയ്തു. മഥനത്തിന്ന മത്താക്കുവാൻ ശാകദ്വീപിൽ പോയി മന്ദരപൎവ്വതത്തെ ഗരുഡൻ എടുത്തു കൊണ്ടുവന്നു. പിന്നെ വാസുകിയെ പാശമാക്കുവാൻ. ആ സൎപ്പരാജനെ എടുത്തു കൊണ്ടുവരുവാൻ മഹാമേരു പൎവ്വതത്തിന്റെ മനോവതിയെന്ന കൊടുമുടിയുടെ അഗ്രഭാഗത്തുള്ള ഗഹരത്തിൽ കൂടി പാതാളത്തിലേക്ക ഗരുഡൻ പ്രവേശിച്ചു. വാസുകിയെ എടുപ്പാൻ ശ്രമിച്ചുവെങ്കിലും സാധിക്കാതെ ഒടുവിൽ പരമേശ്വരസഹായത്താൽ വാസുകിയെ വരുത്തി കയറാക്കി ദേവന്മാർ വാസുകിയുടെ വാലും അസുരന്മാർ തലയും പിടിച്ച് മഥനം ആരംഭിച്ചു.

ദേവാസുരന്മാരുടെ ബലം സമമല്ലാതെ വരികയാൽ

കേരള സാഹിത്യ അക്കാദമി

മന്ദരപർവ്വതം തിരിഞ്ഞുമറിയാതെ ക്ഷീരസാഗരത്തിൽ ആണ്ടു പോയി. ഇതു കാരണം എല്ലാവരും വിഷണ്ണന്മാരായിരിക്കെ വിഷ്ണുഭഗവാൻ ഒരു കൂർമ്മമായി മന്ദരത്തിന്റെ അടിയിൽ പോയി ആ പർവ്വതത്തെ ഉയർത്തിക്കൊടുത്തു. ഇരുവശത്തും സമന്മാരായ ശക്തിയുണ്ടാകുവാൻ ഇന്ദ്രാത്മജനായ ബാലിയെ വരുത്തി ദേവകളുടെ ഭാഗം സഹായിപ്പാനാക്കി. വീണ്ടും മഥനം ആരംഭിച്ചു. ഇങ്ങിനെ മഥനം മുറുകപ്പെട്ടപ്പോൾ വാസുകിക്കാണ ക്ഷീണം തട്ടിയത്. വാസുകിയുടെ നേത്രത്തിൽനിന്ന് അഗ്നിയും. നാസികയിൽനിന്ന ധൂമവും പുറപ്പെട്ടു തുടങ്ങി. ഈ വിഷജ്വാലകൾ വരുണനും വായുവും കൂടെ അകററി അസുരന്മാർക്ക ദോഷം തട്ടാത്തവിധത്തിലാക്കിക്കൊടുത്തു. ഇതുകൊണ്ടുമായില്ല. കയറായി കിടക്കുന്ന ദേഹം ദേവാസുരന്മാർ ഒരോ ഭാഗം പിടിച്ചു വലിക്കുകയാലും, മന്ദരപർവ്വതത്തോട വെച്ചുരസുകയാലും, വാസുകി കാളകൂടവിഷം ഛർദ്ദിപ്പാൻ തുടങ്ങി. ഈ വിഷം ലോകമൊക്കെ ഭസ്മമാക്കിക്കളയുമെന്ന ഭയത്താൽ ദേവാസുരന്മാർ വാസുകിയെ വിട്ട് ഓടിത്തുടങ്ങി. വിഷ്ണുഭഗവാൻ നാലുഭാഗങ്ങളുമടക്കി ആദ്യം വന്ന വിഷമൊക്കെ തന്റെ ദേഹത്തിലേക്ക് ഒഴുകുവാൻ അനുവദിച്ചു. ശേഷം വിഷമൊക്കെ പരമശിവൻ ആചമനം ചെയ്തു. വിഷ്ണുവിന്റെ കേശാദിപാദം വിഷമേററ് നിറപ്പകർച്ച വന്നു. അന്നു മുതൽ നീലമേഘശ്യാമളൻ എന്ന് ശ്രീനാരായണനെ ലോകം കീർത്തിച്ചു തുടങ്ങി. പരമശിവൻ ആചമനം ചെയ്ത വിഷം വയററിലെത്തിയാൽ മരിക്കുമെന്ന ഭയത്താൽ ശ്രീപാർവ്വതി, വിഷം കീഴ്പോട്ട് ഇറങ്ങാതിരിപ്പാൻ ശിവന്റെ കണ്ഠത്തിൽ മുറുക്കി പിടിച്ചു; വിഷം ശിവന്റെ കണ്ഠത്തിൽ ഉറച്ചു നില്പുമായി. ഈ കാരണം നീലകണ്ഠനെന്നും, കൃഷ്ണകണ്ഠനെന്നും, കാളകണ്ഠനെന്നും ഉള്ള പേർ പരമശിവന്നും കീർത്തിതമായി. ഇതിന്നു ശേഷം മഥനം വീണ്ടും ആവർത്തിച്ചു. ഈ മഥനത്തിന്റെ ഫ

ലമായി പാല്ക്കടലിൽനിന്ന ഓരോന്നായി ഉത്ഭവിച്ചു തുടങ്ങി. ഒന്നാമതായി ജ്യേഷ്ഠാഭഗവതിയാണ പിറന്നത്. അവൾക്ക വസിപ്പാനായി പതിനഞ്ചു സ്ഥാനങ്ങൾ ത്രിമൂൎത്തികൾ കല്പിച്ചു കൊടുത്തു. പിന്നെ ക്ഷീരാബ്ധിയിൽ ഒളിച്ചിരുന്ന ഇന്ദ്രൈശ്വര്യങ്ങൾ ഓരോന്നായി പുറത്തേക്ക വന്നു ഇതിന്ന ശേഷമാണ രണ്ടു കരങ്ങളിൽ ദണ്ഡകമണ്ഡലുവും, രണ്ടു കരങ്ങളിൽ അമൃതകലശവുമായി ധന്വന്തരിമൂൎത്തി അവതരിച്ച് അമൃതകലശങ്ങൾ ദേവന്മാരുടെ മദ്ധ്യത്തിൽ കൊണ്ടുവെച്ചത്. ത്രിമൂൎത്തികളും ദേവന്മാരുമെല്ലാം ഈ വക ആശ്ചൎയ്യങ്ങൾ കണ്ടുകൊണ്ടിരിക്കെ സൈംഹികേയൻ എന്ന അസുരൻ അമൃതകലശം കയ്ക്കലാക്കി അസുരന്മാരെയൊക്കെ കൂടെ വിളിച്ചു അസുരപുരിക്ക പോയി. കുറച്ചു കഴിഞ്ഞപ്പോൾ തങ്ങൾക്ക പറ്റിയ ചതി ദേവകൾക്ക മനസ്സിലാകയും, ഈ സങ്കടനിവൃത്തിക്ക വിഷ്ണുഭഗവാനോടുതന്നെ ശരണം പ്രാപിക്കയും ചെയ്തു. ഭഗവാൻ ഒരു ദിവ്യമോഹിനിയുടെ വേഷമെടുത്തു വേഗം അസുരലോകത്തിൽ ചെന്നു. അവിടെ അസുരന്മാരൊക്കെ അമൃതകലശം മുമ്പിൽവെച്ച്, എല്ലാവൎക്കും പക്ഷഭേദം കൂടാതെ വിളമ്പുവാൻ ആരാണെന്ന ആലോചിക്കയായിരുന്നു. ആയവസരത്തിലാണ ഭഗവന്മോഹിനി അവിടെ എത്തിയത്. അവളെ കണ്ട മാത്രയിൽതന്നെ അസുരന്മാരൊക്കെ മദനമദാന്ധന്മാരായിത്തീൎന്നു. ഒടുവിൽ, അസുരന്മാരൊക്കെ കണ്ണുമടച്ചു വട്ടകയും കാട്ടി ഇരിപ്പാനും, മോഹിനി അവൎക്കൊക്കെ അമൃതു വിളമ്പി കൊടുപ്പാനും, ഒടുവിൽ കണ്ണു തുറക്കുന്നവനെ മോഹിനി ഭൎത്താവായി സ്വീകരിപ്പാനും ഉള്ള നിശ്ചയത്തിന്മേൽ മോഹിനി അമൃതകലശവും കോരികയും കയ്യിലെടുത്തു. അസുരന്മാരൊക്കെ കണ്ണുമടച്ച് വട്ടകയും കയ്യിൽ പിടിച്ച് ഇരിപ്പായി. ആയവസരത്തിൽ മോഹിനി അമൃതകലശവും കൊണ്ടു ദേവലോകത്തേക്ക പോകയും ചെയ്തു. മോഹിനിയെ ഭാൎയ്യയായി കിട്ടേണമെന്ന മോഹം അമൃതപാ

നത്തേക്കാൾ വിലവെച്ചിരുന്ന അസുരന്മാർ ഒട്ടധികം നേരം കണ്ണു തുറക്കാതെ ക്ഷമയോടെ ഇരുന്നു. സൈംഹികേയനു ഇതിൽ എന്തോ ചതിയുണ്ടെന്നു സംശയം തോന്നുകയാൽ ഇടക്കണ്ണിട്ടു നോക്കിയപ്പോൾ മോഹിനിയേയും അമൃതകലശത്തെയും കാണായ്കയാൽ 'മോഹിനി ചതിച്ചു'വെന്നു പറഞ്ഞു ഒരു വൃദ്ധബ്രാഹ്മണന്റെ വേഷം കെട്ടി വേഗം പാല്ക്കടലിന്റെ തീരത്തിൽ സംഘം ചേർന്നിരിക്കുന്ന ദേവകളുടെ മദ്ധ്യത്തിൽ കടന്നുകൂടി. ചന്ദ്രാദിത്യന്മാരെ ഇടം വലം നിർത്തി ഭഗവാൻ ദേവകൾക്കു അമൃതു വിളമ്പി വരുമ്പോൾ വൃദ്ധബ്രാഹ്മണനെ കണ്ടു ആ ബ്രാഹ്മണനും അമൃതു വിളമ്പിക്കൊടുത്തു. ബ്രാഹ്മണൻ അമൃത് കഴിപ്പാൻ വായ പിളർന്നപ്പോൾ വേഷഭേദം ആദിത്യചന്ദ്രന്മാർ കാണുകയും വിവരം വിഷ്ണുവെ ധരിപ്പിക്കുകയും, അതുകേട്ട് സൈംഹികേയൻ ഒരു സർപ്പാകൃതിയെടുത്ത് വട്ടുകയുടെ ചുവട്ടിൽ ഒളിക്കയും ഭഗവാൻ ചക്രംകൊണ്ടു വെട്ടിക രണ്ടാക്കിഖണ്ഡിച്ചു കൂട്ടത്തിൽ സർപ്പാകൃതിയെടുത്ത സൈംഹികേയൻ രണ്ടു കഷണമായിപ്പോകയും ചെയ്തു. അമൃതിന്റെ പ്രഭാവം കാരണം ഈ രണ്ടു കഷണങ്ങളും ജീവൻ വിടാതെ സൂര്യചന്ദ്രന്മാരെ കോപത്തോടെ ഉപദ്രവിക്കുവാൻ ശ്രമിച്ചു. ഈ രണ്ടു സർപ്പഖണ്ഡങ്ങൾക്കു രാഹുവെന്നും, കേതുവെന്നും നാമകരണം ചെയ്ത്, മേഷാദിദ്വാദശരാശികളുടങ്ങിയ ജ്യോതിർമണ്ഡലത്തിൽ ഈ രണ്ടു പേർക്കും ഒരേ സ്ഥാനം ഭഗവാൻ കല്പിച്ചു കൊടുത്തു. ആദിത്യാദി സപ്തഗ്രഹങ്ങൾ ജ്യോതിശ്ചക്രത്തിൽ പ്രദക്ഷിണമായും രാഹുകേതുക്കൾ അപ്രദക്ഷിണമായും സഞ്ചരിക്കേണ്ടതാണെന്നും നിശ്ചയിച്ചു. എന്നാലെന്നാ ആദിത്യചന്ദ്രന്മാർ രാഹുകേതുക്കൾ സഞ്ചരിക്കുന്ന രാശിയിൽ കൂടി സഞ്ചരിപ്പാൻ ഇടവരുമ്പോൾ ഒക്കെയും ആദിത്യചന്ദ്രന്മാരോടു പൂർവ്വവൈരം രാഹുകേതുക്കൾ കാട്ടാറുണ്ട്. ഇതു കാരണം ചിലപ്പോൾ ഇവരുടെ പ്രകാശങ്ങൾ അപ്രകാശമായി ഗ്രഹണം എന്ന ഒരു വ്യവഹാരം ലോകത്തിൽ നടക്കുന്നു

കേരള സാഹിത്യ അക്കാദമി

ഇടവന്നതാണ്. ദേവകൾ അമൃതു ഭുജിച്ചു ജരാനരകൾ നീങ്ങി സുഖിപ്പാൻ ഇടയായി.

ഇതാണു സൈംഹികേയചരിത്രം. സൈംഹികേയനു സൂര്യചന്ദ്രന്മാർ എതുപ്രകാരമോ, അതുപോലെയാണു നിന്തിരുവടിയുടെ അനുജനായ വിഭീഷണൻ ഞങ്ങൾക്കു. വിഭീഷണൻ ഇപ്പോൾ രാമൻെറ സവ്വാധികാൎയ്യസ്ഥനാണ്. അവനെ ലങ്കേശ്വരനായി രാമനും വാനരന്മാരും നിശ്ചയിച്ചു കഴിഞ്ഞിരിക്കുന്നു. നിന്തിരുവടിയോടു പറവാൻ രാമൻ ഞങ്ങൾക്കു ഒരു സന്ദേശം തന്നിട്ടുണ്ട്. ചുരുക്കിപ്പറയുന്നതായാൽ ഈ സന്ദേശം മറെറാന്നുമല്ല. വിഭീഷണനു ലങ്കാധിപത്യവും, അങ്ങെക്കു നരകാധിപത്യവുമാണ് രാമൻ നിശ്ചയിച്ചിട്ടുള്ളത്. ബ്രഹ്മദത്തവരപ്രതാപനായ അങ്ങയുടെ സവ്വവരബലങ്ങളും രാമസായകത്താൽ നശിപ്പിക്കുമെന്നും കൂടി ഇവിടെ അറിയിക്കാൻ പറഞ്ഞിട്ടുണ്ട്. എങ്കിലും രാമൻ കൃപാലുവാണ്. ഞങ്ങളെ കൊല്ലുവാനൊരുങ്ങിയ വാനരന്മാരെ വിലക്കി, ഞങ്ങളുടെ ജീവനെ രക്ഷിച്ചതു രാമനാണ്. ഹേ! പ്രഭോ! ഞങ്ങൾ ഇനിയും കിട്ടാവുന്നേടത്തോളം വിവരങ്ങൾ അന്വേഷിച്ചറിവാൻ പോകുന്നു.

എന്നും പറഞ്ഞു ശുകചാരണന്മാർ രാവണസന്നിധിയിൽനിന്നു പോയി. ചാരന്മാരുടെ സംഭാഷണം കേട്ടു ചിന്താമഗ്നനായിരിക്കുന്ന രാവണൻെറ അടുക്കെ വീണ്ടും മാല്യവാൻ വന്നു, യഥാസ്ഥാനം ഇരുന്നതിനു ശേഷം ഇങ്ങിനെ പറഞ്ഞു.

മാല്യവാൻ— രാവണ! ഞാൻ നേരത്തെ വന്നു വേഗം മടങ്ങിപ്പോയതു ദുൎമ്മന്ത്രികളുടെ നിൻെറ വിശ്വസ്തമന്ത്രിമാരുടെ കൎണ്ണശൂലമായ വാക്കുകൾ കേട്ടിട്ടാണ്. നിന്നെ തനിച്ചു കണ്ടു ചിലതൊക്കെ പറഞ്ഞാൽ കൊള്ളാമെന്നുവെച്ച് അവസരം നോക്കി വീണ്ടും വന്നതാണ്. രാക്ഷസന്മാരുടെ ഇടയിൽ വയോവൃദ്ധനും നിൻെറ ഗുരുജനങ്ങളിൽ

ഒരാളുമായ ഞാൻ ഗുണമായാലും ദോഷമായാലും പറയുന്നതിനെ ശ്രദ്ധിച്ചു കേൾപ്പാനെങ്കിലും നീ ഒരുങ്ങുമെന്നു വിചാരിക്കുന്നു. ഇക്കഴിഞ്ഞ എത്രയോ ആയിരം സംവത്സരങ്ങളായി യാതൊരു ശത്രു ബാധയുമില്ലാതെ, ത്രിമൂർത്തികളും മാനിക്കത്തക്ക നിലയിൽ ലങ്കേശ്വരൻ, ത്രിലോകപുരന്ദരൻ, എന്നും മററുമുള്ള പ്രസിദ്ധിയോടുകൂടി രാജ്യം ഭരിച്ചിട്ടുള്ള നിണക്കു ഇപ്പോൾ പ്രബലനായ ഒരു ശത്രുവുണ്ടായതു് ഒരു സ്ത്രീ നിമിത്തമാകുന്നു എന്നുള്ളതു വലുതായ അപമാനത്തിന്നു കാരണമാണു്. എന്നു തന്നെയല്ല ഈ സ്ത്രീ നിമിത്തം വലുതായ കഷ്ടനഷ്ടങ്ങൾ നാം അനുഭവിച്ചു കഴിഞ്ഞു. ശത്രുക്കൾ ആശ്ചര്യമായ സേതുബന്ധം കഴിച്ചു് നമ്മുടെ ഗോപുരദ്വാരത്തിൽ സൈന്യസമേതം എത്തുകയും ചെയ്തിരിക്കുന്നു. മേലിൽ എന്തൊക്കെ നാശങ്ങളാണു വരാൻ പോകുന്നതെന്നു ഊഹിപ്പാൻ തരമില്ല. നീ ശാസ്ത്രപാരംഗതനല്ല. അതുകൊണ്ടു നിന്റെ ശത്രുവായ രാമനെപ്പററി നിണക്കു പൂർണ്ണവിവരമില്ല. രാമൻ നീ വിചാരിക്കുംപോലെ കൃമികീടസദൃശന്മാരായ മനുഷ്യരിൽ ഒരുവനാണെന്നു നീ വിചാരിക്കേണ്ട. രാമൻ ത്രിമൂർത്തികളുടേയും കലാംശജാതനാണു്. രാമൻ ദേശകാലവസ്തുപരിച്ഛേദരഹിതനാണു്. ത്രൈയംബകചാപഭഞ്ജനം, ഭാർഗ്ഗവരാമഗർവ്വശമനം, താടകാവധം, വിരാധമോക്ഷം, ഖരവധം, ബാലിവധം, സേതുബന്ധം എന്നു തുടങ്ങി രാമനെ സംബന്ധിച്ച ചരിത്രങ്ങൾ നിസ്സാരമാക്കി തള്ളേണ്ടതല്ല. ഈ വക കഥകൾ രാമന്റെ അമാനുഷത്വത്തെ വെളിവാക്കുന്നുണ്ടു്. ഇനി രാമനെ സഹായിപ്പാൻ വന്നിട്ടുള്ള വാനരന്മാരെ കേവലം കുരങ്ങന്മാരാണെന്നു പറഞ്ഞു് തള്ളുവാൻ പാടില്ല. ബാലിപുത്രനായ അംഗദൻ ഇന്ദ്രാംശസംഭവനാണു്. സുഗ്രീവൻ ആദിത്യാംശജനും, പടനായകനായ നീലൻ അഗ്നിയുടെ അംശജ

നുമാണ്. മുമ്പ് ഇവിടെ വന്ന ഹനൂമാനെന്നവൻ ബാഹ്യത്തിൽ വായുപുത്രനും, ആന്തരത്തിൽ പരമേശ്വരബീജസന്തതിയുമാണ്. ഇനിയത്തെ ബ്രഹ്മപട്ടം ഈ ഹനൂമാന് അനുഗ്രഹത്താൽ സിദ്ധിച്ചിട്ടുണ്ട്. ബ്രഹ്മാത്മജനായി ജാംബവാനെന്ന് ഒരു വൃദ്ധകപിയും ഈ വാനരസൈന്യത്തിലുണ്ട്. മറ്റുള്ള വാനരന്മാരെല്ലാം ദേവാംശസംഭവന്മാരാണ്. ഈ ജന്മത്തിൽ രാമനെ നിഗ്രഹിച്ച് സീതയുമായി രമിക്കാമെന്നു നീ മോഹിക്കേണ്ട. ദുഷ്ടന്മാരുടെ ഉപദേശം കേട്ട് തന്നെത്താൻ നശിപ്പിക്കരുത്. നീ ശരീരപ്രയത്നം ചെയ്തു സമ്പാദിച്ച വിഖ്യാതകീർത്തികളും അനേകവിധമായ ഐശ്വര്യങ്ങളും ഒരു സ്ത്രീ നിമിത്തമായി നശിപ്പിക്കരുത്. രാമപത്നിയായ സീതയെ വിട്ടുകൊടുത്ത് രാമനുമായി സഖ്യം ചെയ്യുയാണ് ഉത്തമമായിട്ടുള്ളത്.

രാവണൻ— ഹേ! മാതുലാ! അങ്ങയുടെ വാക്കുകൾ ക്രോധത്തേക്കാൾ ഹാസ്യത്തെയാണ് എന്നിൽ വളർത്തുന്നത്. സ്വന്തമേയുള്ള സ്വരൂപത്തോടു കൂടി എന്നെ ഒന്നും ചെയ്വാൻ ശക്തനല്ലാത്ത ശൂലപാണിയായ പരമേശ്വരൻ ഒരു കുരങ്ങിന്റെ വേഷമെടുത്ത് എന്നോടെതിർപ്പാൻ വന്നുവെന്നു പറഞ്ഞാൽ വിശ്വസിക്കുന്നവർ മാതുലനെപ്പോലുള്ളവരേ ഉണ്ടാകയുള്ളൂ. എന്നോടു യുദ്ധം ചെയ്തു വില്ലും ശരവുമിട്ട് ഓടിപ്പോയ സാക്ഷാൽ നാരായണനു മനുഷ്യവേഷത്തിൽ വന്നാൽ ശക്തി കൂടുമൊ? പിന്നെ ഇന്ദ്രനാണു വേഷം മാറി വരുന്നതു പോൽ! ഈ ഇന്ദ്രൻ എന്റെ മകനു ഇന്ദ്രജിത്ത് എന്ന സ്ഥാനം സമ്പാദിപ്പാൻ കാരണഭൂതനായവനല്ലെ? അമ്മാമനു പ്രായാധിക്യമായി. വേണ്ടാത്ത കാര്യത്തിൽ തലയിടുവാൻ പോയാൽ, മാതുലനു തന്നെ ദോഷം പിണയും.

എന്നും പറഞ്ഞു രാവണൻ ക്രോധിച്ചു പള്ളിയറയിലേ

ക്കു പോയി. രാവണരാജധാനിയിലെ സംഭവങ്ങൾ ഇത്തരത്തിലിരിക്കുമ്പോൾ രാമലക്ഷ്മണന്മാരും വാനരന്മാരും വിഭീഷണനോടൊപ്പം സുവേലപർവ്വതത്തിൽ കയറി ലങ്കയുടെ വൈഭവങ്ങൾ നോക്കി കാണുകയായിരുന്നു.

<u>ലങ്കാവർണ്ണനം</u>

ശ്രീരാമൻ— ഹേ! സൌമിത്രേ! ലങ്ക, ലങ്ക, എന്നു നാം കേട്ടതല്ലാതെ ഇതേവരെ കാണുകയുണ്ടായിട്ടില്ലല്ലോ. നാം കാണുന്ന കാഴ്ച, എത്ര മനോഹരമായിരിക്കുന്നു! ഈ നഗരിയെ വർണ്ണിപ്പാൻ സഹസ്രഫണസംയുക്തനായ സാക്ഷാൽ അനന്തനെക്കൊണ്ടുതന്നെ സാധിക്കുമോ എന്നു ഞാൻ സംശയിക്കുന്നു. വീര്യലക്ഷ്മി, വിജയലക്ഷ്മി, ധാന്യലക്ഷ്മി, ധനലക്ഷ്മി, ഐശ്വര്യലക്ഷ്മി, എന്നീ ലക്ഷ്മീകടാക്ഷങ്ങളോടു കൂടിയ കല്യാണീനഗരം, സ്ഫടശുചിനഗരം, വിശല്യാനഗരം, അവന്തിനഗരം, മാർത്താണ്ഡനഗരം, ഭാരതീനഗരം, പരശുപാണിനഗരം, വികുണ്ഠനഗരം എന്ന അഷ്ടമഹാനഗരങ്ങളും, മധുര, മായാപുരി, അവന്തി, ദ്വാരക, നാരായണപുരി, മാഹിഷ്മതി, കോസലം എന്ന സപ്തപുരികളും ഈ ലങ്കക്കു സാമ്യമായി ഒരിക്കലും വരുന്നതല്ല. പല രാജ്യങ്ങളിലും നടന്ന്, അവിടങ്ങളിലുള്ള രാജധാനികളും, നഗരങ്ങളും കണ്ട്, അവിടങ്ങളിൽ അധിവസിക്കുന്ന ജനങ്ങളുടെ സദാചാരനിഷ്ഠകളും, രാജാക്കന്മാരുടെ പ്രജാപരിപാലനസാമർത്ഥ്യവും 'പതിപട്ടണനഗരഗ്രാമതീർത്ഥക്ഷേത്രമൂർത്തി' വൈഭവങ്ങളും, അവിടങ്ങളിലെ ശിക്ഷാരക്ഷാനിയമങ്ങളും, ദാനധർമ്മങ്ങളുംമററും കണ്ടു സൂക്ഷ്മം ഗ്രഹിച്ചവരും, അരണ്യവാസികന്മാരുമായ ആണിമാണ്ഡവ്യൻ, ആർദ്രധനാവ്, പരാശരൻ, വാത്മീകി, ശൌനകൻ, ദത്താത്രേയൻ, ശുകൻ, കാശ്യപൻ, ഭൃഗു, മാർക്കണ്ഡേയൻ തുടങ്ങിയ മഹത്തുക്കൾ നമ്മുടെ അയോദ്ധ്യയെപ്പററി പറയാറുള്ളതെന്താണ്? ദാനധർമ്മങ്ങളെ

കൊണ്ടും, മനുവസ്മൃതിക്കനുസരിച്ചുള്ള നടവടികൾ കൊണ്ടും, അവിടെ വാഴുന്ന ക്ഷത്രിയരാജാക്കന്മാരുടെ യുദ്ധപരാക്രമം, ആശ്രിതവാത്സല്യം ഇതുകളെക്കൊണ്ടും അയോദ്ധ്യ, അമ്പത്താറു രാജ്യങ്ങളിൽവെച്ചു പ്രധാനമെന്നിയമാണെന്നും, അയോദ്ധ്യയോടു ഉപമിക്കുവാൻ ഇന്ദ്രലോകം മാത്രമേയുള്ളുവെന്നുമാണല്ലോ അവർ പറഞ്ഞു നമ്മെ ബോദ്ധ്യപ്പെടുത്തീട്ടുള്ളത്. എന്നാൽ അയോദ്ധ്യയെന്ന ദുസ്വർഗ്ഗം, ഈ ലങ്കയോടു ഒരുപ്രകാരത്തിലും കിടപിടിക്കുന്നതല്ല. ഈ ലങ്കക്കുള്ള വൈഭവം ഒന്നു വേറെതന്നെയാണ്. ഹഹാ! വൈചിത്ര്യ! മാനസോത്തരമെന്ന പർവ്വതത്തിൻ മുകളിൽകൂടി സഞ്ചരിച്ചാണ് ആദിത്യൻ മഹാമേരുവെ പ്രദക്ഷിണം ചെയ്യുന്നതെന്നാണ് നമ്മെ പഠിപ്പിച്ചിട്ടുള്ളത്. ലങ്കാനഗരിയുടെ പൂർവ്വഗോപുരം കാണുന്ന ഒരാൾക്ക് ആ ശാസ്ത്രത്തിൽ അവിശ്വാസം വന്നു, സൂര്യഭഗവാൻ തന്റെ പുത്രമിത്രകളത്രങ്ങളോടുകൂടി ആ ഗോപുരത്തിലാണ് അധിവസിക്കുന്നതെന്നു തോന്നാതിരിക്കുന്നതെങ്ങിനെയാണ്? ചെറുതും വലുതുമായ സ്ഫടികക്കല്ലുകളാൽ കെട്ടി ഉയർത്തിയ ആ ഗോപുരോപരിയിൽകൂടി ആദിത്യരഥം സഞ്ചരിക്കുമ്പോൾ സൂര്യകിരണങ്ങൾ സ്ഫടികക്കല്ലുകളിലും, സ്ഫടികകാന്തി സൂര്യനിലും അന്യോന്യം പ്രതിഫലിച്ചു ചെറുതും വലുതുമായ അനേകം സൂര്യന്മാരെന്നു തോന്നിക്കുന്ന ആ ഗോപുരം വളരെ രമണീയമായിരിക്കുന്നു. രാവണന്റെ മഹാവിഭവം നോക്കു! ദേവഗൃഹം, ദൈത്യഗൃഹം, വാദ്യഗൃഹം, നൃത്തഗൃഹം, ശകടഗൃഹം, അന്ത്യാളിഗൃഹം തുടങ്ങിയ പലതരത്തിലുമുള്ള ഗൃഹങ്ങൾ നിരനിരയായി നില്ക്കുന്നു. ആ വക ഗൃഹത്തിന്റെ മുകളിൽ കെട്ടി ഉയർത്തിയ മത്സ്യക്കൊടി, ഗരുഡക്കൊടി, ബാണക്കൊടി, വീണക്കൊടി, ഉരഗക്കൊടി മുതലായ കൊടിക്കൂറകൾ വായുമണ്ഡലത്തെ അതിക്രമിച്ചു, വായുവിന്റെ സംഘട്ടന

ത്താൽ ആടിക്കളിക്കുന്നതു കാണ്മാൻ വളരെ കൌതുകമായിരിക്കുന്നു. എന്നു മാത്രമോ! നോക്കു! ആ കൊടിക്കൂറകളുടെ അഗ്രത്തിൽ പിടിപ്പിച്ചിട്ടുള്ള ഗോമേദകരത്നങ്ങളിൽ സൂൎയ്യകിരണങ്ങൾ പ്രതിഫലിച്ച്, അനേകായിരം കൊടിക്കൂറകൾ ഒരേ സമയത്തു പ്രകാശിക്കുമ്പോൾ 'കല്പാന്തകാലോൽഭൂതബഡവാഗ്നി ചിതറി,ചെമ്പുകടാരത്തിലിതകഠോരനേത്രനായ' ഹനുമാൻ മുമ്പു ലങ്കയിൽ കൊളുത്തിയ അഗ്നി ഇനിയും കെട്ടിട്ടില്ലെന്നും, ആ അഗ്നിജ്വാലാമാലകൾ കത്തിജ്വലിച്ചു രാവണന്റെ കല്പനപ്രകാരം നമ്മെ ദഹിപ്പാൻ വരുന്നതാണോ എന്നും തോന്നുന്നില്ലേ. ആ കാണുന്ന ഹസ്തിമന്ദിരങ്ങൾ നോക്കുക. കല്ലിനുള്ള ക്ഷാമംകൊണ്ടെന്നപോലെ കനകംകൊണ്ടും രത്നങ്ങൾകൊണ്ടും പടവുകെട്ടി ഉയൎത്തിയ തടാകങ്ങളിൽ ഗജങ്ങൾ ഇറങ്ങി നഖശിഖരങ്ങളാൽ ഉടച്ചു പൊടിച്ചുണ്ടാക്കിയ പൊടികൾ മത്തഗജങ്ങൾ കുളിച്ചു വരുമ്പോൾ പാംസുസ്നാനത്തിനായി ഉപയോഗിക്കുന്നതുകൊണ്ട് അഞ്ജനാദ്രിപോലുള്ള ആനകൾ, കനകാദ്രിപോലെ തോന്നപ്പെടുന്നു. അങ്ങിനെയല്ല ഇവിടെയുള്ള തടാകങ്ങളിൽ സ്വൎണ്ണനീരാണെങ്കിൽ, ആനയോടൊന്നിച്ചു കളിക്കുന്ന ആനക്കാരുടെ നിറത്തിൽ മാററം വരേണ്ടതാണല്ലോ? അതില്ലതാനും. അഹോ! വസാ! പുലിത്തോലുടുത്ത് ആനത്തോൽ ധരിച്ചു, ശൂലപാണിയായ സാക്ഷാൽ പരമശിവൻ രാവണന്റെ രക്ഷക്കായി പശ്ചിമഗോപുരദ്വാരത്തിൽ നില്ക്കുന്നാണോ! നോക്കു! രാക്ഷസസ്ത്രീകൾ വികാരവൎദ്ധനക്കായി, അകിൽ, ചന്ദനം, മട്ടിപ്പാൽ തുടങ്ങിയ വാസനാദ്രവ്യങ്ങൾ ഗൃഹങ്ങൾ തോറും ധൂപിക്കുക കാരണം, ആ ധൂമങ്ങൾ ആകാശത്തിൽ ഉയൎന്നു, പവിഴമെന്ന ഏകപദാൎത്ഥത്തിൽ ഏഴ് നില മേടയായി കെട്ടി ഉയൎത്തിയ പശ്ചിമഗോപുരത്തെ ചുററി നിറഞ്ഞു കാണുമ്പോൾ പരമേശ്വരനാണെന്ന ഒരു ഭ്രാന്തി ഉണ്ടാ

യതാണ്. ഇതെല്ലാം വിശ്വകർമ്മാവിന്റെ അത്യത്ഭുതമായ കലാകൗശലസാമർത്ഥ്യത്തിന്റെ ഫലങ്ങളാണ്. അതാ! ആ കാണുന്ന അനേകായിരം മാടമാളിക കൂടഗോപുരങ്ങളുടെ ഇടക്കിടെയായി ഇന്ദ്രനീലക്കല്ലുകളാൽ പണിയിച്ച അനവധി മേടകൾ നോക്കു! ആ മേടകളിലൊക്കെ അനേകം സംവത്സരങ്ങളായി രാവണൻ സമ്പാദിച്ചിട്ടുള്ള പ്രത്യേകദ്രവ്യങ്ങളാണ്. ഈ മേടകളുടെ കട്ടള നിരപ്പോളംതന്നെ അതിനുള്ളിൽ നിക്ഷേപിച്ച ധനങ്ങൾക്കും പാപങ്ങളുടെ സന്താനമായതുകൊണ്ടു കറുപ്പു ബാധിച്ചിട്ടുണ്ടാവണം. ലങ്കാനഗരിയുടെ നടുനായകമായി വിളങ്ങുന്ന പങ്ക്തികണ്ഠസദനം നോക്കു! മാണിക്യത്താൽ അസ്തിവാരമിട്ട്, മരതകത്താൽ ഭിത്തി ഉയർത്തി, പവിഴത്താൽ കാൽ നിർത്തി, വൈരത്താൽ ഉത്തരം കെട്ടി, ഗോമേദകത്താൽ വിട്ടമിട്ട്, പുഷ്യരാഗത്താൽ പലക ചേർത്തി, ഇന്ദ്രനീലത്താൽ ഇടയിട്ടടക്കി, കനകത്താൽ വിതാനിച്ച്, ഗരുഡപ്പച്ചയാൽ ജഗതികമുഖം വളർത്തി, ആസ്ഥാനമണിമണ്ഡപങ്ങളോടുകൂടി ഏഴുനിലയായുയർത്തിയ ആ രാജധാനി ഈ ലോകത്തിലുള്ള കാഴ്ചകളിൽ അദ്വിതീയമായി ശോഭിക്കുന്നു. ഹാ! രാജധാനിയുടെ ചതുർഭാഗങ്ങളിലുമുള്ള മുഖമണ്ഡപങ്ങളിൽ നാട്യസ്ത്രീകൾ നടനനാട്യങ്ങൾ ചെയ്യുന്നതു കണ്ടു [illegible] സംഗീതപൂർവ്വകം നടനം ചെയ്യുന്നതു നോക്കു! അത്യത്ഭുതമായ കാഴ്ചതന്നെ! വൈകുണ്ഠവാസിയായ സാക്ഷാൽ ശ്രീനാരായണസ്വാമിയുടെ അതികോമളമായ മാറത്തിൽ കൗസ്തുഭമാലപോലെ, ഈ ലങ്കാനഗരിയിൽ രാവണരാജധാനി ശോഭിക്കുന്നു.

രാമാദികൾ ഇപ്രകാരം സുവേലത്തിന്റെ ശിഖരത്തിൽനിന്ന് ഓരോ കാഴ്ചകൾ നോക്കി രസിക്കുമ്പോൾ, ദൂതന്മാർ മുഖേന വിവരം അറിഞ്ഞ് രാവണൻ രാമാദികളെ കാണ്മാ

നായി ഉത്തരഗോപുരത്തിലേക്കു ഉർവ്വശ്യാദികളോടുകൂടി സൈന്യസമേതനായി പ്രവേശിച്ചു.

**രാവണദൂതൻ**— ത്രിലോകസുന്ദര! പ്രതാപലങ്കേശ്വര! സ്വബലോപരി മുമ്പിൽ നില്ക്കുന്നവനാണ ജാനകീരമണനായ സാക്ഷാൽ രാമനെന്നറിയപ്പെടുന്നവൻ. അങ്ങയുടെ സോദരി ശൂർപ്പണഖയുടെ പഞ്ചാംഗങ്ങളും ഛേദിച്ചു വൈരൂപ്യം വരുത്തിയ ലക്ഷ്മണനാണ രാമന്റെ ഇടത്തു വശം നില്ക്കുന്നവൻ. വലത്തു വശം ഭക്തിശ്രദ്ധയോടെ നില്ക്കുന്നവൻ കിഷ്കിന്ധാധിപനായ വാനരരാജാവു സുഗ്രീവനാണ്. അതാ! അങ്ങയെക്കണ്ടു രൗദ്രഭാവം നടിക്കുന്നവൻ ബാലിസൂനുവായ അംഗദനാണ്. പടകൾക്കു ചുററും നടന്നുകൊണ്ടിരിക്കുന്നവൻ പടനായകനായ നീലനാണ്. വളരെ വയസ്സായി കരടിമുഖത്തോടെ കാണപ്പെടുന്നവനാണ ബ്രഹ്മാത്മജനായ ജാംബവാൻ, ആ പടയുടെ നടുവിൽ ഒരു കുലുക്കവുമില്ലാതെ അഞ്ജനാദ്രി പോലെ നില്ക്കുന്നവനാണ ലങ്കാനഗരിക്കു കൊള്ളിവെച്ചു പോയ ഹനുമാനെന്നവൻ. അതിനു പിൻവശം സമുദ്രം പോലെ പരന്നു കിടക്കുന്നതു് എഴുപതു വെള്ളം വാനരസൈന്യങ്ങളാണ്.

രാവണാദികൾ ഇങ്ങിനെ ഓരോരുത്തരെയായി നോക്കിക്കാണുമ്പോൾ വിഭീഷണൻ, ഉത്തരഗോപുരത്തിൽ ദേവസ്ത്രീകളെ അകമ്പടിയാക്കി വന്നു നില്ക്കുന്ന ജാനകീചോരനായ രാവണനെ ഭഗവാനു കാട്ടിക്കൊടുത്തു.

**ശ്രീരാമൻ**— സഖേ! വിഭീഷണ! എന്റെ ഈ അവസ്ഥ വളരെ ശോചനീയമായിരിക്കുന്നു. ആജീവനാന്തം പിരിയരുതെന്നു സങ്കല്പത്തോടെ പാണിഗ്രഹണം ചെയ്ത എന്റെ പത്നിയെ ഒരു സന്യാസവേഷമായി [illegible] വന്നു കളിപ്പിച്ചുവെച്ച ലങ്കാധിപനായ ഈ രാവണൻ, പത്തു തലയിലും കിരീടം ധരിച്ചു എന്റെ മുമ്പിൽ വന്നു പ്ര

ഷിരിയോടെ നില്ക്കുന്നതും, ധനുർവ്വേദപാരംഗതനും, ശത്രു നിഗ്രഹാത്മം ചാപബാണപാണിയായി എൻെറ സമീപം നില്ക്കുന്ന അനുജനോടും ഭീമകായന്മാരും അതിസമർത്ഥന്മാരുമായ സുഗ്രീവപ്രഭൃതികളായ എഴുപതു വെള്ളം പടയുടെ സഹായത്തോടും കൂടി ഒരു വില്ലും കയ്യിൽ പിടിച്ചു് ഞാൻ ഇവിടെ നില്ക്കുന്നതും ആലോചിച്ചാൽ ഞാൻ ഒരു വിഡ്ഢിവേഷം കെട്ടിയിരിപ്പാണെന്നു ആർക്കും തോന്നും. ഇതൊക്കെ കണ്ടും അനുഭവിച്ചുംകൊണ്ടു ഞാൻ എന്തിനാണു പ്രാണനെ ഈ കൂട്ടിൽ സൂക്ഷിക്കുന്നതു്?

**രാവണമകുടഭംഗം**

ഭഗവാൻ ഇപ്രകാരം വിഭീഷണനോടു പറഞ്ഞു വിലപിക്കുന്നതു കണ്ടു്, ഹൃദയം തുളഞ്ഞു് സുഗ്രീവൻ, പശുകുലങ്ങളിൽ വ്യാഘ്രം ചാടുംപോലെ രാവണസന്നിധിയിലേക്കു ഒരു ചാട്ടം ചാടുന്നതു കണ്ടു. ശത്രുനിഗ്രഹത്തിനു അനാവശ്യം ചന്ദ്രഹാസം കയ്യിൽ തന്നെ ധരിച്ചുകൊണ്ടിരിക്കുന്ന ദുർമ്മാർഗ്ഗിയായ രാവണൻ നിരായുധനായ സുഗ്രീവനെ ഹനിച്ചുകളയുമല്ലൊ എന്നു രാമാദികൾ വിചാരിച്ചു പരിഭ്രമിച്ചു വ്യസനിച്ചുകൊണ്ടിരിക്കുന്നതിന്നിടയിൽ സുഗ്രീവൻ രാവണൻെറ സമീപമെത്തി, അവൻെറ തലമുടി പിടിച്ചു വലിച്ചു് താഴത്തിട്ടു, പല്ലു മുഷ്ടിക്കും ചവിട്ടി, മുഷ്ടിചുരുട്ടി മാറത്തടിച്ചു്, അടിച്ചുരുട്ടി, നഖദന്തങ്ങളാൽ മാന്തിയും കടിച്ചും അവൻെറ ദേഹത്തിൽനിന്നു രക്തം പ്രവഹിപ്പിച്ചു്, നാഗരാജാവിൻെറ ഫണാഗ്രത്തിലുള്ള രത്നം, പക്ഷിരാജാവു തട്ടിപ്പറിച്ചെടുക്കുമ്പോലെ രാവണൻെറ മുട്ടു കിരീടങ്ങളും പത്തും തട്ടിയെടുത്തു സുഗ്രീവൻ മടങ്ങി വന്നു രാമപാദത്തിൽ കാഴ്ച വെച്ചു നമസ്കരിച്ചു. പാദതാഡനത്താൽ ഭൂമി പിളർന്നു, പാതാളവാസിയായ അനന്തൻെറ ഫണാഗ്രത്തിലുള്ള നാഗീമതാക്കളും, തട്ടിപ്പറിച്ചുകൊണ്ടു വരുവാൻ ശക്തനായ രാവണൻെറ മകുടഭംഗം ചെയ്വാൻ സംഹാരമൂർത്തിയായ ശ്രീപരമേ

ശങ്കരനാലും അസാദ്ധ്യമാണെന്നിരിക്കെ ആയതു സുഗ്രീവൻ സാധിച്ചുവെന്നു എല്ലാവരും കീൎത്തിപ്പാനിടയായി. ശ്രീരാമൻ സുഗ്രീവനെ അഭിനന്ദിച്ചു; കിരീടം വിഭീഷണന്നു ദാനം ചെയ്തു, സുബേലാഗ്രത്തിൽ നിന്നിറങ്ങി യഥാസ്ഥാനത്തിലേക്കു പോകയും ചെയ്തു. രാവണൻ വലിയ ലജ്ജയോടുകൂടി വടക്കു ഗോപുരത്തിൽ നിന്നിറങ്ങി രാജധാനിയിലേക്കു മടങ്ങി രാക്ഷസഭൂസുരന്മാരെ വരുത്തി ശുദ്ധികലശം ചെയ്തു കോട്ടയിലേക്കു പ്രവേശിക്കുകയും ചെയ്തു.

സൈന്യവിഭാഗം

രാവണനുമായുള്ള യുദ്ധത്തിന്നു കാലവിളംബം വരാതെ കഴിപ്പാൻ സൈന്യങ്ങളെ അണിതിരിച്ചുറപ്പിക്കുവാനാണു രാമാദികൾ പിന്നെ ശ്രമിച്ചതു്. ഓരോരുത്തൎക്കും പതിനേഴു വെള്ളം പടകൾ വീതം ഭാഗിച്ചു് ഹനുമാനെ പശ്ചിമഗോപുരത്തിലേക്കും, നീലനെ പൂൎവ്വഗോപുരത്തിലേക്കും, അംഗദനെ ദക്ഷിണഗോപുരത്തിലേക്കും സുഗ്രീവനെ ഉത്തരഗോപുരത്തിലേക്കും നായകന്മാരാക്കി നിശ്ചയിച്ചു കോട്ടയുടെ ബഹിൎഭാഗത്തിൽനിന്നു അന്തൎഭാഗത്തിലേക്കും, അന്തൎഭാഗത്തിൽ നിന്നു ബഹിൎഭാഗത്തിലേക്കു ആരെയും കടത്തിവിടാതെയും ഗോപുരദ്വാരത്തിൽ കൂടി ആരെയും ഗതാഗതം ചെയ്വാൻ സമ്മതിക്കാതെയും കഴിച്ചു കൂട്ടുവാനുള്ള ഭാരവും ഈ സൈന്യനായകന്മാരെത്തന്നെ ഏല്പിച്ചു. ബാക്കിയുള്ള രണ്ടു വെള്ളം വാനരന്മാർ യോദ്ധാക്കളായ വാനരന്മാൎക്കു ഭക്ഷണം മുതലായതു് അതാതു സമയം എത്തിച്ചു കൊടുക്കേണമെന്നും തീൎച്ചയാക്കി. വിഭീഷണൻ എല്ലാ ഗോപുരങ്ങളും ചുററിസ്സഞ്ചരിച്ചു രാക്ഷസന്മാരുടെ മായാപ്രയോഗങ്ങൾ അപ്പോഴപ്പോൾ അറിവു കൊടുക്കേണമെന്നും; രാമലക്ഷ്മണന്മാർ യുദ്ധസന്നദ്ധരായി ചാപപാണികളായി എപ്പോഴും ഒരുങ്ങി നില്ക്കേണമെന്നും നിശ്ചയിച്ചു.

രാമസൈന്യത്തിന്റെ ഈ വിധമുള്ള വിഭാഗവത്താ

നം ദൂതന്മാർ മുഖേന രാവണൻ മനസ്സിലാക്കി, രാക്ഷസസേനയേയും വിളിക്കുവാൻ തീർച്ചയാക്കി. ഓരോ ഗോപുരരക്ഷക്കും ഇരുനൂറു വെള്ളം വീതം രാക്ഷസപ്പടകളെ നിയോഗിച്ചു. അവരുടെ അധിപന്മാരായി പൂർവ്വഗോപുരത്തിൽ പ്രഹസ്തനും, ദക്ഷിണഗോപുരത്തിൽ മഹാപാർശ്വനും, പശ്ചിമഗോപുരത്തിൽ ഇന്ദ്രജിത്തും, ഉത്തരഗോപുരത്തിൽ രാവണനും വേണമെന്നു തീർച്ചയാക്കി. രാജധാനി, ഭണ്ഡാരം, നഗരവീഥി ഇതുകൾ കാത്തു രക്ഷിപ്പാൻ വിരൂപാക്ഷനും ബാക്കിയുള്ള സേനയും മതിയെന്നു കല്പനയായി. നിരായുധന്മാരായ എഴുപതു വെള്ളം വാനരപ്പടയോടു, പതിനെട്ടു വരായുധങ്ങളോടുകൂടിയ ആയിരം വെള്ളം രാക്ഷസപ്പടകൾ ഉള്ളതുകൊണ്ടു്, രാമാദികൾ ഒരു യുഗം അഹോരാത്രം യുദ്ധം ചെയ്തുവെങ്കിലെ രാക്ഷസപ്പടയെ നശിപ്പിക്കുവാൻ സാധിക്കയുള്ളുവെന്നു സൈന്യാധിപനായ പ്രഹസ്തൻ രാവണനോടു പറഞ്ഞു ധൈര്യപ്പെടുത്തി. ഈ അവസരത്തിലും കുലവൃദ്ധനായ മാല്യവാൻ രാമരാവണന്മാരുടെ ദുർബ്ബലതാപ്രബലതകളെപ്പററി ചിലതെല്ലാം കടന്നു പറയാതിരുന്നില്ല.

മാല്യവാൻ— നിരായുധനായ ഒരു വാനരൻ ഇവിടെ വന്നു ഒരു ദിവസംകൊണ്ടു ആയുധപാണികളായ രാക്ഷസപ്പടയിൽ വരുത്തിക്കൂട്ടിയ നഷ്ടമെന്താണ്? ഇക്കണക്കു നിങ്ങളുടെ ആയിരം വെള്ളം പട രാമാദികൾക്കു എത്ര ദിവസത്തേക്കുണ്ടെന്നാണു തോന്നുന്നതു്. മദ്യപാനികളും സ്ത്രീജിതന്മാരുമായ പ്രഹസ്താദി ഇളപ്രഭുക്കന്മാർ പിന്നിൽകൂടി സേവ പറയുന്നതും കേട്ടു് തെളിഞ്ഞു് അഭിമാനിക്കുന്ന ഹേ! രാവണാ! കുലം നശിച്ചാൽ ഈ സേവകന്മാർക്കാർക്കും ഒരു നഷ്ടവുമില്ലെന്നു ധരിക്കണം. ഇപ്പോഴെങ്കിലും ജാനകിയെ വിട്ടയച്ചു രാമനുമായി സഖ്യം ചെയ്യുക. ഇനി ഒരവസരം യുദ്ധം ആരംഭിച്ചാൽ കിട്ടുകയില്ല.

എന്നു പറഞ്ഞതു കേട്ടു് രാവണൻ മാല്യവാനെ നിന്ദ

രിച്ച് 'അസംബന്ധം പറയാതെ കടന്നു പോവാൻ' ആജ്ഞാപിക്കയും "കുലവൃദ്ധനും വയോവൃദ്ധനുമായ എന്റെ ഉപദേശത്തെ നിഷേധിച്ചു. എന്നോടു ഗുരുത്വം കൂടാതെ പെരുമാറിയ നിന്റെ തല രാമസായകംകൊണ്ടു ഛേദിപ്പാൻ ഇടവരുമെന്നു" മാല്യവാൻ ശപിച്ച് അവിടം വിട്ടു പോകയും ചെയ്തു.

**അംഗദദൂത്.**

---

ഇരുകക്ഷികളും യുദ്ധത്തിന്നൊരുക്കമായെന്നല്ലാതെ, ഏതു കക്ഷിയാണു യുദ്ധം ആരംഭിക്കേണ്ടതെന്നു തീർച്ചപ്പെട്ടു കാണായ്കയാൽ ഭഗവാൻ ഇപ്രകാരം അരുളിച്ചെയ്തു.

ശ്രീരാമൻ— യുദ്ധധർമ്മം ആലോചിക്കുകയാണെങ്കിൽ രാവണനാണ് യുദ്ധം ആരംഭിക്കേണ്ടത്. കാരണം നാമൊക്കെ അവന്റെ രാജ്യത്തെ ആക്രമിച്ചവരാണ്. പോരെങ്കിൽ രാവണന്റെ വീരസ്വഭാവത്തെ പുറത്തു കാട്ടുവാനുള്ള പല കർമ്മങ്ങളും നാം ചെയ്തു കഴിഞ്ഞിട്ടും ഉണ്ട്. രാവണനും സൈന്യങ്ങളും കോട്ടകളിൽ സ്വസ്ഥന്മാരായിരിക്കുന്നതുകൊണ്ടു, നാം കടന്നാക്രമിക്കുന്നതിന്നു മുമ്പായി ഒരു ദൂതനെ അയച്ചു കാര്യം അറിയിച്ച് ഒരു മുന്നറിയിപ്പു കൊടുക്കേണ്ടതാണ്. സന്ധി, വിഗ്രഹം, യാനം, ദ്വൈധീഭാവം, സമാശ്രയം എന്നീ നീതികളിൽ സന്ധികാര്യം നാം ശ്രദ്ധിച്ചിട്ടില്ലെന്നു വരരുത്. പൂർവ്വികന്മാർ സഞ്ചരിച്ച പന്ഥാവിൽനിന്നു തെറ്റി നടപ്പാൻ പാടില്ലാത്തതാണല്ലോ. അതുകൊണ്ട് അംഗദാ! കുമാരാ! നീ ദൂത്യവും സ്വീകരിച്ചു രാവണനെ കണ്ടു പറഞ്ഞു വരണം. ഒന്നുകിലെ സീതയെ വിട്ടയച്ചു എനിക്ക കീഴടങ്ങി എന്റെ കല്പന എന്തൊ അതു കേട്ടു നടക്കണം. അല്ലെങ്കിൽ കോട്ടകളിൽ സ്വസ്ഥനായിരിക്കാതെ വീരധർമ്മം അനുസരിച്ചു എന്നോടു യുദ്ധത്തിന്നു വരണം. ഇതിൽ രണ്ടിലൊന്നു ചെയ്യാത്ത പക്ഷം രാക്ഷസൌഷധിയായ രാമൻ

പിന്നെ വേണ്ടതു പ്രവർത്തിക്കുമെന്നു രാവണനോടു സധൈര്യം പറയുക. രാവണൻ ദുർമ്മാർഗ്ഗിയാണെങ്കിലും ഇത്തരം ധർമ്മാന്യായങ്ങൾക്കു അർഹനല്ലെങ്കിലും, കാകുൽസ്ഥന്മാരുടെ കുലധർമ്മം മാത്രം ആലോചിച്ചു ദൂതനെ അയച്ചതാണെന്നും അറിയിക്കണം.

ശ്രീരാമസ്വാമിയുടെ സന്ദേശവുംകൊണ്ടു അംഗദൻ ദൗത്യം സ്വീകരിച്ചു രാവണരാജധാനിയിൽ വേഗം എത്തുകയും രാവണന്റെ സദസ്സിൽ കടന്നു രാമ! രാമ! എന്ന നാമം ഉച്ചത്തിൽ ഉച്ചരിച്ചു സഭ്യന്മാരെ ആകർഷിക്കുകയും ചെയ്തു.

രാവണൻ — ആരാണ് ഈ സദസ്സിൽ കടന്നു ശബ്ദം ഉണ്ടാക്കുന്നത്. ഒരു മർക്കടൻ! ഇവനു എന്താണു വേണ്ടത്?

അംഗദൻ — ഹേ! രാവണ! നിന്റെ സദസ്സിൽ ഒരാൾ വന്നാൽ, ആസനം നൽകിയതിനു ശേഷമല്ലേ, വിവരങ്ങൾ ചോദിച്ചറിയുക? ലോകമര്യാദയെന്താണ്?

രാവണൻ — സഭ്യരറിയാതെ സംസാരിച്ചാൽ, പിന്നെ എന്റെ ചന്ദ്രഹാസമാണ് ഉത്തരം പറയുക. മർക്കടനു് ആസനം മരക്കൊമ്പല്ലേ? നീ വന്ന കാര്യം വേഗം പറയു.

അംഗദൻ — ശരി! എന്റെ ആസനം എന്റെ വാലുതന്നെ ആവട്ടെ. ഈ വാൽകൊണ്ടു നിന്റെ സിംഹാസനത്തിലും അധികം ഉയരമുള്ള ഒരു ആസനം ഞാൻ ഉണ്ടാക്കിക്കൊള്ളാം. (എന്നു പറഞ്ഞു അങ്ങിനെ ചെയ്യുന്നു) ഹേ! രാവണാ! ഉത്തരകോസലേശ്വരനായ ദശരഥന്റെ പുത്രനും, രാക്ഷസകുലകാലനും, മിത്രജനകമലദിവാകരനും ആയ ശ്രീരാമസ്വാമിയുടെ ദൂതനാണു ഞാൻ. പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം എന്ന പഞ്ചഭൂതങ്ങൾക്കും, വാക്, പാണി, പാദം, ഗുഹ്യം എന്ന കർമ്മേന്ദ്രിയങ്ങൾക്കും, വചനം, ഗമനം, ദാനം, വിസർഗ്ഗം, ആനന്ദം എന്ന ജ്ഞാനേന്ദ്രിയങ്ങൾക്കും, കാമം, ക്രോധം, ലോഭം, മദം,

മോഹം, മാത്സൎയ്യം, ഈൎഷ്യ, അസൂയ എന്ന അരിഷഡ്വൎഗ്ഗങ്ങൾക്കും, അൎത്ഥേഷണം, പുത്രേഷണം, ദാരേഷണം എന്ന ഏഷണത്രയങ്ങൾക്കും അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം, എന്ന പഞ്ചകോശങ്ങൾക്കും, സ്ഥൂലം, സൂക്ഷ്മം, കാരണം, എന്ന ശരീരത്രയങ്ങൾക്കും വിലക്ഷണനായി; സജാതീക, വിജാതീക, സ്വഗതഭേദശൂന്യനായി ദേശകാലവസ്തുപരിച്ഛേദരഹിതനായി, സുര, നര, മൃഗ, പശു, പക്ഷി, പന്നഗാദികളിലും, ജീവാത്മായി, ആദിമദ്ധ്യാന്തരഹിതനായി, കാലാതീതനായി, പഞ്ചഭൂതഭൌതികമായുള്ള സൎവ്വജീവചരാചരങ്ങൾക്കും നായകനായ എന്റെ സ്വാമി, ശ്രീരാമൻ, ദുഷ്ടനിഗ്രഹത്തിനും ശിഷ്ടപരിപാലനത്തിനുമായി ചതുസ്സമുദ്രപൎയ്യന്തം രാജ്യഭാരം വഹിക്കുന്ന മഹാചക്രവൎത്തിയും, അതു കാരണം ഈ ഭൂമിക്കു നാഥനാണ്. അവിടുന്നുതന്നെയാണ് നീ കട്ടുകൊണ്ടുവെച്ചിട്ടുള്ള ജാനകിയുടേയും നായകൻ. എന്നുതന്നെയല്ല ഈ ലോകത്തിലുള്ള 1008 ശിവാലയങ്ങൾക്കും 108 വൈഷ്ണവാലയങ്ങൾക്കും, എന്തിനു നീ അദ്ധ്യയനം ചെയ്തു വരുന്ന ഒരായിരം ശാഖയോടുകൂടിയ സാമവേദത്തിനും എന്റെ സ്വാമിയാണ് നായകൻ. ഇപ്രകാരം സൎവ്വലോകചരാചരരക്ഷകനായ രാമൻ നിന്നോടു പറവാൻ ചില കാൎയ്യങ്ങൾ എന്നെ ഏല്പിച്ചിട്ടുണ്ട്. അതിന്റെ പ്രത്യുത്തരം അറിഞ്ഞുപോവാൻ വന്ന രാമദൂതനാണ് ഞാൻ. അതുകൊണ്ട് ഞാൻ പറയുന്നതിനെ ഏകാഗ്രതയോടെ മനസ്സിലാക്കുക.

രാവണൻ:—ഹാഹാ! പിന്നെയും രാമന് ഒരു കുരങ്ങനെത്തന്നെയാണ ദൂത്യത്തിനു കിട്ടിയത്. ഛേ! കുരങ്ങപ്പാരെ! നിന്നെപ്പോലുള്ള കുറെ കുരങ്ങന്മാരുടെ സഹായത്തോടുകൂടി ലങ്കയിൽ വന്നു നോക്കിയപ്പോൾ രാവണനെ ജയിപ്പാൻ പ്രയാസമാണെന്നു കണ്ടു. ഇരക്കാൻ വശമുള്ള ക

രാളെ തേടിപ്പിടിച്ച്, ആ ഇരപ്പാളിയെ ഇരുട്ടയച്ചു ജാനകിയെ യാചിച്ചു വാങ്ങിക്കൊണ്ടുപോവാൻ മോഹിക്കുന്ന ഒരാളെയാണു താൻ നായകനെന്നൊക്കെ പുകഴ്ത്തുന്നത്. ത്രിമൂർത്തികൾക്കുതന്നെ ലോകത്തിൽ നായകത്വം സമ്മതിക്കാത്ത എന്നോട് ഇതൊക്കെ പറവാൻ വാനരാധമനായ നിനക്കു മാത്രമെ ധൈര്യം വരികയുള്ളു.

അംഗദൻ:—ഇതാണു കേമമായത്! ലോകപ്പെരുങ്കള്ളനും, പരമഭീരുവുമായ ഹേ! രാക്ഷസാധമ! കപടസന്ന്യാസിയുടെ വേഷമെടുത്ത് ഒളിച്ചുമാറിച്ചെന്നു ജാനകീദേവിയെ കട്ടുകൊണ്ടുവന്ന നിനക്ക് എന്റെ മുഖത്തുനോക്കി വീരന്ത്യം പറവാൻ ലജ്ജയില്ലാതെ വന്നതിലാണ് എനിക്ക് ആശ്ചര്യം തോന്നുന്നത്.

രാവണൻ—ഈ ധൂർത്തൻ ജീവനോടെ മടങ്ങുകയില്ല. എന്റെ യോഗ്യതകൾ ഒരു കുരങ്ങ് എങ്ങിനെ അറിഞ്ഞു പുകഴ്ത്തും? ആട്ടെ, നീ ആരാണ്, നിന്റെ മാതാപിതാക്കൾ ആരാണ്, രാമൻ പറഞ്ഞയച്ച കൃത്യം എന്താണ്?

അംഗദൻ—ഹേ! രാവണാ! പറഞ്ഞുവരുമ്പോൾ നാം തമ്മിൽ അപരിചിതന്മാരല്ലെന്നു കാണാം. ഇന്ദ്രാത്മജനും, വാനരരാജനും, കിഷ്കിന്ധാധിപനും ആയി ബാലിയെന്നു വിഖ്യാതനായ കപിശ്രേഷ്ഠനേയും, അദ്ദേഹത്തിന്റെ ഭാര്യയും ക്ഷീരാബ്ധിയിൽനിന്നു ജാതയും, ആയ താരയേയും നീ അറിവാൻ ഇടയുണ്ട്. ഇവരാണ് എന്റെ മാതാപിതാക്കന്മാർ. നാമം അംഗദനെന്നാണ്. നീ പണ്ടു പിതാവിനെ ജയിപ്പാനായി കിഷ്കിന്ധയിൽ വന്നു. അവിടെ കാണായ്കയാൽ സമുദ്രതീരത്തിൽ കണ്ണടച്ച് ഏകാഗ്രമാനസനായി ശിവതർപ്പണം ചെയ്യുന്ന അദ്ദേഹത്തിന്റെ അടുത്തു ചെന്ന് ഇരുപതു കൈകൾകൊണ്ട് അദ്ദേഹത്തിന്റെ വക്ഷഃപ്രദേശം പിടിച്ചു ഞെക്കിയതും, പിതാവു നിന്നെ ഒരു മശകപ്രായമായി കരുതി പുച്ഛംകൊണ്ടു കേശാദിപാദം

വരിഞ്ഞുകെട്ടി ഗരുഡൻ സൎപ്പത്തെയെന്നപോലെ നിന്നെയുംകൊണ്ടു ചതുസ്സമുദ്രത്തിലും ചെന്നു ശിവതൎപ്പണം ചെയ്തു കിഷ്കിന്ധക്കു മടങ്ങി വന്നതും, "അഞ്ചുപത്തു തലയും,പത്തിരുപത്തു കയ്യും, വായ നിറച്ചു വക്രദംഷ്ട്രങ്ങളും,കൊന്നമ്പല്ലുകളുമുള്ള ഏതൊ ഒരു ജീവി" അച്ഛൻെറ വാലിൽ കെട്ടിച്ചുററി ശ്വാസനാക്രാന്തനായി കിടക്കുന്നതെന്നു ഞാൻ കാട്ടിക്കൊടുത്തതും, പിതാവ് നടന്ന സംഭവമെല്ലാം അറിയാത്ത ഭാവം നടിച്ചു 'കഷ്ട'മെന്നു പറഞ്ഞു നിന്നെ അഴിച്ചുവിട്ടതും, നീ പിതാവിൻെറ പാദത്തിൽ നമസ്കരിച്ചു, "നാമമെൻെറ ഏഷണിയാൽ" പിണഞ്ഞ അബദ്ധമാണെന്നു പറഞ്ഞു ക്ഷമായാചനം ചെയ്തതും ഒരു മാസകാലത്തോളം നീ കിഷ്കിന്ധയിൽ അച്ഛൻെറ അതിഥിയായി താമസിച്ചു ക്ഷീണം മാറിയതിനുശേഷം മടങ്ങിപ്പോന്നതുമായ കഥകൾ നീ പക്ഷെ മറന്നിട്ടുണ്ടാവാം. ഉപകാരസ്മരണയെന്ന ഗുണം ഏതെല്ലാം നിനക്കുണ്ടെങ്കിൽ എന്നെ ആരാണെന്നു മനസ്സിലായില്ലെന്നു നടിക്കുവാൻ കാരണമില്ലാത്തതാണ്. എങ്കിലും ഞാൻ ആരാണെന്ന് ഒന്നുകൂടി പറഞ്ഞുതരാം. നിന്നെ ബന്ധിച്ച വാൽബലവും ദേവാസുരന്മാരാൽ അസാദ്ധ്യമായ ക്ഷീരാബ്ധിമഥനത്തിനുള്ള കരബലവുമുള്ള ആ ബാലിയുടെ പുത്രനാണ് ഞാൻ.

രാവണൻ — നല്ല കാൎയ്യം! എൻെറ ഒരു ഉത്തമമിത്രത്തിൻെറ മകനെ മറക്കുകയോ! അല്പം അന്ധാളിച്ചുവെന്നേയുള്ളു. നീ അക്കാലത്തു വളരെ ചെറുപ്പമാണ്. അതുകൊണ്ടാണു എനിക്ക് ഓൎമ്മതെററുവന്നത്. ഞാനും നിൻെറ പിതാവും ജ്യേഷ്ഠാനുജന്മാരെപ്പോലെയാണു പെരുമാറിയിരുന്നത്. സാഗരം ചാടുമ്പോൾ ഞാൻ ബാലിയുടെ പുറത്തിരുന്നതു ശരിയാണ്. അതിൻെറ രഹസ്യം ഞങ്ങൾ രണ്ടുപേൎക്കും അറിയാം. അതെന്തെങ്കിലുമാവട്ടെ, ബാലിയുടെ മകനായ നീ എനിക്കും മകൻതന്നെ. നിൻെറ പിതാവിനു ക്ഷേമംതന്നെ എന്നു വിശ്വസിക്കുന്നു.

അംഗദൻ—നീയും എന്റെ പിതാവായ ബാലിയും ഭ്രാതാക്കന്മാരാണെന്നറിഞ്ഞതുകൊണ്ടായിരിക്കണം, ബാലിയെ ശ്രീരാമസ്വാമി നിഗ്രഹിച്ചത്. ദുഷ്ടനോടു വിശിഷ്ടൻ സംസർഗ്ഗമുണ്ടായാൽ വിശിഷ്ടനും ദുഷ്ടനാവുന്നതും ശിക്ഷക്ക് അർഹനാവുന്നതുമാണ്. നിർദ്ദോഷിയായ അഗ്നി ഇരിമ്പോടു യോജിക്കുക കാരണം കൊല്ലന്റെ പ്രഹരത്തിന്നു പാത്രമാകുന്നു നേരെ മറിച്ച് അഗ്നിയിൽ കിടന്നു തപിക്കുന്ന സ്വർണ്ണത്തെ തട്ടാന്മാർ എടുത്തു വെള്ളം തളിച്ച് തണുപ്പിച്ചതിന്നു ശേഷമാണ് അടിച്ചുപരത്തുന്നത്. എന്റെ പിതാവിന്നു പിണഞ്ഞ ദോഷം നീയുമായുള്ള സംസർഗ്ഗമാണ്.

രാവണൻ—ഹേ! കുമാര! നിനക്കു ചെറുപ്പമാണ്. അതു കൊണ്ടാണ് നിന്റെ സ്ഥിതി ഇത്ര ശോചനീയമായിപ്പോയത്. നീ ഇത്ര വളരെ സ്തുതിക്കുന്ന രാമന്റെ കഥയെന്താണ്? ദശരഥന്റെ അകാലസന്തതിയായ രാമൻ രാജ്യം ഭരിപ്പാൻ ശക്തനല്ലാതെ അനുജന്നു രാജ്യാധികാരം വിട്ടുകൊടുത്തു രാജ്യഭ്രഷ്ടനായി വനത്തിൽവന്നുചേർന്നകഥ മുഴുവനും നീ കേട്ടിട്ടുണ്ടായിരിക്കയില്ല. കാട്ടിൽ വന്നതിന്നു ശേഷം സ്വന്തം ഭാര്യയെ രക്ഷിപ്പാൻ കഴിയാതെ കാട്ടിൽ വിട്ട് എവിടെക്കോ പോയി. അവൾ തനിയെ കിടന്നു സങ്കടപ്പെടുന്നതു കണ്ട് ഞാൻ കൊണ്ടുവന്നു രക്ഷപ്പെടുത്തിവന്നു. ഉടുപ്പാൻ വസ്ത്രംകൂടിയില്ലാതെ മരത്തോലും ഉടുത്തു നടക്കുന്ന ഈ രാമന്റെ കഥ പറഞ്ഞു നാം സമയം കളഞ്ഞിട്ടു ഫലമില്ല. ഇത്ര നിസ്സാരനായ ഒരുവനെ 'സ്വാമി, സ്വാമി' എന്നും പറഞ്ഞു നീ നടന്നതു വലിയ തെററായിപ്പോയി. നിന്റെ പിതാവുണ്ടായിരുന്നുവെങ്കിൽ ഒരിക്കലും ഇതിന് ഇടവരികയില്ലായിരുന്നു. പിതാവിനെ കൊന്നവന്നു കൂലിവേല ചെയ്തു നടക്കുവാൻ നീയല്ലാതെ ഇഷ്ടപ്പെടുമോ? അവനവന്നു ശേഷം ചോദിപ്പാൻ ശ്രമ

നിയില്ലെങ്കിൽ, കഴിയുന്നവരെക്കൊണ്ടു ചോദിപ്പിക്കേണ്ടതല്ലേ? നിന്റെ അച്ഛനും ഞാനും നിനക്കു ഭേദമുണ്ടോ? മകൻ ഇന്ദ്രജിത്തും നീയും തമ്മിൽ എന്തിനെക്കൊണ്ടാണ് ഭേദം? പുലിക്ക് ജനിച്ച നഖമില്ലാതെ വന്നതായാൽ വലിയ കഷ്ടമാണ്. ഇന്നുമുതൽ നിന്റെ ഗ്രഹപ്പിഴ തീർന്നു. നിന്റെ അച്ഛൻ വഹിച്ചിരുന്ന വാനരാധിപത്യം നിനക്കു തന്നു, ദേവന്മാരെക്കൊണ്ട് അരിയിട്ടു വാഴ്ച കഴിപ്പിച്ചു നിന്നെ സിംഹാസനത്തിൽ ഇരുത്താം. നിന്നെ മകനായും, സീതയെ ഭാര്യയായും ഞാൻ സ്വീകരിച്ചിരിക്കുന്നു.

അംഗദൻ—ഛെ! രാവണാ! നീ ഒരു പൊട്ടനാണെന്നു ഞാൻ ശങ്കിച്ചിരുന്നില്ല. എന്റെ സ്വാമിയെ ഇന്നു തോല്പിക്കുവാൻ ഈ ലോകത്രയത്തിൽ ആരാണുള്ളത്? വന്ധ്യ പ്രസവവേദന അറിയുമോ? മദനമോഹിതനായ നിന്റെ സ്ഥിതിയും അതുതന്നെ. എന്നെ സ്വാധീനമാക്കിക്കളയാമെന്നു നീ വിചാരിക്കുന്നുണ്ടെങ്കിൽ നീ ഒരു ജളപ്രഭുവാണ്. അമേധ്യം ഭക്ഷിച്ചുനടക്കുന്ന ഒരു ശ്വാവ്, സിംഹത്തോടു ചെന്നു മൃഗരാജാവായി അഭിഷേകം കഴിക്കാമെന്നു പറയുന്നതുപോലെയാണ് നീ എന്നെ ഭൃത്യനാക്കാമെന്നു പറയുന്നത്.

രാവണൻ—എടാ! നിഷ്കാരുണി! ചന്ദ്രഹാസംകൊണ്ടു വെട്ടി നിന്നെ രണ്ടു കഷ്ണമാക്കുകയാണ് വേണ്ടത്. പക്ഷേ ഇന്നോ നാളെയോ യുദ്ധത്തിൽ രാമനൊപ്പം മരിക്കാൻപോകുന്ന നിന്നെ എന്തിനാണ് ഇപ്പോൾ കൊല്ലുന്നത്? രാമന്റെ സന്ദേശം പറഞ്ഞു വേഗം പൊയ്ക്കൊള്ളുക.

അംഗദൻ—ശരി! പുത്രമിത്രകളത്രഗോത്രങ്ങളുമായ രാക്ഷസകുലത്തെ മുഴുവൻ നശിപ്പിക്കുവാൻ കാരണഭൂതനായി ജനിച്ച മഹാപാപിയായ നീ യുദ്ധം ചെയ്വാൻ ധൈര്യമില്ലാതെ കോട്ടക്കുള്ളിൽ ഒളിച്ചിരിക്കുന്നതായാൽ അതിനു സമ്മതിപ്പാൻ ശ്രീരാമസ്വാമി ഒരുക്കമില്ല. എന്നാകിലോ രാ

മപത്നിയായ ജാനകീദേവിയെ വിട്ടയച്ച് സ്വാമിയുടെ കല്പന കേട്ട് അതുപ്രകാരം നീ നടക്കണം. അല്ലെങ്കിൽ യുദ്ധത്തിന്നൊരുങ്ങി പുറപ്പെടണം. ഈ രണ്ടുമാർഗ്ഗങ്ങളിൽ ഏതു മാർഗ്ഗമാണ് നീ സ്വീകരിപ്പാൻ പോകുന്നത് എന്നറിഞ്ഞു ചെന്നു പറവാനാണ് എന്നെ അയച്ചിട്ടുള്ളത്. ഹേ! രാവണാ! സ്ത്രീ നിമിത്തമായി അനേകം പേൎക്ക് ജീവഹാനി, അൎത്ഥനാശം, ഇഹപരങ്ങളിൽ അപകീൎത്തി മുതലായതു സംഭവിച്ചിട്ടുണ്ട്. നീ ആ സംഘത്തിൽ ചേരരുത്. ശിവശക്തിയുക്തമായ രാമനാമത്തിന്റെ മഹിമ അറിയാതെ ആപത്തിൽ പെടരുത്.

രാവണൻ—മതി. മതി. കുരങ്ങന്മാരുടെ ഉപദേശംകൊണ്ടല്ല ഇങ്ങനെ ഭാഗ്യങ്ങളെല്ലാം ഞാൻ സമ്പാദിച്ചത്. ജാനകിയെ ചിറവിടുവാനോ, യുദ്ധത്തിന്നു വരുവാനോ മനസ്സില്ലെന്നു നിന്റെ സ്വാമിയോടു പോയി പറയുക.

അംഗദൻ—എടാ! രാക്ഷസാധമാ! നിന്റെ പിതാമഹിയായ താടകയെ വധിച്ചപ്പോഴും, സോദരിയായ ശൂൎപ്പണഖയുടെ അംഗഭംഗം വരുത്തിയപ്പോഴും, മാതുലനായ മരീചനെ വധിച്ചപ്പോഴും, ലങ്കാമൎദ്ദനം സേതുബന്ധം മകുടഭംഗം തുടങ്ങിയ മാനഭംഗങ്ങൾ വരുത്തിയപ്പോഴും, ഇങ്ങനെ പല അവസരങ്ങളും നിനക്കു യുദ്ധത്തിന്നു പുറപ്പെടുവാനുണ്ടായിരുന്നു. ആ അവസരങ്ങൾ ഉപയോഗമാക്കാത്ത നീ മാനിയാണെന്ന് ഞാൻ വിചാരിക്കുന്നില്ല. ഭീരുവായ നിന്നെ ഞാൻ തലമുടി പിടിച്ചിഴച്ചു പോൎക്കളത്തിൽ കൊണ്ടിടും.

അംഗദന്റെ ഏവംവിധത്തിലുള്ള വാക്കുകൾ കേട്ടു കോപവും ലജ്ജയും സഹിക്കവയ്യാതെ, രാക്ഷസന്മാരെ വിളിച്ച് അംഗദനെ പിടിച്ചു വെളിയിൽ തള്ളിവിടുവാൻ രാവണൻ കല്പന കൊടുത്തു. തന്നെ പിടിപ്പാൻ വന്ന രാക്ഷസന്മാരെ തച്ചുകൊന്നു രാജധാനിയിൽനിന്നു വെളിയിൽ ചാടി "ഈ

ലങ്കാനഗരിക്കുള്ളിൽ സാധുക്കളും, യുദ്ധത്തിൽ ഭയമുള്ളവരും, കൂനൻ, കുരുടൻ, നൊണ്ടി, മുടവൻ എന്നിങ്ങിനെയുള്ളവരും രാമാസ്ത്രം വന്നു വീഴുന്നതിന്നുമുമ്പുതന്നെ ലങ്കയെ വിട്ടുപോകുവിൻ'' എന്നിങ്ങിനെ അത്യുച്ചത്തിൽ വിളംബരം ചെയ്തു. അംഗദൻ രാമാന്തികത്തിൽ പോയി ''രാമസായകത്താൽ തല പത്തും അററു ഭൂമിയിൽ വീണാലല്ലാതെ ജാനകീദേവിക്കു രക്ഷയുണ്ടാകുന്നതല്ല'' എന്നുണർത്തിച്ചു.

പ്രഥമയുദ്ധം.

ഉദ്ദേശിച്ച പ്രകാരം തന്നെ അംഗദൻെറ ദൗത്യംകൊണ്ടു ഫലമൊന്നും ഉണ്ടാവാത്തതിനാൽ അങ്ങോട്ടു കടന്നു യുദ്ധം ചെയ്യേണ്ടതാണെന്നു രാമാദികൾ തീർച്ചപ്പെടുത്തി. സുഗ്രീവൻ, അംഗദൻ, നളൻ, പനസൻ, കേസരി, കുമുദൻ, കുമുദാക്ഷൻ, ഗന്ധമാദനൻ, ഋചോടനൻ, ടിടിപൻ, മൈന്ദൻ, വിവിദൻ, താരൻ, ഝൂമൻ, സമ്പൻ, ശതബലി, ജാംബവാൻ, ഹനുമാൻ തുടങ്ങിയ വാനരനായകന്മാർ വൃക്ഷജാലങ്ങൾ മുറിച്ചു കൈവശപ്പെടുത്തി, പോർവിളികൂട്ടി, മതിൽ പൊളിച്ചു്, കിടങ്ങുകൾ തൂർത്തു്, കൊള്ളിയും പന്തവുമായി കോട്ടകളിൽ പ്രവേശിച്ചു തുടങ്ങിയപ്പോൾ, രാവണൻ ഇരുനൂറു വെള്ളപ്പടയുമായി യുദ്ധത്തിന്നൊരുങ്ങി പുറപ്പെട്ടുവന്നു. രാവണൻെറ സൈന്യങ്ങളെ വാനരന്മാർ വേഗം നശിപ്പിച്ചു തുടങ്ങി. രാവണൻ കോപിച്ചു ഹനുമാനോടേല്ക്കുകയും, അവൻ ഇരുപതു കയ്യും ചുരുട്ടി ഹനുമാൻെറ മാറത്തിടിക്കുകയും ചെയ്തു. ഹനുമാൻ ഈ ഇടിയേററ്, ശക്തിയോടെ രാവണൻെറ മാറത്തു ഇടിച്ചപ്പോൾ, പണ്ടു അഷ്ടഗജങ്ങളുടെ ദന്തങ്ങൾ മാറിടത്തിൽ പതിഞ്ഞിരുന്നതെല്ലാം ഉതിർന്നു പോർക്കളത്തിൽ വീണു. ഇതിന്നുശേഷം രാവണൻ ലക്ഷ്മണനോടേററു. ജയമില്ലെന്നു കണ്ടപ്പോൾ, മയനാൽ ദത്തമായ വേലായുധമെടുത്തു രാവണൻ ലക്ഷ്മണൻെറ വക്ഷഃപ്രദേശത്തെ ലാക്കാക്കി എറിഞ്ഞു. ഈ ഏറു കൊണ്ടു നിലത്തുപതിച്ചു

വെങ്കിലും, ശത്രുക്കൾക്കു സൌമിത്രിയെ കോട്ടക്കകത്തേക്കു എടുത്തുകൊണ്ടുപോകുവാൻ സാധിച്ചില്ല. അപ്പോഴേക്കും ഭഗവാൻ ഒരു അസ്ത്രം തൊടുത്തു രാവണന്റെ രഥവും വില്ലും മുറിച്ച്, രാവണന്റെ നെററിയെ ലാക്കാക്കി മോഹനാസ്ത്രവും പ്രയോഗിച്ചുകഴിഞ്ഞിരിക്കുന്നു. മോഹിച്ചു ഭഗവാന്റെ മുമ്പിൽ തലതാഴ്ത്തി നില്ക്കുന്ന രാവണനോടു ഭഗവാൻ ഇപ്രകാരം അരുളിച്ചെയ്തു.

ശ്രീരാമൻ—ഹേ! രാവണാ! എന്റെ ദയിതാചോരനായ നിന്നോടു നേരിട്ടു സംസാരിപ്പാൻ ഇങ്ങിനെ ഒരു അവസരമാണ് എനിക്കു കിട്ടിയത്. ധർമ്മത്തെ വിട്ടു നടക്കുന്നവൻ എത്രതന്നെ യോഗ്യനായാലും അവനാൽ ആരേയും ജയിപ്പാൻ സാധിക്കുന്നതല്ല. നിന്റെ കൂടെ സഹായികളായി വന്ന സൈന്യങ്ങളൊക്കെ എവിടെക്കു പോയി? നിനക്കു അണുപോലും ലജ്ജയുണ്ടെങ്കിൽ ഇങ്ങിനെ തലയും താഴ്ത്തി എന്റെ മുമ്പിൽ നില്ക്കുവാൻ ഇടവരുന്നതല്ല. നിനക്കു രക്ഷപ്പെടുവാൻ പല അവസരങ്ങളും ഞാൻ തന്നിട്ടുണ്ട്. അതൊന്നും നീ കൈക്കൊണ്ടില്ല. ഇതാ ഒരു അവസരവും കൂടി ഞാൻ തരാം. ജാനകിയെ എനിക്കു വിട്ടുതന്ന്, മേലിൽ ദേവന്മാരെ ഉപദ്രവിക്കാതേയും, പരസ്ത്രീകളുടെ പാതിവ്രത്യഭംഗം വരുത്താതേയും, ഞാൻ ലങ്കേശനായി വാഴിച്ചിട്ടുള്ള നിന്റെ അനുജനും എന്റെ ഭക്തനുമായ വിഭീഷണനു കീഴടങ്ങിയും നീ വർത്തിക്കുന്നതാണെങ്കിൽ നിന്നെ ഞാൻ വധിക്കാതെ കഴിക്കാം. അല്ലാത്തപക്ഷം, ചാവാതെ ശേഷിപ്പുള്ള സൈന്യങ്ങളോടുകൂടി ഇന്ന് കോട്ടയിലേക്കു മടങ്ങിക്കൊൾക. നാളെ ഉള്ളേടത്തോളം എല്ലാസൈന്യങ്ങളോടുംകൂടി നേരിട്ടു യുദ്ധത്തിനു വരിക. യുക്തംപോലെ ഏതു മാർഗ്ഗമാണെങ്കിലും സ്വീകരിക്കാം.

ഭഗവാന്റെ ഈ സംഭാഷണത്തിനു നമ്രമുഖനായി നി

പ്പെട്ട രാവണൻ ഒരു ഉത്തരവും പറയാതെ ഒരു പാവയെപ്പോലെ നിന്നതേയുള്ളു. ധർമ്മം വിചാരിച്ച് ഒടുവിൽ രാവണനെ വിട്ടയപ്പാൻ രാഘവൻ കല്പന കൊടുത്തു. രാവണൻ അസ്വസ്ഥനായപ്പോൾ ലജ്ജയോടും വ്യസനത്തോടും കൂടി കോട്ടയിൽ മടങ്ങിയെത്തുകയും ചെയ്തു. ഈ സന്ദർഭത്തിൽ രാക്ഷസകുലവൃദ്ധനായ മാല്യവാൻ വീണ്ടും രാവണസന്നിധിയിൽ വന്നു. രാവണൻ ഉപചാരങ്ങൾ ചെയ്തു അമ്മാമനെ സിംഹാസനത്തിലിരുത്തിയതിന്നു ശേഷം വിനീതനായി ഇങ്ങിനെ പറഞ്ഞു.

## രാവണന്റെ പശ്ചാത്താപം.

രാവണൻ—മാതുല! അങ്ങുന്ന് എന്റെ കാര്യത്തിൽ കുറച്ച് അശ്രദ്ധനായിട്ടുണ്ട്. അതു കാരണം എന്റെ മന്ത്രിസഭയിൽ അങ്ങയുടെ സാന്നിദ്ധ്യം ഇപ്പോൾ ഉണ്ടാകാറുമില്ല. അടിയന്റെ പേരിൽ വല്ല പരിഭവവും തോന്നീട്ടുണ്ടോ? അറിവില്ലായ്മയാൽ വല്ല അബദ്ധവും പറഞ്ഞുപോയിട്ടുണ്ടെങ്കിൽ മരുമകനാണെന്നു സ്നേഹം വിചാരിച്ച് അതൊക്കെ ക്ഷമിക്കേണമെന്നു പ്രാർത്ഥിക്കുന്നു.

മാല്യവാൻ—വത്സ! നിന്നോടുള്ള സ്നേഹംകൊണ്ടും, രാക്ഷസവംശത്തിന്നു വരാനിരിക്കുന്ന ആപത്തിനെയോർത്തും എത്ര തവണയായി ആവശ്യപ്പെടാതെ തന്നെ ഞാൻ ഇങ്ങോട്ടു വരുന്നത്? ഹാ! നീ വളരെ ക്ഷീണിച്ചിരിക്കുന്നു. നിന്റെ ദേഹത്തിൽ ചില വ്രണങ്ങളും കാണുന്നു. വല്ല പോരാട്ടവുമുണ്ടായി എന്തോ അപജയം നേരിട്ടതുപോലെ തോന്നുന്നതെന്താണ്?

രാവണൻ—മാതുല! അങ്ങയുടെ ദയക്ക് ഞാൻ എന്നും കടപ്പെട്ടവനാണ്. മാതുലൻ ഊഹിച്ച പ്രകാരം ചില വിശേഷസംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. ഇന്നലെ രാമദൂതനാണെന്നു പറഞ്ഞു അംഗദൻ എന്ന ഒരു വാനരൻ ഇവിടെവന്നു 'ഒന്നുകിലൊ ജാനകിയെ ചിറവിടണം, അല്ലെങ്കിൽ രാ

മനോടു യുദ്ധത്തിന്നു വരണം' എന്നു പറഞ്ഞു. രണ്ടിന്നും മനസ്സില്ലെന്നു പറഞ്ഞു. ഞാൻ അവനെ മടക്കി അയച്ചു. ഇതിന്നു ശേഷം വാനരസൈന്യങ്ങൾ കോട്ട ആക്രമിപ്പാൻ തുടങ്ങിയപ്പോൾ ഇരുനൂറ് വെള്ളം പടയോടുകൂടി ഞാൻ യുദ്ധത്തിന്നു പുറപ്പെട്ടു. എന്റെ പടകളെല്ലാം ക്ഷണനേരംകൊണ്ടു നശിച്ചുപോയി. അതിന്നുശേഷം ഞാനും രാമനും അഭിമുഖീകരിച്ച് അന്യോന്യം അസ്ത്രങ്ങളെക്കൊണ്ടു യുദ്ധം ചെയ്തു. ഞാൻ ആരോഹണം ചെയ്ത രഥവും, പത്തു കയ്യുകളിലായി പിടിച്ച പത്തു വില്ലും, മററ പത്തു കയ്യിലുള്ള പത്തു ശരവും എല്ലാം ഒരു അസ്ത്രംകൊണ്ടു രാമൻ തകൎത്തു കളഞ്ഞു. അപ്പോൾ ഗഗനചാരികളായ ദേവന്മാർ മന്ദാരകൽഹാരകരവീരപാരിജാതാദികളായ ദിവ്യപുഷ്പങ്ങൾ കലകലയായി അറുത്ത് രാമമൂൎദ്ധാവിൽ വൃഷ്ടി ചെയ്കയും ദേവവാദ്യം മുഴക്കി രാമൻ ജയിക്കേണമെന്നും രാവണൻ തോല്ക്കേണമെന്നും അനുഗ്രഹിക്കുകയും ചെയ്തു. എനിക്കു കീഴടങ്ങിയ ദേവന്മാരെല്ലാം എന്റെ ശത്രുവായ രാമനെയാണു സഹായിക്കുന്നത്. എന്നെ ഉദ്ദേശിച്ചും ആ സമയത്തുതന്നെ ചില വൃഷ്ടികൾ ഉണ്ടായി. നികൃഷ്ടജീവികളായി മാംസഭക്ഷകളായ കാക്ക, കഴു മുതലായ പറവകൾ രാമശരമേററ് മരിച്ചുകിടക്കുന്നവരുടെ ശരീരങ്ങളിൽനിന്നു വക്രതുണ്ഡങ്ങളാൽ മാംസം കൊത്തിവലിക്കുമ്പോൾ രക്തത്തിൽ മുങ്ങിയ പക്ഷങ്ങളോടുകൂടി ആകാശമാൎഗ്ഗത്തിൽ ഉയൎന്നു തമ്മിൽ ശണ്ഠപിണയുമ്പോൾ കൊക്കിലുള്ള മാംസഖണ്ഡങ്ങളും ചിറകുകളിൽനിന്നു രക്തത്തുള്ളികളും വൃഷ്ടിയായി എന്റെ ശിരസ്സുകളിൽ വീണു. എന്നെ അഭിനന്ദിച്ചു വൃഷ്ടിചെയ്തവർ ഇത്തരം പറവകളാണ്. ഹാ! കഷ്ടം. ഇതുകൊണ്ടുമായില്ല. വമ്പിച്ച സൈന്യത്തോടുകൂടി പോൎക്കളത്തിൽ പോയ ഞാൻ തോററു മടങ്ങിപ്പോരുമ്പോൾ രാമന്റെ ദയവുണ്ടായി രണ്ടാളെങ്കി

അക്കാദമി

ളും എന്നെ സഹായിപ്പാൻ വന്നു. ഈ രണ്ടുപേർ ആരാണെന്നു മാതുലന്നു മനസ്സിലായൊ? ഇല്ല. അവരുടെ പേർ മാനഭംഗമെന്നും ദുഷ്കീർത്തിയെന്നുമാണ്.

**മാല്യവാൻ**—വത്സ! നീ ഇപ്രകാരം പശ്ചാത്തപിക്കുന്നതു ഇതേവരെ കാണ്മാൻ എനിക്കു സംഗതി വന്നിട്ടില്ല. ഇപ്പോൾ അതിന്നും യോഗം വന്നുവല്ലൊ.

**രാവണൻ**—മാതുല! ഇതിലും ആശ്ചര്യകരമായി തോന്നുന്നതു രാമന്റെ യുദ്ധപരാക്രമവും ഭുജവീര്യവുമാണ്. കൈലാസവാസിയായ പരമശിവന്റെ അഞ്ചുമുഖങ്ങൾക്കുള്ള ശക്തിയെന്താണെന്നു് എനിക്കറിയാം. വൈകുണ്ഠവാസിയായ നാരായണന്റെ സഹസ്രകരങ്ങൾക്കുള്ള ശക്തിയേയും ഞാൻ ഗണിച്ചിട്ടുണ്ട്. ഇന്ദ്രന്റെ രണ്ടു കരങ്ങൾക്കുള്ള ശക്തിയും എനിക്കറിയാം. എന്നാൽ ഈ മൂന്നു പേരുടേയും ഭുജബലം ഒന്നാക്കിയാൽ രാമന്റെ ചെറുവിരലിന്നുള്ള ശക്തിയോടു കിടപിടിക്കാൻ മതിയാവുകയില്ല. രാമാനുജനായ ലക്ഷ്മണന്റെ യുദ്ധസാമർത്ഥ്യം അപരിമിതമാണ്. ത്രിമൂർത്തികളിൽ വിഷ്ണുവിനെയാണ് യുദ്ധത്തിൽ ഞാൻ അല്പം മാനിച്ചിരുന്നത്. എന്നാൽ കാർത്തവീര്യനോടു യുദ്ധം ചെയ്തപ്പോൾ വിഷ്ണുവിനോടുണ്ടായിരുന്ന ബഹുമാനം കുറഞ്ഞുപോകയാണു ചെയ്തത്. എന്നാൽ ലക്ഷ്മണന്റെ കാര്യം ആലോചിക്കുമ്പോൾ കാർത്തവീര്യൻ എത്രയോ നിസ്സാരനാണ്. ബ്രഹ്മാണ്ഡകടാഹങ്ങൾ ഏകീകരിച്ചാലും ലക്ഷ്മണന്നു അതൊക്കെ തൃണപ്രായമാണ്. ദശരഥപുത്രന്മാർ അത്ഭുതപരാക്രമികളാണ്.

**മാല്യവാൻ**—ഇവർ അമാനുഷന്മാരാണെന്നു ഞാൻ കേട്ടതിലും വിശ്വസിച്ചതിലും തെറ്റില്ല.

**രാവണൻ**— രാമന്റെ കരകൗശലത്തെപ്പറ്റി എനിക്കുള്ള സ്വാനുഭവം കുറച്ചൊന്നു മാതുലനെ ധരിപ്പിക്കാം. രാമൻ വില്ലു് ആകർണ്ണാന്തം വലിച്ചു് ഞാണൊലി ആവനാഴിക

യിലുള്ള ശരം കരംകൊണ്ടു തൊടുമ്പോൾ ബാണം ഒന്നും, ഊരുമ്പോൾ പത്തും, ഞാണിൽ യോജിപ്പിക്കുമ്പോൾ നൂറും, ഞാണും ശരത്തിന്റെ പിടും കൂട്ടിമുട്ടുമ്പോൾ ആയിരവും, അവിടെ നിന്നു വിടുമ്പോൾ പതിനായിരവും, ശത്രുക്കളെ അടുക്കുമ്പോൾ ലക്ഷവും, ശത്രുദേഹത്തിൽ തട്ടുമ്പോൾ എണ്ണമില്ലാതേയും, ഇങ്ങിനെ ബാണങ്ങൾ എണ്ണമില്ലാതെ വർദ്ധിച്ചുവരുന്നു. ദേവന്മാരെ അനിമേഷവൃത്തികൾ അതായത് ഉന്മേഷനിമേഷങ്ങൾ ഇല്ലാത്തവരാക്കിയതിനുള്ള കാരണം എന്താണെന്നു മാതുലന്നു മനസ്സിലായിട്ടുണ്ടോ? രാമൻ വില്ലു കുലക്കുന്നതും, ഞാണേറുന്നതും, തൂണിയിൽനിന്ന് ബാണം എടുക്കുന്നതും മറ്റും ഇന്ന സമയങ്ങളിലാണെന്നു ധരിക്കുവാൻ അനിമേഷവൃത്തികളായവർക്കു സാധിക്കയില്ല. രാമന്റെ കരകൗശലം അവരാരും മനസ്സിലാക്കുവാൻ സാധിക്കയില്ല. പിന്നെയാണൊ നമുക്ക് സാദ്ധ്യമാവുക! രാമശരങ്ങൾക്കു പ്രത്യേകമായ ചില വൈഭവങ്ങളുണ്ട്. ശത്രുവിന്റെ ഗളം മുറിച്ചതുകൊണ്ടു മാത്രം തൃപ്തിപ്പെടാതെ പ്രാണൻ ദേഹത്തിലെങ്ങാനും ഒളിച്ചിരിക്കുന്നുണ്ടൊ എന്നു നോക്കി, തുരന്നു പുറത്താക്കി ആകാശവീഥിയിൽ പ്രാണനോടുകൂടി അനുഗമിച്ച്, ആ പ്രാണനെ ധർമ്മരാജപുരിയിൽ കൊണ്ടാക്കിയതിന്നു ശേഷമെ രാമശരം മടങ്ങുകയുള്ളൂ. ഇങ്ങിനെയുള്ളവരോടു ആർക്കാണ് യുദ്ധം ചെയ്യാൻ സാദ്ധ്യമാകുന്നത്? രാമനുമായുള്ള യുദ്ധത്തിൽ അനുഭവമായ മറ്റൊരു കാര്യം ദിഗ്ഭ്രമമാണ്. രാമൻ പൂർവ്വദിക്കിലും ഞാൻ പശ്ചിമദിക്കിലുമായി നിന്നാണു യുദ്ധം ആരംഭിച്ചത്. രാമന്റെ ശരപ്രയോഗവൈഭവങ്ങളാൽ പിന്നീട് ഏതു ദിക്കിൽനിന്നാണു യുദ്ധം ചെയ്യുന്നതെന്നു എനിക്കു വിവരമില്ലാതായി. രാമൻ ഇന്ദ്രകോണിലൊ, ഞാൻ വരുണകോണിലൊ, രാ

മൻ വായുകോണിലൊ, ഞാൻ യമകോണിലൊ, രാമൻ അഗ്നികോണിലൊ ഞാൻ നിരൃതികോണിലൊ, രാമൻ ഉത്തരദിക്കിലൊ, ഞാൻ ദക്ഷിണദിക്കിലൊ, രാമൻ ആകാശത്തിലൊ ഭൂമിയിലൊ, രാമൻ ഇടത്തെക്കയ്യിലൊ, വലത്തെക്കയ്യിലൊ ചാപമെടുത്തത് എന്നൊന്നും ഒരു വിവരവും ഉണ്ടാകുന്നില്ല. എല്ലാ ദിക്കിലും രാമനാണ്. ഞാൻ മഹാരഥമേറിയാണ രാമനോട്ടു യുദ്ധത്തിന്നു ചെന്നത്. വാഹനരഹിതനായ രാമനെപ്പററി ഒരു ഹാസ്യമാണ എനിക്ക് ആദ്യം ഉണ്ടായിരുന്നത്. എന്നാൽ രാമന്റെ വാഹനംപോലെ ഒരു വാഹനം ലോകത്തിൽ ആക്കും ഇല്ലെന്നാണ പറയേണ്ടത്. ഗരുഡവാഹനനാണെന്നു ആദ്യം ശങ്കിച്ചു. പിന്നെ വേഗം കണ്ടപ്പോഠം വായുവാണെന്നു തോന്നി. സൈന്യനാശം കണ്ടപ്പോഠം അഗ്നിയാണെന്നു തീച്ചയാക്കി. അനേകായിരം ദേഹദേഹികഠം തമ്മിൽ വേൎപ്പെടുന്നതു കണ്ടപ്പോഠം രാമൻ ധൎമ്മരാജാവിനെത്തന്നെയാണ വാഹനമാക്കീട്ടുള്ളതെന്നു സംശയിക്കേണ്ടി വന്നു. ഒടുവിൽ സൂക്ഷിച്ചു നോക്കിയപ്പോഴാണ്, ലങ്കാനഗരിയെ കൊള്ളിവെച്ചുപോയ ആ കുരങ്ങൻ ഹനൂമാനാണ രാമന്റെ വാഹനമെന്നു മനസ്സിലായത്. ഈ വക സംഗതികഠം ആലോചിക്കുമ്പോഠം എന്റെ ബുദ്ധിയില്ലായ്മകൊണ്ടുതന്നെയാണ ഞാൻ രാമനെ ശത്രുവായി വരിച്ചത്. രാമനോട്ടു യുദ്ധം ചെയ്വാൻ എന്നാൽ അസാദ്ധ്യമാണ്. രാമാദികളേയും വാനരന്മാരെയും ലങ്കാരാജ്യത്തിൽനിന്നു പുറത്താക്കുവാൻ എന്താണ് വഴിയെന്നു നിന്തിരുവടി തന്നെ കണ്ടുപിടിക്കണം.

മാല്യവാൻ— ഹേ! രാവണ! രാമനെ ശത്രുവാക്കുന്ന കാൎയ്യത്തിൽ പലരും നിന്നോട്ടു വിരോധാഭിപ്രായം പറഞ്ഞിട്ടുണ്ട്. അതൊന്നും നീ കേട്ടിട്ടില്ല. രാമന്റെ യഥാൎത്ഥസ്ഥിതി നിന്നോട്ടു പറഞ്ഞ നിന്റെ അമ്മാമൻ മാരീച

നെ മാൻവേഷമെടുപ്പിച്ചു കൊല്ലിച്ച കഥ ആലോചിക്കുക. നിന്റെ അനുജനായ വിഭീഷണൻ ഗുണദോഷങ്ങൾ പറഞ്ഞു തന്നപ്പോൾ അവനെ രാജ്യഭ്രഷ്ടനാക്കി നാട്ടിൽ നിന്നു പുറത്താക്കുകയാണ് നീ ചെയ്തത്. ഇതു കാരണം അവൻ രാമനെ ആശ്രയിച്ചു കഴിച്ചു കൂട്ടുകയാണ് ചെയ്യുന്നത്. ഇനി ഞാൻ പറയുന്നതാണോ നീ വിലവെക്കുവാൻ പോകുന്നത്. യജമാനപ്രീതി ശാസ്ത്രമാക്കിയവരാണ് നിന്റെ ചുററുമുള്ളവരെല്ലാം. യുദ്ധം കൂടാതെ കഴിയേണമെങ്കിൽ ഒരു വഴി മാത്രമെ ഞാൻ കാണുന്നുള്ളു. ജാനകിയെ കൊണ്ടുപോയി രാമപാദത്തിൽവെച്ചു നമസ്കരിച്ചു 'സമസ്താപരാധം പൊറുത്തു രക്ഷിക്കേണമെ'ന്നു അപേക്ഷിച്ചാൽ പക്ഷേ രാമൻ ലങ്കയിൽനിന്നു പിൻവലിക്കുമായിരിക്കാം.

രാവണൻ — എന്നാൽ ഇപ്പോൾ തന്നെ നിന്തിരുവടി മുഖേന ജാനകിയെ വിട്ടയച്ചേക്കാം.

എന്നു പറഞ്ഞ് രാവണൻ സീതാദേവിയെ രാമാന്തികത്തിലേക്കു കൊണ്ടാക്കുവാൻ കല്പന കൊടുക്കുന്നതു കേട്ടപ്പോൾ മന്ത്രിയായ മഹോദരൻ രാവണാന്തികത്തിൽ ചെന്നു പറയുന്നു:—

മഹോദരൻ — വാർദ്ധക്യം നിമിത്തം ക്ഷീണബുദ്ധിയായ ഒരാളുടെ വാക്കു കേട്ട് സീതയെ വിട്ടയപ്പാൻ തീർച്ചയാക്കിയതു ശരിയായില്ലെന്നാണ് അടിയന്റെ പക്ഷം. ഒന്നാമതു നിന്തിരുവടി രാമനോടു യുദ്ധത്തിന്നു നേരിട്ടു പോയതു തന്നെ നന്നായിട്ടില്ല. പക്ഷെ ആദ്യം തോററാൽ രണ്ടാമതു ജയമാണെന്ന പഴമൊഴി വിശ്വസിക്കാവുന്നതാണ്. നിന്തിരുവടിയുടെ അനുജനായ കുംഭകർണ്ണനെ ഉണർത്തി രാമാദികളോടു യുദ്ധത്തിന്നു വിടുന്നതായാൽ രാമനും വാനരസൈന്യവും അദ്ദേഹത്തിന്നു പ്രാതലിന്നു വകയാകുമൊ എന്ന കാര്യം സംശയമാണ്. ത്രൈലോക്യ

പൂൎവ്വമായ വിധത്തിൽ കുംഭകൎണ്ണനെ ഉണൎത്തുവാൻ ശ്രമിക്കേണ്ടതാണെന്നാണ് അടിയന്നു തോന്നുന്നത്.

രാവണന്നു ഈ അഭിപ്രായം വളരെ ന്യായമായി തോന്നി. കുംഭകൎണ്ണനെ ഉണൎത്തുവാൻ കല്പന കൊടുത്തു. അനേകം ഇരുമ്പുലക്കകൊണ്ടു മേട്ടിച്ചപ്പോഴാണ് കുംഭകൎണ്ണൻ ഉണൎന്നത്. വേണ്ടുവോളം ചോറും, കറിയും, മദ്യവും, മാംസവും ഭക്ഷിച്ച് കുംഭകൎണ്ണൻ വിശപ്പടക്കി ജ്യേഷ്ഠന്റെ അടുക്കെ ചെന്നു വസ്ത്രാഭരണങ്ങൾ അണിഞ്ഞ് ആസനത്തിൽ ഇരുന്ന് ഇങ്ങിനെ പറഞ്ഞു.

<u>കുംഭകൎണ്ണസംഭാഷണം</u>

കുംഭകൎണ്ണൻ — ജ്യേഷ്ഠാ! എന്നെ അടിയന്തരമായി ഉറക്കമുണൎത്തി വയർനിറപ്പിച്ചു, വസ്ത്രാഭരണങ്ങൾ ചെയ്യിച്ചു, ഇവിടെ മാന്യനായി ഇരുത്തിയതു കാണുമ്പോൾ എന്തോ ചില ആപത്തുകൾ വരാൻ പോകുന്നതുപോലെ തോന്നുന്നു. പോരെങ്കിൽ എന്റെ ഇടത്തെ ഭുജവും നേത്രവും വിറക്കുന്നുണ്ട്. ഇതു പൂൎവ്വന്മാർ ദുൎല്ലക്ഷണമായിട്ടാണല്ലോ വിചാരിക്കേണ്ടത്. എന്നെ ഉണൎത്തുവാനുണ്ടായ കാരണം പറഞ്ഞു കേൾപ്പാൻ ആഗ്രഹിക്കുന്നു.

രാവണൻ — സഹോദര! വനവാസിയായ രാമനും വാനരസൈന്യങ്ങളും ലങ്കയിൽ കടന്നു കോട്ട വളഞ്ഞിരിക്കുന്നു. അവർ നമ്മോടു യുദ്ധത്തിനൊരുങ്ങിയാണ് വന്നിട്ടുള്ളത്. ആയതുകൊണ്ടു, വേണ്ടുന്ന രാക്ഷസസൈന്യങ്ങളെ കൂട്ടി രാമാദികളെ യുദ്ധത്തിൽ നശിപ്പിച്ചുവരേണമെന്നു പറവാനാണ് നിന്റെ ഉറക്ക ഉണൎത്തിയത്.

കുംഭകൎണ്ണൻ — ശരി! ഉറക്കുണൎന്നപ്പോൾ കിട്ടിയ ജോലി വളരെ നന്നായിട്ടുണ്ട്. മന്ത്രിസഭയിൽവെച്ച് ഞാനുള്ളപ്പോൾ ജാനകീദേവിയെ വിട്ടയപ്പാൻ തീൎച്ചപ്പെടുത്തിയതിന്നു ശേഷമാണല്ലോ ഞാൻ ഉറങ്ങാൻ പോയത്. ആ തീൎപ്പിനെയും, എന്റെ അഭിപ്രായത്തെയും വിലവെ

ക്കാൎയ്യയാൽ വന്ന ദോഷമാണിത്. പതിവ്രതമാരുടെ ശിരോമണിയായ ജാനകിയുടെ പാതിവ്രത്യാഗ്നിയാൽ നമ്മുടെ വംശം ദഹിപ്പാനാണ പോകുന്നത്. ശത്രുവായ രാമനെ ജയിപ്പാനും, പതിവ്രതയായ സീതാദേവിയെ സ്വാധീനമാക്കുവാനും ഒരിക്കലും സാദ്ധ്യമാകുന്നതല്ല. അതുകൊണ്ടു വിഭീഷണനെ വരുത്തി അവന്റെ ഉപദേശം കേട്ടു നടക്കുകയാണ ഉത്തമം. മായാവിയായ ഇന്ദ്രജിത്ത് ഇരിക്കെ രാമാദികളെ മാനിക്കേണ്ടതില്ലെന്ന അഭിമാനമാണ ഉള്ളതെങ്കിൽ അതു വ്യഥാവിലാണ്. രാവണിയെ യുദ്ധത്തിൽ ലക്ഷ്മണൻ കൊല്ലും. അതുകൊണ്ടു രാമനുമായി സന്ധിയാണ നല്ലതെന്നു ഞാൻ ഒന്നുകൂടി പറഞ്ഞുകൊള്ളുന്നു.

രാവണൻ— എടാ! നിന്റെ ഉപദേശം കേൾപ്പാനല്ല നിന്നെ ഇത്ര ബുദ്ധിമുട്ടി വിളിച്ചുണൎത്തിയത്. നിന്നെക്കൊണ്ടു യുദ്ധം ചെയ്വാൻ സാദ്ധ്യമല്ലെങ്കിൽ നിന്റെ പാടു നോക്കി പോയി ഉറങ്ങിക്കൊള്ളുക.

കുംഭകൎണ്ണൻ— പ്രഭോ! വാസ്തവസംഗതികൾ കേൾക്കുമ്പോൾ അങ്ങേക്കു കോപമാണ വരുന്നത്. നാം തമ്മിൽ ജ്യേഷ്ഠാനുജന്മാരാണെന്നുള്ള ബന്ധം ഇന്നോടുകൂടി അവസാനിച്ചുവെന്നു മാത്രമല്ല, ബ്രഹ്മാവിന്റെ വരപ്രഭാവത്താൽ നിദ്രാഭംഗം വന്ന എന്റെ ആയുസ്സും ഇന്ന് അവസാനിക്കും. ഞാൻ ഇതാ യുദ്ധത്തിന്നു പോകുന്നു. ഞാൻ മരിച്ചാലെങ്കിലും എന്റെ ഉപദേശപ്രകാരം നടക്കുവാൻ അങ്ങേക്ക് തോന്നട്ടെ!

എന്നു പറഞ്ഞു കുംഭകൎണ്ണൻ വമ്പിച്ച സൈന്യത്തോടുകൂടി രാമാദികളോടു യുദ്ധത്തിന്നു പോയി. ബ്രഹ്മാണ്ഡം നടുങ്ങുമാറ് ഭേരിയടിച്ചുവരുന്ന കുംഭകൎണ്ണനെക്കണ്ട് ഭഗവാൻ വിഭീഷണനോടു ചോദിക്കുന്നു:—

ശ്രീരാമൻ— സഖേ! വിഭീഷണ! അതിവിശാലമായ മാറിട

ത്തോടും കൂടി മേരുപർവ്വതംപോലെ ഭീമകായനായി വരുന്ന ഇവൻ ആരാണ്? മാതാവിന്റെ ഗർഭപാത്രത്തിൽനിന്ന് ഇങ്ങിനെയൊരു അർഭകൻ ജനിപ്പാൻ തരമില്ല. രാവണൻ ഇപ്രകാരം ഒരു വേഷമെടുത്ത് വരികയാണൊ?

വിഭീഷണൻ— സ്വാമിൻ! ഈ വരുന്നവൻ ഒരു യഥാർത്ഥശരീരിതന്നെയാണ്. രാവണന്റെ അനുജനും അടിയന്റെ ജ്യേഷ്ഠനുമായ കുംഭകർണ്ണനെന്നു കേൾവിപ്പെട്ടവനാണു ഈ ഈ വരുന്നത്. ഇവനെ കണ്ടാൽ ധർമ്മരാജനും കൂടി ഭയപ്പെടുമെന്നാണു പറയാറുള്ളത്. ശത്രുനിഗ്രഹത്തിന്നായി പരമശിവനെ പ്രത്യക്ഷമാക്കി ആയിരം ഭാരം ഘനമുള്ള മൂന്നു മുനയോടുകൂടിയ ഒരു ശൂലം വരായുധമായി ഇവൻ വാങ്ങീട്ടുണ്ട്. ഈ ശൂലത്തിന്റെ ഓരോ മുനകൾ ഓരോ ഗുണമാണുള്ളത്. കാലം, കാലൻ, വ്യാധി എന്നാണു ഈ മൂന്നു മുനകൾക്കു പേര്. ഒരു ശരീരി മരിക്കേണമെങ്കിൽ ശരീരം നശിപ്പാനുള്ള കാലം വരണം. കാലം വന്നാൽ ദേഹദേഹികളെ വേർപെടുത്താനുള്ള കാലനും വരണം. ഇവരുടെ വരവിന്നു നിമിത്തമായ വ്യാധിയും വേണ്ടതാണല്ലൊ. എന്നാൽ ഈ ശൂലം ഏല്ക്കുന്നവർക്ക് കാലവും, കാലനും, വ്യാധിയും വേറെ വേണമെന്നില്ല. പരമേശ്വരസേവകൊണ്ടു ഇങ്ങിനെ ഒരു ശൂലവും ഒരു കവചവും, ഹിമവാന്റെ താഴ്വരയിൽവെച്ച് ഇവന്ന് സിദ്ധിച്ചിട്ടുണ്ട്. അനേകം കർമ്മികളുടെ ജീവനാശം വരുത്തീട്ടുള്ള ശൂലമാണു അത്. കുംഭകർണ്ണൻ പണ്ട് ഇന്ദ്രനെ ജയിപ്പാനായി സ്വർഗ്ഗത്തിൽ പോകയും ഐരാവതാരൂഢനായി യുദ്ധത്തിന്നു വന്ന ഇന്ദ്രനെക്കണ്ട്, ഐരാവതത്തിന്റെ പല്ലു പിടിച്ച് ഇന്ദ്രനോടുകൂടി കുലാലന്റെ തിരികല്ലിപോലെ ഇടംവലം ചുററുകയും വാഹനമായ ഗജം ചുററിത്തിരിയുന്ന വേഗത്താൽ സ്തംഭിച്ചു നിന്ന ഇന്ദ്രനെ എടുത്ത് ആകാശത്തിലേക്ക് എറിയുകയും ചെയ്തിട്ടുണ്ട്.

വളരെ ദൂരം പോയി പിന്നെ ഇന്ദ്രൻ ഒടുവിൽ കുംഭകർണ്ണനെ ശരണം പ്രാപിക്കുകയാണു ചെയ്തത്. അത്യന്തം പരാക്രമിയാണ് ഇവൻ.

ശ്രീരാമൻ — വിഭീഷണ! പരമശിവൻ ശൂലപാണിയാണ്. ആ ശൂലം കുംഭകർണ്ണന്നു കൊടുത്തിട്ടുണ്ടെങ്കിൽ പിന്നെ ശൂലപാണിയെന്ന പേരിന്നു എങ്ങിനെ ശിവൻ അർഹനാവും?

വിഭീഷണൻ — സ്വാമിൻ! പരമേശ്വരസ്വാമിയുടെ കയ്യിലുള്ള സാക്ഷാൽ ശൂലമല്ല കുംഭകർണ്ണന്നു കൊടുത്തിട്ടുള്ളത്. ദാരുകാവനത്തിലുള്ള മഹർഷിമാർ ശിവനോടു സംഗതിവശാൽ കുപിതരാവാൻ ഇടവന്നിട്ടുണ്ട്. അവർ ശിവനെ സംഹരിപ്പാനായി ആഭിചാരം ചെയ്യുകയും, അതിന്റെ ഫലമായി ആദ്യം മാനും മഴുവും ഉത്ഭവിക്കുകയും ചെയ്തു. മാനും, മഴുവും ശിവനെ സംഹരിപ്പാൻ ചെന്നപ്പോൾ ശിവൻ അവകളെ പിടിച്ചു കയ്യിലാക്കി. പിന്നെ ഒരു ഗജമാണു ഉത്ഭവിച്ചത്. ആ ഗജത്തിന്റെ ചർമ്മമെടുത്ത് ശിവൻ വസ്ത്രമാക്കി ധരിച്ചുകളഞ്ഞു. പിന്നെ ഉത്ഭവിച്ച സിംഹത്തിന്റെ തോലും അപ്രകാരംതന്നെ വസ്ത്രമാക്കി. ഒടുവിൽ ഒരു ശൂലവും മഹർഷിമാരുടെ ആഭിചാരത്തിന്റെ ഫലമായുണ്ടായി. ആ ശൂലത്തെയും ശിവൻ പിടിച്ചുവെച്ചിരുന്നു. ആ ശൂലമാണ് കുംഭകർണ്ണന്നു വരായുധമായി ശിവൻ കൊടുത്തത്. കുംഭകർണ്ണന്നു വേറെയും ഒരു ദുർഗ്ഗുണമുണ്ട്. സകാമികളും, നിഷ്കാമികളും ആയ തപസ്വികൾക്കും, വേദാധികാരികളായ ബ്രാഹ്മണർക്കും, ത്രിമൂർത്തികൾക്കും യോഗനിദ്ര എപ്രകാരമാണോ അപ്രകാരമാണ് കുംഭകർണ്ണന്റെ ദീർഘനിദ്ര. വിഷ്ണു യോഗനിദ്രയിൽ നിന്നുണർന്നാൽ ഒന്നാമതായി ആലോചിക്കുന്നതു സജ്ജനോപദ്രവം ചെയ്യുന്ന അസുരന്മാരുണ്ടോ എന്നാണ്. കുംഭകർണ്ണനാകട്ടെ ഉണർന്നെഴുന്നീറ്റാൽ ഒന്നാമത്തെ അന്വേഷണം വല്ല ദേവന്മാരും ജീവനോടെ ഇരിപ്പുണ്ടോ എന്നാണ്. ദേവന്മാരെന്ന

നാമമല്ലാതെ ത്രപം കാണരുതെന്നാണ് കുംഭകൎണ്ണന്റെ നിശ്ചയം.

ശ്രീരാമൻ — കുംഭകൎണ്ണന്റെ നിദ്ര ഇത്ര ദീൎഘിക്കുവാൻ എന്താണു കാരണം?

വിഭീഷണൻ — പ്രഭോ! അതിന്നും കാരണമുണ്ടായിട്ടുണ്ട്. രാവണാദികളായ ഞങ്ങൾ മൂന്നു സഹോദരന്മാരും കൂടി (കൊന്നവനാമെന്ന) ഗോകൎണ്ണത്തു പോയി ബ്രഹ്മാവിനെക്കുറിച്ചു തപസ്സു ചെയ്യുകയുണ്ടായി. കുംഭകൎണ്ണന്റെ ഉദ്ദേശം നിൎദ്ദേവത്വമെന്ന വരം വരിക്കാനാണെന്നു ദേവകൾ അറിഞ്ഞു ദുഃഖിച്ചു വാണിമാതാവിനെ ചെന്നു ശരണം പ്രാപിച്ചു് കുംഭകൎണ്ണന്റെ ജിഹ്വയിൽകടന്നു "നിൎദ്ദേവത്വം" 'നിദ്രാവത്വ' മാക്കേണമെന്നപേക്ഷിച്ചതിനെന്നും ഭാരതീദേവി ദേവന്മാരുടെ അഭീഷ്ടം സാധിപ്പിക്കാമെന്നു വാഗ്ദാനം ചെയ്കയും, പറഞ്ഞതുപോലെ ബ്രഹ്മാവു പ്രത്യക്ഷമായപ്പോൾ നിദ്രാവത്വം കുംഭകൎണ്ണൻ വരിക്കുകയും ചെയ്തു. ബ്രഹ്മാവ് അതുപ്രകാരംതന്നെ അനുഗ്രഹിക്കുകയും കുംഭകൎണ്ണൻ അതുമുതൽ ദീൎഘനിദ്രയിൽ പ്രവേശിക്കുകയും ചെയ്തു. രാവണജ്യേഷ്ഠൻ ഈ സങ്കടത്തിന്നു പരിഹാരം വരുത്തുവാൻ വീണ്ടും ബ്രഹ്മാവിനെ തപസ്സു ചെയ്തു പ്രത്യക്ഷമാക്കി. രാവണന്റെ അപേക്ഷകേട്ടു ബ്രഹ്മദേവൻ 'ആറുമാസം ഉണൎച്ചയും ആറുമാസം ഉറക്കവുമാക്കി' വരത്തെ അല്പം ഭേദപ്പെടുത്തി. പക്ഷേ ഉറക്കകാലത്ത് വല്ല സംഗതിവശാലും നിദ്രക്കു ഭംഗം വന്നാൽ അന്ന് അവൻ മരിക്കുമെന്നു പറകയും ചെയ്തു. രാവണന്റെ മന്ത്രിസഭയിൽവെച്ചു നിരതിഭവതിയുടെ പത്നിയെ വിട്ടയച്ചു ഇവിടുന്നുമായി സഖ്യം വേണമെന്നു പറഞ്ഞശേഷം കുംഭകൎണ്ണൻ ഉറക്കത്തിന്നു പോയതു്. ഉറക്കം തുടങ്ങീട്ടു് ഇന്നേക്കു ഒമ്പതു ദിവസമേ ആയിട്ടുള്ളൂ. കുംഭകൎണ്ണൻ നിരതിഭവതിയുടെ നേരെ ഭക്തിയുള്ളവനാണ്. അടിയൻ ഇങ്ങോട്ടു പോരുമ്പോൾ ഈ ജ്യേഷ്ഠൻ നിദ്ര

യിലാകയാൽ യാത്ര പറവാൻ സാധിച്ചിട്ടുമില്ല. കുംഭകൎണ്ണനെ തിരുമുമ്പാകെ കൂട്ടിക്കൊണ്ടുവരുവാൻ സമ്മതം തരുന്ന പക്ഷം ആയതു് അടിയന്നു സന്തോഷമായ കാൎയ്യമാണു്.

വിഭീഷണന്റെ ഈ അപേക്ഷയെ ഭഗവാൻ സമ്മതിക്കയും വിഭീഷണൻ വേഗം കുംഭകൎണ്ണന്റെ സമീപത്തിൽ പോയി അവനെ സാഷ്ടാംഗം നമസ്കരിക്കുകയും ചെയ്തു. കുംഭകൎണ്ണൻ അനുജനെ പിടിച്ചെഴുന്നേല്പിച്ചു് ആലിംഗനം ചെയ്തു് ഇപ്രകാരം പറഞ്ഞു.

കുംഭകൎണ്ണവിഭീഷണസംവാദം

കുംഭകൎണ്ണൻ—സോദര! നീ സത്വഗുണപ്രധാനനും വിജ്ഞാനതരനുമായതുകൊണ്ടു സൎവ്വേശ്വരനായ സാക്ഷാൽ ശ്രീരാമസ്വാമിയെ അഭയം പ്രാപിച്ചുവെന്നു കേട്ടപ്പോൾ ഞാൻ വളരെ സന്തോഷിക്കയാണു ചെയ്തതു്. നീ ശ്രീരാമങ്കൽ നിന്നു, ദേവകൾക്കുപോലും അസാദ്ധ്യമായ കൈവല്യപദത്തെ സമ്പാദിച്ചുവെന്നും നീ പരമഭാഗവതോത്തമനാണെന്നും നാനാലോകത്തിൽനിന്നും സജ്ജനങ്ങൾ കീൎത്തിക്കുന്നുണ്ടു്. ശിവശക്തിയുക്തമായ 'രാമ-രാമ' എന്ന രസായനത്തെ പാനംചെയ്തു മൃത്യുവാകുന്ന രോഗത്തെ പോക്കി, ലോകമുള്ളവരെക്കും ആയുൎബ്ബലത്തെ സമ്പാദിച്ചിട്ടുള്ള നീ, ധൎമ്മരാജാവിന്റെ വലയിൽപ്പെട്ടു കാലപുരിക്കു പോകുന്ന എന്റെ അടുക്കലേക്കു വന്നതു മാത്രമാണു് എനിക്കു മനസ്താപത്തിന്നു കാരണമായിട്ടുള്ളതു്. അമൃതു പാനം ചെയ്തു സുഖിച്ചിരിക്കുന്ന ഒരു ശരീരി വിഷപാനം ചെയ്വാൻ ഉദ്യമിക്കുവാൻ പാടില്ല. രാമസായകത്താൽ രാക്ഷസവംശം മുഴുവൻ നശിക്കാതെ നീ ഒരുവനെങ്കിലും ശേഷിച്ചിട്ടു, നരകത്തിൽ കിടന്നുഴലുന്ന രാക്ഷസന്മാൎക്കു മരണാനന്തരപ്രേതകൎമ്മം ചെയ്വാൻ ഉണ്ടാകുമല്ലോ എന്ന സംഗതി എന്റെ മനസ്സിന്നു വളരെ സമാധാനത്തെ തരുന്നുണ്ടു്. വി

ഭീഷണ! എന്നെക്കൊണ്ട് എന്തൊരു കാൎയ്യമാണു നിണ
ക്കു സാധിക്കേണ്ടതെന്നു പറയുക.

വിഭീഷണൻ— ജ്യേഷ്ഠാ! സീതാദേവിയെ വിട്ടയക്കാഞ്ഞാൽ ഗോത്രനാശം വരുമെന്നു അഭിപ്രായപ്പെട്ടാണല്ലൊ ജ്യേഷ്ഠൻ മന്ത്രിസഭയിൽനിന്നു നിദ്രാശാലയിലേക്കു പോയത്. അതിന്നു ശേഷം ഞാനും ഈ അഭിപ്രായം പറഞ്ഞു രാവണജ്യേഷ്ഠനെ ഗുണദോഷിച്ചു നോക്കി. പക്ഷെ എന്നെ മേലിൽ ലങ്കാരാജ്യത്തിൽ കാണരുതെന്നും കണ്ടാൽ ചന്ദ്രഹാസത്തിന്നിരയാക്കുമെന്നും ആണ് കല്പനയുണ്ടായത്. രാജ്യഭ്രഷ്ടനായ ഞാൻ മന്ത്രിമാരോടു കൂടി രാമചന്ദ്രന്റെ സവിധത്തിൽ ചെന്നു രക്ഷപ്പെടുകയുണ്ടായി. ഭക്തവത്സലനായ ഭഗവാൻ എന്നെ അനുജനെപ്പോലെ വിചാരിച്ച് ആചന്ദ്രതാരമുള്ളവരെക്കും ആയുസ്സും ലങ്കാധിപത്യവും എനിക്കു തന്ന് അനുഗ്രഹിക്കുകയും ചെയ്തു. ജ്യേഷ്ഠൻ യുദ്ധത്തിന്നു പടകളോടുകൂടി വരുന്നതു കണ്ട് ഭഗവാൻ വിവരം എന്നോടു ചോദിച്ചു മനസ്സിലാക്കുകയും, ഭഗവൽഭക്തനാണു ജ്യേഷ്ഠനെന്നറിഞ്ഞു, സ്വാമിസവിധത്തിലേക്കു കൂട്ടിക്കൊണ്ടു പോവാൻ എന്നെ ആജ്ഞയും ചെയ്തിരിക്കയാണ്. അടിയനെ ലങ്കേശനാക്കിട്ടുണ്ടെങ്കിലും, അങ്ങുന്ന് ആ സ്ഥാനം കയ്യേററ് രാക്ഷസരാജാവായിരിക്കേണമെന്നാണ് അടിയന്നു ഒരു അപേക്ഷയുള്ളത്.

കുംഭകൎണ്ണൻ— വിഭീഷണ! നിൎഗ്ഗുണന്മാരിൽവെച്ചു അഗ്രേസരനായ എന്റെ കാൎയ്യത്തിൽ നീ ചെയ്യുന്ന പ്രയത്നം നിഷ്ഫലമായിട്ടെ കലാശിപ്പാനിടയുള്ളൂ. നിൎവ്വേദത്വം മോഹിച്ച് നിദ്രാവത്വം വരം വാങ്ങി എന്നും ഉറക്കമായി കഴിക്കുന്ന എന്നെ വിളിച്ചുണൎത്തുവാൻ ഇടവന്നതുകൊണ്ടു ബ്രഹ്മകല്പനാപ്രകാരം എനിക്ക് ഇനി മരിക്കാതെ തരമില്ല. എത്രയോ സംവത്സരങ്ങളായി യാതൊരു ഉപകാരവുമില്ലാത്ത എന്നെ പുത്രനിൎവ്വിശേഷമായി സ്നേഹിച്ച് ആ

ഹോദരികൾ തന്നു രക്ഷിച്ച ജ്യേഷ്ഠന്റെ കല്പന, എത്ര തന്നെ ഇഷ്ടമില്ലാത്തതായാലും, അനുസരിക്കാതെയും തരമില്ല. അതുകൊണ്ടു നിന്റെ അപേക്ഷയെ സ്വീകരിപ്പാൻ തരമില്ലാതെ വന്നതിൽ വ്യസനിക്കുന്നു.

വിഭീഷണൻ— ജ്യേഷ്ഠാ! അഭിമാനം കാരണമായി അസംഖ്യം ശരീരികൾ ഗോത്രത്തോടെ നശിച്ചിട്ടുണ്ടെന്നു അങ്ങുന്നറിയാം. തെറ്റു ചെയ്യുന്നവർ, മാതാപിതാക്കന്മാരോ, ജ്യേഷ്ഠാനുജന്മാരോ, പുത്രിപുത്രന്മാരോ എന്നും മറ്റുമുള്ള ഗുരുലഘുത്വം നോക്കിയല്ല സജ്ജനങ്ങൾ നീതിന്യായങ്ങൾ തീർച്ചപ്പെടുത്തുന്നതു്. പരിശുദ്ധന്മാരായവർ ലോകാപവാദത്തെ ഭയപ്പെടുവാനുമില്ല. ജ്യേഷ്ഠാനുജന്മാർ തമ്മിലുള്ള സ്നേഹത്തേക്കാൾ വലുതാണല്ലോ പുത്രവാത്സല്യമെന്നതു്. കുരുക്ഷേത്രത്തിലെ രാജാവായ മഹീപാലൻ തന്റെ ഏകപുത്രനെ കുററം ചെയ്കയാൽ വധിച്ചിട്ടുണ്ടു്. അനേകവിധമായ ധർമ്മദാനങ്ങൾ ചെയ്തുണ്ടായ ചിത്രരഥൻ എന്ന മകനെ രാജ്യാഭിഷേകം ചെയ്തു രാജാവാക്കുവാൻ മഹീപാലചക്രവർത്തി നിശ്ചയിച്ചു. അന്നു ചിത്രരഥൻ, രഥത്തിൽ കയറി ശിവദർശനത്തിന്നു നഗരവീഥിയിൽ കൂടി പോകുമ്പോൾ രഥചക്രം ഒരു പശുക്കുട്ടിയുടെ കഴുത്തിൽ കയറുകയും പശുക്കുട്ടി മരിച്ചു പോകയും ചെയ്തു. കുട്ടിയുടെ മരണം നിമിത്തം ദുഃഖത്തോടുകൂടി പശു വ്യസനിച്ചു മഹീപാലന്റെ രാജധാനിയിൽ പോയി നിന്നപ്പോൾ വിവരം മന്ത്രിമാർ മുഖേന അദ്ദേഹം ഗ്രഹിക്കുകയും, ശാസ്ത്രവിരോധവും, സജ്ജനസമ്മതവുമല്ലാത്ത ഈ പ്രവൃത്തിക്കുള്ള ശിക്ഷ, ബ്രാഹ്മണരോടു ചോദിച്ചറികയും അതുപ്രകാരം മകനായ ചിത്രരഥനെ രഥചക്രത്തിനുള്ളിലിട്ടു കൊല്ലുകയും ചെയ്തു. അച്ഛൻ മകനോടു ഇപ്രകാരമാണു നീതി പ്രയോഗിച്ചതു്.

കുംഭകർണ്ണൻ— നീ പറഞ്ഞ ചരിത്രം ശരിയാണു്. പക്ഷേ

കുററം ചെയ്ത മക്കളെ ശിക്ഷിപ്പാൻ പിതാവിന്നു അർഹതയുണ്ട്. അതുപ്രകാരം പുത്രന്നു പിതാവിനേയോ, അനുജന്നു ജ്യേഷ്ഠനേയോ ശിക്ഷിപ്പാൻ ന്യായമുണ്ടോ?

വിഭീഷണൻ— ജ്യേഷ്ഠന്റെ ഈ ന്യായത്തേയും ചരിത്രം ഖണ്ഡിക്കുന്നുണ്ട്. പണ്ട് ജമദഗ്നിപുത്രനായ പരശുരാമൻ അപരാധിയായ തന്റെ മാതാവിനെ കൊലചെയ്തിട്ടുണ്ട്. ഭർത്താവായ ജമദഗ്നിയോടും മക്കളായ പരശുരാമാദികളോടുംകൂടി നർമ്മദാതീരത്തിൽ പർണ്ണശാല കെട്ടി താമസിക്കുന്ന രേണുക ഒരു ദിവസം ഭർത്താവിന്റെ പൂജക്കുവേണ്ടി ജലം കൊണ്ടുവരാൻ നർമ്മദയിൽ ഇറങ്ങിയപ്പോൾ അവിടെ കൃതവീര്യപുത്രനായ കാർത്തവീര്യൻ തന്റെ പത്നിമാരോടുകൂടി ജലക്രീഡ ചെയ്യുന്നതായി കാണ്മാൻ ഇടയായി. രേണുക പ്രസേനജിത്ത് എന്ന രാജാവിന്റെ മകളും ഒരു ക്ഷത്രിയസ്ത്രീയുമാണ്. "അച്ഛൻ ഒരു മഹർഷിക്കു വിവാഹം ചെയ്തു കൊടുത്ത് എന്നെ ഒരു താപസിയാക്കി കളഞ്ഞതു വലിയ സാഹസമായിപ്പോയി. വിലയേറിയ എന്റെ യൌവനം ഇപ്രകാരം നശിക്കേണ്ടി വന്നുവല്ലോ. ഇതുപോലെ വല്ല രാജകുമാരന്മാരും എന്നെ വിവാഹം ചെയ്തിരുന്നുവെങ്കിൽ ഇസ്സമയങ്ങളിൽ ക്രീഡാദിസുഖങ്ങൾ എനിക്കും അനുഭവിക്കാമായിരുന്നു" എന്നും മററുമുള്ള വിചാരത്തോടെ കാർത്തവീര്യന്റെ ക്രീഡകണ്ടു ആനന്ദിച്ചു കുറെ നേരം നദീതീരത്തിൽ രേണുക നിന്നു പോയി. ഒടുവിൽ പൂജാസമയം അതിക്രമിച്ചുവെന്ന വിചാരത്തോടെ, സാധാരണപോലെ വെള്ളം ഉരുട്ടിയെടുപ്പാൻ ശ്രമിച്ചപ്പോൾ സാധിച്ചില്ല. പതിവ്രതമാർക്കു മാത്രം സാദ്ധ്യവും, അന്നേ ദിവസംവരെ രേണുകക്കു സാദ്ധ്യമായിരുന്നതുമായ കാര്യം അസാദ്ധ്യമായി കണ്ടപ്പോൾ ഒരു പാത്രത്തിൽ വെള്ളം മുക്കിയെടുത്ത് പൂജാഗൃഹത്തിൽ കൊണ്ടുവരേണ്ടി വന്നു. ഈ സംഭവം കണ്ടു നിന്നിരുന്ന ജമദഗ്നി ക്രോധി

ച്ച് പാതിവ്രത്യഭംഗം വന്ന ഭാര്യയെ പർണ്ണശാലയിൽനിന്ന പുറത്താക്കി തന്റെ മക്കളായ വസു, വിശ്വാവസു, രുമണ്വാൻ, സുഗോത്രൻ, പരശുരാമൻ എന്നിവരെ വിളിച്ചു വരുത്തി, രാമന്റെ അമ്മയായ രേണുകക്കുപറ്റിയ പതിത്വം പറഞ്ഞു മനസ്സിലാക്കുകയും, മാതാവിനെ കൊല ചെയ്വാൻ ആജ്ഞാപിക്കുകയും ചെയ്തു. ആദ്യത്തെ നാലു പുത്രന്മാരും അമ്മയെ ശിക്ഷിപ്പാൻ പുത്രന്മാർക്ക് അർഹതയില്ലെന്ന പറഞ്ഞു പിതൃാജ്ഞയെ കൈക്കൊണ്ടില്ല. എന്നാൽ ഒടുക്കത്തെ പുത്രനായ പരശുരാമൻ, തെറ്റു ചെയ്താൽ മാതാവിനെപ്പോലും ശിക്ഷിക്കാമെന്ന കർമ്മകാണ്ഡവിധിയെ അനുസരിച്ചു, അച്ഛന്റെ ആജ്ഞയെ നിറവേറ്റുവാൻ, 'സമസ്ത്രീണാമെന്ന ശസ്ത്രം'കൊണ്ടു തന്റെ മാതാവായ രേണുകയുടെ ഗളമറുത്തു കൊലപ്പെടുത്തി. ജമദഗ്നി മൂത്ത പുത്രന്മാരായ മൂവരെയും ചണ്ഡാളന്മാരായി പോകട്ടെ എന്ന ശപിക്കയും, പരശുരാമന്റെ ധൈര്യം കണ്ടു തുഷ്ടനായി വേണ്ടുന്ന വരം വരിച്ചുകൊള്ളുവാൻ പറകയും ചെയ്തു. മരിച്ചു പോയ അമ്മയെ വീണ്ടും ജീവിപ്പിക്കണമെന്നും, ഭ്രാതാക്കന്മാർക്ക് ശാപമോചനം കൊടുക്കണമെന്നുമാണു പരശുരാമൻ വരിച്ചത്. പരശുരാമനു ഈ വരം മഹർഷി ദാനം ചെയ്യേണ്ടി വന്നു. അതുപ്രകാരം മാതാവും ഭ്രാതാക്കന്മാരും പണ്ടത്തെ സ്ഥിതിയിൽ തന്നെ ആവുകയും ചെയ്തു. മന്ത്രസങ്കല്പത്തോടുകൂടി രജോഗുണത്തെ അവലംബിച്ച ഒരു പിണ്ഡം സന്തത്യർത്ഥം ഭക്ഷിപ്പാൻ കൊടുത്തതു മാറി ഭക്ഷിക്കയാലാണ പരശുരാമനായ ബ്രാഹ്മണൻ രജോഗുണപ്രധാനിയാവാൻ കാരണമായത്. അതുകൊണ്ടു ഗുരുത്വം ആലോചിക്കാതെ സ്വന്തം മാതാവിനെക്കൂടി ഹിംസിച്ച പരശുരാമൻ അങ്ങക്ക് ഇപ്പോഴും അനുകരണീയനാണ്.

കുംഭകർണ്ണൻ— ഈ സംഗതിയിൽ പിതാവിന്റെ ആജ്ഞ

യെ അനുസരിച്ചു നടന്നുവെന്നു ഒരു ന്യായം പരശുരാമനുണ്ട്. എന്റെ മേല്പട്ടുള്ളവരാരും രാമനെ ചെന്ന് ആശ്രയിപ്പാൻ എന്നെ ഉപദേശിച്ചിട്ടില്ലല്ലോ.

വിഭീഷണൻ — എന്നാൽ ഒരു ചാരിത്രം കൂടി ജ്യേഷ്ഠനെ ഉണർത്തിക്കാം. ഈ ചാരിത്രത്തിൽ പുത്രൻ പിതാവിനെ ശിക്ഷിച്ചുവെന്നു കാണാം. വിഷ്ണുവിന്റെ നാഭികമലത്തിൽനിന്നു ബ്രഹ്മാവും, ബ്രഹ്മലോകത്തിൽനിന്നു ശിവനും, ഇങ്ങിനെ ഹരിഹരവിരിഞ്ചന്മാരെന്നറിയപ്പെടുന്ന ത്രിമൂർത്തികൾ ജനിച്ച വിവരം ജ്യേഷ്ഠന്നറിയാമല്ലോ. പണ്ട് ഇവർ മൂന്നു പേരും തമ്മിൽ ഞാൻ, ഞാനാണു ത്രിമൂർത്തികളിൽ പ്രധാനിയെന്നു ഒരു വാദമുണ്ടായി. ദേവകളും മഹർഷിമാരുമൊക്കെ ഈ വാദം തീച്ചപ്പെടുത്തുവാൻ വന്നു കൂടി. സകല ചരാചരങ്ങളുടേയും സൃഷ്ടികർത്താവായതുകൊണ്ട് ലോകപിതാവിന്റെ നിലയിൽ താനാണ് ആദ്യത്തെ മൂർത്തിയെന്നാണു ബ്രഹ്മാവു വാദിച്ചത്. സൃഷ്ടികർത്താവായ ബ്രഹ്മാവുതന്നെ തന്റെ നാഭിയിൽനിന്നു ജനിച്ചവനാകയാൽ, ബ്രഹ്മാവിനെക്കാൾ പ്രാധാന്യം തനിക്കാണെന്നു വിഷ്ണുവും വാദിച്ചു. ദേവകളും മഹർഷിമാരും കൂടി വേദങ്ങളോടു അഭിപ്രായം ചോദിച്ചപ്പോൾ 'രുദ്ര'നാണു 'മുതൽ മൂർത്തി'യെന്നു പറഞ്ഞു. വേദങ്ങൾ തന്നെ തന്റെ മുഖത്തിൽനിന്നുത്ഭവിച്ചവരാകയാൽ അവരുടെ അഭിപ്രായം വിലവെക്കത്തക്കതല്ലെന്നു ബ്രഹ്മാവു വാദിച്ചു. ദേവന്മാർ പിന്നെ വേദമാതാവായ ഗായത്രിയെ വിളിച്ചു മൂർത്തികളിൽ ആദ്യനാരാണെന്നു ചോദിച്ചു. മക്കളായ വേദങ്ങൾ പറഞ്ഞ അഭിപ്രായമാണു ശരിയെന്നു ഗായത്രിയും പറഞ്ഞു. ഇതുകൊണ്ടും ബ്രഹ്മാവു തൃപ്തിപ്പെട്ടില്ല. താനും നാരായണനും തമ്മിൽ യുദ്ധം ചെയ്താലല്ലാതെ ഈ സന്ദേഹനിവൃത്തി വരുന്നതല്ലെന്നു പറഞ്ഞു ബ്രഹ്മാവു യുദ്ധത്തിനൊരുങ്ങി. ദേവന്മാരൊക്കെ പരിഭ്രമിച്ച് ശിവ

നെ ശരണം പ്രാപിച്ചു. ശിവൻ ഒരു അഗ്നിമലയായി വിഷ്ണുവിന്റെയും വിരിഞ്ചന്റെയും മദ്ധ്യത്തിൽ നിന്നു. "അഗ്നിമലയല്ല, വജ്രമലയായാലും നിന്നെ ഞാൻ മാനിക്കയില്ല. ചുടലക്കളത്തിൽ നൃത്തം ചെയ്യുന്ന നിന്നെ ആർ മാനിക്കും" എന്നിങ്ങിനെ ബ്രഹ്മാവു തന്റെ ഊർദ്ധ്വശിരസ്സു പൊക്കി ശിവനെ പരിഹസിച്ചപ്പോൾ അഗ്നിമലയിൽനിന്നു് ശിവൻ ഒരു ഭൈരവമൂർത്തിയായി അവതരിച്ചു് ബ്രഹ്മാവിന്റെ ഊർദ്ധ്വശിരസ്സിനെ നഖശിഖരംകൊണ്ടു ഛേദിച്ചു കളഞ്ഞു. ദേവന്മാരും ഋഷീശ്വരന്മാരും അപരാധിയെന്നു ശിവനെ ആക്ഷേപിക്കയാലും, ബ്രഹ്മഹത്യാദോഷം പോക്കുവാനും ആയി ശിവൻ ആ ബ്രഹ്മകപാലത്തിൽ ഭിക്ഷയേറ്റു പന്ത്രണ്ടു സംവത്സരം നടക്കേണ്ടിവന്നു. ഒടുവിൽ ശ്രീകൈലാസമായ കാശിയിൽ പോയി കപാലത്തെ ഗംഗയിൽ കഴുകി ആ ഭൈരവമൂർത്തി അണ്ഡഭിത്തിയിൽ അധിവാസമാക്കുകയും ചെയ്തു. ബ്രഹ്മാവായ പിതാവിനെത്തന്നെ പുത്രനായ പരമശിവൻ ശിക്ഷിച്ച സ്ഥിതിക്കു് ജ്യേഷ്ഠനെ ഉപേക്ഷിക്കുക കൂടെ വയ്യെന്നാണോ അങ്ങുന്നു് പറയുന്നതു്?

കുംഭകർണ്ണൻ — ഹേ! വിഭീഷണാ! നീ പറയുന്ന ന്യായങ്ങൾ ശരിയാണെന്നു സമ്മതിക്കാം. പക്ഷെ ജ്യേഷ്ഠനായ രാവണനും ഞാനുമായി ഉടപ്പിറന്ന ബന്ധം എന്നെ വിടുന്നില്ലല്ലോ. അതിനെന്താണു മാർഗ്ഗം?

വിഭീഷണൻ — അങ്ങുന്നു് പറയുന്നതു് ശരിയാണെങ്കിലും അതിന്നും ചില പ്രകൃതിന്യായങ്ങൾ പറവാനുണ്ടു്. ശരീരികളെ ബാധിക്കുന്ന അനേകവിധമായ രോഗങ്ങളിൽ പ്രമേഹമെന്നു പറയപ്പെടുന്ന രോഗത്തെ പിടിപെട്ടാൽ ക്ഷാരംവെച്ചു പഴുപ്പിച്ചു, ദുഷ്ടമാംസങ്ങളെ കളവാൻ വജ്രംകൊണ്ടു മുറിച്ചു, ദിവ്യൌഷധങ്ങൾ പുരട്ടി വ്രണം ഉണക്കി ശരീരത്തെ സുഖപ്പെടുത്തുകയാണല്ലോ ചെയ്യുന്നതു്.

അതിനെയുള്ള ഒരു രാജക്ഷയവായിട്ടാണ രാവണനെന്ന ഉടപ്പിറപ്പിന്റെ സ്ഥിതി. ആ തത്വം ജ്യേഷ്ഠനെ അറിയിപ്പാനുള്ള വൈദ്യന്റെ നിലയാണ അടിയൻ ഇപ്പോൾ സ്വീകരിച്ചിട്ടുള്ളത്. വൈദ്യനായ എന്റെ വാക്കാകുന്ന വജ്രംകൊണ്ടു, ഉടപ്പിറപ്പെന്ന ദേഹബന്ധമായ രാജക്ഷയവിനെ ഭേദിച്ച് അരിമർദ്ദനമാകുന്ന ദുഷ്ടകർമ്മങ്ങളെ കളഞ്ഞു രാമനാമജപമാകുന്ന ദിവ്യൗഷധത്താൽ വ്രണത്തെ ശമിപ്പിച്ച് കൈവല്യമെന്ന ജന്മസാഫല്യം ജ്യേഷ്ഠൻ വരുത്തണം. അതുകൊണ്ടു സ്വാമിപാദസേവ ചെയ്വാൻ നിന്തിരുവടി അടിയന്റെ കൂടെ വരണമെന്നു വീണ്ടും പ്രാർത്ഥിച്ചുകൊള്ളുന്നു.

കുംഭകർണ്ണൻ — സോദര! നിന്റെ വാഗ്വൈഭവം കേട്ട് ഞാൻ വളരെ ആശ്ചര്യപ്പെടുന്നു. രാവണാഗ്രജൻ നീ പറയുംപ്രകാരം ദുർന്നീതികൾ പ്രവർത്തിക്കുന്നാളാണെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ ഭ്രാതാക്കന്മാരായ നാം രണ്ടു പേരും, അദ്ദേഹത്തെ ഈ ഘട്ടത്തിൽ ത്യജിക്കുന്നതു യുക്തമല്ല. പോരെങ്കിൽ രാമൻ രാവണനോടു യുദ്ധം ചെയ്യാമെന്നു വാഗ്ദത്തം ചെയ്തിട്ടാണ വന്നിട്ടുള്ളത്. ആ യുദ്ധം നിലനിൽക്കാതെ തരമില്ല. നാം ലോകവാസികളുടെ പരിഹാസത്തിന്നു പാത്രങ്ങളാവാതെ കഴിക്കേണ്ടതാണല്ലോ. ക്ഷണഭംഗുരമായ ഈ ദേഹത്തെ ഇന്നു നശിപ്പിക്കുവാൻ ഞാൻ ഒരുങ്ങി വന്നവനാണ്. രാമന്റെ പാദസേവയാൽ നിനക്കും, രാമസായകമേറ്റ് എനിക്കും ജന്മസാഫല്യം സിദ്ധിക്കട്ടെ. നിന്റെ സങ്കടം കാണുമ്പോൾ സഹിക്കവയ്യാത്ത സങ്കടം എനിക്കുണ്ടാകുന്നു. എന്നെ വൃഥാ വേദനിപ്പിക്കാതെ രാമസവിധത്തിലേക്കു പോവുക. നിനക്കു ശുഭം ഭവിക്കട്ടെ.

വിഭീഷണൻ — എന്റെ മോഹവും, ഇതുവരെ പറഞ്ഞതുമെല്ലാം വൃഥാവിലായല്ലോ എന്നു വിചാരമാണ് സങ്കടം

ഉണ്ടാക്കുന്നത്. ബ്രഹ്മകല്പനയെ മാററുവാൻ ആക്കും ശക്യമല്ല. മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ കൎമ്മംകൊണ്ടോ ഞാൻ ജ്യേഷ്ഠന്നു വല്ല തെററും ചെയ്തിട്ടുണ്ടെങ്കിൽ ആയതൊക്കെ ക്ഷമിച്ച് എന്നെ അനുഗ്രഹിക്കണം.

എന്നു പറഞ്ഞ് വിഭീഷണൻ അനുഗ്രഹവും വാങ്ങി ശ്രീരാമസ്വാമിയുടെ സവിധത്തിൽ പോയി വിവരമെല്ലാം വ്യസനത്തോടെ അറിയിച്ചു. കുംഭകൎണ്ണവധം കഴിയുന്നതുവരെ വിഭീഷണൻ വല്ല ഗുഹയിലും ഇരുന്നു കഴിച്ചു കൂട്ടുകയാണു നല്ലതെന്നുള്ള സ്വാമിയുടെ ഉപദേശമനുസരിച്ചു വിഭീഷണൻ അപ്രകാരം ചെയ്തു.

കുംഭകൎണ്ണവധം.

കുംഭകൎണ്ണനും, രാക്ഷസപ്പടയും വാനരസൈന്യത്തോടു എതിരു. രാക്ഷസപ്പടകളെല്ലാം നശിച്ചുവെന്നു കണ്ടപ്പോൾ കുംഭകൎണ്ണൻ വാനരന്മാരെ എടുത്തു ഭക്ഷിപ്പാൻ തുടങ്ങി. വസന്തരേയും രണ്ടു വെള്ളം വാനരപ്പടയേയും കുംഭകൎണ്ണൻ പിടിച്ചു ഭക്ഷിച്ചതു കണ്ടപ്പോൾ അംഗദൻ, ഹനൂമാൻ തുടങ്ങിയ സൈന്യാധിപന്മാർ പൎവ്വതങ്ങൾകൊണ്ടു കുംഭകൎണ്ണശിരസ്സിൽ വർഷം തുടങ്ങി. ഇതെല്ലാം കുംഭകൎണ്ണൻ പൊടിയാക്കികളയുന്നതു കണ്ടു ലക്ഷ്മണൻ കുംഭകൎണ്ണനോടു യുദ്ധത്തിന്നടുത്തു. യുദ്ധത്തിൽ ജയമില്ലെന്നു കണ്ടപ്പോൾ കുംഭകൎണ്ണൻ ശൂലമെടുത്തുലക്ഷ്മണന്റെ വക്ഷഃപ്രദേശം ലക്ഷ്യമാക്കി അയച്ചു. ഇതു കണ്ടു നിന്നിരുന്ന സുഗ്രീവൻ ശൂലം ചാടി പിടിച്ചു മുറിച്ചു കളഞ്ഞു. കുംഭകൎണ്ണൻ ഇതു കണ്ടു സുഗ്രീവനെ കടന്നു പിടിച്ചു പോൎക്കളത്തിൽനിന്നു മടങ്ങി കോട്ടയിലേക്കു പോവാൻ ഭാവിച്ചപ്പോൾ ഹനൂമാൻ മുഖേന സ്വഭാവം മനസ്സിലാക്കി. ശരകൂടംകൊണ്ടു കോട്ടയിലേക്കുള്ള മാൎഗ്ഗവിരോധം ഭഗവാൻ വരുത്തി.

ബന്ധനസ്ഥനാക്കപ്പെട്ട സുഗ്രീവനേയുംകൊണ്ടു കോട്ടക്കകം പ്രവേശിപ്പാൻ തരമില്ലെന്നു കണ്ടപ്പോൾ കുംഭകൎണ്ണൻ

സുഗ്രീവനേയും കൊണ്ടു വീണ്ടും പോൎക്കളത്തിലേക്കു വന്നു. അവിടെ ശസ്ത്രപാണിയായി ഭഗവാൻ നില്ക്കുന്നതു കണ്ടു കുംഭകൎണ്ണൻ ഇങ്ങിനെ പറഞ്ഞു:—

കുംഭകൎണ്ണൻ—ഹേ! രാഘവ! നിന്നോടു യുദ്ധം ചെയ്വാനാണു ഞാൻ വന്നത്. നിന്നെ ഇവിടെയെങ്ങും കണ്ടില്ല. അംഗദൻ, ഹനുമാൻ, ലക്ഷ്മണൻ തുടങ്ങിയവരുടെ ശക്തി ഞാൻ മനസ്സിലാക്കി. ഈ സുഗ്രീവനെ കയ്യിൽ കിട്ടി. ആട്ടെ! ഈ സുഗ്രീവനെ എന്റെ കയ്യിൽനിന്നു വിടുത്തുവാൻ നിന്നാൽ സാധിക്കുമെങ്കിൽ പക്ഷെ ജ്യേഷ്ഠന്റെ കയ്യിൽനിന്നു ജാനകിയെ വിടുത്തുവാനും നീ പ്രാപ്തനായെന്നു വന്നേക്കാം.

കുംഭകൎണ്ണന്റെ ഈ വാക്കുകൾ കേട്ട ഉടനെ ഭഗവാൻ ഒരു അസ്ത്രം തൊടുക്കുകയും കുംഭകൎണ്ണൻ സുഗ്രീവനെ വിടുകയും ചെയ്തു. സുഗ്രീവനാകട്ടെ കുംഭകൎണ്ണന്റെ മൂക്കും കടിച്ചു ചാടുകയും ചെയ്തു. ഇതിന്നുശേഷം രാമനും കുംഭകൎണ്ണനും തമ്മിൽ അതിഘോരമായ യുദ്ധം നടന്നു. ഒടുവിൽ കുംഭകൎണ്ണന്നു പൂൎവ്വസ്മരണയുണ്ടാവാനായി ഭഗവാൻ മോഹനാസ്ത്രം അയക്കുകയും കുംഭകൎണ്ണൻ അസ്ത്രമേറ്റു ഭഗവാനെ തൊഴുതു വണങ്ങി ഇപ്രകാരം പറകയും ചെയ്തു.

കുംഭകൎണ്ണൻ—രാമചന്ദ്ര! എന്റെ അന്ത്യകാലം അടുത്തു. ഇനി ഒരു ജന്മംകൂടി എടുത്ത്, ഒടുവിൽ തിരുവടിയുടെ സാമീപ്യമുക്തി അടയുവാൻ വേഗം അവസരം തരേണമെന്നു പ്രാൎത്ഥിക്കുന്നു. കൂടാതെ അടിയന്നു ഒരു വരംകൂടി തരണം. ഒന്നു രാവണവധം കഴിയുന്നതുവരെ എന്റെ അനുജനായ വിഭീഷണനെ തനിയെ എങ്ങും അയക്കരുത്. തിരുവടിയോ, ലക്ഷ്മണകുമാരനോ, ഹനുമാനോ ആരെങ്കിലും ഒരാൾ അവന്റെ കൂടെ എപ്പോഴും ഉണ്ടായിരിക്കണം. യുദ്ധക്കളത്തിൽ അവനെ തനിയെ കണ്ടാൽ രാക്ഷസന്മാർ വധിക്കാതിരിക്കയില്ല. അതുകൊ

ണ്ട് അവനെ കാത്തു രക്ഷിക്കുമെന്ന വരമാണ് ഒന്നാമത്തു വേണ്ടത്. രണ്ടാമത്തു സുഗ്രീവൻ വൈകല്യം വരുത്തിയ എന്റെ ഉത്തമാംഗത്തെ ഛേദിച്ചു ജനപരിഹാസത്തിന്ന് ഇട വരാതിരിപ്പാൻ വേണ്ടി കൃഷ്ണോദകമെന്ന പെരുങ്കടലിൽ താഴ്ത്തിയിടണം.

കുംഭകൎണ്ണന്റെ അഭീഷ്ടംപോലെ ആവാമെന്നു ഭഗവാൻ പറകയും, കുംഭകൎണ്ണൻ ഭഗവാന്റെ കേശാദിപാദധ്യാനം ചെയ്തിരിക്കുന്നതിന്നു മദ്ധ്യേ ബ്രഹ്മാസ്ത്രമയച്ചു ഭഗവാൻ അവന്റെ ശിരസ്സറുക്കുകയും വായവ്യാസ്ത്രംകൊണ്ടു തലയെടുത്ത് പുറങ്കടലിൽ കൊണ്ടുപോയിടുകയും ചെയ്തു. ഇങ്ങിനെ കുംഭകൎണ്ണവധവും കഴിഞ്ഞു.

കേരള സാഹിത്യ അക്കാദമി

രാവണനും സീതയും.

സീതാദേവിയെ, താൻ അപഹരിച്ചു കൊണ്ടുവന്നു ലങ്കയിൽ താമസിപ്പിച്ചിട്ടു ഏതാണ്ട് ഒരു സംവത്സരം കാലമായെങ്കിലും, അവൾ തനിക്കു സ്വാധീനയാവാൻ ചെയ്തു നയോപായങ്ങളൊന്നും ഫലിച്ചുകാണായ്കയാൽ വിഷണ്ണനായ രാവണൻ കുംഭകൎണ്ണനെ രാമാദികളോടു യുദ്ധത്തിന്നയച്ച ശേഷം മന്ത്രിയായ മഹോദരനെ വിളിച്ചുവരുത്തി ജാനകിയെ സ്വാധീനമാക്കുവാനുള്ള വഴി എന്താണെന്നു ചോദിച്ചു. സ്വാധീനമല്ലാത്ത സ്ത്രീകളെ വശത്താക്കുവാൻ ചില ഔഷധങ്ങൾകൊണ്ട് തിലകമുണ്ടാക്കിത്തൊട്ടും, മററു ചില ഔഷധങ്ങൾകൊണ്ടു ഗുളികയുണ്ടാക്കിക്കൊടുത്തും മററും കാൎയ്യസാദ്ധ്യം വരുത്താമെന്നു മഹോദരൻ അഭിപ്രായപ്പെട്ടു. ആ വക ഔഷധങ്ങളുടെ യോഗവും ഫലഭാഗങ്ങളും വിസ്തരിച്ചു പറഞ്ഞു കൊടുക്കുകയും ചെയ്തു. എന്നാൽ രാവണന്റെ മുമ്പിൽ എപ്പോഴും അധോമുഖിയായിട്ടാണ് സീത നില്ക്കാറുള്ളത്. അതുകൊണ്ടു തിലകം തൊട്ടു പോയിട്ടു ഫലമില്ലെന്നും, അന്നപാനാദികളില്ലാതെ കഴിച്ചുകൂട്ടുന്ന സീതയുടെ വയററിൽ ഒരു ഗുളിക കടത്തിവിടുവാൻ സാധിക്കുന്നതല്ലെന്നും വന്ന

പ്പോൾ ഈ രണ്ടു വിദ്യയും ഫലിക്കില്ലെന്ന വെച്ചു തള്ളേണ്ടി വന്ന.

മഹോദരൻ—സ്വാമി! ഈ വിദ്യകൾ ഫലിക്കില്ലെന്ന വന്നാൽ ഇനി ഒരു വിദ്യ കൂടി അടിയന്ന തോന്നുണ്ടു്. അങ്ങുന്നു് അതിസുന്ദരനായ ഒരുവന്റെ വേഷമെടുത്തു് രാജചിഹ്നങ്ങളോടും ആഭരണങ്ങളോടും കൂടി സീതയുടെ മുമ്പിൽ ചെന്ന സംസാരിക്കുക. അപ്പോൾ അവളുടെ അച്ഛനായ ജനകരാജാവിന്റെ വേഷമെടുത്തു് മായാവിയായ ഒരുത്തൻ അവിടെ വരണം. രാക്ഷസന്മാർ ജനകനെ ഉപദ്രവിക്കുമ്പോൾ, അങ്ങയുടെ പത്നിയായാൽ തന്റെ ഉപദ്രവം തീരുമെന്ന ജനകൻ സീതയോടു പറയണം. ജനകന്റെ ആജ്ഞയെ സീത നിഷേധിക്കയില്ല.

ഇപ്രകാരം മഹോദരൻ പറഞ്ഞു കൊടുത്ത വഴി രാവണൻ സ്വീകരിക്കയും, സൌന്ദര്യയുക്തനായി, പരിചാരകന്മാരെക്കൊണ്ടു പെട്ടിയും ഭണ്ഡാരവും, ദേവസ്ത്രീകളെക്കൊണ്ടു വിളക്കും എടുപ്പിച്ചു്, വാദ്യഘോഷങ്ങളോടുകൂടി സീതയുടെ മുമ്പിൽ ചെല്ലുകയും തന്റെ കാമചാപല്യങ്ങൾ പലതും പറകയും ചെയ്തു.

രാവണൻ—ഹേ! സുന്ദരി! പാതിവ്രത്യധർമ്മത്തിന്ന ഭംഗം വരുമെന്ന ശങ്കിച്ചാണു എന്റെ ദയനീയമായ സ്ഥിതിയിൽ നിനക്കു അനുകമ്പ തോന്നാത്തതെങ്കിൽ അതിന്നും ഞാൻ ഒരു ഉദാഹരണം പറയാം. പണ്ടു ഗൌതമപത്നിയായ അഹല്യയെ പ്രാപിക്കുവാനുള്ള മോഹത്തോടെ ഇന്ദ്രൻ, ഗൌതമന്റെ ആശ്രമത്തിൽ പോയി അർദ്ധരാത്രി സമയം കോഴിയുടെ വേഷമെടുത്തു കൂകുകയും, പ്രാതഃസ്നാനത്തിന്ന സമയമായെന്ന വിചാരിച്ചു ഗൌതമൻ ഗംഗാതീരത്തിലേക്കു പോകയും ചെയ്തു. ആ അവസരത്തിൽ ഇന്ദ്രൻ, ഗൌതമന്റെ വേഷമെടുത്തു് അഹല്യയെ പ്രാപിച്ചു. ഗംഗാതീരത്തിൽ ചെന്നപ്പോൾ ഗംഗ ഉണർന്ന കാ

ണാസ്സയാൽ, അന്ത്യയാമത്തിൽ കൂകാത്ത കോഴിയെപ്പററി ശങ്ക ജനിച്ചു, ദിവ്യചക്ഷുസ്സുകൊണ്ടു കാൎയ്യം ഗ്രഹിച്ചു ഗൌതമൻ ആശ്രമത്തിലേക്കു മടങ്ങി വരികയും, മഹൎഷിയുടെ വരവുകണ്ടു് ഇന്ദ്രൻ മാൎജ്ജാരവേഷമെടുത്തു് പുറത്തു ചാടുകയും, അതുകണ്ടു് ഗൌതമൻ "ഹേ! പുരന്ദരാ! നീ ഭഗത്തിന്നു ഇച്ഛിച്ചല്ലെ എന്റെ പത്നിയായി രമിച്ചതു്? നിന്റെ ശരീരമെല്ലാം ഭഗമായ്വരട്ടെ" എന്നു ശപിക്കയുംചെയ്തു. സഹസ്രഭഗനായിത്തീൎന്ന ദേവേന്ദ്രന്നു പിന്നെ മഹൎഷി ശാപമോക്ഷം കൊടുത്തു് സഹസ്രാക്ഷനാക്കി. ഗൌതമപത്നിയായ അഹല്യ പതിവ്രതയല്ലെ. ഇന്ദ്രനുമായി രമിച്ചതുകൊണ്ടു അവൾക്കു് വല്ല പതിതത്വവും ഉണ്ടായൊ? അവൾ ഇന്നും ഗൌതമപത്നിയായിത്തന്നെയിരിക്കുന്നു. ഇതിന്നു എത്രയൊ സ്ത്രീകൾ, തങ്ങളെ കാംക്ഷിക്കുന്ന പുരുഷന്മാരുടെ മാരതാപാഗ്നിയെ ശമനം ചെയ്തുകൊടുത്തിട്ടുണ്ടു്. ഇതൊന്നും നിണക്കു അറിവില്ലാഞ്ഞല്ല. ഒന്നുമില്ലെങ്കിൽ നീ സന്തോഷത്തോടെ എന്റെ മുഖത്തുനോക്കി ഒരു മധുരമായ വാക്കെങ്കിലും പറഞ്ഞാൽ ഞാൻ എത്ര കൃതാൎത്ഥനായി!

രാവണന്റെ ഈ വക സംഭാഷണങ്ങൾ കൊണ്ടൊന്നും ജാനകിയുടെ പ്രകൃതത്തിന്നു യാതൊരു മാററവും വരാഞ്ഞയാൽ, അവൻ മഹോദരനെ വിളിച്ചു. മഹോദരൻ മായാജനകനേയും കൊണ്ടു രാവണാന്തികത്തിൽ വന്നു ജാനകിയുടെ മുമ്പിൽ വെച്ചു് ജനകനെ താഡിച്ചു ഉപദ്രവിക്കാൻ തുടങ്ങി. "ഞാൻ നിമിത്തം എന്റെ പിതാവു രാക്ഷസന്മാരുടെ ഉപദ്രവങ്ങൾക്കു അധീനനാകേണ്ടിവന്നുവല്ലൊ" എന്നു സീതാദേവി ദുഃഖിച്ചിരിക്കുമ്പോൾ, "തന്റെ പത്നിയായിരിപ്പാൻ സമ്മതിക്കുന്ന പക്ഷം തനിക്കുള്ള എല്ലാ ഐശ്വൎയ്യങ്ങളും ജനകന്നു ദാനം ചെയ്തു കളയാമെന്നു" രാവണൻ പറഞ്ഞു. "അയ്യയ്യൊ! മകളെ! നീ നിമിത്തം ഞാൻ ഈവ

ക സങ്കടങ്ങൾ അനുഭവിക്കേണ്ടി വന്നുവല്ലോ. ത്രൈലോക്യ പുരന്ദരനായ രാവണൻെറ പത്നിയായി എൻെറ മകൾ ഇരിക്കുന്ന പക്ഷം നമുക്കൊക്കെ സുഖമായിരിക്കാമല്ലോ” എന്നിങ്ങിനെ മായാജനകനും വിളിച്ചു പറഞ്ഞു. ഇതൊക്കെ രാക്ഷസന്മാരുടെ ജാലവിദ്യകളാണെന്നും, മിഥിലാധിപനായ ജനകൻെറ മുഖത്തുനിന്നു ഇത്തരം അധമ്മമായ വാക്കുകൾ കലിക്കലും പുറപ്പെടുന്നതല്ലെന്നും സീത സമാധാനിച്ചു. തൻെറ വിദ്യകളൊന്നും ഫലിക്കുന്നില്ലെന്നു കണ്ടപ്പോൾ രാവണൻ ക്രോധിക്കയും ചന്ദ്രഹാസമെടുത്തു സീതയെ വെട്ടുവാൻ ഭാവിക്കയും ചെയ്തു. ഇതു കണ്ട് മഹോദരൻ രാവണൻെറ കൈ കടന്നു പിടിച്ച് ഇപ്രകാരം പറഞ്ഞു.

മഹോദരൻ—പ്രഭോ! സാഹസം ചെയ്യരുത്. നിന്തിരുവടിയുടെ അനുജൻ കുംഭകണ്ണൻ രാമനോടു യുദ്ധത്തിന്നു പോയിട്ടുണ്ടല്ലോ. ഇപ്പോൾ രാമവധം കഴിഞ്ഞിട്ടുണ്ടാവണം. രാമൻ മരിച്ചാൽ ജാനകി നിന്തിരുവടിക്കു തിൎയ്യയായും വഴിപ്പെടും. അതുകൊണ്ടു ഇപ്പോൾ ഇവളെ വിട്ടേച്ചു പോകയാണ് നല്ലത്.

എന്നുള്ള മഹോദരൻെറ ഉപദേശം ബോധിച്ച്, രാവണൻ രാജധാനിയിലേക്കു മടങ്ങി. അപ്പോഴാണ് കുംഭകണ്ണവധം കഴിഞ്ഞുവെന്ന വത്തമാനം ലങ്കാനഗരിയിൽ പരന്നത്. രാവണൻ അതിദുഃഖത്തോടെ പടനിലത്തിൽ പോയി കുംഭകണ്ണൻെറ മരിച്ചുകിടക്കുന്ന ദേഹം നോക്കി ഇങ്ങിനെ പറയുന്നു.

രാവണൻ—ഹാ! സഹോദരാ! കുംഭകണ്ണാ! നിന്നെ ഇപ്രകാരം പോർക്കളത്തിൽ മരിച്ചുകിടക്കുന്നതു കണ്ടുംകൊണ്ടു ഞാൻ ജീവിച്ചിരുന്നിട്ട് എന്താണ് ഫലം? സാഗരസ്നാനം ചെയ്യുമ്പോൾ മഹാമേരുവെ പാദക്ഷാളനത്തിന്നുള്ള കല്ലാക്കുന്ന നിൻെറ ഭീമമായ ദേഹശക്തിയും, പവ്വതമാണെന്നു ശങ്കിച്ചു മേഘം സഞ്ചാരമാഗ്ഗമാക്കാറുള്ള നിൻെറ

ഭുജബലവും, കൃമികീടസദൃശനായ ഒരു മനുഷ്യന്നു അധീനമായതോൎക്കുമ്പോൾ എന്റെ ഹൃദയം തപിക്കുന്നു. ശത്രുപക്ഷത്തിൽ രാമാദികളായ നായകന്മാരിൽ ഒരുവനെയെങ്കിലും നിണക്കു കൊല്ലാൻ സാധിച്ചില്ലല്ലോ. കഷ്ടം! ആവട്ടെ, നിന്നെ വധിച്ചതിനുള്ള പ്രതിക്രിയ ഞാൻ ചെയ്തുകൊള്ളാം. മന്ത്രാലോചനസഭയിൽ വെച്ചു രാമാദികളെ ഞാൻ, ഞാൻ, ജയിക്കാം എന്നു് ആത്മപ്രശംസ ചെയ്ത ജളന്മാരായ ഒരാൾക്കു പോലും എന്റെ സോദരനെ സഹായിപ്പാൻ സാധിച്ചില്ലല്ലോ. ഇന്നു ഞാൻ തന്നെ രാമാദികളെ വധിച്ചു, അവരുടെ ദേഹത്തോടൊരുമിച്ചു കുംഭകൎണ്ണന്റെ ദേഹത്തെസ്സംസ്കരിക്കുവാനാണു് തീൎച്ചയാക്കിയതു്. സാരഥിയെവിടെ? എന്റെ രഥവും ആയുധങ്ങളും കൊണ്ടുവരു!

എന്നിങ്ങിനെ കോപതാമ്രാക്ഷനായ രാവണൻ പറയുന്നതിനെ കേട്ടു, രാവണന്റെ കനിഷ്ഠപുത്രനായ അതികായൻ വന്നു പറയുന്നു—

അതികായൻ— പിതാവേ! നിന്തിരുവടിയുടെ മകനായ ഞാൻ ജീവിച്ചിരിക്കുമ്പോൾ അങ്ങുന്നു് യുദ്ധത്തിന്നു പോകേണ്ടുന്ന ആവശ്യമില്ല. നിന്തിരുവടിക്കു ഒരു സോദരൻ മരിച്ചതിനാൽ ഉണ്ടായ വ്യസനം എന്തൊ, ആ വ്യസനം ലക്ഷ്മണനെ ഇന്നു ഞാൻ വധിച്ചു രാമന്നും ഉണ്ടാക്കാതെ പോൎക്കളത്തിൽനിന്നു മടങ്ങുന്നതല്ല. അടിയന്നു യുദ്ധത്തിന്നു പോവാൻ കല്പന തരണം.

## അതികായയുദ്ധം.

മകനായ അതികായന്റെ ഈ വാക്കു കേട്ടു തൃപ്തനായ രാവണൻ അനേകം കോടി പടകളോടും, രഥാളി കാക്കുന്നതിൽ സമൎത്ഥന്മാരായ കുംഭൻ, നികുംഭൻ, അകമ്പൻ, എന്നവരുടെ സഹായത്തോടും കൂടി അതികായനെ യുദ്ധം ചെയ്വാനയച്ചു. അതികായൻ മഹാരഥമേറി ആദിശേഷൻ തെ

ട്ടമററ് അട്ടഹാസം ചെയ്തു്, ഞാണൊലികഠം മുഴക്കി പടനില ത്തിൽ വരികയും, ലക്ഷ്മണനെ യുദ്ധത്തിന്നു ക്ഷണിപ്പാനായി തന്റെ ദൂതനായ മയിടനെ വാനരസൈന്യങ്ങളുടെ ഇടയി ലേക്കയക്കുകയും ചെയ്തു. ദൂതനായ മയിടന്റെ സന്ദേശം കേട്ട് തന്നൊടുമാത്രം സിദ്ധാന്തമായി യുദ്ധം ചെയ്വാൻ അതികായൻ വന്നിട്ടുള്ളതിന്റെ കാരണമെന്തെന്നു മയിടനോടു ലക്ഷ്മണൻ ചോദിച്ചു. 'മററൊന്നുമല്ല, രാമൻ ഇന്നലെ രാവണസോദരനെ ഹനിച്ചു. ഇന്ന് അതികായൻ രാമസോദരനെ ഹനിപ്പാനാണു വന്നിട്ടുള്ളത്' എന്ന് ദൂതൻ മയിടൻ മറുവടി പറഞ്ഞു. 'ഓഹോ! തരക്കേടില്ല! ഞാൻ ജ്യേഷ്ഠനോടു കല്പന വാങ്ങി ഇപ്പോഠംതന്നെ വന്നേക്കാം' എന്നു പറഞ്ഞു, ലക്ഷ്മണൻ രാമാന്തികത്തിൽ പോയി അതികായന്റെ സന്ദേശം ഭഗവാനെ അറിയിച്ചു. ഇതുകേട്ട് ഭഗവാൻ അതികായനെപ്പററി വിഭീഷണനോടു ഇപ്രകാരം ചോദിച്ചു.

ശ്രീരാമൻ—സഖേ! വിഭീഷണാ! ഇതിന്നു മുമ്പ് യുദ്ധത്തിന്നു വന്ന രാക്ഷസന്മാരാരും ദൂതനെ അയച്ചു യുദ്ധം ആവശ്യപ്പെട്ടിട്ടില്ല. ഇന്ന് യുദ്ധത്തിന്നു വന്നിട്ടുള്ള രാവണപുത്രനായ അതികായൻ ഇതാ ഒരു ദൂതനെ അയച്ചിരിക്കുന്നു. ഇവന്നു അതികായനെന്ന പേരുണ്ടാവാനുള്ള സംഗതിയും ഇവന്റെ കായബലം, കരബലം, ചരണബലം, വരബലം ഇതുകളും അറിഞ്ഞാൽ കൊള്ളാമെന്നുണ്ട്.

അതികായചരിത്രം.

വിഭീഷണൻ—പ്രഭോ! അതികായൻ അസാമാന്യനാണ്. അവന്റെ ചരിത്രവും വളരെ ആശ്ചര്യമായിട്ടാണിരിക്കുന്നത്. ബ്രഹ്മാണ്ഡകടാഹങ്ങഠം ഏകീഭവിച്ചു യുദ്ധത്തിന്നു വന്നാലും ഒരു ക്ലേശമില്ലാത്ത ചിരഞ്ജീവിയായിട്ടാണു ഇവനെ രാക്ഷസന്മാർ കരുതിവരുന്നത്. ആദികാലത്തു രാവണൻ ദിഗ്ജയം ചെയ്തു കുബേരരാജധാനിയിൽനിന്നു ദേവന്മാരഠം കല്പവൃക്ഷത്തിന്റെ ...യിൽനിന്നു പു

ഷ്ടമരുളുന്ന ഗന്ധൎവ്വസ്ത്രീകളിൽ ചിത്രാംഗദയെന്നവളെ കണ്ടു മോഹിച്ച് അവളെ പിടിച്ചു കാമപീഡ തീൎക്കയും, അതിന്റെ ഫലമായി ഒരു സന്തതിയെ അപ്പോൾത്തന്നെ അവൾ പ്രസവിക്കുകയും ചെയ്തു. ഈ കുട്ടിയെ ഭൎത്താവു കണ്ടാൽ കോപിക്കുമെന്ന കാരണം പറഞ്ഞു കുട്ടിയെ ആ ഗന്ധൎവ്വസ്ത്രീ രാവണന്റെ രഥത്തിൽ കിടത്തി പോകയും ചെയ്തു. രാവണൻ ഈ കുട്ടിയേയും കൊണ്ടുപോരുമ്പോൾ രഥം പൎവ്വതത്തോടുകൂടി തടഞ്ഞു ഇളകുകയും കുട്ടി ആകാശത്തിൽനിന്നു താഴെ ഭൂമിയിലേക്കു വീഴുകയും ചെയ്തു. ഭയാകുലനായ രാവണൻ രഥം നിൎത്തി നോക്കിയപ്പോൾ തന്റെ സന്തതി പുഞ്ചിരിയോടുകൂടി ഭൂമിയിൽ മലൎന്നുകിടക്കുന്നതായിട്ടാണ് കണ്ടതു. സന്തോഷഭരിതനായ രാവണൻ ഇരുപതു കയ്യും നീട്ടി കുട്ടിയെ എടുപ്പാൻ ശ്രമിച്ചുവെങ്കിലും കുട്ടിയെ കിടന്ന ദിക്കിൽനിന്നു പൊന്തിക്കുവാൻ സാധിച്ചില്ല. തന്റെ ബീജത്തിന്റെ ശക്തിയോൎത്തു രാവണൻ ആശ്ചൎയ്യപ്പെടുകയും, സന്തോഷിച്ച് അതികായനെന്നു ഈ കുട്ടിക്കു പേരിടുകയും ചെയ്തു. അപ്പോൾ അതികായൻ, പണ്ടു മഹാബലിയോടു മൂന്നടി മണ്ണു വാങ്ങുവാൻ വാമനമൂൎത്തി വിശ്വരൂപം ഏതുപ്രകാരം എടുത്തുവൊ അതുപ്രകാരം വളൎന്നു അച്ഛന്റെ തേരിൽ കയറി ഇരുന്നു. അത്ഭുതപരവശനായ രാവണൻ, മകനേയും കൊണ്ടു ലങ്കയിലേക്കു മടങ്ങി, സന്തതിയില്ലാതെ ദുഃഖിച്ചിരിക്കുന്ന തന്റെ പത്നിയായ ധാന്യമാലെക്കു് ഈ കുട്ടിയെ ദത്തപുത്രനായി വളൎത്തിക്കൊൾവാൻ ഏല്പിച്ചുകൊടുക്കുകയും ചെയ്തു. അതികായന്റെ ജനനചരിത്രം ഇതാണ്.

## അതികായന്റെ തപസ്സ്.

സ്വപ്രയോജനത്തോടുകൂടി സകാമമായും, പരപ്രയോജനത്തോടുകൂടി നിഷ്കാമമായും ഇങ്ങിനെ രണ്ടുവിധത്തിലാണല്ലൊ തപസ്സ്. അതികായൻ ഗോകൎണ്ണത്തു പോയി ബ്രഹ്മാ

വിനൊ കരിച്ചു് സകാമമായ തപസ്സാണ് ചെയ്തത്. വീരാസനത്തിലിരുന്ന് യമ, നിയമ, ആസന, പ്രാണായാമ, പ്രത്യാഹാര, ധാരണ, ധ്യാന, സമാധികളെന്ന അഷ്ടാംഗയോഗങ്ങളോടുകൂടിയാണ് അതികായൻ തപസ്സു ചെയ്തത്. യമനിയമങ്ങളാൽ ബാഹ്യാന്തരശൌചം ചെയ്തു്, ആസനക്രമങ്ങളെ പരിചയിച്ചു് പ്രാണായാമം ചെയ്തു. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ, എന്ന ഷഡാധാരങ്ങളും, ഗണേശ, ബ്രഹ്മ, രുദ്ര, വിഷ്ണു, മഹേശ്വര, സദാശിവന്മാരെന്ന അവയുടെ അധിഷ്ഠാനദേവതകളെയും അറിയണം. മൂലാധാരം ഗുഹ്യത്തിന്നും ഗുദത്തിന്നും മദ്ധ്യത്തിൽ നില്ക്കുന്നു. അതിന്നു ഇരുവിരൽ മീതെയാണ്. നാഭിസ്കന്ദം. ഇതിൽനിന്നാണ് എഴുപത്തീരായിരം നാഡികളും ഉത്ഭവിക്കുന്നത്. ഈ നാഡികളിൽ ഇഡ, പിംഗല, സുഷുമ്ന എന്ന മൂന്നു നാഡികൾക്കാണ് പ്രാധാന്യം. വാമപാദാംഗുഷ്ഠത്തിൽനിന്നു പുറപ്പെട്ടു് വീണാർത്തണ്ടിൽ ചേൎന്നു് നീണ്ട് കപാലത്തെ പ്രദക്ഷിണമായി ചുററി നാസികാഗ്രത്തിൽവന്നു തൂങ്ങിക്കിടക്കുന്നതാണ ഇഡയെന്ന നാഡി. അതുപോലെ ദക്ഷിണപാദാംഗുഷ്ഠത്തിൽനിന്നു പുറപ്പെട്ടു വീണാർത്തണ്ടിൽ ഇഡയോടുയോജിച്ചു് കെട്ടിപ്പെട്ടപോലെ പിണഞ്ഞു് കപാലത്തെ അപ്രദക്ഷിണമായിച്ചുററി നാസികാഗ്രത്തിൽതന്നെ തൂങ്ങിക്കിടക്കുന്നതാണ പിംഗലയെന്ന നാഡി. സുഷുമ്നയെന്ന നാഡി, നാഭിസ്കന്ദത്തിൽനിന്നു പുറപ്പെട്ടു് തട്ടിന്നു മുട്ടിട്ടതുപോലെ കപാലത്തെ മുട്ടി നില്ക്കുന്നു. അതിൽ ഇഡയെന്ന നാഡിയുടെ ശ്വാസത്തെ രേചകം ചെയ്തു്, പതിനാറു മാത്ര പുറത്തു വിട്ടു്, പിംഗലയെന്ന നാഡിയുടെ പൂരകം ചെയ്തു്, സുഷുമ്നയെന്ന നാഡിയിൽ കുംഭിക്കുന്നു. ഇങ്ങിനെ വായുവിനെ ക്രമമായി രേചക, പൂരക, കുംഭക, താരക, താരാവ്യൂഹകവിധത്തിൽ ലഘുപ്രമാണം അതെവരയാതെ ശുദ്ധി ചെയ്തു വന്നാൽ കുണ്ഡലിനി ശക്തി എന്ന സൎപ്പം, നാഭിസ്കന്ദത്തെക്കടന്ന്, ത

ൻെറ ശരീരംകൊണ്ടു ആറാധാരങ്ങളേയും, അറുപ്പന്ന പതിനെട്ടു ചുററി, ചുററി തൻെറ പുച്ഛത്തെ ബ്രഹ്മാന്ധ്രമായ ദ്വാദശാന്തത്തിൻെറ ദ്വാരമായ പുരികമദ്ധ്യത്തിൽ അടച്ചിരിക്കുന്നതിനെ വിട്ട്, പുച്ഛത്തെ ഊരി ആധാരങ്ങളുടെ കെട്ടഴിഞ്ഞ്, സർപ്പം വാലു കീഴും, ഫണം മേലുമായി നില്ക്കും. അപ്പോൾ അധോമുഖമായുള്ള ആധാരപത്മങ്ങളെല്ലാം ഊർദ്ധ്വമുഖമാകയും, അതിലുള്ള അധിദേവതകൾ ഉണൎന്ന് ദ്വാദശാന്തത്തിൽ നിന്നൊഴുകുന്ന അമൃതിനെ പാനം ചെയ്ത് തൃപ്തന്മാരായിരിക്കുകയും ചെയ്യും. പിന്നെ ജ്ഞാനദൃഷ്ടിയിൽ ഉപാസനാമൂർത്തിയെ ബ്രഹ്മാന്ധ്രത്തുടെ കണ്ട് ധ്യാനിപ്പാൻ ഇടവരികയും ചെയ്യും. അവിടെ നിന്ന് ഉപ്പ, പുളി, കയ്പ്, എരിവ്, ചവൎപ്പ് മുതലായ പഞ്ചരസങ്ങളെ ശീലിച്ച് അനന്തരം ഉപാസനാമൂർത്തിയെ ധാരണം ചെയ്ത് ധ്യാനിക്കുന്നതായാൽ സ്വരൂപധ്യാനത്തിൽനിന്ന് അതീതമായ അരൂപധ്യാനമായ സമാധിയിൽ സ്ഥിതനാവാനും സാധിക്കും. ഇതിനെ അതികായൻ വളരെ സംവത്സരകാലം ബ്രഹ്മാവിനെ കുറിച്ചു അതികഠിനമായി തപസ്സു ചെയ്തു സമാധിയിൽ ഉറച്ചു പോയി. ബ്രഹ്മാവു പ്രത്യക്ഷനായിട്ടുപോലും അതികായൻ അറിഞ്ഞില്ല. ഒടുവിൽ നാസികാമാൎഗ്ഗമായി അകത്തു കടന്നു പ്രാണവായുവെ ചലിപ്പിച്ച സമയം ബാഹ്യേന്ദ്രിയങ്ങൾക്കു ശക്തിയുണ്ടായി, അതികായൻ ഉണൎന്ന് അഭീഷ്ടവരങ്ങളൊക്കെ ബ്രഹ്മാവോടു വാങ്ങുകയാണു ചെയ്തത്. ഹരിഹരവിരിഞ്ചാദികളായ ത്രിമൂർത്തികളും ദേവാസുരന്മാരും ഒന്നൊരുമിച്ചു അതികായനോടു യുദ്ധം ചെയ്താലും, ആ യുദ്ധത്തിൽ മരണഭീതിയും, ദാഹമോഹാദികളും അവനുണ്ടാകുന്നതല്ല. അതിലേക്കായി ഒരു കഞ്ചുകവും ബ്രഹ്മാസ്ത്രവും, അതികായൻ സമ്പാദിച്ചിട്ടുണ്ട്. ഇപ്രകാരം ബ്രഹ്മദത്തവരപ്രതാപിയായ അതികായനെ പിതാവായ രാവണൻ വളരെ വാത്സല്യത്തോടെയാണു വളൎത്തിവന്നിട്ടുള്ളത്. രാവ

ണൻ ശിവസദനമായ കൈലാസപർവ്വതമെടുത്ത് അമ്മാനമാടി, പ്രണയകലഹത്തോടെയിരുന്നിരുന്ന ഗംഗാ, പാർവ്വതീ,പരമേശ്വരന്മാരെ യോജിപ്പിച്ച്,ശിവപ്രസാദം സമ്പാദിച്ച്, വരങ്ങൾ വാങ്ങിയ കഥ അങ്ങുന്നു കേട്ടിരിക്കാം. അതികായനാണെങ്കിൽ ആയിരത്തെട്ടു ശിഖരങ്ങളോടും ലക്ഷം യോജന ഉയരത്തോടുംകൂടിയ മഹാമേരുപർവ്വതത്തെ അതിലുള്ള ഹരിഹരവിരിഞ്ചാദികളോടും ദേവന്മാരോടുംകൂടി എടുത്ത് അമ്മാനമാടുവാൻ തക്കവണ്ണം കരബലമുള്ളവനാണ്. ക്ഷീരാബ്ധിമഥനം വീണ്ടും വേണ്ടിവന്നാൽ പണ്ടത്തെപ്പോലുള്ള യാതൊരു ഒരുക്കങ്ങളും വേണ്ടിവരുമെന്നു തോന്നുന്നില്ല. അതികായൻ മാത്രം പാല്ക്കടലിൽ പോയി അവന്റെ ഒരു കാൽ ആ കടലിൽ താഴ്ത്തി ഒന്നു വട്ടത്തിൽ തിരിച്ചാൽ മതിയാകും. അത്രമാത്രം ചരണബലവും അവനുണ്ട്. ശുക്രശിഷ്യന്മാരിൽ വളരെ പ്രധാനിയാണ് അതികായൻ, എന്നു മാത്രമല്ല പരമശിവന്റെയും ശിഷ്യനാണ്. കൈലാസത്തിൽ പോയി ശിവനെ സന്തോഷിപ്പിച്ച്, ശിവന്റെ ശിഷ്യനായിക്കൂടി പല ശാസ്ത്രങ്ങളും അതികായൻ പഠിച്ചിട്ടുണ്ട്. "ശത്രുക്കളോടുള്ള യുദ്ധത്തിൽ പ്രാണൻ പോകുമെന്നു കണ്ടാലും ജാത്യാചാരമായ മായാവിദ്യകൾ പ്രയോഗിക്കയില്ല" എന്ന ഒരു പ്രതിജ്ഞയാണു പരമശിവൻ അതികായനോടു ഗുരുദക്ഷിണയായി വാങ്ങിയത്. അതികായനു പാശുപതാസ്ത്രം ദാനം ചെയ്ത് അവനെ തൃപ്തനാക്കിയാണു അവനെ പിതാവായ രാവണന്റെ അടുക്കലേക്ക് ശിവൻ അയച്ചത്.

## മഹാവിഷ്ണുവും അതികായനും.

അതികായന്റെ ചരിത്രത്തിൽ സ്മരണീയമായ വേറെയും സംഭവങ്ങളുണ്ട്. പണ്ട് ഇവന്റെ മാതുലനായ ചന്ദ്രരാക്ഷസനെ ദേവേന്ദ്രൻ അപമാനിച്ചുവെന്നു സങ്കടം കേട്ട്, അതിന്റെ നിവൃത്തിക്കായി അതികായൻ ദേവലോകത്തെ ആക്രമിച്ച്, ഇന്ദ്രനോടു യുദ്ധം ചെയ്ത്, ഇന്ദ്രനെ ഓടിക്കയും

ദേവരാജ്യങ്ങളെല്ലാം കയ്യിലാക്കുകയും ചെയ്തു. ദേവേന്ദ്രൻ വൈകുണ്ഠത്തിൽ പോയി വിഷ്ണുവെ ശരണം പ്രാപിക്കയും ഭക്തവത്സലനായ വിഷ്ണു ഗരുഡാരൂഢനായി ദേവലോകത്തു വന്നു അതികായനോടു യുദ്ധം ആരംഭിക്കുകയും ചെയ്തു. അതികായനോടു യുദ്ധത്തിൽ ജയമില്ലെന്നു കണ്ട്, ഭഗവാൻ ഒടുവിൽ സുദർശനചക്രത്തെ അതികായന്റെ ഗളത്തിനെ ലാക്കാക്കി വിട്ടു. ചക്രായുധത്തിന്റെ വരവു കണ്ട്, അതികായൻ പരമേശപ്രദത്തമായ പാശുപതാസ്ത്രത്തെ അഭിമന്ത്രിച്ചു സുദർശനത്തിന്റെ നേരെ വിട്ടു. ഈ രണ്ടായുധങ്ങളും തമ്മിൽ കൂട്ടിമുട്ടി ആകാശത്തിൽ ഉയർന്നു. അവർ തമ്മിൽ താഴെ ചേർക്കുംപ്രകാരം ഒരു സംഭാഷണം നടന്നു.

സുദർശനം — അല്ലയോ പാശുപതം! നാം ജ്യേഷ്ഠാനുജന്മാരായി ഒരു ഗൃഹത്തിൽ ഏകഭാവനയോടെ വസിച്ചവരാണ്. നിന്റെയും എന്റെയും ദാതാവു ശിവനാണ്. അങ്ങനെയിരിക്കെ നാം തമ്മിൽ മത്സരിക്കുന്നതുകൊണ്ടു ഫലമെന്താണ്? മഹാപാപങ്ങൾ ചെയ്തുവരുന്ന രാക്ഷസന്മാരിൽ ഒരുവനോടു സഹവാസം ചെയ്വാൻ നിന്നെ അയച്ചതു നന്നായില്ല. അതികായൻ ചെയ്യുന്ന അനീതികൾക്കെല്ലാം നീ അനുകൂലമായി നിൽക്കേണ്ടി വരുന്നുവല്ലോ. അതുകൊണ്ടു നീ എന്റെ സ്വാമിയായി നിശ്ചലനായ മഹാവിഷ്ണുവിന്റെ അടുക്കലേക്കു വരികയാണു നല്ലത്.

പാശുപതം — നിന്റെ വാക്കു കേട്ടു ഞാൻ അത്ഭുതപ്പെടുന്നു. നാം തമ്മിൽ ജ്യേഷ്ഠാനുജന്മാർ തന്നെയായിരിക്കാം. എന്നാൽ നിന്നെ പരമശിവൻ പാദാംഗുഷ്ഠത്താൽ ഭൂമിയിൽ വരഞ്ഞു സൃഷ്ടിക്കുന്നതിനു മുമ്പുതന്നെ ഞാൻ സ്വാമിയുടെ സേവകനാണ്. നീ എന്റെ യജമാനൻ രാക്ഷസനാണെന്നു കുറ്റം ചുമത്തിയാണല്ലോ നിരസിച്ചത്. ചെന്താമര ചേറിൽ മുളച്ചുണ്ടായാലും അതിനെ ത്രിമൂർത്തികൾ കൂടി ഉൽകൃഷ്ടമായി കരുതുന്നുണ്ട്. നിന്റെ സ്വാ

മിയുടെ ഭക്തനായ പ്രഹ്ളാദനെ നീ വിസ്മരിച്ചു പോയി. സത്യയുദ്ധമെന്ന ധൎമ്മയുദ്ധമല്ലാതെ ശാഠ്യയുദ്ധമൊ, മായായുദ്ധമൊ അതികായൻ ഇതേവരെ ചെയ്തിട്ടില്ല. എന്റെ യജമാനൻ പരമേശ്വരന്റെ പ്രധാനശിഷ്യനാമാണ്. മഹാവിഷ്ണുവും അദ്ദേഹത്തിന്റെ സേവകന്മാരും ചെയ്യുന്ന പോലുള്ള ചതിപ്രയോഗങ്ങൾ അതികായൻ ചെയ്യാറില്ല.

ഇങ്ങിനെ ചരായുധങ്ങൾ തമ്മിൽ വാദപ്രതിവാദം നടത്തി ഒടുവിൽ തങ്ങൾ തമ്മിൽ മത്സരിച്ചാൽ പരമേശ്വരനു ദുഷ്കീൎത്തിക്കിടവരുമെന്നു പറഞ്ഞ് വരായുധങ്ങൾ അവരവരുടെ ആവനാഴിയിൽ ചെന്നു അടങ്ങിയിരുന്നു. ഈ സംഭവമെല്ലാം കണ്ടു നില്ക്കുന്ന ദേവകളും വിഷ്ണുവും ആശ്ചൎയ്യപ്പെട്ടു പോയി. ഒടുവിൽ മഹാവിഷ്ണു അതികായന്റെ കരം പിടിച്ച് "നിന്റെ സോദരനായ രാവണി ഇന്ദ്രനെ പണ്ടുതന്നെ ജയിച്ച് ഇന്ദ്രജിത്ത് എന്ന പേരെടുത്ത് ഇന്ദ്രനു അഭയം കൊടുത്തിട്ടുണ്ടല്ലൊ. നീ വീണ്ടും ഇന്ദ്രനെ ഉപദ്രവിക്കുന്നതുകൊണ്ടു എന്താണു ഒരു യോഗ്യത കിട്ടുവാനുള്ളത്? ഇന്ദ്രൻ നിന്റെ മാതുലനായ ചന്ദ്രരാക്ഷസനെ അപമാനിച്ചതിനു ഇതാ ഇന്ദ്രൻ തെറ്റു പറഞ്ഞു ക്ഷമായാചനം ചെയ്യുന്നു. നീ ലങ്കയിലേക്കു മടങ്ങുകയാണ് നല്ലത്" എന്നൊക്കെ സാന്ത്വനവാക്കുകൾ പറഞ്ഞു അവനെ ലങ്കയിലേക്കു മടക്കുകയാണ് ചെയ്തത്. ഇത്രയും വൈഭവമുള്ളവനാണ് അതികായൻ.

മേൽപ്രകാരം അതികായന്റെ ചരിത്രങ്ങൾ വിസ്താരമായി വിഭീഷണൻ പറഞ്ഞതു കേട്ട് ഭഗവാൻ ശ്രീരാമസ്വാമി അത്ഭുതപ്പെട്ടു. ഈ ജന്മത്തിൽ ഇത്ര വൈഭവം ഉള്ള ഒരുവന്റെ പ്രാഗ്ജന്മവിശേഷം അറിഞ്ഞിരിക്കേണ്ടതാണെന്നു വിചാരത്താൽ, അതികായന്റെ പൂൎവ്വജന്മത്തെപ്പററി അറിവുള്ള വിവരങ്ങൾ പറവാനായി ഭഗവാൻ വിഭീഷണനോടു ആവശ്യപ്പെട്ടു.

## അതികായന്റെ മുജ്ജന്മം

വിഭീഷണൻ— പ്രഭോ! രാമചന്ദ്ര! അതികായന്റെ മുജ്ജന്മത്തെപ്പററി അടിയന്നു അറിവുള്ളതു് ഉണൎത്തിക്കാം. ഈ ചരിത്രം നാരദമഹൎഷി പണ്ടു് ജ്യേഷ്ഠനോടു അതികായന്റെ ജാതകപരീക്ഷ ചെയ്തു പറഞ്ഞു കൊടുത്തതാണു്. അന്നു ഞാനും അതു കേട്ടിട്ടുണ്ടു്. നിത്യം, നൈമിത്തികം, പ്രാകൃതം, ആത്യന്തം എന്നിങ്ങിനെയുള്ള നാലു പ്രളയങ്ങളിൽ ബ്രഹ്മാവിന്റെ രാത്രികാലമെന്നു പറയപ്പെടുന്ന നൈമിത്തികപ്രളയത്തോടു ഘടിപ്പിച്ചാണു് അതികായന്റെമുജ്ജന്മമിരിക്കുന്നതു്. കൃതം,ത്രേത,ദ്വാപരം,കലി എന്ന ചതുൎയ്യുഗം ഒരായിരം കഴിഞ്ഞാൽ ബ്രഹ്മാവിന്റെ പകൽ മുപ്പതു നാഴിക കഴിയും. ഈ മുപ്പതു നാഴികകളിൽ പതിനാലു ഇന്ദ്രന്മാരും,മനുക്കളും നശിക്കും. ഒരു ഇന്ദ്രന്റെ കാലം എഴുപത്തൊന്നു ചതുൎയ്യുഗമാണു്. എഴുപതിരണ്ടെന്നും പക്ഷാന്തരമുണ്ടു്. ബ്രഹ്മാവിന്റെ പകൽ കഴിഞ്ഞു രാത്രിയാകുമ്പോൾ, അതല, വിതല, സുതല, നിതല, തലാതല,മഹാതല, പാതാളങ്ങളെന്ന അധോലോകങ്ങളും ഏഴിന്നും അധോഭാഗമായി, നിരയഭുവനം, കൂശ്മാണ്ഡഭുവനം, കാലാഗ്നിരുദ്രഭുവനം എന്ന മൂന്നു ഭുവനങ്ങളുള്ളതിൽ കാലാഗ്നിരുദ്രഭുവനത്തിലെ മൂൎത്തിയായ കാലാഗ്നിരുദ്രന്റെ മുഖത്തിൽ നിന്നു അഗ്നി വളൎന്നു, കത്തി, ജ്വാലാമാലകളോടുകൂടി ഉപരിലോകങ്ങളെ ദഹിപ്പിച്ചു് ശേഷന്റെ മുഖത്തിൽ വന്നടിക്കുന്നു. അപ്പോൾ ശേഷനും വിഷാഗ്നിയെ വമിക്കുന്നു. പിന്നെ ഈ രണ്ടു അഗ്നിയും കൂടി കലൎന്നു ഊൎദ്ധ്വമുഖമായി പുറപ്പെട്ടു്, എണ്ണൂറു ലക്ഷം യോജന ഘനത്തോടുകൂടിയ പൃഥ്വിയെ ദഹിക്കും. ആ അവസരത്തിൽ, ദ്വാദശാദിത്യന്മാർ ഒന്നുകൂടി തങ്ങളുടെ പന്തീരായിരം കിരണങ്ങളെക്കൊണ്ടു പൃഥ്വിയിലുള്ള ഭൂചര, ഖേചര, ജലചര, സ്ഥാവരജംഗമങ്ങളായ ചതുൎവ്വിധജാതയോ

നികളേയും ദഹിപ്പിച്ച് സമുദ്രത്തിൽ സ്ഥാപിച്ചുവെച്ചിട്ടുള്ള ബഡവാഗ്നിയോടുചേൎന്ന് ഭൂമിയെ മറെറാരുപ്രകാരേണയും ഞെരുക്കുന്നു. ഇങ്ങിനെ ചതുൎവ്വിധമായ അഗ്നികൾ ഏകീഭവിച്ച് നൂറു സംവത്സരം അഗ്നി കത്തിജ്വലിക്കും. ഇതുകാരണം ഭൂമി ഗോമയപിണ്ഡംപോലെ ആയിത്തീരും. അനന്തരം ഈ അഗ്നിയിൽനിന്നു ധൂമം, ജ്യോതിസ്സ്, സലിലം, വായു എന്നിങ്ങിനെ ചതുൎവ്വിധമായ ഭൂതങ്ങൾ പുറപ്പെട്ട്, മേഘങ്ങളായി നൂറു സംവത്സരം വൎഷധാരയെ ചെയ്യുന്നു. തന്നിമിത്തം ലവണാദികളായ സപ്താൎണ്ണവങ്ങളും, ഏകാൎണ്ണവമായി ധ്രുവമണ്ഡലപൎയ്യന്തം, പ്രളയജലം അതിക്രമിക്കുന്നു. സൎവ്വ പ്രാണികളും ഭേദവ്യാപാരികളുടെ കുസ്ലശമുള്ള മെഴുകണ്ടിയിൽ സ്വൎണ്ണരേണുക്കൾ മറഞ്ഞുകിടക്കുംപോലെ ബ്രഹ്മതേജസ്സിൽ ഒതുങ്ങിക്കിടക്കുകയാണു ചെയ്യുന്നത്. ഈ നൈമിത്തികപ്രളയമെന്ന ബ്രഹ്മപ്രളയകാലത്തു, ശ്രീനാരായണൻ തന്റെ ശയ്യയായ അനന്തനെ വടപത്രമാക്കി, തന്മദ്ധ്യേ യോഗനിദ്ര ചെയ്യുന്നു. നാരായണസ്വാമിയുടെ നാഭിസരോജത്തിൽ ബ്രഹ്മാവും വന്നു നിദ്ര പ്രാപിക്കുന്നു. ഈ അവസരത്തിലാണ് അതികായന്റെ മുജ്ജന്മം ആരംഭിക്കുന്നത്.

## മധുകൈടഭന്മാർ.

ശ്രീനാരായണസ്വാമിയുടെ നാഭികമലത്തിൽ നിദ്രചെയ്യാൻ ഒരുങ്ങുന്ന ബ്രഹ്മാവിന്റെ മനസ്സിൽ ഒരു അഹങ്കാരം ഉദിക്കയും "എന്നാൽ സൃഷ്ടമായ ചരാചരങ്ങളെല്ലാം എന്റെ പകൽകാലമായ ആയിരം ചതുൎയ്യുഗകാലം അവരവരുടെ കൎമ്മഫലത്തെ അനുസരിച്ചു, സുഖദുഃഖത്തിന്നു ഭാജനമായി, ജനനം മരണം എന്ന വ്യവഹാരത്തോടെ വസിക്കുന്നു. എനിക്കു രാത്രിയായപ്പോൾ സൎവ്വവും നശിക്കുകയും ചെയ്യുന്നു. മേലിൽ എനിക്കു പകലാകുമ്പോൾ മാത്രമാണു ചരാചരങ്ങൾ സൃഷ്ടിക്കപ്പെടുന്നത്. അതുവരെ നിഷ്പ്രപഞ്ചമാ

യി കഴിയുന്നു. പ്രപഞ്ചമെന്ന വ്യവഹാരംതന്നെ എന്നെ ആശ്രയിച്ചാണിരിക്കുന്നത്. അതുകൊണ്ടു ത്രിമൂൎത്തികളിൽ വെച്ചു യോഗ്യൻ ഞാൻതന്നെയാണ്'' എന്നിങ്ങിനെ അഭിമാനിച്ചു നിദ്ര തുടങ്ങുകയും ചെയ്തു. ബ്രഹ്മാവിന്റെ മനോഗതിയെല്ലാം സൎവ്വേശ്വരനായ നാരായണസ്വാമി ദിവ്യദൃഷ്ടിയാൽ മനസ്സിലാക്കി, ബ്രഹ്മാവിന്റെ അഹങ്കാരത്തെ ശമിപ്പിക്കുവാൻ ഒരു വഴി ആലോചിച്ചുറച്ചു, തന്റെ കൎണ്ണമലം എടുത്തു പ്രളയജലത്തിലിടുകയുംചെയ്തു. വലത്തെകൎണ്ണത്തിൽ നിന്നെടുത്ത മലം മധുപോലെയും, ഇടത്തെ കൎണ്ണത്തിൽനിന്നെടുത്ത മലം കീടം പോലെയും ആയിരുന്നതിനാൽ, പ്രളയജലത്തിൽ വീണ കൎണ്ണമലത്തിൽ നിന്നുത്ഭവിച്ച രണ്ട് അസുരന്മാർ മധുവെന്നും, കൈടഭനെന്നും പേരുള്ളവരാവാനിടയായി. മധുകൈടഭന്മാർ പ്രളയജലത്തിൽ ആരെയും കാണാതെ ആ ജലത്തെ തച്ചുമറിച്ചു നടക്കുന്ന മദ്ധ്യേ ഹ്രീം എന്ന ഒരു അശരീരിശബ്ദം കേൾക്കുകയും, ആ ഹ്രീങ്കാരത്തെ ഇവർ ധ്യാനിക്കുകയും ഹ്രീങ്കാരിയായ പരാശക്തി അപ്പോൾ പ്രത്യക്ഷമാകുകയും മധുകൈടഭന്മാൎക്ക് അഭീഷ്ടവരങ്ങൾ ദാനം ചെയ്തു മറയുകയും ചെയ്തു. തങ്ങൾ എപ്പോൾ മരിക്കേണമെന്നു തങ്ങൾതന്നെ എപ്പോൾ വിചാരിക്കുന്നുവോ അപ്പോൾ മാത്രം മരണം സംഭവിക്കുമെന്ന വരത്തോടുകൂടി മധുകൈടഭന്മാർ പ്രളയജലം മുഴുവനും നടന്നുനോക്കിയപ്പോൾ ജലോപരിയിൽ പൊങ്ങിക്കിടക്കുന്ന താമരമുകുളത്തേയും അതിൽ ഉറങ്ങിക്കിടക്കുന്ന ബ്രഹ്മാവിനേയും കണ്ടെത്തി. ബ്രഹ്മാവിനെ യുദ്ധത്തിന്നു വിളിച്ചു. 'ഇവരെ ആർ സൃഷ്ടിച്ചു' എന്ന ഭയത്തോടെ ബ്രഹ്മാവ് യോഗനിദ്രയെ സ്തുതിച്ചു വിഷ്ണുവെ ഉണൎത്തുകയും, തനിക്കുണ്ടായ അഹങ്കാരത്തെ ക്ഷമിച്ചു രക്ഷിക്കേണമെന്ന് അപേക്ഷിക്കുകയും ചെയ്തു. ശ്രീനാരായണൻ ബ്രഹ്മാവിനെ പിൻഭാഗത്തു നിൎത്തി മധുകൈടഭന്മാരോടു യുദ്ധം ആരംഭിച്ചു. മധുകൈടഭന്മാരോടു യുദ്ധത്തിൽ ജയമി

ല്ലെന്നു കണ്ട് അവരോടു വല്ല വരവും വാങ്ങി പൊയ്ക്കൊൾവാനായി വിഷ്ണു പറഞ്ഞു. യുദ്ധത്തിൽ തോററാൾ ജയിച്ചവരോടു വരം വാങ്ങുന്ന പതിവില്ലെന്നും വിഷ്ണുവിനു വേണ്ടുന്ന വരം ഞങ്ങൾ കൊടുപ്പാൻ ഒരുക്കമാണെന്നും മധുകൈടഭന്മാർ പറഞ്ഞു. ഒടുവിൽ മധുകൈടഭന്മാർ മരിക്കേണമെന്ന വരം വിഷ്ണു വരിച്ചു.

മധു—നീ വരിച്ച വരം തരാം. പക്ഷെ ഞങ്ങൾക്കു യുദ്ധം ചെയ്തു തൃപ്തി വന്നിട്ടില്ല. അതാ ആ കാണുന്ന ആയിരം ഫണമുള്ള സർപ്പരാജാവും കൈടഭനും തമ്മിലും ഞാനും നീയും തമ്മിലും യുദ്ധം ചെയ്യുക. ഏകനായി രണ്ടുപേരോടു യുദ്ധം ചെയ്തുകൊണ്ടായിരിക്കാം നിനക്കു ജയമുണ്ടാവാഞ്ഞത്. പരീക്ഷിക്കാമല്ലോ.

വിഷ്ണു—എന്റെ അപേക്ഷയാണല്ലോ ആദ്യം ഉണ്ടായത്. അതു നിവൃത്തിക്കുക. നിങ്ങൾക്ക് ഒരു ജന്മംകൂടി ഞാൻ ദാനംചെയ്യാം. ആ ജന്മത്തിൽ നിങ്ങളുടെ മോഹം ഞാൻ സാധിച്ചുതരികയും ചെയ്യാം. നിങ്ങൾ ഇനിയെടുക്കുന്ന ജന്മത്തിൽ ഞാനും എന്റെ അനുജനായി ഈ അനന്തനും നിങ്ങൾക്കു ശത്രുവായിവന്നു നിന്നോടു ഞാനും, എന്റെ അനുജൻ കൈടഭനോടും തൃപ്തിയാകുംവണ്ണം യുദ്ധം ചെയ്യാം.

എന്നു പറഞ്ഞ് ഭഗവാൻ വിശ്വരൂപമെടുത്ത് മധുകൈടഭന്മാരുടെ സമ്മതത്തോടുകൂടി അവരെ തുടമേൽകിടത്തി ചക്രംകൊണ്ടു ഗളമറുത്ത് അവരുടെ മേദസ്സിനെ ഭൂമിയിലിട്ട് ഉറപ്പിക്കുകയും ചെയ്തു. അതാണു ഭൂമിക്ക് ഇന്നും മേദിനിയെന്ന പേര് നിലനിന്നു പോകുന്നത്. ഭഗവാൻ ബ്രഹ്മാവിനെ രക്ഷപ്പെടുത്തി വീണ്ടും നിദ്രയണഞ്ഞു. ബ്രഹ്മാവിന്റെ രാത്രി കഴിഞ്ഞു. പകലായപ്പോൾ അഗ്നിയെല്ലാം ജലത്തിൽ ലീനമായി പോയതായി കണ്ടു. അതു കാരണം അഗ്നിയെ വീണ്ടും തന്റെ മുഖത്തിൽനിന്നു സൃഷ്ടിച്ചു.

ദിവ്യാഗ്നിയെ ആദിത്യങ്കലും, ഭൗതികാഗ്നിയെ ശരീരികളുടെ ജഠരത്തിലും, പാൎത്ഥിവാഗ്നിയെ പദാൎത്ഥങ്ങളെ പാകം ചെയ്യാൻ ലോകത്തിലും സമൎപ്പിച്ചു നിയമംപോലെ ചരാചരങ്ങളെ സൃഷ്ടിച്ച് പ്രപഞ്ചം വീണ്ടും ആരംഭിച്ചു. സൎവ്വേശ്വരനായ നാരായണസ്വാമിയുടെ നിശ്ചയപ്രകാരം മധുവെന്ന അസുരന്റെ രണ്ടാം ജന്മമായി ഖരനും, കൈടഭന്റെ രണ്ടാം ജന്മമായി അതികായനും ജനിച്ചിരിക്കയാണ്. അവരിൽ ഖരനെ സ്വാമി വധിച്ചു കഴിഞ്ഞു. അതികായനെ നിന്തിരുവടിയുടെ അനുജനായ ലക്ഷ്മണനും ഇന്നു വധിക്കും.

വിഭീഷണൻ ഇപ്രകാരം അതികായന്റെ പൂൎവ്വജന്മചരിത്രം വിവരിച്ചു പറഞ്ഞതു കേട്ട് ഭഗവാൻ തൃപ്തനായി ലക്ഷ്മണനു അതികായനോടു യുദ്ധത്തിനു പോവാൻ അനുവാദം കൊടുത്തു.

അക്കാദമി

## അതികായവധം

ലക്ഷ്മണൻ യുദ്ധത്തിനു ചെല്ലുമ്പോഴേക്കും ഹനുമാൻ അതികായന്റെ കൂടെ വന്നിരുന്ന രാക്ഷസപ്പടയെ ഒട്ടുമുക്കാലും നശിപ്പിച്ചു, ത്രിശിരസ്സിനെ കൊന്നു കഴിഞ്ഞിരുന്നു. അതികായൻ തന്റെ അനുജനായ അക്ഷകുമാരനെ കൊന്ന പക വീട്ടുവാൻ ഹനുമാനോടു നേരിട്ടപ്പോൾ ലക്ഷ്മണൻ അതികായനെ യുദ്ധത്തിനു വിളിക്കയും അതികായനും ലക്ഷ്മണനും തമ്മിൽ അതിഘോരമായി യുദ്ധം ചെയ്കയും ചെയ്തു. ലക്ഷ്മണൻ അയയ്ക്കുന്ന ദിവ്യാസ്ത്രങ്ങളൊന്നും അതികായന്റെ ദേഹത്തിൽ ഏല്ക്കുന്നില്ലെന്നു കാണുകയാൽ, വിഭീഷണന്റെ ഉപദേശമനുസരിച്ചു, ബ്രഹ്മാസ്ത്രമയച്ചു അവന്റെ കഞ്ചുകത്തെ നശിപ്പിക്കുകയും, പിന്നീടു ദിവ്യാസ്ത്രമയച്ചു രഥം തകൎത്ത്, വില്ലു മുറിച്ച് അതികായനെ വധിക്കുകയും ചെയ്തു. ഈ ഘോരസമരം കണ്ടു നിന്നിരുന്ന ദേവകളും, രാമാദികളും ലക്ഷ്മണനെ അഭിനന്ദിക്കുകയും ചെയ്തു.

## ധന്യമാലയുടെ ദുഃഖം

അതികായന്റെ മരണവൃത്താന്തം യഥാവസരം ദൂതന്മാർ രാവണനെ വന്നറിയിച്ചു. വിവരം അതികായന്റെ മാതാവായ ധന്യമാലയും അറിഞ്ഞു ദുഃഖിച്ച്, വ്യസനാക്രാന്തയായി രാവണസവിധത്തിൽ ചെന്നു ഇങ്ങിനെ പറഞ്ഞു.

ധന്യമാല— അയ്യോ! ഭർത്താവേ! ലങ്കേശ്വരാ! നിന്തിരുവടി ഒരു സ്ത്രീയെ കാമിക്കുക നിമിത്തം, എന്റെ മകനല്ലെ മരിക്കേണ്ടിവന്നത്. ഇങ്ങിനെ ഒരു മകൻ ഈ ജന്മത്തിൽ എനിക്കു സിദ്ധിക്കുമൊ? ഇന്ദ്രാദി ദേവകളെല്ലാം മാനിച്ചും, അപ്സരഃസ്ത്രീകളെല്ലാം മോഹിച്ചും, ലോകവാസികളെല്ലാം സേവിച്ചും, വരുന്ന ലോകവിശ്രുതനായ എന്റെ മകനെ ഒരു മനുഷ്യൻ കൊന്നുവെന്നു കേട്ട് ഞാൻ പ്രാണനോടെ ഇരുന്നിട്ടെന്താണു ഫലം? ത്രൈലോക്യപുരന്ദരനെന്നു കീർത്തിപ്പെട്ട നിന്തിരുവടി മക്കളെയെല്ലാം ശത്രുക്കളെക്കൊണ്ടു കൊല്ലിപ്പിച്ചു, കുടുംബങ്ങളെയെല്ലാം നശിപ്പിക്കുവാൻ ഒരുങ്ങിയതുപോലെ തോന്നുന്നു. ഈ നാശങ്ങളൊക്കെ വന്നതിന്നു ശേഷം ആ ഗണികയുമായി രമിച്ചിരിപ്പാൻ സാധിച്ചാൽ തന്നെ എന്താണു സുഖമുള്ളത്? അഹോ! കഷ്ടം! മകനെ! ഇന്ദ്രജിത്തെ! ദേവേന്ദ്രനെ ജയിച്ചുവെന്നു പ്രതാപത്തോടെ ഇരിക്കുന്ന നിണക്കു നിന്റെ സോദരന്മാരെ കൊന്നവരെ ജയിപ്പാൻ ശക്തിയില്ലാതായിപ്പോയല്ലൊ!

എന്നിങ്ങിനെ ധന്യമാല മാറത്തടിച്ചു നിലവിളിക്കുന്നതുകേട്ട് ഇന്ദ്രജിത്ത് വരികയും ഇളയച്ഛനായ കുംഭകർണ്ണന്റേയും, അതികായന്റേയും മരണവർത്തമാനം കേട്ട് കോപവും വ്യസനവും സഹിക്കാൻവയ്യാതെ അച്ഛനായ രാവണനോടു ഇപ്രകാരം പറകയും ചെയ്തു.

ഇന്ദ്രജിത്ത്—അച്ഛന്റെ ആലോചനക്കുറവുകൊണ്ടാണ് ഈ അനർത്ഥങ്ങൾ ഇത്രത്തോളം വർദ്ധിച്ചത്. ആദ്യംതന്നെ

എനിക്കു സമ്മതം തന്നിരുന്നുവെങ്കിൽ രാമാദികൾ ഇക്കര കടക്കുന്നതല്ലായിരുന്നു. ഇന്നു പടനിലത്തിൽ പോയി വാനരസൈന്യത്തെ ഒട്ടൊഴിയാതെ നശിപ്പിച്ച്, അതികായനെ നിഗ്രഹിച്ച ആ ലക്ഷ്മണനെ കൊന്നല്ലാതെ ഞാൻ മടങ്ങുന്നതല്ല. ത്രിമൂർത്തികളോടു കപ്പം വാങ്ങിയതുകൊണ്ടു പ്രയോജനമില്ല. പാൽമണം മാറാത്ത മനുഷ്യകീടമായ ആ ലക്ഷ്മണനെക്കൊല്ലാതെ വില്ലാളിയെന്നു അഭിമാനിച്ചിരുന്നിട്ടു ഫലമില്ല. ഇവനെ കൊല്ലാതെ ഇന്ദ്രജിത്ത് എന്ന പ്രസിദ്ധിയാവട്ടെ, നിരുതിരുവടിയുടെ മകനെന്ന ഖ്യാതിയാവട്ടെ എനിക്കാവശ്യമില്ല. ആയതുകൊണ്ടു യുദ്ധത്തിനു പോവാൻ ഇപ്പോഴെങ്കിലും അടിയനു വിട തരണം.

ഇപ്രകാരം ഇന്ദ്രജിത്തിന്റെ വാക്കുകൾ കേട്ട രാവണൻ മകനു യുദ്ധത്തിനു പോവാൻ അനുവാദം കൊടുക്കുകയും വലിയ ഒരു രാക്ഷസസൈന്യത്തെ സഹായത്തിന്നയച്ചുകൊടുക്കുകയും ചെയ്തു. ഇന്ദ്രജിത്ത് തന്റെ പടകളെക്കൊണ്ടു പത്മവ്യൂഹം ചമത്ത്, താൻ രഥമേറി, ഭൂചക്രം നടുങ്ങുമാറു രണഭേരിയടിച്ച് യുദ്ധക്കളത്തിൽ വന്നു സിംഹനാദം ചെയ്തു.

## ഇന്ദ്രജിത്തിന്റെ ചരിത്രം.

ലക്ഷ്മണൻ—ഹേ! ലങ്കേശപുത്ര! പ്രളയകാലങ്ങളിലായ മേഘങ്ങൾ വർഷിക്കുമ്പോൾ, ആകാശവീഥിയിലുണ്ടാകുന്ന ഇടിമുഴക്കം പോലെ ഭേരിക, രണഭേരിക, രാജകൊട്ടുമുടി, കുക്കുടതാളം, കൊമ്പുകൊമ്പ്, പെരുമ്പറ, ചെണ്ട, കോദണ്ഡവാദ്യം, അസുരനാഗരി, അസുരമദ്ദളി മുതലായ വാദ്യങ്ങൾ മുഴക്കി ദേവരഥം, ദൈവരഥം, വായുരഥം, ശകടരഥം, മുതലായ അനേകരഥങ്ങളെ ഇടം വലം നിർത്തി ചതുരംഗവാഹിനികളോടുകൂടി, മഹാരഥമേറി ചാപബാണപാണിയായി യുദ്ധത്തിനു വന്നിരിക്കുന്ന ഇവൻ ആരാണെന്നും, ഇവന്റെ മാതാപിതാക്കൾ ആരെന്നും, ഇവന്റെ

കേരള സാഹിത്യ അക്കാദമി

കരബലം, മായാബലം, വരബലം, എന്തെന്നും, ഇവ ന്നുള്ള വരായുധങ്ങൾ എന്തൊക്കെയാണെന്നും, ഇവൻ ആരെയൊക്കെ ജയിച്ചിട്ടുണ്ടെന്നും, ഇവന്റെ നാമധേയം എന്തെന്നും മററുമുള്ള വിവരങ്ങൾ എനിക്കു മനസ്സിലാക്കി ത്തന്നാൽ കൊള്ളാം.

വിഭീഷണൻ—സ്വാമിൻ! ഈ ബ്രഹ്മാണ്ഡകടാഹത്തിൽ വി ല്ലു തൊട്ടവരിൽ ഇവനെപ്പോലെ ഒരു വില്ലാളി ഉണ്ടായി ട്ടില്ല. ഇവൻ രാവണന്റെ പ്രഥമപുത്രനായ ഇന്ദ്രജിത്തെ ന്നു പറയപ്പെടുന്നവനാണ്. ഇവന്നു രാവണി, മേഘനാ ദൻ, കാനീനൻ, മായാവി, ഇന്ദ്രജിത്ത് എന്നിങ്ങിനെ അഞ്ചുപേരുണ്ട്. ഈ പേരുകളൊക്കെ ഓരോ കാരണങ്ങ ളാൽ സിദ്ധിച്ചവയാണ്. രാവണപത്നിയായ മണ്ഡോദ രി സൂതികാലയത്തിൽ വെച്ച് ഇവനെ പ്രസവിച്ച ഉട നെ, ഇവൻ ഒരു സിംഹനാദം ചെയ്കയും, ആ ശബ്ദം കേ ട്ടു മേഘങ്ങൾ സ്വസ്ഥാനം വിട്ട് ഓടി ഒളിക്കുകയും ചെ യ്തു. മേഘങ്ങളുടെ ശബ്ദവും ഇവന്റെ ശബ്ദവും തമ്മിലുള്ള സാമ്യംകൊണ്ട് ഇവന്നു മേഘനാദൻ എന്ന പേർ ദേവ കൾ കൊടുത്തതാണ്. 'കാനീനഃകന്യകാജാതഃ' എന്ന പ്രമാണപ്രകാരം ഇവൻ കന്യകയുടെ മകനാണെന്ന് ഒരു ഐതിഹ്യമുള്ളതുകൊണ്ടു കാനീനൻ എന്ന പേരിന്നർഹനാ യതാണ്. ഈ ഐതിഹ്യവും പറഞ്ഞുതരാം. പണ്ട് ക്ഷീ രാബ്ധിയിൽനിന്നു ജാതയായ സുലക്ഷണയെന്ന സ്ത്രീയെ, ഖട്വാംഗൻ എന്ന ഗന്ധർവ്വന്നു കൊടുക്കുകയും, ഗന്ധർവ്വൻ അവളെ കൈലാസത്തിൽ കൂട്ടിക്കൊണ്ടുപോയി പാർവ്വതീ ദേവിയുടെ ദാസിയാക്കി വിട്ട്, തപസ്സിന്നു പോകയും ചെ യ്തു. അതിസുന്ദരിയായ സുലക്ഷണയെ മാരാരിയായ പര മശിവൻ മദനപരവശനായി തരംനോക്കി പരിഗ്രഹിക്കു യും കന്യകയായ അവൾ, ഗർഭോല്പാദനത്തെ ഭയന്നും, പാർവ്വതിയുടെ കോപത്തെ ശങ്കിച്ചും വ്യസനിക്കുന്നതു ക

ണ് "ഇനി എന്നാൽ ഉളവായ ബീജം നിന്റെ ഗൎഭപാത്രത്തിൽ പരമാണുപോലെ ലയിച്ചുകിടക്കട്ടെ. ഏതൊരു കാലത്താണൊ ഒരുവൻ നിന്നെ പത്നിയായി വരിച്ചു, പ്രഥമമായി ക്രീഡിക്കുന്നത്, എന്ന് ഈ ബീജം തടിച്ചു ഗൎഭത്തിന്നു പൂൎണ്ണത്വം വന്നു യോഗ്യനായ ഒരു സന്തതിയെ പ്രസവിക്കുമാറാകട്ടെ" എന്നു പരമശിവൻ സുലക്ഷണയെ അനുഗ്രഹിച്ചയച്ചു. പാൎവ്വതിയാകട്ടെ ഈ വിവരം എങ്ങിനെയോ മനസ്സിലാക്കി സുലക്ഷണയെ മണ്ഡൂകമായി പോകെന്നു ശപിച്ചു കളിക്കുന്ന തടാകത്തിൽ തള്ളിക്കളഞ്ഞു. ഇങ്ങിനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ മയാസുരൻ ഒരു സ്ത്രീസന്താനം വേണമെന്നു മോഹിച്ചു ശിവനെ പ്രസാദിപ്പിച്ചപേക്ഷിക്കയും, ശിവൻ പാൎവ്വതിയോടു പറഞ്ഞു മണ്ഡൂകമായി കിടക്കുന്ന സുലക്ഷണക്കു ശാപമോക്ഷം കൊടുത്തു മണ്ഡോദരിയെ മയന്നു സന്തതിയായി ദാനം ചെയ്കയും ചെയ്തു. പാൎവ്വതിയാൽ ദത്തയായ മണ്ഡോദരിയെ മയൻ പുത്രിയായി വളൎത്തിവരുന്ന കാലത്താണു രാവണൻ മയനോടു യുദ്ധം ചെയ്വാൻ വന്നത്. മയൻ തന്റെ മകളെ രാവണന്നു ഭാൎയ്യയായി ദാനം ചെയ്തു രാവണനെ ബന്ധുവാക്കി മടക്കി അയച്ചു. സ്ത്രീധനമായി 'വേല്' എന്ന ഒരു ആയുധവും മയൻ രാവണന്നു സമ്മാനിച്ചു. രാവണൻ അന്നുതന്നെ മണ്ഡോദരിയെയും കൊണ്ടു ലങ്കയിൽ വന്നു, അവളുമായി ക്രീഡിച്ചു. മുമ്പു പരമേശ്വരസ്വാമി അനുഗ്രഹിച്ചപ്രകാരം ബീജം തടിച്ചു ഗൎഭപൂൎണ്ണത്വം വരികയും, യഥാവസരം അവൾ രാവണിയെ പ്രസവിക്കയും ചെയ്തു. തന്നിമിത്തം ഇവന്നു കാനീനൻ എന്ന പേരും പ്രസിദ്ധമായി. പിന്നെ ഇന്ദ്രജിത്തു പരമേശ്വരസ്വാമിയെക്കുറിച്ചു, അഗ്നിഷ്ടോമം, ഗോമേധം, രാജസൂയം, അജമേധം, വാജപേയം, പാശുപതം, പഞ്ചവണ്ണം എന്ന ഏഴ് മഹാ യാഗങ്ങൾ ചെയ്കയും

ശിവൻ പ്രത്യക്ഷമായി ഇന്ദ്രജാലം, മഹേന്ദ്രജാലം, ഗജേന്ദ്രജാലം, ഗജകർണ്ണം, ഗോകർണ്ണം, അഗ്നിസ്തംഭനം, വായുസ്തംഭനം, ജലസ്തംഭനം, ആകാശപ്രവേശം, പരകായപ്രവേശം, മന്ത്രം, തന്ത്രം, ഉച്ചാടനം, മാരണം, മോഹനം, വശ്യം, ഇത്യാദി കലാവിദ്യകളെ ഉപദേശിക്കുകയും, നാഗപാശം എന്ന ഒരു ദിവ്യായുധം രാവണിക്കു ദാനം ചെയ്തു മായാവി എന്നു പ്രത്യേകം ഒരു പേരും കൊടുത്തു് അന്തർദ്ധാനം ചെയ്യുകയും ചെയ്തു. ലങ്കാധിപനായ രാവണൻ പണ്ടു ദേവലോകത്തു പോയി ഇന്ദ്രനുമായി യുദ്ധം ചെയ്തു ക്ഷീണിച്ചിരിക്കുന്ന വിവരം രാവണിയറിഞ്ഞു വേഗം ദേവലോകത്തുപോയി ഇന്ദ്രനോടു യുദ്ധംചെയ്തു ബ്രഹ്മാസ്ത്രം തൊടുത്തു വീഴ്ത്തി നാഗാസ്ത്രംകൊണ്ടു് ഇന്ദ്രനെ ബന്ധിച്ചു പിതാവിനെയും കൂട്ടി ലങ്കയിലേക്കു മടങ്ങുകയും, ഇന്ദ്രനെ ശൃംഖലപ്പൂട്ടി കാരാഗൃഹത്തിലിട്ടു വെക്കുകയും ചെയ്തു. ഇങ്ങിനെയിരിക്കെ സ്വർഗ്ഗത്തിൽ രാജാവില്ലാതെ അരാജകത്വം വരുമെന്ന ഭയത്താൽ ദേവകൾ ആചാര്യനായ ബൃഹസ്പതിയോടു കൂടി സത്യലോകത്തിൽ പോയി ബ്രഹ്മാവോടു വിവരം ബോധിപ്പിക്കുകയും, ബ്രഹ്മാവു ലങ്കയിൽ പ്രത്യക്ഷനായി രാവണിക്കു് ഇന്ദ്രജിത്ത് എന്ന പേരു കൊടുത്തു മദ്ധ്യസ്ഥം പറഞ്ഞു് ഇന്ദ്രനെ കാരാഗൃഹത്തിൽ നിന്നു, വിടുവിച്ചു ദേവലോകത്തേക്കയക്കുകയും ചെയ്തു.

ഇങ്ങിനെയാണു രാവണിക്കു് അന്ന്യ നാമങ്ങൾ ഉണ്ടാവാനിട വന്നതു്. സത്യയുദ്ധം, ശാസ്ത്രയുദ്ധം, മായായുദ്ധം ഈ മൂന്നു തരത്തിലുള്ള യുദ്ധത്തിലും ഇവൻ അദ്വിതീയനാണു്. സത്യയുദ്ധം അങ്ങേക്കു് അറിയാമല്ലോ. ശാസ്ത്രയുദ്ധത്തിന്റെ മർമ്മങ്ങളെ ഉണർത്തിക്കാം. നെററിക്കു തൊടുക്കുന്നു എന്നു പറഞ്ഞു ഗളത്തിലേക്കും, ഗളത്തിൽ തൊടുക്കുന്നുവെന്നു മാറിലേക്കും, മാറിൽ തൊടുക്കുന്നുവെന്നു പറഞ്ഞു് ഉദരു

വിലേക്കും, അടികൾ തൊട്ടുകന്നുവെന്നു പറഞ്ഞു മുടിയിലേക്കും, അസ്ത്രങ്ങളെ തൊടുത്തു ചെയ്യുന്ന യുദ്ധമാണ് ശാസ്ത്രയുദ്ധം.

ഇനി മായായുദ്ധങ്ങളുടെ സമ്പ്രദായവും പറയാം.

നേരിട്ടു യുദ്ധം ചെയ്യുന്നമദ്ധ്യേ ആകാശത്തിലേക്കു പോകും. അവിടെക്കു നിരുതിരുവടി പോയി എങ്കിൽ ഉടനെ ആകാശത്തിൽ മറഞ്ഞ് ഇന്ദ്രജിത്തു ഭൂമിയെത്തുളച്ചു നിരുതിരുവടിയുടെ ഗളം മുറിക്കും. എന്നുതന്നെയല്ല, ഇന്ദ്രകോണിൽക്കൂടെ പോയാൽ യമകോണിൽക്കൂടെ വരും. വായുകോണൂടെ പോയാൽ വരുണകോണൂടെ വരും. അഗ്നികോണൂടെ പോയാൽ നിരൃതികോണൂടെ വരും. ഇങ്ങിനെ അഷ്ടദിക്കുകളിൽനിന്നും അസ്ത്രങ്ങളെ പ്രയോഗിക്കും. കൂടാതെ, അനേകപർവ്വതങ്ങളായും വരും. ഭൂതപ്രേതപിശാചുക്കളായും വരും. നിരുതിരുവടിയേയും സുഗ്രീവാദികളേയും പിടിച്ചു ഭക്ഷിക്കും എന്നു തോന്നും. സർവ്വേശ്വരനായ രാമസ്വാമിയെ മനസ്സിൽ നിവാതസ്ഥലദീപംപോലെ കുടിയിരുത്തി ആ മായങ്ങളെ അസ്ത്രംതൊടുത്തു പോക്കി എന്നുവെച്ചാൽ വേറെയും ചില മായങ്ങളെടുക്കും. അതും പറയാം. കദംബ, നിംബ, ബദരികാ, ഗന്ധി, സൌഗന്ധികാ, ഗരു, വേണു, വില്വ, ആമ്ല, കാമ്ര, ചൂത, പലാശ, താല, രസാല, ഹിന്താല, അങ്കോല, തമാല, വെങ്കല, മധൂക, മധുക, കരണ്ഡ, പിണ്ഡ, പ്രഭൃതികളായ വൃക്ഷങ്ങൾ യുദ്ധക്കളത്തിൽ നിറയപ്പെട്ടു കാണും. അതിൽ, കപോത, ഭരദ്വാജ, കക്കട, മയൂര, ശ്യേന, ചേതക, ചകുത, ചാതക, ചകോര, പേചക, ചകട, ചാട, കേര, കൃകണ, കോകില, കക്കരേഡു, കരട, കങ്ക, കഞ്ജന, കളക, കാകോള, ഖദ്യോത, കരാര, ശലഭ, ശതപത്ര, ഭൃംഗ, വിഹംഗ, കലിംഗ, ഗൃദ്ധ്ര, ശുക, ബക, സാരസ, ഹംസ, പതംഗ, ചക്രവാക, വരാരി, വരട, യഷ്ടി, ഭയേഷ്ടി ഇത്യാദികളായ പക്ഷികളായും കാണും. കരടി, കാട്ടു

ന, വള്ളിപ്പുലി, പുള്ളിമാൻ, എട്ടടിമാൻ, കൃഷ്ണസർപ്പം, കടവായ, മലയണ്ണ, ചെന്നായ, കബരിമാൻ, കല്ലാട മുതലായ മൃഗങ്ങളേയും കാണും. ആ വനമദ്ധ്യേ വേദാധികാരികളായ ബ്രാഹ്മണർ രാമകൃഷ്ണേത്യാദികളായ തിരുനാമങ്ങളെ ജപിച്ച് അങ്ങയുടെ അടുക്കൽ വന്നു സ്തുതിക്കും. ബ്രാഹ്മണരെ കണ്ടാൽ ക്ഷത്രിയന്മാർ പാദത്തിൽ നമസ്കരിക്കണം എന്നു പറയും. അതുകേട്ട സത്യമായിരിക്കുമെന്നു കരുതി നമസ്കരിപ്പാൻ തല താഴ്ത്തിയാൽ ഉടനെ വെട്ടി കാട്ടിലെറിയും. ആയതുകൊണ്ട് ഈ അവസരത്തിൽ ബ്രാഹ്മണർ വരേണ്ട ആവശ്യമില്ലെന്നും ഇതും ഇന്ദ്രജിത്തിന്റെ മായയാണെന്നും വിശ്വസിച്ച് ആഗ്നേയാസ്ത്രം തൊടുത്ത് ആ മായയേയും പോക്കണം. ഉടനെ ഇന്ദ്രജിത്ത് പ്രചണ്ഡമാരുതനായി വന്നു പടകളെ നിലകലക്കും. ഉടനെ അഗ്നിയായി വന്നു സകല പേരെയും ദഹിപ്പിച്ചു കളയുമെന്നു തോന്നും. അഗ്നി കത്തിജ്വലിച്ചു ജ്വാലാമാലകളോടുകൂടി യുദ്ധക്കളം നിറയപ്പെടും. അഗ്നിയെക്കണ്ടു ഭയപ്പെടുവാൻ ആവശ്യമില്ല. അതിൽ നിന്തിരുവടിയെ ജയിപ്പാൻ മാർഗ്ഗമില്ലെന്നു കണ്ടാൽ ഉടനെ തന്റെ സ്വന്തരൂപത്തെ എടുത്തു നേരിട്ടു വന്നു ബാണങ്ങളെ ശരവർഷം ചെയ്യും. തോററ തോററ മാത്രക്കു രാവണിക്കു ശക്തി വർദ്ധിച്ചു വർദ്ധിച്ചു വരും. അതിലും ജയമില്ലെന്നു കണ്ടാൽ ഉടനെ കാലത്തിന്നു പ്രകൃതവ്യത്യാസം വരുത്തും. ആയതിന്നുമുമ്പെ നിന്തിരുവടി കാലനിർണ്ണയം ചെയ്യണം. രാവണിയോടു യുദ്ധത്തിന്നൊരുങ്ങുമ്പോൾ ഇത്ര നാഴിക പകലുണ്ടെന്നു സമയത്തെ തീർച്ചപ്പെടുത്തണം. സമയഭേദം വരുത്തുമ്പോൾ ആദിത്യൻ അസ്തമനമായിക്കാണും. അനേകനക്ഷത്രങ്ങളും ചന്ദ്രോദയവും കാണും. സർവ്വ ശരീരികളും സുഷുപ്തി അവസ്ഥയെ പ്രാപിച്ചതായിക്കാണും. സുഗ്രീവാദികൾ അന്ധകാരത്തിൽ പെട്ട് അന്യോന്യം തമ്മിലറിയാതെ ബുദ്ധിമുട്ടും. അതുകണ്ട് ആദിത്യൻ മറഞ്ഞുവെന്ന് അമന്തമാ

യിനിന്നാൽ രാവണി നിന്തിരുവടിയെ നിഗ്രഹിക്കും. അതിന്നിടവരാതെ അന്ധകാരത്തെ അസ്ത്രംകൊണ്ടു നീക്കണം. അതിലും ജയമില്ലെന്നു കണ്ടാൽ, രാത്രിയെപ്പകലാക്കും. ഉടനെ സൂര്യോദയം കാണും: ഇങ്ങിനെ പകൽ രാത്രിയായും രാത്രി പകലായും കാണും. ആ മായത്തേയും പോക്കണം. എന്നാൽ ഉടനെ ദേവേന്ദ്രൻ എന്നുള്ള ഭാവനയിൽ ഐരാവതാരൂഢനായി വജ്രായുധപാണിയായി വരും. അതു കണ്ട് ഇന്ദ്രനാണെന്നു വിചാരിക്കരുത്. നിന്തിരുവടിയോടു "യുദ്ധം വേണ്ട, ഞങ്ങളുടെ അപേക്ഷകളല്ലെ നിങ്ങൾ രാവണാദികളോടു യുദ്ധം ചെയ്യുന്നത്. മേലിൽ യുദ്ധത്തിന്ന് ആവശ്യമില്ല. രാവണൻ ജാനകിയെ രാമന്റെ അടുക്കൽ കൊണ്ടുപോയ്ക്കൊടുത്തു രക്ഷപ്പെട്ടു. ഇന്ദ്രജിത്ത് മടങ്ങി, ലങ്കയിൽ അവന്റെ ഗൃഹത്തിലുണ്ട്. നിന്നെ രാമന്റെ അടുക്കലേക്കു കൂട്ടിക്കൊണ്ടുപോകുവാൻവേണ്ടി ഞാൻ വന്നതാണ്" എന്നു സന്ധിഭാവത്തിൽ പറയും. അതുകേട്ടു ഭ്രമിച്ച് ഉടനെ അസ്ത്രം തൊടുക്കരുത്. ആ മായത്തേയും പോക്കണം. ഉടനെ രാവണന്റെ വേഷത്തെ കെട്ടി നിന്തിരുവടി സമീപത്തിൽവന്നു "ലക്ഷ്മണാ! എന്റെമകൻ നിന്നോടു യുദ്ധംചെയ്വാൻ അസാദ്ധ്യമാണെന്നു പറഞ്ഞു മടങ്ങി വന്നു. ഞാൻ ജാനകിയെ രാമന്റെ അടുക്കൽ കൊണ്ടുപോയി വിട്ടുകളയാം. സുഗ്രീവാദികളെ വിളിക്കുക" എന്നു പറയും. അതും വിശ്വസിക്കരുത്. ആ മായകൊണ്ടും ജയമില്ലെന്നു കണ്ടാൽ, ജ്യേഷ്ഠനായ രാമസ്വാമിയുടെ വേഷത്തെ കെട്ടി സമീപത്തിൽ വരും. വന്ന് "എടാ! ലക്ഷ്മണാ! ഇന്ദ്രജിത്തിനോടു യുദ്ധം ചെയ്വാൻ ആരാണ് നിനക്കു സമ്മതം തന്നത്. അതികായവധം കഴിഞ്ഞ ഉടനെ പടകളോടുകൂടി പടവിടുതിക്കു വരേണമെന്നും യുദ്ധക്കളത്തിൽ നില്ക്കരുതെന്നും പറഞ്ഞതിനെ ധിക്കരിച്ചു രാവണിയോടു യുദ്ധത്തിന്നു തുടങ്ങിയ നിനക്കു ഈ ജന്മത്തു ഗുരുത്വമുണ്ടാവില്ല. ഞാൻ തന്ന വില്ല് ഇവിടെ കൊണ്ടുവാ"

എന്നു പറയുന്നതിനെക്കേട്ടു ജ്യേഷ്ഠനാണെന്നു വിചാരിച്ചു വില്ലു കൊടുത്താൽ ഉടനെ രാവണി നിഗ്രഹിക്കും. ആയതുകൊണ്ടു് ഈ അവസരത്തിൽ ജ്യേഷ്ഠൻ വരുവാൻ അവകാശമില്ലെന്നു കരുതി അസ്ത്രം തൊടുത്തു് ആ മായത്തേയും പോക്കണം. പിന്നെ ഭരതന്റെ വേഷമെടുത്തു നിന്തിരുവടി സമീപം വന്നു "ഹേ ലക്ഷ്മണാ! നീ യുദ്ധംചെയ്തു വളരെ ക്ഷീണിച്ചു കാണുന്നു. വില്ലു എന്റെ കയ്യിൽ തരിക, ഞാൻ രാവണിയോടു യുദ്ധം ചെയ്യാം" എന്നു പറയും. പരമേശ്വരസ്വാമിപുത്രനായ സുബ്രഹ്മണ്യനെപ്പോലെയും, ഗണപതിയെപ്പോലെയും സാക്ഷാൽ നാരായണനെപ്പോലെയും, സൌന്ദര്യമുള്ളസ്ത്രീകളായും, കൈകേയി കൌസല്യ സുമിത്രയെന്നിവരെപ്പോലെയും വരും. ഇങ്ങിനെ കണ്ടശരീകളുടെയും കേട്ടശരീരികളുടെയും വേഷം കെട്ടും. അവസാനം അടിയന്റെ വേഷം കെട്ടി വരും. വന്നു് "സ്വാമിൻ! ഇന്ദ്രജിത്തു യുദ്ധത്തിൽ തോറ്റുപോയി. ഇനി യുദ്ധത്തിന്നു സമയം പോര. സ്വാമിയുടെ അടുക്കലേക്കു പോകാം" എന്നു പറയും. അപ്പോൾ അടിയനാണെന്നും അല്ലെന്നും വിശ്വസിക്കരുതു്. അടിയൻ വരുന്നതായാൽ നിന്തിരുവടിയുടെ പിൻഭാഗത്തൂടെ വരും. രാവണി അടിയന്റെ വേഷത്തെക്കെട്ടി വരുന്നതായാൽ നിന്തിരുവടിയുടെ പുരോഭാഗത്തൂടെ വരും. ആ ലക്ഷണത്താൽ തിരിച്ചറിഞ്ഞു കാര്യം മനസ്സിലാക്കണം. രാവണി സ്വന്തമായ രൂപത്തോടുകൂടി യുദ്ധം വരുമ്പോൾ അവന്റെ നേത്രത്തേയും ദന്തത്തേയും നല്ലവണ്ണം കണ്ടു മനസ്സിലാക്കണം. ഇന്ദ്രജിത്തു് ഏതു തരത്തിലുള്ള വേഷം കെട്ടിയാലും അവന്റെ നേത്രത്തിന്നും ദന്തത്തിന്നും പ്രകൃതവ്യത്യാസം വരുന്നതല്ല. പിന്നെ എല്ലാ അവയവങ്ങളും മാറും. എന്നുതന്നെയല്ല ഇവൻ പാതാളത്തിൽ പോയി നാഗരാജാവായ വാസുകിയുടെ പുത്രി മദനസുന്ദരി എന്ന സ്ത്രീയെ കല്യാണം ചെയ്തവനാണു്. ആ സ്ത്രീ ഇപ്പോൾ ലങ്കയിലുണ്ടു്. പിതാവായ വാസു

കി മകുടാക്ക് ഒരു അനുഗ്രഹം കൊടുത്തിട്ടുണ്ട്. അതെന്തെന്നുവെച്ചാൽ, ശത്രുവായ രാവണിയുടെ ശിരസ്സ് യുദ്ധക്കളത്തിൽ വീണതറിഞ്ഞ മുഹൂർത്തത്തിനുള്ളിൽ തന്റെ പത്നി വന്നു ശിരസ്സിനെ എടുത്തു ശരീരത്തോടു യോജിപ്പിക്കുന്നതായാൽ മുൻസ്ഥിതിപോലെ വരുമെന്ന അനുഗ്രഹമാണു ലഭിച്ചിട്ടുള്ളത്. ഈ ഒരു സംഗതി അടിയനും രാവണനും മാത്രമെ വിവരമുള്ളു. ഇതിന്നൊക്കെ പുറമെ രാവണിക്കു ബ്രഹ്മാവു ഒരു രഥം കൊടുത്തിട്ടുണ്ട്. അതിനു 'കൊടിഞ്ഞിത്തേര്' എന്നാണു പേര്. ആ രഥം ശത്രുവോടു യുദ്ധംചെയ്യുന്ന മദ്ധ്യെ ഇടംവലമായി തിരിയും. ചക്രത്തിൽനിന്നു മേഘഗർജ്ജനംപോലെ ഒരു ശബ്ദം ഉണ്ടാകും. ആകാശത്തിലും ഭൂലോകത്തിലും, പാതാളത്തിലും, മഹാമേരുവിലും, അഗ്നിയിലും, സമുദ്രത്തിലും ഈ രഥം പക്ഷിയെപ്പോലെ പറക്കും. ആ രഥത്തിൽ കേറിയാണ് അവനിപ്പോൾ യുദ്ധത്തിനു വന്നിട്ടുള്ളതു. വാനരപ്പടയെ പത്മവ്യൂഹമായിനിർത്തി ഹംസത്തിനു മുഖമായി ഹനുമാനേയും പക്ഷങ്ങളായി ജാംബവാനേയും സുഗ്രീവനേയും പുച്ഛമായി അംഗദനേയും, പാദമായി നീലനേയും നിർത്തണം. അതിന്റെ മദ്ധ്യത്തിൽ നിന്തിരുവടി വില്ലെടുത്ത് ഇന്ദ്രജിത്തോടു അഭിമുഖീകരിച്ചു യുദ്ധം തുടങ്ങണം. ആഹാരം, നിദ്ര, മൈഥുനം എന്ന മൂന്നവസ്ഥകളെ ഉപേക്ഷിച്ചിരിക്കുന്ന അങ്ങേക്ക് ഈ രാവണിയെ ഏതുവിധവും വധിക്കാൻ സാധിക്കുന്നതാണ്.

രാക്ഷസന്മാരിൽവെച്ചു അഗ്രഗണ്യനായ രാവണിയുടെ വൈഭവങ്ങളെപ്പറ്റി മേൽപ്രകാരം വിഭീഷണൻ പറഞ്ഞുകൊടുത്തതുകേട്ട് ലക്ഷ്മണകുമാരൻ സന്തോഷിക്കയും രാവണിയുമായി യുദ്ധം ആരംഭിക്കുകയും ചെയ്തു.

ഇന്ദ്രജിത്തുമായുള്ള യുദ്ധം.

ഒന്നാമതു സത്യയുദ്ധമാണ് ആരംഭിച്ചത്. അതിൽ ജയമില്ലെന്നു കണ്ടു രാവണി ശാസ്ത്രയുദ്ധം തുടങ്ങി അതിലും

ജയമില്ലെന്നു കണ്ടു മായായുദ്ധങ്ങൾ ചെയ്തു. ഒടുവിൽ വില്ലോടുകൂടി രാവണി ആകാശത്തിൽ മറയുകയും ചെയ്തു. രാവണി യുദ്ധം മതിയാക്കി പോയവനല്ലെന്നു മനസ്സിലാക്കി, യുദ്ധം വേണ്ടിവന്നാൽ രാത്രിയും നടത്തേണ്ടിവരുമെന്നു വിചാരത്താൽ ക്ഷീണിച്ച വാനരന്മാർ ഫലമൂലങ്ങളെ കൊണ്ടുവരുവാൻ വിഭീഷണനെ പറഞ്ഞയച്ചതിന്നു ശേഷം, ലക്ഷ്മണൻ വില്ല് അംഗദന്റെ കയ്യിൽകൊടുത്ത് അല്പം ഒന്നു വിശ്രമിച്ചു. ഈ അവസരം മായാവിയായ ഇന്ദ്രജിത്ത് ആകാശത്തിൽനിന്നു കണ്ടു മനസ്സിലാക്കി, പ്രത്യസ്ത്രഭയം കൂടാതെ നാഗാസ്ത്രത്തെ അഭിമന്ത്രിച്ചയക്കുകയും ലക്ഷ്മണനും, സുഗ്രീവാദി എഴുപതിരണ്ടു വെള്ളം വാനരപ്പടയും നാഗാസ്ത്രത്താൽ ബന്ധനസ്ഥന്മാരായി പടനിലത്തിൽ വീഴുകയും ചെയ്തു. ഈ വിവരം ശ്രീരാമസ്വാമിയെ ചെന്നുണർത്തിപ്പാൻ ഒരു വാനരൻ പോലും ഉണ്ടായില്ല. വാനരസൈന്യങ്ങൾക്കു ഫലമൂലാദികൾ കൊണ്ടുവരുവാൻ പോയ വിഭീഷണൻ മടങ്ങിവന്നപ്പോഴാണ് ഈ ഭയങ്കരമായ അവസ്ഥ കണ്ടത്. രാവണിയാകട്ടെ ഈ ചതികൊണ്ടുണ്ടായ ജയവും നേടി 'ഇനി രാമനെ നാളെ ബന്ധിച്ചു സൊല്ല തീർത്തുകളയാം' എന്നും പറഞ്ഞു സ്വസ്ഥാനത്തേക്കു മടങ്ങിപ്പോകുകയും ചെയ്തു. വിഭീഷണൻ ഭയത്തോടും വ്യസനത്തോടും കൂടി ഈ സങ്കടവർത്തമാനം ഭഗവാനെ ചെന്നറിയിച്ചു. ഭഗവാൻ പോർക്കളത്തിൽ വന്നു ആഗ്നേയാസ്ത്രസഹായത്താൽ അന്ധകാരത്തെ നീക്കി നോക്കിയപ്പോഴാണ്, തന്റെ സഹായത്തിന്നുവന്ന ഒട്ടൊഴിയാതെയുള്ള വാനരന്മാരും പ്രിയസോദരനായ ലക്ഷ്മണനും നാഗാസ്ത്രമേറ്റു നിശ്ചേഷ്ടന്മാരായി കിടക്കുന്നതു കണ്ടത്. സുഗ്രീവാദികളായ ഇരുപത്തൊന്നു വാനരരാജാക്കന്മാരേയും ഹനുമൽപ്രഭൃതികളായ നാല്പത്തിരണ്ടു മന്ത്രിമാരേയും ലക്ഷ്മണനേയും പ്രത്യേകം പ്രത്യേകം ചെന്നുനോക്കി കലശലായി വ്യസനിച്ചു. ഒടുവിൽ ദുഃഖം സഹിക്കാതെ 'എന്നെ അനുഗമിച്ച

വരിൽ ഒരുവനെങ്കിലും എന്നെ ധൈൎയ്യപ്പെടുത്തുവാൻ സാക്കിയുണ്ടായില്ലല്ലൊ' എന്നു പറഞ്ഞ് വിലപിച്ചു. ഒടുവിൽ നാഗാസ്ത്രമോചനത്തിന്നു വല്ല വഴിയുമുണ്ടോ എന്നറിവാൻ നാഗാസ്ത്രത്തിന്റെ ചരിത്രത്തെപ്പറ്റി വിഭീഷണനോടു ചോദിക്കുകയും വിഭീഷണൻ താഴെ ചേൎന്ന ചരിത്രം പറഞ്ഞുമനസ്സിലാക്കുകയും ചെയ്തു.

നാഗാസ്ത്രത്തിന്റെ ഉത്ഭവം.

വിഭീഷണൻ — പ്രഭോ! രാമചന്ദ്ര! പണ്ടു നാഗാസുരൻ എന്നു പേരായ ഒരു അസുരനെ കൊൽവാനായി ബ്രഹ്മാവു സത്യലോകത്തുവെച്ചു ചെയ്തു ഒരു ആഭിചാരകൎമ്മത്തിന്റെ ഫലമായി നാഗപാശമെന്നറിയപ്പെടുന്ന ഒരു സൎപ്പം ഉത്ഭവിക്കയും, ത്രിമൂൎത്തികളും കൂടി അനുഗ്രഹിച്ച് ഈ നാഗപാശത്തെ നാഗാസുരനെ കൊൽവാനായി അയക്കുകയും ചെയ്തു. നാഗപാശം വേഗം വീരമഹേന്ദ്രമെന്ന അസുരപുരിയിൽ പോയി നാഗാസുരനെ പോൎക്കു വിളിക്കുകയും, തന്നോടു എതിൎപ്പാൻ വന്ന വീരസേനനെന്ന പടനായകനേയും എത്രയോ കോടി അസുരന്മാരേയും വധിച്ചതിന്നു ശേഷം, ഒടുവിൽ മന്ത്രിയായ വീരകേസരിയേയും കഠാരപാണിയായി വന്ന നാഗാസുരനെത്തന്നെയും, ഈ സൎപ്പം വാപിളൎന്നു ഭക്ഷിച്ചുകളകയും ചെയ്തു. നാഗപാശം പിന്നെ ത്രിമൂൎത്തികളുടെ അടുക്കലേക്കു മടങ്ങിവന്നു. ഈ സംഭവവൎത്തമാനങ്ങൾ പറഞ്ഞു അവരെ സന്തോഷിപ്പിക്കുകയും, ഇതിന്റെ പ്രതിഫലമായി പരമശിവന്റെ ഭൂഷണങ്ങളിൽ ഒന്നായിരിപ്പാൻ നാഗപാശത്തിന്നു സമ്മതം സിദ്ധിക്കുകയും ചെയ്തു. ഇങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം നാഗപാശം ലോകമെല്ലാം സഞ്ചരിച്ചു കാണ്മാൻ പരമശിവനോടു അനുജ്ഞ ചോദിച്ചു. ശാല്മലദ്വീപമൊഴിച്ചു മറ്റു ദിക്കുകളെല്ലാം സഞ്ചരിച്ചു കാണാമെന്നു ശിവൻ അനുവദിക്കുകയും നാഗപാശം ലോകസഞ്ചാരത്തിന്നു പുറപ്പെടുക

ദ്ധം ചെയ്തു. ശാല്മലദ്വീപമൊഴികെ മറ്റുള്ള ഭുവനങ്ങളെല്ലാം സഞ്ചരിച്ചു കഴിഞ്ഞ ശേഷം, "ത്രിമൂർത്തികളാലും അസാദ്ധ്യമായ നാഗാസുരവധം കഴിച്ചു എനിക്കു ശത്രുവായിനില്ക്കുവാൻ ആരും ആഗ്രഹിക്കയില്ലെന്നു" അഹങ്കാരത്തോടെ ശിവാജ്ഞക്കു് എതിരായി ശാല്മലദ്വീപം സന്ദർശിപ്പാൻ നാഗപാശം പോയി. അവിടെ അധിവസിക്കുന്നവരെല്ലാം സർപ്പങ്ങളായിരുന്നു. അവർ തന്നെ വേണ്ടവിധം ബഹുമാനിച്ചില്ലെന്നു കാണുകയാൽ നാഗപാശം ഇങ്ങിനെ പറഞ്ഞു.

നാഗപാശം—ഹേ! പ്രജകളേ! ഞാൻ ആരാണെന്നു നിങ്ങൾക്കു മനസ്സിലായൊ? ഞാൻ സർപ്പരാജാവാണു്. ത്രിമൂർത്തികളാലും അസാദ്ധ്യമാണെന്നു കണ്ടു നാഗാസുരനെ വധിച്ചവനാണു് ഞാൻ. എന്നെ നിങ്ങൾ മാനിക്കാതിരുന്നാൽ നിങ്ങളെ ഗോത്രത്തോടെ ഞാൻ നശിപ്പിക്കും.

പന്നഗങ്ങൾ—ഞങ്ങളുടെ രാജാവായിരിപ്പാൻ പല പ്രമാണികളേയും കാണുമാറുണ്ടു്. ഞങ്ങളെ ശത്രുക്കളിൽനിന്നു രക്ഷിപ്പാൻ ആരേയും കാണുന്നില്ല. ശിക്ഷക്കു പലരുമുണ്ടു്. രക്ഷക്കു ആരേയും കാണുന്നില്ല.

നാഗപാശം—നിങ്ങളുടെ ശത്രു ആരാണു്?

പന്നഗങ്ങൾ—നമ്മുടെ കുലകാലനായി പന്നഗാരി എന്നൊരു പക്ഷിയുണ്ടു്. അവന്റെ പേർ ഗരുഡൻ എന്നാണു്. വർഷാവസാനത്തിൽ അവൻ ഇവിടെ വരും. അന്നു അവന്നു വേണ്ടുന്ന ഭക്ഷണസാധനങ്ങൾ ഇവിടെ തയ്യാറാക്കി വെച്ചില്ലെങ്കിൽ പിന്നെ അവന്നു പന്നഗങ്ങളാണു ഭക്ഷണം. ഇന്നാണു ഗരുഡൻ വരേണ്ടതായ ദിവസം. അവനോടു യുദ്ധം ചെയ്തു ജയിച്ചാൽ അങ്ങു പന്നഗരാജാവായി സുഖിച്ചു വസിക്കാം.

ഇത്രയും നിസ്സാരമായ ഒരു കാര്യം സാധിപ്പാനാണല്ലൊ അതിബലവാനായ തന്നോടു ഈ പന്നഗങ്ങൾ ആവ

ശ്ശപ്പെട്ടതെന്നുള്ള നിസ്സാരഭാവത്തോടെയിരിക്കുന്ന നാഗപാശത്തിൻെറ മുമ്പിൽ ഗരുഡൻ പ്രത്യക്ഷമാകയും അടുത്തുണ്ടായിരുന്ന പന്നഗങ്ങളെല്ലാം ഭയവിഹ്വലന്മാരായി ഓടി ഒളിക്കുകയും ചെയ്തു. നാഗപാശം തൻെറ ഫണങ്ങളെല്ലാം പരത്തി ഗരുഡനെ സംഹരിപ്പാനടുത്തു. ഗരുഡനും നാഗപാശവും തമ്മിൽ അതിഘോരമായ യുദ്ധം നടന്നു. ഒടുവിൽ നാഗപാശം ക്ഷീണിച്ചു തോററു ഒരു കന്ദരത്തിലിറങ്ങി ഒളിക്കുകയും ആ മാർഗ്ഗമായി കൈലാസത്തിൽ പോയി ശരണം പ്രാപിക്കുകയും ചെയ്തു. അപ്പോഴേക്കും ഗരുഡൻ അവിടെയെത്തി, തൻെറ ശത്രുവായ നാഗപാശത്തെ വിട്ടുതരേണമെന്നു അപേക്ഷിക്കുകയും ചെയ്തു. നാഗപാശം ഇപ്പോൾ തന്നെ ശരണം പ്രാപിച്ചിരിക്കയാൽ അവനെ തല്ക്കാലം വിട്ടുതരുന്നതു ശരണാഗതവാത്സല്യത്തിന്നു വിരുദ്ധമായതാണെന്നും, പക്ഷെ ഒരു കാലം അവനെ ഭുജിപ്പാൻ നിനക്കു അവസരം കിട്ടുമെന്നും ശിവൻ ഗരുഡനെ പറഞ്ഞു സമാധാനിപ്പിച്ചയക്കുകയും ചെയ്തു. കുലഗുരുവായ ശുക്രമഹർഷിയുടെ ഉപദേശപ്രകാരം പരമേശ്വരനോടു പ്രാർത്ഥിച്ചു ഈ നാഗപാശത്തെ ഇന്ദ്രജിത്ത് വാങ്ങിയതാണ്. ഈ നാഗപാശത്തെ ദാനം ചെയ്ത പരമശിവനോ, ആ പാശത്തെ പ്രയോഗിച്ച ഇന്ദ്രജിത്തോ, അല്ലെങ്കിൽ നാഗപാശം തന്നെയോ വിചാരിച്ചാലല്ലാതെ ഇപ്പോഴത്തെ ഈ അനർത്ഥത്തിന്നു ഒരു പ്രതിശാന്തിയുമില്ല.

എന്നിങ്ങിനെ വിഭീഷണൻെറ വാക്കുകൾകേട്ട്, നിരാശനായി ശ്രീരാമൻ ലക്ഷ്മണൻെറ വക്ഷോദേശത്തിൽ വ്യസനിച്ചു കിടക്കുമ്പോൾ ഗഗനചാരികളായ ദേവന്മാരാൽ സ്തുതിക്കപ്പെട്ടവനായ ഗരുഡൻ അപ്പോൾ അവിടെ വന്നുചേൎന്നു. വൈനതേയനായ ഗരുഡൻെറ പക്ഷവാതങ്ങളേററ് സമുദ്രത്തിലുള്ള തിരമാലകൾ ഒന്നോടൊന്നു സംഘട്ടനപ്രതിഘട്ടനം ചെയ്തു. ഭൂമിയിലുള്ള അന്ധകാരങ്ങളെല്ലാം നീങ്ങി. ഇ

അമ്പത്തിനാലു അക്ഷരസംയുക്തമായ പ്രണവത്തിന്റെ ധ്വാനി മുഴങ്ങി. ഗരുഡഭഗവാന്റെ തേജസ്സ് അടുത്തു വരുന്നതിന്നനുസരിച്ച് വാനരസൈന്യങ്ങളെ അവലംബിച്ചിരുന്ന നാഗപാശങ്ങൾ തനിയെ കെട്ടഴിയുന്നതു എല്ലാവരും കാണാറായി. 'ഗരുഡായനമഃ ഗരുഡായനമഃ' എന്നു ഇന്ദ്രാദികൾ സ്തുതിച്ചുനില്ക്കെ ഗരുഡൻ രാമപാദത്തിൽ വീണു നമസ്കരിച്ചു ശ്രീരാമനെ സ്തുതിച്ചുതുടങ്ങി.

## ഗരുഡാഗമനം.

ഗരുഡൻ—സ്വാമിൻ!, പന്ത്രണ്ടു ആദിത്യന്മാരാലും, പതിനൊന്നു രുദ്രന്മാരാലും, അഷ്ടവസുക്കളാലും, സപ്തഋഷികളാലും, ആറു ശാസ്ത്രങ്ങളാലും, അഞ്ചു ഭൂതങ്ങളാലും, നാലുവേദങ്ങളാലും, സ്തുതിക്കപ്പെടുന്ന തിരുവടിയുടെ കടാക്ഷവീക്ഷണം ലഭിക്കപ്പെട്ടവർ ജനനമരണമെന്നു രണ്ടു കരയോടു കൂടിയ സംസാരസാഗരത്തിൽനിന്നു ഉദ്ധാരണം ചെയ്തു നിത്യാനന്ദമെന്ന ആനന്ദത്തെ അനുഭവിക്കുന്നു. സർവ്വേശ്വരനായ തിരുവടിയുടെ പ്രഭാവങ്ങളറിയാതെ, ഞാൻ ബ്രാഹ്മണൻ, ഞാൻ ക്ഷത്രിയൻ, ഞാൻ വൈശ്യൻ, ഞാൻ ശൂദ്രൻ, ഞാൻ രാജാവ്, ഇവൻ പ്രജ, ഞാൻ ഗുരു, ഇവൻ ശിഷ്യൻ, ഞാൻ ധനികൻ, ഇവൻ ദരിദ്രൻ എന്നൊക്കെ വ്യവഹരിച്ച്, ദുഃഖസ്യാനന്തരം സുഖം, സുഖസ്യാനന്തരം ദുഃഖം, ജനനാനന്തരം മരണം, മരണാനന്തരം ജനനം, എന്നുള്ള കാലചക്രഭ്രമിയിൽപ്പെട്ടു, ഇടം വലം തിരിയുന്ന അജ്ഞാനികളുടെ അന്ധകാരത്തെ നീക്കി ജ്ഞാനോപദേശം ചെയ്വാനും, ദുഷ്ടന്മാരെ നിഗ്രഹിച്ച് ശിഷ്ടന്മാരെ പരിപാലിപ്പാനും, ധർമ്മത്തെ നിലനിൎത്തി ഭൂഭാരം തീൎത്തു രക്ഷിപ്പാനും ആയി മായാമാനുഷനായവതരിച്ച തിരുവടി ദാസനായ അടിയനെ അനുഗ്രഹിക്കണം.

ശ്രീരാമൻ—അല്ലയോ പക്ഷിശ്രേഷ്ഠ! നിന്റെ വരവ് കാരണം

എത്രയോ ആയിരം ജീവികൾക്കു പ്രാണൻ പെട്ടെന്നുണ്ടായി കാണുന്നു. വലുതായ ഒരനർത്ഥത്തിൽപെട്ടു ദുഃഖിക്കുന്ന എന്നെ രക്ഷിക്കുവാനും നീ കാരണഭൂതനായിട്ടുണ്ട്. പ്രാണദാതാക്കന്മാരിൽ നീ പ്രാണദാതാവാണ്. നീ സമയോചിതമായി ചെയ്ത ഈ മഹത്തായ ഉപകാരത്തിന്നു തക്കതായ പ്രത്യുപകാരം ചെയ്വാൻ ഞാൻ ഒരിക്കലും ശക്തനാകുന്നതല്ല. കണ്ടറിവ്, കേട്ടറിവ്, കൊണ്ടറിവ്, കൊടുത്തറിവ് എന്നിങ്ങിനെയുള്ള നാലറിവിൽ ഒന്നിലും പെടാത്ത ഒരു മിത്രം എനിക്കുണ്ടായത് എന്റെ മുജ്ജന്മസുകൃതം കൊണ്ടാണെന്നു ഞാൻ വിശ്വസിക്കുന്നു. ഹേ! മിത്രമേ! അല്ലെങ്കിൽ എന്റെ പൂർവ്വികന്മാർ ചെയ്ത സുകൃതങ്ങൾ ഇപ്രകാരം ഒരു പക്ഷിയായി അവതരിച്ചതായിരിക്കുമോ?

ഗരുഡൻ— ഈ വക ശങ്കകൾ ഈ വേഷം ധരിച്ചു നിന്തിരുവടിക്കു യോജിച്ചതു തന്നെയാണ്. എന്നാൽ നിന്തിരുവടി കല്പിച്ച നാലറിവും നാം തമ്മിലുണ്ടെന്നു ഓർമ്മപ്പെടുത്തുവാൻ മാത്രമായി അടിയന്റെ ചരിത്രം ബോധിപ്പിക്കാം. അടിയന്റെ അച്ഛൻ കാശ്യപനും അമ്മ വിനതയും ആണ്. നാമധേയം ഗരുഡൻ എന്നുമാണ്. പണ്ട് ലെന്യൂറ കടലിൽ നിന്നു വിശ്വാമിത്രസ്വാമ്യമായ ആയിരം യോജനവിസ്താരത്തോടുകൂടിയ ആമയെ അടിയൻ കൊത്തിയെടുത്ത് മഹാമേരുവിന്റെ ഉത്തരദിക്കിലുള്ള ആരയാലിന്റെ കൊമ്പത്തുവെച്ചു ഭക്ഷിപ്പാൻ ശ്രമിച്ച സമയം ആമയുടെ ഘനം നിമിത്തം കൊമ്പു പൊട്ടുകയും, ആ വൃക്ഷത്തിന്റെ ചുവട്ടിൽ ശ്രീനാരായണസ്വാമിയെ കുറിച്ചു തപസ്സു ചെയ്യുന്ന അനേകം മഹർഷിമാരുടെ സമാധിയുണർന്നു, 'നാരായണാ! അഭയമഭയ'മെന്നു സ്തുതിക്കുവാൻ തുടങ്ങുകയും ചെയ്തു. ഭയരക്ഷണാർത്ഥം അന്നു നിന്തിരുവടി സ്വന്തവേഷത്തിൽ വന്നു അടിയനോടു വളരെക്കാലംയുദ്ധം ചെയ്തുവെങ്കിലും ഒടുവിൽ അടിയൻ നിന്തിരുവടിയുടെ വാ

ഹനാമായി മാഗൃവാന്മാരിൽ വെച്ചു് അഗ്രേസരനാവുകയും ചെയ്തു. ഇപ്പോഴും മായാമാനുഷന്റെ നിലയിൽ അങ്ങുന്നുമായി വേറെ ഒരു ബന്ധം കൂടി അടിയനുണ്ടു്. തിരുവടിയുടെ പൂർവ്വികനായ സഗരരാജാവിന്റെ പത്നി അടിയന്റെ ഭഗിനിയായ സുമിത്രയായിരുന്നു. രാവണയുദ്ധകാലത്തു് എപ്പോഴും വൈകുണ്ഠത്തിൽ അന്ധകാരം നിറയുന്നു, അപ്പോഴും ലങ്കയിൽ എത്തേണമെന്ന അവതാരകാലത്തുള്ള നിശ്ചയം അനുസരിച്ചാണു് അടിയൻ വന്നിട്ടുള്ളതു്.

ശ്രീരാമൻ—ഭക്താ! സുഗ്രീവാദികൾക്കു പ്രകൃതവിരോധമായി തോന്നാവുന്ന വിഷയങ്ങളെപ്പററി നാം സംസാരിക്കേണ്ട. നീ ഒരു പ്രാവശ്യം കൂടി പോർക്കളത്തിൽ കടന്നു പക്ഷപുടങ്ങളാൽ വിഷജ്വാലകളെ അടിച്ചുകളഞ്ഞു വൈകുണ്ഠത്തിലേക്കു മടങ്ങിയാലും. ഇനി രാവണവധദിവസവും വൈകുണ്ഠത്തിൽ ഇരുൾ മൂടുന്നതായി തോന്നും. അന്നും തൽക്ഷണം നീ ഇവിടെ വരണം.

ഗരുഡൻ ഭഗവാന്റെ കല്പനപ്രകാരം നാഗപാശത്താൽ നേരിട്ട ദോഷങ്ങളെല്ലാം പോക്കി വൈകുണ്ഠത്തിലേക്കു മടങ്ങുകയും ചെയ്തു. അനന്തരം പക്ഷിശ്രേഷ്ഠനായ ഗരുഡൻ ചെയ്ത സഹായത്തെപ്പററി രാമാദികൾ പ്രശംസിച്ചു. വാനരസൈന്യം നശിച്ചുവെന്ന വിചാരത്താൽ സന്തോഷിക്കുന്ന രാക്ഷസന്മാരേയും, വ്യസനിച്ചിരിക്കുന്ന ജാനകിയേയും ഉണർത്തത്തക്കവിധം രാമാദികൾ ചാപധ്വനികളാലും, വാനരന്മാർ ആർപ്പുനാദത്താലും ലങ്കാനഗരിയെ ഒന്നു വിറപ്പിച്ചു. മകൻ നാഗപാശത്താൽ രാമനൊഴികെ മററുള്ള ശത്രുക്കളെയെല്ലാം നിഗ്രഹിച്ചുവെന്നു പറഞ്ഞതു് വെറും ഭോഷ്കാണെന്നു മനസ്സിലാക്കി രാവണൻ ഇന്ദ്രജിത്തിനെ കണ്ടു സമാധാനം ചോദിപ്പാൻ പോയി. ലക്ഷ്മണനുമായി യുദ്ധം ചെയ്തു ക്ഷീണിച്ച ഇന്ദ്രജിത്തു് തൈലത്തോണിയിൽ കിടക്കുന്നതായിട്ടാണു് രാവണൻ കണ്ടതു്. ലക്ഷ്മണന്റെ അസ്ത്രങ്ങളേററു്

ദേഹത്തിൽനിന്നു രക്തം പുറപ്പെട്ടു ആ രക്തവും കഞ്ചുകവും കൂടി ഒട്ടിപ്പിടിച്ചു് ദേഹത്തിൽ ഉറച്ചുപോയതുകൊണ്ടും, കണ്മിഴികൾ തുറക്കവയ്യാതെയും വശംകെട്ടു തൈലത്തോണിയിൽ കിടന്നുരുളുന്ന മകനെ കണ്ടു രാവണൻ വ്യസനിച്ചു. ഷൺമുഖനൊഴികെയുള്ള മററു സകലരോടും രാവണി യുദ്ധം ചെയ്തിട്ടുണ്ടു്. അക്കാലത്തൊന്നും ഇങ്ങിനെയൊരു ക്ഷീണം കണ്ടിട്ടില്ല. എങ്കിലും മരിച്ചുവെന്നു വിചാരിച്ചവരെല്ലാം ഉണന്നതായും, ഗരുഡൻ വന്നു നാഗാസ്ത്രബന്ധം മോചിച്ചതായും ഉള്ള സംഭവങ്ങൾ രാവണിയെ പറഞ്ഞു മനസ്സിലാക്കി. നാഗാസ്ത്രത്തിന്നു ഗരുഡൻ ശത്രുവായതുകൊണ്ടു ലക്ഷ്മണാദികൾ രണ്ടാമതും ജീവിച്ചതാണു്. താൻ ബ്രഹ്മാസ്ത്രമയച്ചു ശത്രുനിഗ്രഹം ചെയ്തുകൊള്ളാമെന്നും തനിക്കു ദേഹസുഖം കിട്ടുന്നതുവരെ രാമാദികളോടു യുദ്ധം ചെയ്വാൻ ധൂമ്രാക്ഷൻ, മഹാപാർശ്വൻ എന്നിവരെ അയക്കുകയാണു നല്ലതെന്നും ഇന്ദ്രജിത്തു് അഭിപ്രായപ്പെട്ടപ്രകാരം രാവണൻ അങ്ങിനെ കല്പന കൊടുക്കുകയും ചെയ്തു.

## ധൂമ്രാക്ഷാദികൾ.

വാനരസൈന്യത്തിന്റെ ആർപ്പുവിളി നിലച്ചപ്പോൾ, ധൂമ്രാക്ഷൻ, മഹാപാർശ്വൻ, പിശാചൻ, സൂര്യശത്രു, വേൾവിശത്രു, മാലി, വജ്രദംഷ്ട്രൻ എന്നിങ്ങിനെയുള്ള ഏഴു രാക്ഷസരാജാക്കന്മാരും പത്തുവെള്ളം പടയും രാമാദികളോടു യുദ്ധത്തിനേററു. ധൂമ്രാക്ഷനോടു ഹനുമാനും, മഹാപാർശ്വനോടു അംഗദനും, മാലിയോടു പനസനും, സൂര്യശത്രുവോടു സുഗ്രീവനും, വേൾവിശത്രുവോടു ലക്ഷ്മണനും യുദ്ധം ചെയ്തു. പത്തുവെള്ളം പടയിൽ ആറുവെള്ളം ശ്രീരാമസ്വാമിയും, ശേഷം ലക്ഷ്മണനും അസ്ത്രങ്ങളയച്ചു നിഗ്രഹിച്ചു. ധൂമ്രാക്ഷാദികളെല്ലാം യുദ്ധത്തിൽ നശിച്ച വിവരം രാവണനറിഞ്ഞു് ഇന്ദ്രജിത്തിനെ വരുത്തി വിവരം ഗ്രഹിപ്പിച്ചു.

## ഇന്ദ്രജിത്തിന്റെ രണ്ടാം യുദ്ധം.

ഇന്ദ്രജിത്ത് രാമാദികളെ മുഴുവനും നശിപ്പിച്ചു, പിതാവിന്റെ ഖേദത്തെ തീൎത്തുകളയാമെന്നു പറഞ്ഞ് ദിവ്യാസ്ത്രങ്ങളെടുത്ത് മഹാരഥമേറി അറുപതു വെള്ളം പടയോടുകൂടി വീണ്ടും പടനിലത്തിലെത്തി. നാഗാസ്ത്രം പ്രയോഗിച്ചപ്പോൾതന്നെ അതിന്നു പ്രത്യസ്ത്രം അയപ്പാൻ സാധിക്കാതെ വന്ന ലക്ഷ്മണന്നു ബ്രഹ്മാസ്ത്രം, നാരായണാസ്ത്രം, പാശുപതാസ്ത്രം ഇടങ്ങിയ ദിവ്യാസ്ത്രങ്ങളെ തടുപ്പാൻ ശക്തിയുണ്ടാകുമൊ എന്നു സംശയിച്ചുവെങ്കിലും, മൂന്നു ദിവസത്തിലകം ഇന്ദ്രജിത്തിനെ കൊന്നു കൊള്ളാമെന്നു ലക്ഷ്മണൻ ചെയ്ത പ്രതിജ്ഞയെ നിലനിൎത്തുവാനായി ലക്ഷ്മണൻ വീണ്ടും രാവണിയോടു യുദ്ധം ആരംഭിച്ചു. അറുപതു വെള്ളം പടയിൽ നാല്പതു വെള്ളം പടയും ശ്രീരാമസ്വാമി നശിപ്പിച്ചു. ഇരുപതുവെള്ളം പട ലക്ഷ്മണന്റെ അസ്ത്രങ്ങൾക്കും ഇരയായി രാവണി മാത്രം ശേഷിച്ചു. ക്രുദ്ധനായ ഇന്ദ്രജിത്ത് ബ്രഹ്മാസ്ത്രം തൊടുക്കുമെന്നു പറഞ്ഞപ്പോൾ കൂടെ തൊടുക്കാമെന്നു ലക്ഷ്മണനും മറുവടി പറഞ്ഞു. എന്നാൽ പറഞ്ഞപ്രകാരം പ്രവൎത്തിക്കാതെ മായാവിയായ ഇന്ദ്രജിത്തു പോൎക്കളത്തിൽനിന്നു മറയുകയാണ് ചെയ്തത്. വരായുധങ്ങൾക്കു ശക്തി കുറഞ്ഞിരിക്കയാൽ സാഗരതീരത്തിൽ പോയി മന്ത്രസങ്കല്പം കഴിച്ചുവരാമെന്നു പറഞ്ഞു ഭഗവാന്നും വാനരന്മാൎക്കും ഫലമൂലങ്ങൾ കൊണ്ടുവരാമെന്നു പറഞ്ഞ് വിഭീഷണനും പടനിലത്തിൽനിന്നു പോയി.

## ബ്രഹ്മാസ്ത്രം.

പടനിലത്തിൽനിന്നു മായാപ്രയോഗം കൊണ്ടു മറഞ്ഞ ഇന്ദ്രജിത്ത്, എടുത്ത അസ്ത്രം തൊടുക്കുവാൻ സമയം കിട്ടേണ്ടതിലേക്കു അകമ്പനേയും അനവധി രാക്ഷസസൈന്യങ്ങളേയും പോൎക്കളത്തിലേക്കയച്ചു. ഹനുമാൻ അകമ്പാദി രാക്ഷസന്മാരെ നശിപ്പിക്കുന്ന മദ്ധ്യേ ഇരുൾക്കണ തൊടുത്തു യുദ്ധക്കളത്തിൽ മായാവികൾ ഇരുട്ടുണ്ടാക്കി. എന്നാൽ സൂൎയ്യന്റെ

വരപ്രഭാവത്താൽ ഹനൂമാൻ തന്റെ കണ്ഠബലം കാട്ടി പോർക്കളത്തിൽ വെളിച്ചം വരുത്തി. ഇതുകണ്ടു മായാവിയായ മഹോദരൻ ഐരാവതത്തെ ഉണ്ടാക്കി ഇന്ദ്രന്റെ വേഷമെടുത്തു ലക്ഷ്മണന്റെ അരികിലേക്കു വരുന്നതായി കണ്ടു. ലക്ഷ്മണൻ ഇന്ദ്രനെ കണ്ടമാത്രയിൽ വില്ലു താഴ്ത്തിടുകയും ആ തരം നോക്കി മേഘമണ്ഡലത്തിൽ മറഞ്ഞു നില്ക്കുന്ന രാവണി ബ്രഹ്മാസ്ത്രം പ്രയോഗിക്കുകയും ചെയ്തു. ഈ ബ്രഹ്മാസ്ത്രമേറ്റു ലക്ഷ്മണനും ഒട്ടൊഴിയാതെയുള്ള വാനരപ്പടകളുമെല്ലാം വീഴുകയും ചെയ്തു. വരായുധപൂജകഴിഞ്ഞു ഭഗവാൻ മടങ്ങിവന്നപ്പോൾ കണ്ട കാഴ്ച ഭയങ്കരമായിരുന്നു. ഭഗവാൻ മോഹിച്ച് ലക്ഷ്മണന്റെ മാറത്തു വീഴുകയും, പിന്നീടു വന്ന വിഭീഷണൻ ഭയാകുലനായി അന്ധനായി നില്ക്കുകയും ചെയ്തു. ആകാശവീഥിയിൽ യുദ്ധം കണ്ടു നില്ക്കുന്ന ഇന്ദ്രാദിദേവകൾ സർവ്വേശ്വരനായ ശ്രീരാമസ്വാമിയുടെ മായാസമ്പ്രദായം കണ്ടു ആശ്ചര്യപ്പെട്ടു ഈ സംഭവത്തെ ഓരോന്നു ആലോചിച്ചു തുടങ്ങി. കർമ്മമാർഗ്ഗം, ഭക്തിമാർഗ്ഗം, ജ്ഞാനമാർഗ്ഗം എന്നിങ്ങിനെ മൂന്നു മാർഗ്ഗികളായ ശരീരികളിൽ കർമ്മമാർഗ്ഗികൾ ഈ സംഭവം കണ്ടാൽ സൂര്യവംശജാതനായ ഈ രാമനെ നരിമടയിൽ കുറുക്കൻ പ്രസവിച്ചതുപോലെ ദശരഥന്റെ അകാലസന്തതിയായി പ്രസവിക്കപ്പെട്ടവനാണെന്നും അതു കാരണം അശക്തനാണെന്നും പറയും. ഭക്തിമാർഗ്ഗികൾ ഈ സംഭവം കാണുന്നതായാൽ അനന്താംശജാതനായ ലക്ഷ്മണന്റെ മാറിൽ സാക്ഷാൽ നാരായണസ്വാമി തല്ക്കാലം കിടന്നു വിശ്രമിക്കയാണെന്നു പറയും. ജ്ഞാനമാർഗ്ഗികൾ ഇതൊക്കെ ഭഗവാന്റെ മായാവിദ്യകളാണെന്നും നാഗാസ്ത്രത്തിനു മോചനം വന്നതുപോലെ ബ്രഹ്മാസ്ത്രത്തിന്നും ഒരു മോചനം ഭഗവാൻ കണ്ടിട്ടുണ്ടാകുമെന്നും പറയും. ഇങ്ങിനെ ഓരോന്നു പറഞ്ഞു ദേവകൾ ദിവ്യകുസുമങ്ങളെടുത്ത് ഭഗവാനെ പുഷ്പവൃഷ്ടി ചെയ്തു നമസ്കരിച്ചു നില്പായി.

## സീതയുടെ പോൎക്കളദൎശനം.

ലക്ഷ്മണാദികൾ ബ്രഹ്മാസ്ത്രമേറ്റു മരിച്ചുപോയെന്നും ദുഃഖിതനായ രാമൻ ലക്ഷ്മണന്റെ മാറിൽ കിടന്നു മോഹിച്ചു മരിച്ചുപോയെന്നും, അതുകൊണ്ടു ശത്രുക്കൾ ആരും തന്നെ ഇനി ജീവനോടെ ഇരിപ്പില്ലെന്നും, ഇന്ദ്രജിത്തിന്റെ യുദ്ധവൈഭവം അവൎണ്ണനീയമാണെന്നും ദൂതന്മാർ യഥാവസരം രാവണനെ അറിയിച്ചു. സന്തോഷഭരിതനായ രാവണൻ ശത്രുക്കൾ മരിച്ചുകിടക്കുന്ന പോൎക്കളം സീതാദേവിയെ കാണിച്ചുകൊടുക്കേണ്ടതാണെന്നു തീൎച്ചയാക്കി. സീതയെ പൎണ്ണശാലയോടുകൂടി ഡോലിയിൽ എടുത്തുവെച്ചു സ്ത്രീകളെക്കൊണ്ടു പല്ലക്കെടുപ്പിച്ചു പോൎക്കളം കാട്ടിക്കൊടുപ്പാൻ കല്പനയായി. സീതാദേവി രാമലക്ഷ്മണന്മാരും, സഹായികളായ സുഗ്രീവാദി വാനരന്മാരുമെല്ലാം ബ്രഹ്മാസ്ത്രമേറ്റു മരിച്ചു കിടക്കുന്നതു കണ്ടു മോഹാലസ്യപ്പെടുകയും താൻ കാരണമായി ഭൎത്താവിന്നും മററും നേരിട്ട ഈ ആപത്തു കണ്ടുംകൊണ്ടിരിക്കാതെ താനും ദേഹത്യാഗം ചെയ്വാൻ ഒരുങ്ങുകയും ചെയ്തു. സീതാദേവിയുടെ വിചാരഗതി കണ്ടു ത്രിജട ഇങ്ങിനെ പറയുന്നു:—

ത്രിജട—ദേവി! പത്മനാഭപ്രിയേ! നിരാശപ്പെടുവാൻ വരട്ടെ. മാനായി വന്ന മാരീചന്റെയും, ജനകരാജാവായി വന്ന മരുത്തന്റെയും മായാപ്രയോഗങ്ങൾ ഭവതിക്കു നിശ്ചയമുണ്ടല്ലോ. ഇന്നലെ നാഗാസ്ത്രമോചനം വന്ന വിവരവും നമുക്കുണ്ട്. ഇതൊക്കെ രാക്ഷസന്മാരുടെ മഹാമായയാണ്. ഇതൊന്നും സ്വാമിക്കു ബാധകമാകുന്നതല്ല. ഭവതിയുടെ കാന്തനായ സൎവ്വേശ്വരന്റെ മേൽ ശരമേററു യാതൊരു വ്രണവും കാണുമാനില്ല. ലക്ഷ്മണന്റെ മുഖമാകട്ടെ യുഗാന്തത്തിലുള്ള മാൎത്താണ്ഡനെപ്പോലെ ശോഭിക്കുന്നതു നോക്കുക. എന്നു മാത്രമല്ല ഈ വിമാനത്തിൽ വൈധവ്യംവന്നസ്ത്രീകൾ ആരോഹണം ചെയ്താൽ ഒരിക്കലും ഉ

യരുന്നതല്ലെന്ന ഒരു പ്രത്യേകസംഗതികൂടിയുണ്ട്. രാക്ഷസന്മാരുടെ മറിമായങ്ങൾക്ക് ഇതുതന്നെ ഒരുത്തമദൃഷ്ടാന്തമാണ്. ദേവി! വ്യസനിക്കുകയും നിരാശപ്പെടുകയും ചെയ്യരുത്. നമുക്കിപ്പോൾ സ്വസ്ഥാനത്തിലേക്ക് തന്നെ പോകുക. എല്ലാം മംഗളമായി പര്യവസാനിക്കും.

എന്നിങ്ങിനെ ത്രിജടയുടെ സാന്ത്വന വാക്കുകൾ കേട്ട്, ദേവി ശാന്തയായി സ്വസ്ഥാനത്തിലേക്കു മടങ്ങുകയും ചെയ്തു.

## ബ്രഹ്മാസ്ത്രമോചനം.

മേൽപറഞ്ഞ സംഭവങ്ങളെല്ലാം കണ്ടുനില്ക്കുന്ന വിഭീഷണൻ എന്താണു പ്രവർത്തിക്കേണ്ടതെന്നറിയാതെ അന്ധനായി, മരിച്ചു കിടക്കുന്ന സ്നേഹിതന്മാരുടെ ഇടയിൽ നടന്ന് ഓരോന്നു പറഞ്ഞു വിലപിച്ചുതുടങ്ങി. 'അന്ധകാരമയമായ ആകാശത്തിൽ നിശാനാഥനായ ചന്ദ്രനെപ്പോലെയുള്ള ശ്രീരാമസ്വാമികൂടി നിശ്ചേഷ്ടനായി കിടക്കുന്നുവല്ലോ. എന്റെ സങ്കടം കേൾപ്പാൻ ഒരുവനുമില്ലല്ലോ' എന്നിങ്ങിനെ പറഞ്ഞു വിഷാദിക്കുമ്പോൾ "ഹേ! ലങ്കേശ്വര! ഞങ്ങൾ മാനസസരസ്സിൽനിന്നു കൊണ്ടുവന്ന ഈ ഗംഗയെ വാങ്ങി വായുപുത്രനായ ഹനുമാനും, ബ്രഹ്മപുത്രനായ ജാംബവാനും പാനം ചെയ്വാൻ കൊടുക്കുക. അവരുടെ ആലസ്യം തീർന്നാൽ ബ്രഹ്മാസ്ത്രത്തിനു മോചനം വന്നുകൊള്ളും" എന്നിങ്ങിനെ ചില ദേവന്മാർ വന്നു വിഭീഷണനോടു പറഞ്ഞു. വിഭീഷണൻ ദേവന്മാർ കലശത്തിൽ നിറച്ചുകൊണ്ടുവന്ന ഗംഗയെ വാങ്ങി ഹനുമാന്റെ അടുത്തു ചെന്നു ഹനുമാന്റെ മുഖക്ഷാളനം ചെയ്ത്, ഗംഗാജലത്തെ സേവിപ്പിച്ചു. 'ഹനുമാൻ ആലസ്യമൊക്കെ തീർന്ന് എഴുനീറ്റു. അനന്തരം വിഭീഷണൻ ജാംബവാനെ കണ്ടുപിടിപ്പാൻ ശ്രമിച്ചു. ജാംബവാൻ ആരുടെയോ കാൽപ്പെരുമാറ്റം കേട്ടു "രാക്ഷസന്മാരിൽ വെച്ച് അഗ്രഗണ്യനായ രാവണൻ തൊടുത്ത ബ്രഹ്മാസ്ത്രമേറ്റു സുഗ്രീ

വാരികളായ എഴുപതുവെള്ളം വാനരന്മാരും, ലക്ഷ്മണകുമാരനും, സൂത്രക്കയററ പ്രതിമയെപ്പോലെ പടനിലത്തിൽ കിടക്കുന്ന ഈ അവസരത്തിൽ, ഈശ്വരാധീനത്താൽ എനിക്ക് ഒരറിവുണ്ടായി. അന്തർമുഖപ്പെട്ടു കിടക്കുന്ന ഇന്ദ്രിയങ്ങൾക്കു ശക്തിയുണ്ടായി വരുന്ന മദ്ധ്യേ ആരാണ് എൻെറ പേർ പറഞ്ഞു വിളിക്കുന്നത്? കണ്ണിൽനിന്നു രക്തം പ്രവഹിച്ചു കട്ടിപിടിച്ചു പോയതിനാലും, അന്ധകാരമയമായ രാത്രിയായതുകൊണ്ടും എനിക്ക് ആരെയും കാണ്മാൻ സാധിക്കുന്നില്ല.” എന്നിങ്ങിനെ പറഞ്ഞപ്പോൾ 'ഞാൻ വിഭീഷണനാണ്' എന്നു പറഞ്ഞു ജാംബവാൻെറ ശരീരത്തിൽ തറച്ച അസ്ത്രങ്ങളെല്ലാം പറിച്ചുകളഞ്ഞു. ആപൽക്കാലത്തു സ്വാമിയുടെ കാരുണ്യത്താൽ ലഭിച്ച ഗംഗയെ ജാംബവാനു പാനം ചെയ്യാൻ കൊടുത്തു ജാംബവാൻെറ ആലസ്യം തീർത്തു. ആലസ്യം തീൎന്ന ഉടനെ “ഹനൂമാൻ ജീവിച്ചിരിപ്പുണ്ടോ” എന്നാണു ജാംബവാൻ ഒന്നാമതായി ചോദിച്ചത്. ഇത്രയും വാനരന്മാരുടെ ഇടയിൽ ഹനൂമാനെ പ്രത്യേകമായി അന്വേഷിച്ചതെന്താണെന്നു വിഭീഷണൻ ആലോചിച്ചു നില്ക്കുന്ന മദ്ധ്യേ ഹനൂമാൻ വന്നു ജാംബവാനെ നമസ്കരിച്ചു വിനയാനമിതനായി വണങ്ങി നിന്നു.

ജാംബവാൻ—ഹേ! മാരുതേ! സ്വാമിഭക്തനായ നീ ബ്രഹ്മാസ്ത്രപീഡയിൽനിന്നു മുക്തനായതു, ദരിദ്രൻെറ അടുക്കളക്കിണററിൽ അമൃതു പിറന്നുകാണുമ്പോഴുള്ള സന്തോഷമാണ് എനിക്കുണ്ടാക്കിത്തരുന്നത്. ലക്ഷ്മണകുമാരനും, സുഗ്രീവാദി വാനരന്മാരും മരിച്ചതാലോചിച്ചാൽ, ത്രിലോകവാസികളും, ലോകത്തിന്നാധാരമായ ധൎമ്മമൂർത്തിയും, ചതുർവ്വേദങ്ങളും നശിച്ചുപോലെയാണ് എനിക്കു തോന്നുന്നത്. പിതാവൊന്നിച്ചു സത്യലോകത്തിരിക്കുന്ന കാലം പാനംചെയ്തു പരിചയമുള്ള ഗംഗ എൻെറ ആലസ്യത്തെ എങ്ങിനെ തീൎത്തുവോ അതുപ്രകാരം നിൻെറ ആലസ്യവും ഔഷധംതെ

ണൊ തീൎത്തിരിക്കുന്നു. ഇനി ഇപ്പോൾ മരിച്ചു കിടക്കുന്നവരെ ഒന്നാമതു ജീവിപ്പിക്കുവാനുള്ള ഔഷധം നീ ഒരുവൻ മാത്രമാണ്. വൃദ്ധനായ എന്നാൽ വഴികൾ കാട്ടിത്തരുവാനേ സാധിക്കയുള്ളു.

ഹനുമാൻ—വേണ്ടപ്പെട്ടവരെല്ലാം മരിച്ചുകിടക്കുന്നതു കാണുമ്പോൾ എനിക്കു ജീവിച്ചിരിപ്പാൻ മോഹമില്ല. എന്നാൽ അങ്ങുന്നു പറയുംപ്രകാരം ഇവരൊക്കെ ജീവിക്കേണമെന്നു ഞാൻ വിചാരിച്ചാൽ മതിയെങ്കിൽ ഇതാ ഞാൻ വിചാരിക്കുന്നു. അതുകൊണ്ടു ഫലമൊന്നും കാണുന്നില്ലല്ലൊ.

ജാംബവാൻ—ഹേ! മാരുതെ! വിചാരിച്ചതുകൊണ്ടു മാത്രമായില്ല. അതിന്നു യോജിച്ചതായ പ്രയത്നം നിന്റെ ദേഹം കൊണ്ടു ചെയ്യണം. ഉത്തരദിക്കിൽ ഋഷഭാദ്രിയിൽ മരിച്ചവരെ ജീവിപ്പിക്കുവാനുള്ള മരുന്നുണ്ട്. എത്രയോ ആയിരം യോജന വഴി ദൂരെ കിടക്കുന്ന ആ പൎവ്വതത്തിൽ പോയി സൂൎയ്യോദയം മുതൽ ഏഴര നാഴികക്കുള്ളിൽ ആ ഔഷധം നീ കൊണ്ടുവരണം. അതുമാത്രമാണ് ഞാൻ നിവൃത്തിമാൎഗ്ഗം കാണുന്നത്.

ഹനുമാൻ—അസാദ്ധ്യമായ ഒരു വ്യാധിക്കു സാദ്ധ്യമല്ലാത്ത ഒരു ഔഷധത്തെ ഒരു മുറിവൈദ്യൻ കല്പിച്ചതുപോലെയാണ് അങ്ങയുടെ കല്പന. ഏഴര നാഴികക്കുള്ളിൽ എഴുപത്തിമൂവ്വായിരത്തി ഒരുനൂറു യോജന വഴി വടക്കോട്ടുപോയി മടങ്ങുകയെന്നതു ജീവികളാൽ അസാദ്ധ്യമായ കാൎയ്യമാണ്. പിന്നെ നിസ്സാരനായ എന്നാൽ എങ്ങിനെ സാധിക്കും?

ജനസമ്പ്രദായം.

ജാംബവാൻ—നിന്റെ വൈഭവത്തെപ്പററി നിണക്കുതന്നെ വിവരമില്ലായ്കയാലാണ് നീ ഇങ്ങിനെ പറയുന്നത്. ഞാൻ ആവശ്യപ്പെടുന്ന പ്രവൃത്തി നിണക്കു നിസ്സാരമായതാണ്. ലോകരീതിയിൽനിന്നു തെററീട്ടാണു നിന്റെ ഉത്ഭവം.

ലോകമൎയ്യാദ ആലോചിച്ചാൽ സ്ത്രീപുരുഷന്മാർ തമ്മിലുള്ള സംയോഗത്തിന്റെ ഫലമായുണ്ടാകുന്ന പുരുഷന്റെ ശുക്ലവും, സ്ത്രീയുടെ ശോണിതവുംകൂടി അന്യോന്യം കലൎന്നു മേഢ്രാഗ്രമായി പതിച്ചു പതിനാറിതളോടുകൂടി താമരകൎണ്ണികപോലുള്ള ഗൎഭഗോളകയിൽ കടന്നു ഗൎഭോല്പാദനമാണല്ലൊ പതിവ്. ഈ ശുക്ലശോണിതങ്ങൾ, ജലവും തൈലവും തമ്മിൽ കലൎന്നപോലെ ഒരുദിവസം ഗൎഭപാത്രത്തിൽ കിടന്നാൽ പത്തു ദിവസത്തിന്നുള്ളിൽ മാംസപിണ്ഡമായുരുണ്ടിരിക്കും. ഈ പിണ്ഡത്തിന്മേൽ മുപ്പതാംദിവസം അവയവം അങ്കുരിക്കുന്നു. മൂന്നുമാസം കഴിയുമ്പോൾ നാഡിയും രോമവും, നാലാംമാസത്തിൽ സപ്തധാതുക്കളും, അഞ്ചാംമാസത്തിൽ പ്രാണനും ഉണ്ടാകുന്നു. അന്നുമുതൽ മാതാവു ഭുജിക്കുന്ന അന്നപാനാദികളുടെ സാരാംശം നാഭിക്കൊടിയുടെ ശിശുവിന്റെ ഉദരത്തിൽ ചേൎന്നു ശരീരം വളരും. ആറാംമാസത്തിൽ ജരായു എന്ന ശീല മറുപിള്ളയേയും ശിശുവേയും മൂടിയിരിക്കും. ഗൎഭിണികൾ സമയത്തിനു ഭക്ഷണം കഴിക്കാതെയിരുന്നാൽ ആമാശയത്തിന്നും പക്വാശയത്തിന്നും മദ്ധ്യേയുള്ള ജഠരാഗ്നി കത്തിജ്വലിക്കും. മാതാവു പിത്തപദാൎത്ഥങ്ങളെ ഭക്ഷിക്കുന്നതിനാലുണ്ടാകുന്ന കൃമികൾ ജഠരാഗ്നിയുടെ ചൂടേററു കടി തുടങ്ങുമ്പോൾ ശിശുവിന്ന് അസഹ്യത തോന്നുന്നു. അപ്പോൾ കരചരണങ്ങൾ ഇളക്കി ശിശു ചെയ്യുന്ന പ്രയോഗങ്ങൾ ഗൎഭിണിക്ക് ആലസ്യവും ഛൎദ്ദിയും ഉണ്ടാക്കും. ഏഴാംമാസത്തിൽ പൂൎവ്വജന്മാൎജ്ജിതങ്ങളെപ്പററി ശിശുവിന്ന് ഓൎമ്മയുണ്ടാകുന്നു. എട്ടാംമാസത്തിൽ മാതാവിന്റെ ഗൎഭപാത്രമായ കുംഭീനാകത്തിൽ മലമൂത്രങ്ങളാലും കൃമികളുടെ ഉപദ്രവത്താലും, അതികഠിനമായ സങ്കടത്തെ അനുഭവിക്കും. ഒമ്പതാംമാസത്തിൽ പ്രാഗ്ജന്മത്തിൽ ചെയ്ത സുകൃതദുഷ്കൃതങ്ങളെ ആലോചിച്ചു, ദുഃഖിച്ചു അഞ്ജലി

ഹസ്തത്തോടെ, മേലിൽ കുംഭീനരകത്തെ അനുഭവിപ്പാൻ സംഗതി വരാതിരിപ്പാൻ, രാമായണ, ഭാരത, ഭാഗവതാദി സൽകഥാശ്രവണത്താലും, രാമകൃഷ്ണാദി തിരുനാമജപത്താലും, ഏകാദശ്യാദിമഹാവ്രതങ്ങളാലും, തീർത്ഥസ്നാനം, ക്ഷേത്രോപവാസം, മൂർത്തിദർശനം മുതലായവറ്റുകളാലും, കൈവല്യപദം അനുഭവിപ്പാനായിക്കൊണ്ടു യത്നം ചെയ്തുകൊള്ളാമെന്ന് ഈശ്വരപ്രാർത്ഥന ചെയ്ത് ഈ കുംഭീനരകത്തിൽനിന്നു മോചനത്തിന്നായി ആഗ്രഹിക്കുന്നു. ഇങ്ങിനെ 'കേസരി' എന്ന വാക്യസംഖ്യ ഇരുനൂറ്റി എഴുപത്തൊന്നു ദിവസം കഴിഞ്ഞാൽ പത്താംമാസം പ്രഥമദിനത്തിൽ പ്രസൂതിവായു ശിരസ്സിലടിക്കുന്നു. അപ്പോൾ പർവ്വതോപരിഭാഗത്തുനിന്നു കല്ലുരുളുമ്പോലെ, മറുപിള്ളയായ വള്ളി വിട്ട് അധോമുഖമായി തലകീഴും കാലുമേലുമായി മറിഞ്ഞു ഗർഭിണിക്കു പ്രസൂതിവൈരാഗ്യമുണ്ടാക്കി മെല്ലെമെല്ലെ, മാതാവിന്റെ കടിരന്ധ്രത്തൂടെ ശിരസ്സു പുറത്തു കാട്ടുന്നു. ആ സമയം മായയെ അവലംബിച്ച ജഡവായു ശിരസ്സിൽ അടിക്കയും, വസ്തുക്കളുടെ സംഘട്ടനപ്രതിഘട്ടനങ്ങളാൽ കഠിനസങ്കടങ്ങളെ അനുഭവിച്ചു ശിശു ജാതമാകയും ചെയ്യുന്നു. ഇതാണു ലോകത്തിലെ ജനനസമ്പ്രദായം. എന്നാൽ ഹേ! ഹനുമൻ! നിന്റെ ഉത്ഭവം ഇങ്ങിനെയല്ല.

## ഹനുമദുല്പത്തി.

നിനക്കാണെങ്കിൽ മഹേശ്വരൻ, മാരുതൻ, കേസരി എന്നിങ്ങിനെ മൂന്നു പിതാക്കന്മാരും, ശാംഭവി, സദാഗതി, അഞ്ജന എന്നു മൂന്നു മാതാക്കന്മാരുമുണ്ട്. നിന്റെ ആശ്ചര്യകരമായ ചരിത്രം ചുരുക്കിപ്പറഞ്ഞു ഞാൻ ബോദ്ധ്യപ്പെടുത്താം. പണ്ട് സുരാചാര്യനായ ബൃഹസ്പതിയുടെ ആശ്രമത്തിൽ ദാസിയായിരുന്ന 'പുഞ്ജികസ്ഥലയെന്ന വിദ്യാധരസ്ത്രീ, പുഷ്പമറുക്കുവാൻ ഉദ്യാനത്തിൽ പോയപ്പോൾ, അവിടെ വിദ്യാധരസ്ത്രീകൾ, വിദ്യാധരന്മാരുമായി ക്രീഡിക്കുന്നതു

കണ്ടു് മാരതാപം സഹിക്കാതെ ആശ്രമത്തിൽ വന്നു മഹർഷിയുടെ കരം കടന്നു പിടിച്ചു താപശാന്തി ചെയ്തു തരേണമെന്നിരന്നു. ഗൃഹസ്ഥിതിക്കു് കാരണമൊക്കെ മനസ്സിലായി. വാനരസ്വഭാവം കാണിച്ച ഇവൾ ദാസിയാവാൻ പാടില്ലെന്നു പറഞ്ഞു് അവളെ വാനരസ്ത്രീയായിപ്പോകെന്നു ശപിക്കുകയും ചെയ്തു. ഒടുവിൽ ശാപമോക്ഷമായി, പരമേശ്വരബീജസന്തതിയായി ഉളവാകുന്ന അർക്കൻ നിനക്കു ജനിച്ചു് ഭൂമിസ്പർശം ചെയ്യുന്ന ദിവസം നിന്റെ ശാപമോചനം വരുമെന്നു മഹർഷി അരുളിച്ചെയ്കയും ചെയ്തു. ശാപത്താൽ വാനരസ്ത്രീയായ വിദ്യാധരി വനത്തിൽ കടന്നു സഞ്ചരിക്കുമ്പോൾ, കേസരി എന്ന ഒരു വാനരൻ ഭാര്യയായി സ്വീകരിക്കയും അഞ്ജനാദ്രിയുടെ ദക്ഷിണതാഴ്വരയിൽ ഈ ദമ്പതിമാർ അനേകകാലം ക്രീഡാദിസുഖം അനുഭവിച്ചു രമിക്കുകയും ചെയ്തു. ഒടുവിൽ അവൾ, കേസരിയെ പറഞ്ഞു സമാധാനിപ്പിച്ചു്, പരമേശ്വരസ്വാമിയാൽ തനിക്കു് ഒരു സന്തതി ലഭിക്കേണമെന്ന പ്രാർത്ഥനയോടെ ശിവനെ കുറിച്ചു് ഏകാഗ്രമാനസയായി ധ്യാനം ചെയ്വാൻ തുടങ്ങുകയും ചെയ്തു. അക്കാലത്തു് ഒരു ദിവസം കൈലാസത്തിന്റെ ഉത്തരപ്രദേശത്തുള്ള സുകുമാരവനത്തിൽ ക്രീഡക്കു പോയ പാർവ്വതീപരമേശ്വരന്മാർ, ആ വനത്തിലുള്ള വാനരന്മാരുടെ ക്രീഡ കണ്ടു് തങ്ങളും വാനരവേഷമെടുത്തു് രമിക്കയും ഒടുവിൽ വാനരക്രീഡയിൽ വിരക്തി വന്നതിനു ശേഷം, വാനരനായ ഒരു സന്താനം ഉണ്ടാകുന്നതിൽ പാർവ്വതി അതൃപ്തി പറകയാൽ, തന്റെ ബീജത്തെ ആകർഷിച്ചെടുത്തു് വായുദേവനെ വരുത്തി തന്നെ ധ്യാനിച്ചിരിക്കുന്ന അഞ്ജനയുടെ ഗർഭപാത്രത്തിൽ ഈ ബീജത്തെ നിക്ഷേപിക്കുവാൻ പറകയും ചെയ്തു. വായു ഭഗവാൻ ഈ പരമേശ്വരബീജത്തെ വാങ്ങി ധ്യാനാരൂഢയായിരിക്കുന്ന വാനരസ്ത്രീയായ അഞ്ജനയുടെ വദനത്തിൽകൂടി ഗർഭപാത്രത്തിൽ നിക്ഷേപിച്ചു് മടങ്ങുകയും ചെയ്തു. പരമേശ്വരബീ

ജസന്തതിയായി ഒരു വാനരൻ ജനിക്കാൻ പോകുന്നുണ്ടെന്നും, അവൻ വാനരരാജാവായാൽ തന്റെ യശസ്സു നശിക്കുമെന്നും നാരദൻ മുഖേന കിഷ്കിന്ധാധിപനായ ബാലി അറിയുകയും, ഈ ഗർഭത്തെ ഛിദ്രിപ്പിക്കുവാൻ പഞ്ചലോഹങ്ങൾ ഉരുക്കി ആ ദ്രാവകം അഞ്ജനാദ്രിയിലിരുന്നു തപസ്സു ചെയ്യുന്ന അഞ്ജനയുടെ വായിൽ കൊണ്ടൊഴിപ്പിക്കുകയും ചെയ്തു. എന്നാൽ ഈ പഞ്ചലോഹദ്രാവകം ശിവബീജത്തെ ഛിദ്രിപ്പിക്കുവാൻ ശക്തിയില്ലാതെ ഒടുവിൽ ഉറച്ച് അഞ്ജനയുടെ ഗർഭപാത്രത്തിലുള്ള ശിശുവിന്നു ഒരു കുണ്ഡലമായിത്തീരുകയാണുണ്ടായത്. ഇങ്ങിനെയാണു ദുർജ്ജനങ്ങൾ ചെയ്യുന്ന ഉപദ്രവം സജ്ജനങ്ങൾക്കു ഗുണമായി പരിണമിക്കുന്നത്. അഞ്ജനക്കു ഗർഭപൂർണ്ണത്വം വന്നു നിന്നെ പ്രസവിച്ചു ഉടനെ അവൾക്കു ശാപമോക്ഷം വരികയും, അവൾ നിന്നെയും ത്യജിച്ച് സ്വസ്ഥാനത്തിലേക്കു പോകയും ചെയ്തു. "ഹേ! മാതാവെ! നീ എന്നെയും വിട്ട് എവിടെക്കാണ് യാത്ര. എന്നെ രക്ഷിപ്പാനാരാണ്?" എന്നു നീ അവളോടു പിന്നിൽ ഓടിച്ചോദിച്ചപ്പോൾ അഞ്ജന തന്റെ ചരിത്രമൊക്കെ നിന്നെ പറഞ്ഞു മനസ്സിലാക്കി, സൂര്യോദയത്തിലുള്ള ഭാനുബിംബത്തെ കാട്ടി ആ നിറത്തിലുള്ള പക്വങ്ങളെല്ലാം ഭക്ഷണമാക്കിക്കൊൾകെന്നു പറഞ്ഞു പോകയും ചെയ്തു. നീ ഒന്നാമതു വിശപ്പു തീർപ്പാൻ ഭാനുബിംബംതന്നെ പക്വമാണെന്നു കരുതി അതു പറിപ്പാൻ മേല്പോട്ടു ചാടി. ഒരുനൂറായിരം യോജന ഉയരത്തിൽ സഞ്ചരിക്കുന്ന ഭാനുബിംബത്തെ തിന്നുവാൻ പോകുന്ന നിനക്കു, വായുവേഗത, പിതാവായ വായുഭഗവാൻ തന്നെ അപ്പോൾ ദാനം ചെയ്തു. ഇതു കണ്ടു നിന്നിരുന്ന ബ്രഹ്മാവു വൈനതേയന്റെ ശക്തി നിനക്കുണ്ടാവട്ടെ എന്നു അനുഗ്രഹിച്ചു. ഇങ്ങിനെ വായുവിന്റെ വേഗവും, വൈനതേയന്റെ ശക്തിയും രണ്ടു പക്ഷങ്ങളാക്കി ആദിത്യരഥത്തിൽ അരുണന്റെ സമീപം നീ ചെന്നിരുന്നു. ജനിച്ചു വീണ

പ്പോൾ തന്നെ നീ കാട്ടിയ വൈഭവം കണ്ട് സൂര്യഭഗവാൻ പ്രസാദിച്ച് ഉഷ്ണകിരണങ്ങളെ ശീതമാക്കി നിണക്കു സുഖത്തെ ദാനം ചെയ്തു. അന്നു ഉപരാഗദിനമെന്ന ഗ്രഹണപുണ്യകാലമായിരുന്നു. നീ ഭക്ഷിപ്പാനായി ചെന്ന ആദിത്യനെ തന്നെ ഗ്രസിപ്പാനായി വരുന്ന രാഹുവെക്കണ്ട് നീ അവനെ ആട്ടി ഓടിക്കയും രാഹുവിന്റെ സങ്കടം കേട്ട് പാലാഴിമഥനകാലത്തെ വാശത്താമോർത്ത് രാഹുവിനെ എതിർക്കുന്നവനെ നശിപ്പിക്കുവാൻ ഐരാവതാരൂഢനായി ഇന്ദ്രൻ വജ്രപാണിയായി നിന്റെ നേരെ അടുക്കുകയും ചെയ്തു. ഐരാവതത്തിന്റെ മുഖപടത്തിലുള്ള രത്നങ്ങൾ ഭക്ഷ്യങ്ങളാണെന്നു കരുതി അതിനെ പറിപ്പാനായി നീ ചാടുകയും ദേവേന്ദ്രൻ അതു കണ്ട് വജ്രായുധത്തെ നിന്റെ മേൽ പ്രയോഗിക്കുകയും ചെയ്തു. ആ വജ്രം നിന്റെ കവിൾത്തടമായ ഹനുപ്രദേശത്തിൽ തറച്ചപ്പോൾ നിർജ്ജീവിയായി നീ ഭൂമിയിൽ വീഴുകയും ചെയ്തു. ഇതു കണ്ട് അത്യന്തം സങ്കടത്തോടെ നിന്റെ ദേഹവുമെടുത്ത് വായുഭഗവാൻ പാതാളത്തിൽ പോയി ഒളിച്ചിരുന്നു. അതു കാരണം ലോകത്തിൽ വായുസഞ്ചാരമില്ലാതെ സർവ്വശരീരികളും വീർപ്പുമുട്ടി ശവശരീരികളായിത്തീരുകയും, യോഗീശ്വരന്മാർ മുഖേന വിവരമറിഞ്ഞു ശ്രീനാരായണസ്വാമി ഇന്ദ്രാദികളോടുകൂടി, പാതാളത്തിൽ കപിലമഹർഷിയുടെ ഗൃഹത്തിൽവെച്ച് വായുഭഗവാനെക്കണ്ട് ആ ദേവന്റെ കോപത്തിന്നുള്ള കാരണം മനസ്സിലാക്കി നിന്നെ വാങ്ങി മടിയിൽവെച്ച് ഹസ്തമസ്തകസംയോഗം ചെയ്ത് നിന്നെ പുനർജ്ജീവിപ്പിച്ച്, ആബ്രഹ്മസ്തംബപര്യന്തം ദീർഘായുഷ്മാനായിരിക്കുകയെന്നു അനുഗ്രഹിക്കുകയും ചെയ്തു. ഇനിയത്തെ ബ്രഹ്മപട്ടമെടുത്ത് ചരാചരസൃഷ്ടി ചെയ്യാനുള്ളവരാം ബ്രഹ്മാവും, വരായുധങ്ങളാൽ യാതൊരു ഉപദ്രവവും വരാതിരിക്കട്ടെ എന്നു ഇന്ദ്രനും, അഗ്നിബാധയില്ലാതെ വരട്ടെ എന്നു വഹ്നിദേവനും, കാലദണ്ഡിനാൽ യാതൊരു ഉപദ്രവവും ഏല്ക്കാതിരി

ക്കട്ടെ എന്നു ധൎമ്മരാജാവും, നിന്നെ അനുഗ്രഹിച്ചു. കൂടാതെ അവിടെ കൂടിയിരുന്ന ഒട്ടൊഴിയാതെയുള്ള ദേവകളും, ദിക്പാലന്മാരും, ഈശ്വരന്മാരും തങ്ങൾ തങ്ങളുടെ ശസ്ത്രായുധങ്ങളാൽ ദ്രോഹം തട്ടുകയില്ലെന്നു നിന്നെ അനുഗ്രഹിച്ചിട്ടുണ്ടു്. ഹനുപ്രദേശത്തു ഇന്ദ്രവജ്രം ഏല്ക്കുകയാൽ ഹനുമാൻ എന്ന പേർ നിനക്കുണ്ടായി. തൃപ്തനായ വായുഭഗവാൻ പിന്നെ നിന്നെയുംകൊണ്ടു ഭൂമിയിൽ വന്നു. ലോകം പണ്ടത്തെ മട്ടിൽ തന്നെയായി. അതിനു ശേഷം സൂൎയ്യഭഗവാനെ ഗുരുവാക്കി വിദ്യാഭ്യാസത്തിനായി നീ വീണ്ടും സൂൎയ്യസവിധത്തിലേക്കു പോയി. അവിടെ ആദിത്യരഥത്തിൽ ഇരുന്നു വേദാദ്ധ്യയനം ചെയ്യുന്ന ബാലഖില്യന്മാർ മർക്കടനെന്ന നിലയിൽ അടുത്തിരുന്നു നീ വിദ്യാഭ്യാസം ചെയ്യാൻ പാടില്ലെന്നു മുഷ്കുകാട്ടുകയാൽ സൂൎയ്യന്നഭിമുഖമായി പശ്ചിമദിക്കിലേക്കു പിന്നാക്കം നടന്നുകൊണ്ടു നീ വിദ്യാഭ്യാസം ആരംഭിച്ചു. പതിനഞ്ചു നാഴികകളിൽ അമ്പത്തൊന്നു ലക്ഷത്തെഴുപത്തയ്യായിരം യോജന സഞ്ചരിക്കുന്ന ആദിത്യരഥത്തിനു മുമ്പിൽ, നീ പിന്നാക്കം നടന്നതാണു്. ഇങ്ങിനെ അറുപതു നാഴികകൊണ്ടു ഒമ്പതു വ്യാകരണവും സാംഗോപാംഗമായി നീ സൂൎയ്യങ്കൽനിന്നു പഠിക്കയും, പ്രസ്രവണാചലമെന്ന പൎവ്വതത്തിന്മേൽ ബാലിയെ ഭയന്നു താമസിക്കുന്ന സൂൎയ്യപുത്രനായ സുഗ്രീവനെ ഗുരുദക്ഷിണയായി സഹായിക്കാമെന്നു നീ ഏല്ക്കുകയും ചെയ്തു. ത്രിമൂൎത്തികളും മറ്റും തന്ന വരപ്രഭാവത്താലും വിദ്യാഭ്യാസവിഷയത്തിലും മറ്റും നീ കാണിച്ച വൈഭവത്താലും നിനക്കു അഹങ്കാരം വൎദ്ധിച്ചു 'മർക്കടനെന്ന നിലയിൽ നിന്നെ അപഹസിച്ചു കൂട്ടത്തിൽ കൂട്ടുവാൻ മടിച്ച മഹൎഷിമാരോടു മുഷ്കു കാട്ടുകനിമിത്തം "നിന്റെ ശക്തി നിനക്കു അറിവാൻ വയ്യാതെ പോകട്ടെ" എന്നു അവർ ശപിക്കുവാൻ ഇടയാവുകയും പിന്നീടു രാമാവതാരത്തെ പ്രതീക്ഷിക്കേണ്ടവനായ ഹനുമാൻ ഈ വിധമായാൽ

പോരെന്നു കണ്ടു് "നിന്റെ ചരിത്രം എന്നോ അന്യനൊരുവൻ നിന്നെപ്പറഞ്ഞു ധരിപ്പിക്കുന്നതു് അന്നു മുതൽ നിന്റെ പൂർവ്വസ്മരണ നിനക്കുണ്ടാവട്ടെ" എന്നു ശാപമോക്ഷം തരികയും ചെയ്തു. അതു കാരണമായിട്ടാണു് സാഗരതീരത്തിൽ വെച്ചു സമുദ്രലംഘനം ചെയ്വാൻ ആളില്ലാതെ വന്നപ്പോൾ നിന്റെ പൂർവ്വചരിത്രം പറഞ്ഞു നിന്നെ ഞാൻ ധൈര്യപ്പെടുത്തിയതു്. ഹേ! മരുൽസൂനോ! വായുവേഗത്തോടെ ഉത്തരദിക്കിൽ പോയി ഔഷധംകൊണ്ടു വന്നു ബ്രഹ്മാസ്ത്രപീഡിതന്മാരായവരെ ജീവിപ്പിച്ചു് രാമകാര്യം നിർവ്വഹിക്കുക.

ഹനുമാൻ— ഗുരോ! നിന്തിരുവടിയുടെ വാക്കുകൾ എന്നെ കാര്യനിർവ്വഹണത്തിന്നായി വല്ലാതെ പ്രോത്സാഹിപ്പിക്കുന്നുണ്ടു്. എന്നാൽ എനിക്കു മൂന്നു പിതാവും, മൂന്നു മാതാവും ഉണ്ടെന്ന സംഗതി ഒന്നു കൂടി വ്യക്തമാക്കി പറഞ്ഞാൽ കൊള്ളാം.

ജാംബവാൻ— ചരിത്രവിസ്താരത്തിൽ ഈ സംഗതികളെപ്പറ്റി നീ അത്ര മനസ്സു വെച്ചില്ലെന്നു തോന്നുന്നു. കാര്യമായും കാരണമായും രണ്ടു തരത്തിലാണല്ലോ മാതാപിതാക്കന്മാരുള്ളതു്. അതിൽ ബീജകർത്താവായ പരമശിവൻ നിന്റെ കാര്യപിതാവാണു്. വായുഭഗവാൻ കാരണപിതാവുമാണു്. അഞ്ജനയുടെ ഭർത്താവായ കേസരിയും നിന്റെ പിതാവിന്റെ സ്ഥാനത്തെ അർഹിക്കുന്നുണ്ടു്. നിന്നെ പ്രസവിച്ചതു് അഞ്ജനയാകയാൽ അവൾ കാര്യമാതാവാണു്. പരമശിവപത്നിയായ പാർവ്വതിയും, വായുഭഗവാന്റെ പത്നിയായ സദാഗതിയും നിന്റെ കാരണമാതാക്കന്മാരുമാണു്. ഇപ്പോൾ സംശയം തീർന്നില്ലേ?

ഹനുമാൻ— ഗുരോ! വളരെ കാലപ്പഴക്കം ചെന്ന ചരിത്രങ്ങൾ പറയുന്ന അങ്ങുന്നു് വൃദ്ധന്മാരിൽവെച്ചു വൃദ്ധനാണു്. അങ്ങിനെയുള്ള നിന്തിരുവടിയുടെ ജനനം, പ്രായം, കണ്ടറിവുകൾ ഇതൊക്കെ പറഞ്ഞു കേൾപ്പാൻ ആഗ്രഹിക്കുന്നു.

## ജാംബവദുല്പത്തി.

ജാംബവാൻ— ഹേ! മാരുതേ! നാം ഇങ്ങിനെ സംസാരിച്ചിരുന്നാൽ കാൎയ്യത്തിന്നു ഭംഗം വരും. നാളെ ഏഴര നാഴിക പുലൎന്നാൽ രാവണി യുദ്ധക്കളത്തിൽ വന്നു ഇപ്പോൾ മരിച്ചു കിടക്കുന്നവരുടെ ശിരസ്സുകൾ ഖഡ്ഗംകൊണ്ടു വെട്ടിയെടുത്ത് സമുദ്രത്തിൽ എറിഞ്ഞുകളയും. അതിന്നു ശേഷം ഹനുമാനും ജാംബവാനും എത്ര പ്രയത്നിച്ചിട്ടും യാതൊരു ഫലവുമില്ല. എങ്കിലും അല്പം സമയം നിന്റെ സന്ദേഹനിവൃത്തിക്കായി ഞാൻ ഉപയോഗിച്ച് സംക്ഷിപ്തമായി ചിലതു പറയാം. പണ്ട് ബ്രഹ്മാവിന്റെ രാത്രിയായ നിഷ്പ്രപഞ്ചമെന്ന നൈമിത്തികപ്രളയകാലം, രണ്ടു യാമം കഴിഞ്ഞു മൂന്നാം യാമത്തിന്റെ മദ്ധ്യത്തിൽ, മധുകൈടഭന്മാരുടെ പോൎവിളി കേട്ട് പരിഭ്രമിച്ച ബ്രഹ്മാവിന്റെ വിയൎപ്പുജലം, തന്റെ ഊരുപ്രദേശത്തിൽ വീഴുകയും, അതിൽനിന്നു ഞാൻ ജനിക്കുകയും ചെയ്തു. ജംബുദ്വീപിൽ ആദ്യം വന്നവനായതുകൊണ്ടു ജാംബവാനെന്നും, അംബുവിൽ ജനിച്ചു വളൎന്നവനായതുകൊണ്ടു അംബുജാതനെന്നും എനിക്കു രണ്ടു പേരുണ്ടായി. പ്രപഞ്ചസൃഷ്ടിക്കു എത്രയോ മുമ്പു ബ്രഹ്മാത്മജനായി ജനിച്ച എന്റെ വയസ്സ്, മനുഷ്യവത്സരം, ദേവവത്സരം, സപ്തൎഷിവത്സരം, ബൃഹസ്പതിവത്സരം, ധ്രുവവത്സരം എന്നീ വത്സരക്കണക്കുകൊണ്ടു നിജപ്പെടുത്തുവാൻ പ്രയാസമാണ്. കൃതം, ത്രേത, ദ്വാപരം, കലി എന്ന ചതുൎയ്യുഗങ്ങൾ ഞാൻ ജനിച്ചതിന്നു ശേഷം നാനൂറ്റി അമ്പത്തിനാലു കഴിഞ്ഞു. കഴിഞ്ഞ ആറു മനുക്കളേയും ഞാൻ അറിയും. ഇപ്പോഴത്തെ ഏഴാം മനുവിന്റെ കാലം ഇരുപത്തെട്ടാം ചതുൎയ്യുഗത്തിൽ ത്രേതായുഗകാലമാണല്ലോ ഇത്. ഈ കാലത്തിന്നുള്ളിൽ നടന്ന പ്രധാന സംഭവങ്ങൾ എനിക്ക് കണ്ടറിവുമുണ്ട്. ഞാൻ ജനിച്ചതിന്നു

ശേഷമാണല്ലോ പ്രളയജലം സമുദ്രത്തിൽ ഒതുങ്ങി ഭൂമിയെ കാണുമാറിടവന്നത്. അതുവരെ ബ്രഹ്മാവിന്റെ മടിയിൽ കിടന്നാണു ഞാൻ വളൎന്നത്. അന്ന് എന്റെ പിതാവിന്നു അഞ്ചു ശിരസ്സുണ്ടായിരുന്നു. ചതുൎമ്മുഖനായതു പിന്നെയാണ്. ബ്രഹ്മാവിന്റെ വരപ്രഭാവത്താൽ അന്തരം, മദ്ധ്യം, പാതാളം എന്നീ മൂന്നു ലോകങ്ങളിലും ചെമ്പു, ഇരിമ്പു, സ്വൎണ്ണം എന്നീ ലോഹങ്ങൾകൊണ്ടു മൂന്നു പുരങ്ങൾ കെട്ടിയുണ്ടാക്കിയ, മായകനെന്ന അസുരന്റെ മക്കളായ താരകാക്ഷൻ, വിദ്യുന്മാലി, കമലാക്ഷൻ എന്ന ത്രിപുരന്മാർ ലോകമൊട്ടുക്കും പീഡിപ്പിച്ച കാലം എനിക്കറിയാം. അന്നു ദേവന്മാരുടെ സങ്കടനിവൃത്തിക്കായി മഹാവിഷ്ണു ഭൂതാദിചാരംചെയ്തു അനേകായിരം ഭൂതങ്ങളെ സൃഷ്ടിച്ചതുകൊണ്ടും ത്രിപുരന്മാരെ ഒതുക്കുവാൻ സാദ്ധ്യമല്ലാതെ ശിവനെ ശരണം പ്രാപിച്ചതും, കോടി ശിവലിംഗങ്ങൾ വെച്ചു ദിനംപ്രതി പൂജിക്കുന്ന ശിവഭക്തന്മാരായ ത്രിപുരന്മാരെ നശിപ്പിക്കുവാൻ തന്നാൽ അസാദ്ധ്യമാണെന്നു ശിവൻ പറഞ്ഞതും, നാരായണസ്വാമി സന്ന്യാസിവേഷമെടുത്തു ജാലവിദ്യകൾ കാട്ടി ത്രിപുരന്മാരെ തന്റെ ശിഷ്യന്മാരാക്കി ശിവലിംഗപൂജ നിൎത്തിയതും, അതിന്നു ശേഷം ശിവൻ ദേവാദികളുടെ സഹായത്താൽ ഭൂമിയെ അടിത്തട്ടാക്കി, ആകാശത്തെ വിതാനമാക്കി, അൎക്കചന്ദ്രന്മാരെ ചക്രമാക്കി, വേദങ്ങളെ അശ്വങ്ങളാക്കി, ബ്രഹ്മാവിനെ സാരഥിയാക്കി, അരുണനെ ചട്ടയാക്കി ഒരു രഥം നിൎമ്മിച്ചു അതിൽ കയറി, മഹാമേരുവെ വില്ലാക്കി, ആദിശേഷനെ ഞാണാക്കി, നാരായണനെ അസ്ത്രമാക്കി, അഗ്നിയെ മുനയാക്കി, ഗണപതിസുബ്രഹ്മണ്യന്മാരെ മുമ്പിലും, വീരഭദ്രനെ ഇടത്തും, ഭൈരവനെ വലത്തും ഭൂതപ്പടകളെ പിമ്പിലും നടത്തി ത്രിപുരന്മാരോടു യുദ്ധത്തിന്നു പുറപ്പെട്ടതും, പരമശിവന്റെ മൂന്നാം തൃക്കണ്ണിൽ

നിന്നു പുറപ്പെട്ട അഗ്നിജ്വാലകൾകൊണ്ടു ശത്രുക്കളുടെ മൂന്നു പുരങ്ങളേയും പടകളേയും നാരായണാസ്ത്രംകൊണ്ടു ത്രിപുരന്മാരെത്തന്നെയും നശിപ്പിച്ചതും ഞാൻ കണ്ണുകൊണ്ടു കണ്ടിട്ടുണ്ട്. പാർവ്വതീപരിണയത്തിന്നു മുമ്പു കാമദഹനം നടന്നതും എനിക്കറിയുണ്ട്. ശിവന്റെ മൂന്നാം തൃക്കണ്ണിൽനിന്നു വീരഭദ്രൻ ജനിച്ച് ദക്ഷയാഗം മുടക്കി, ദക്ഷന്റെ ശിരസ്സറുത്ത് ഹോമിച്ചതും പിന്നീടു ത്രിമൂർത്തികൾ അജത്തിന്റെ തലവെച്ച് യോജിപ്പിച്ചു ദക്ഷന്നു പ്രാണനെ ദാനം ചെയ്തതും ഞാനറിയും. പണ്ട് കാശ്യപസന്തതികളായ ദേവാസുരന്മാർ തമ്മിൽ നടത്തിയ ഭയങ്കരയുദ്ധവും, അതിന്റെ ഫലമായുണ്ടായ വാമനാവതാരവും ഞാനറിയും. നർമ്മദാനദിയുടെ ഉത്തരതീരത്ത് ഭൃഗുമഹർഷിയുടെ ആശ്രമത്തിൽവെച്ചു മഹാബലി, വിശ്വജിത്തെന്ന മഹായാഗം നടത്തിയതും, അവിടെ യാഗശാലയിൽ ചെന്നു വാമനമൂർത്തി മൂന്നടി മണ്ണു യാചിച്ചതും, മഹാബലി ഉദകദാനമായി മൂന്നടി മണ്ണു കൊടുക്കുവാൻ ശ്രമിച്ചപ്പോൾ കരകത്തിന്റെ ദ്വാരത്തിൽ ഒരു ജീവിയായിക്കൂടി ഈ ദാനത്തെ മുടക്കുവാൻ ശ്രമിച്ച ദൈത്യഗുരു ശുക്രന്റെ ഒരു നേത്രം നഷ്ടമായതും, ദാനം കിട്ടിയ ഉടനെ വാമനമൂർത്തി വിശ്വരൂപമെടുത്ത് ത്രിഭുവനങ്ങളെ രണ്ടടികൊണ്ടു അളന്നെടുത്തു മൂന്നാമത്തെ കാലടി മഹാബലിയുടെ ശിരസ്സിൽ വെച്ച് അവനെ കുഡുംബസമേതം സുതലത്തിലേക്കയച്ചതും ഞാനറിയും. പാലാഴിമഥനാവസരത്തിൽ ക്ഷീരാബ്ധിയിൽ മുങ്ങിപ്പോയ മന്ദരപർവ്വതത്തെ ഉയർത്തുവാൻ മഹാവിഷ്ണു കൂർമ്മാവതാരമെടുത്തതും ഞാനറിയും. ശൂരപത്മാവു, ഗജമുഖൻ, സിംഹവക്ത്രൻ, താരകാസുരൻ മുതലായവരുടെ ജനനം ഞാനറിയും. ബ്രഹ്മാവിനെ കുറിച്ചു തപസ്സു ചെയ്ത്, ബ്രഹ്മാവു പ്രത്യക്ഷമാകായ്കയാൽ ശൂരൻ അഗ്നികുണ്ഡത്തിൽ വീണു ഭസ്മമായതും

പിന്നീട് ബ്രഹ്മാവു പ്രത്യക്ഷമായി ശൂരനെവിളിച്ചുസൃഷ്ടിച്ചു, ശൂരപത്മാവെന്നപേർ കൊടുത്തതും ഞാൻ അറിയുന്ന സംഭവമാണ്. വീരമഹേന്ദ്രം എന്ന പേരായി ശൂരാദികൾക്ക പ്രത്യേകമായി നിർമ്മിച്ച അസുരപുരിയേയും, ശൂരാദികൾക്ക ലോകമൊക്കെ സഞ്ചരിച്ചു രാജ്യഭാരം ചെയ്വാൻ ഉണ്ടാക്കിയ ഇന്ദ്രജാലമെന്ന രഥത്തേയും ഞാൻ കണ്ടിട്ടുണ്ട്. ദേവകളുടെ പ്രാർത്ഥനാകാരണം ഈ അസുരന്മാരെക്കൊല്ലുവാൻ പരമേശ്വരസ്വാമി യോഗത്തിൽ ഇരുന്നു തന്റെ മൂന്നാം തൃക്കണ്ണിൽനിന്നുണ്ടായ ആറു അഗ്നിപ്പൊരികളെ വായുദേവൻ കയ്യിൽ കൊടുത്ത് ശരവണപ്പൊയ്കയിൽ കൊണ്ടിടുവിപ്പിച്ചതും, ഈ തീപ്പൊരികൾ ആറു കുട്ടികളായി പിറന്നപ്പോൾ പാർവ്വതീദേവി കരംകൊണ്ടു വാരിയെടുത്തപ്പോൾ ആറുംകൂടി ഒന്നായി ആറുമുഖത്തോടും പന്ത്രണ്ടു കരത്തോടുംകൂടി ഒരു ഉണ്ണിയായതും, ആ ഉണ്ണിക്ക് ഷൺമുഖനെന്നു പേരിട്ടതും, ഷൺമുഖൻ ബ്രഹ്മാവിന്റെ ശിഷ്യനായി വിദ്യാഭ്യാസമൊക്കെ കഴിച്ചതും, പ്രണവത്തിന്റെ അർത്ഥം പറവാൻ അറിയാതെ ഗുരുനാഥനായ ബ്രഹ്മാവ് ശിഷ്യനായ ഷൺമുഖനോടു തോറ്റതും ഞാനറിയും. ശൂരാദികളെ നിഗ്രഹിപ്പാൻ ശക്തിമയമായ ഒരു വേലായുധം പാർവ്വതി മകനായ സുബ്രഹ്മണ്യന്നു കൊടുത്തതും, വീരബാഹുവെന്ന അനുജനോടുകൂടി സുബ്രഹ്മണ്യൻ ശൂരാദികളോടു യുദ്ധത്തിന്നു പോകുന്ന വഴിയിൽ ക്രൌഞ്ചപർവ്വതത്തെ വേലായുധം കൊണ്ടു ഭേദിച്ചതും, അനന്തരം ലക്ഷത്തൊമ്പതിനായിരം അനുജന്മാരോടുകൂടി യുദ്ധത്തിന്നു വന്ന ശൂരാദികളെ സുബ്രഹ്മണ്യൻ നിഗ്രഹിച്ചതും ഞാനറിയും. ഹിരണ്യാക്ഷൻ, ഹിരണ്യകശിപു എന്ന അസുരസഹോദരന്മാരുടെ ജനനവും അവരുടെ വരബലവും അവരിൽ ഹിരണ്യാക്ഷൻ ഭൂമിയെ പായപോലെ ചുരുട്ടി എടുത്തു പാതാളത്തിൽ ഒളിച്ചതും, വരാഹാവതാരമെടുത്തു

ശ്രീനാരായണൻ ഹിരണ്യാക്ഷനെ വധിച്ചതും ഭൂമിയെ മുൻസ്ഥിതിയിൽ ആക്കിയതും എനിക്ക അറിവുള്ള സംഗതികളിൽ ഒന്നാണ്. ഹിരണ്യകശിപുവിന്ന പ്രഹ്ളാദനെന്ന മകൻ പിറന്നതും, വിഷ്ണുഭക്തനായ പ്രഹ്ളാദനെ ഹിരണ്യൻ ദ്രോഹിച്ചു കൊല്ലുവാനൊരുങ്ങിയതും, ഭക്തവത്സലനായ ഭഗവാൻ ശ്രീനാരായണൻ നരസിംഹാവതാരമെടുത്ത് ഹിരണ്യനെ മാറുപിളൎന്ന വധിച്ചു പ്രഹ്ളാദനെ രക്ഷിച്ചതും എനിക്ക വിവരമുള്ളതാണ്. ചക്രായുധത്തിന്ന വേണ്ടി പരമേശ്വരസ്വാമിയെ പ്രതിദിനം സഹസ്രം ചെന്താമരപ്പുഷ്പങ്ങൾ കൊണ്ടു അൎച്ചനചെയ്തുവരവെ, ഒരു ദിവസം ഒരു പുഷ്പം കുറവായി കാണുകയാൽ അതിന്ന പകരം തന്റെ നേത്രത്തെ എടുത്തു ശിവന്റെ പാദത്തിൽ അൎപ്പിച്ചതും, ശിവൻ സന്തോഷിച്ചു ശത്രുനിഗ്രഹാൎത്ഥം സുദൎശനചക്രത്തെ നാരായണസ്വാമിക്ക ദാനം ചെയ്തതും ഞാനറിയും. പരമേശ്വരസ്വാമിയുടെ ശിരസ്സു കാണ്മാൻ ഹംസമായി ബ്രഹ്മാവു മേല്പോട്ടു പറന്നുപോയതും, പാദം കാണ്മാൻ നാരായണൻ വരാഹമായി കീഴ്പ്പോട്ടു പോയതും, ഒടുവിൽ ശിവന്റെ ശിരസ്സിൽനിന്നു വന്ന കേതകപുഷ്പത്തെ സാക്ഷിയാക്കി ശിവന്റെ ശിരസ്സു കണ്ടുവെന്നു ബ്രഹ്മാവു ഒരു അസത്യം പറഞ്ഞതും പാദം കാണാതെ മടങ്ങി വന്ന നാരായണൻ ഇതു കേട്ട് സത്യാവസ്ഥ അറിവാൻ ശിവനോടുതന്നെ അപേക്ഷിച്ചതും, അസത്യം പറഞ്ഞ ബ്രഹ്മാവിന്ന ഭൂലോകത്തിൽ ക്ഷേത്രവും പൂജയും ഇല്ലാതെയാവട്ടെ എന്നും, കള്ളസ്സാക്ഷി പറഞ്ഞ കേതകപുഷ്പം പൂജക്ക സ്വീകാൎയ്യമല്ലാതെയാവട്ടെ എന്നും ശപിച്ചതും ഞാനറിയും. ദാരുകാസുരന്റെ ജനനവും, അവന്റെ വരവൈഭവങ്ങളും, അവനെ കൊല്ലുവാനായി, ശിവന്റെ മൂന്നാം തൃക്കണ്ണിൽനിന്നുത്ഭവിച്ച ഭദ്രകാളി, വേതാളവാഹനാമായി

പോയി അവനെ കൊന്നതും ഞാനറിയും. പതിനാറു കലകളോടുകൂടിയിരുന്ന ചന്ദ്രന്നു പൂർവ്വാപരങ്ങളെന്ന രണ്ടുപക്ഷഭേദങ്ങളുണ്ടായി അപരപക്ഷത്തിൽ കലാക്ഷയം വരുവാനുള്ള കാരണവും ഞാനറിയും. ലവണാദികളായ സമുദ്രങ്ങളുണ്ടായ കാരണവും, ശ്രീരാമസ്വാമിയുടെ പൂർവ്വികനായ ഭഗീരഥചക്രവർത്തി ആകാശഗംഗയെ പാതാളത്തിൽ കൊണ്ടുവന്നു പിതൃപ്രസാദം വരുത്തിയതും ഞാനറിയും. ദേവനാഥനായ ഇന്ദ്രനെ രണ്ടു കണ്ണു മാത്രമുള്ള കാലത്തും, പിന്നെ സഹസ്രം കണ്ണുകൾ ഉണ്ടായതിന്നു ശേഷവും ഞാൻ കണ്ടിട്ടുണ്ട്. പർവ്വതങ്ങൾ പക്ഷങ്ങളോടുകൂടി പറക്കുന്ന കാലവും ഞാനറിയും. ഇന്ദ്രൻ വജ്രായുധത്താൽ പക്ഷങ്ങളെ വെട്ടി പർവ്വതങ്ങളെ അവിടവിടെ പതിപ്പിക്കുന്നതും ഞാൻ കണ്ടിട്ടുണ്ട്. ഇങ്ങിനെ സൃഷ്ടികാലം മുതൽ ഇന്നേവരെ നടന്ന അത്ഭുതങ്ങളായ സംഭവങ്ങളിൽ പലതും എനിക്കു സ്വാനുഭവമുള്ളതാണ്. ഇങ്ങിനെയുള്ള ഒരു വലിയ സംഭവകാലത്താണ് എനിക്ക് ഒരു അമളി പിണഞ്ഞത്. വാമനാവതാരകാലത്തു "മഹാബലിയുടെ അഹങ്കാരത്തെ ഭഗവാൻ അടക്കി അവനെ പാതാളത്തിലേക്കയച്ചിരിക്കുന്നു. മേലിൽ ലോകമെല്ലാം സുഭിക്ഷമായി എല്ലാ ജനങ്ങളും അവരവരുടെ ധർമ്മങ്ങളെ ദീക്ഷിച്ചിരുന്നുകൊള്ളുവിൻ" എന്ന പരസ്യം പെരുമ്പറ ചുമലിലിട്ടു കൊട്ടി ഘോഷിച്ചുംകൊണ്ടു ദശമാത്രക്കുള്ളിൽ ബ്രഹ്മാണ്ഡത്തെ ഇരുപത്തൊന്നു വലംവെച്ചവനാണ് ഞാൻ. അന്ന് എന്റെ പാദാംഗുഷ്ഠം മഹാമേരുവിൽ തട്ടുകയും ത്രിമൂർത്തികളുംകൂടി മാനിക്കുന്ന മേരുപർവ്വതം, ഈ സംഭവമുണ്ടായത് എന്റെ യൌവനാധിക്യം കൊണ്ടുള്ള ചോരത്തിളപ്പിനാലാണെന്നു സങ്കല്പിച്ച് എന്റെ മനസ്സു ചെല്ലുന്ന ദിക്കിൽ ദേഹം പോകാതെ എനിക്കു വാർദ്ധക്യം ഭവിച്ചുപോകട്ടെ എന്നു ശപിച്ചുകള

കയ്യംചെയ്തു. അങ്ങിനെ ഒരു ശാപം ഉണ്ടായിരുന്നില്ലെങ്കിൽ ഇന്നു നിന്നെ ബുദ്ധിമുട്ടിക്കാതെ ഔഷധം ഇതിന്നു മുമ്പു തന്നെ ഞാൻ കൊണ്ടുവരുമായിരുന്നു. വാമനാവതാരകാലത്തു പ്രസിദ്ധി നേടുവാനുള്ള കായബലം എനിക്കായിരുന്നു. രാമാവതാരകാലത്ത് ആ പ്രസിദ്ധി നിനക്കു സിദ്ധിക്കട്ടെ! വേഗം പോയി ഔഷധത്തെ കൊണ്ടുവരിക.

ഹനുമാൻ—ഗുരോ! നിന്തിരുവടി വാനരവംശത്തിന്റെ ആദിഗുരുവായിത്തന്നെ ശോഭിക്കുന്നു. ഈ ഒരു സന്ദർഭത്തിൽ നിന്തിരുവടിയോടു പ്രശ്നം ചെയ്തു സമയം കളവാൻ ഇടവന്ന എന്റെ അജ്ഞാനത്തെപ്പററി എനിക്കുതന്നെ വെറുപ്പായിരിക്കുന്നു. എങ്കിലും അങ്ങുന്നു പറയുന്ന ഔഷധഗിരിയിലേക്കുള്ള വഴിയുടെ സ്വഭാവവും, ഔഷധം കണ്ടറിവാനുള്ള മാർഗ്ഗവും, കാര്യം സാധിച്ചുവരുവാനുള്ള മററു വിവരങ്ങളും കൂടി അടിയനു പറഞ്ഞു, അടിയനെ അനുഗ്രഹിച്ചയക്കണം.

മൃ ത സ ഞ്ജീ വി നി.

ജാംബവാൻ—ഹേ! അഞ്ജനാസുത! നിന്റെ ഈ പ്രശ്നം ആവശ്യംതന്നെ. ഈ യുദ്ധക്കളത്തിൽനിന്നു ഒരുനൂറുയോജന വടക്കോട്ടു ചാടിയാൽ സമുദ്രം കടന്ന് അക്കരെ, ശ്രീരാമസ്വാമി വരുണഭഗവാനെ ധ്യാനിച്ചു ദർഭശയനമെന്ന ദിക്കിൽ എത്തുമെന്നു നിനക്കറിയാമല്ലോ. അവിടെനിന്ന് ഒമ്പതിനായിരം യോജന വടക്കോട്ടു ചാടിയാൽ ഹിമവാൻ എന്ന പർവ്വതത്തിന്റെ മദ്ധ്യത്തിൽ ചെന്നുചേരും. അതിന്നിടയിലുള്ള ഭൂമിയാണു ഭാരതഖണ്ഡം എന്നു പറയപ്പെടുന്നത്. ഇത് കർമ്മഭൂമിയെന്നാണു പറയപ്പെടുന്നത്. ഭാരതഖണ്ഡത്തിൽ ബ്രഹ്മ, ക്ഷത്രിയ, വൈശ്യ, ശൂദ്രാദികളായ ചാതുർവ്വർണ്യക്കാരും കർമ്മത്തിന്റെ താരതമ്യംപോലെ ഗർഭത്തിലും, ജനിച്ച ഉടനേയും, ബാല്യത്തിലും, യൌവനത്തിലും, വാർദ്ധക്യത്തിലും നൂററി

അപൂ വയസ്സിൽ അധികരിക്കാതെ ആയുസ്സുള്ളവരുമായ ജനങ്ങളാണ് അധിവസിക്കുന്നത്. പല തൊഴിലും, പലേ ലക്ഷണവും, പല മതവും, പല മൂർത്തിസേവയും, പലേ നിറവും ഇങ്ങിനെ പല വിധത്തിലുള്ള ജനങ്ങളെയും അവിടെ കാണാം. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്നിങ്ങിനെ നാലാശ്രമങ്ങളെയും ദീക്ഷിക്കുന്നവരും, വേദപാഠം, ദേവപൂജ, നാമജപം, തീർത്ഥസ്നാനം, ക്ഷേത്രോപവാസം, മൂർത്തിദർശനം മുതലായ ളുകളാലും, രാജയോഗം, ഹഠയോഗം, മന്ത്രയോഗം, ലയയോഗം മുതലായ യോഗാഭ്യാസങ്ങളാലും, അന്നദാനം, വസ്ത്രദാനം, തൈലദാനം, ഗോദാനം, ഭൂദാനം മുതലായ സല്പാത്രദാനങ്ങളാലും, സുകൃതം സമ്പാദിച്ച സ്വർഗ്ഗലോകങ്ങൾക്കും, സാലോക്യ, സാമീപ്യ, സാരൂപ്യ, സായുജ്യങ്ങളെന്ന മുക്തിപദങ്ങൾക്കും അധികാരികളായിത്തീരുന്നതും ഈ ഭാരതഖണ്ഡവാസികളാണ്. ഒരുനൂറെട്ടു വിഷ്ണുക്ഷേത്രവും, ആയിരത്തെട്ടു ശിവക്ഷേത്രവും, അനേകം ഭദ്രകാളിക്ഷേത്രവും അവിടെയുണ്ട്. കൂടാതെ അനേകം പുണ്യതീർത്ഥങ്ങളും കാണാം. ഈ ഭൂഖണ്ഡത്തിന്റെ ഒരോ ഭാഗത്തായി മ്ലേച്ഛന്മാരും, കിരാതന്മാരും, യവനന്മാരും വസിക്കുന്നതായികാണാം. ജംബു, പ്ലക്ഷ, കുശ, ക്രൌഞ്ച, ശാക, ശാല്മല, പുഷ്കരങ്ങളെന്ന സപ്തദ്വീപുകളും, ലവണം, ഇക്ഷു, സുര, സർപ്പിസ്, ദധി, ക്ഷീരം, ശുദ്ധോദകം, എന്ന സപ്താർണ്ണവങ്ങളുമുള്ളതിൽ ലവണാംബുധിയാൽ ചുറ്റപ്പെട്ട ജംബുദ്വീപത്തിലാണ് ഈ ഭാരതഖണ്ഡം കിടക്കുന്നത്. അതിന്റെ വടക്കേ അതിരായി പൂർവ്വാപരസമുദ്രങ്ങളെ മുട്ടിക്കിടക്കുന്ന ഹിമവാന്ന പതിനായിരം യോജന ഉയരവും ആയിരം യോജന വണ്ണവുമുണ്ട്. ഹിമവാങ്കൽ ചാടി എത്തിയാൽ അവിടെ പരമേശ്വരസ്വാമി പാർവ്വതിയെ കല്യാണം ചെയ്ത സ്വയംവരമണ്ഡപം കാ

ണ്ടാം. ഈ സ്വയംവരമണ്ഡപത്തിൻെറ പശ്ചിമഭാഗത്തായി ഒരു തടാകമുണ്ട്. അതിൻെറ നാലുഭാഗവും അനേകം മഹർഷിമാർ, സകാമം, നിഷ്കാമം മുതലായ തപസ്സുകളെ ചെയ്തു വസിക്കുന്നതു കാണാം. ഹിമവാൻെറ വടക്കേ താഴ്വരയിൽ അനേകം ശാഖോപശാഖകളോടുകൂടിയ ഒരു വിലാപവൃക്ഷമുണ്ട്. അതിനു ചുവട്ടിൽ കാമധേനുവിൻെറ മകളായ നന്ദിനിയെന്ന പശു, ആ വഴി ദാഹിച്ചുപോകുന്നവർക്കു തൻെറ പാൽ ദാനം ചെയ്തുവരുന്നു. വേണമെന്നു തോന്നിയാൽ നിണക്കും ഈ സൽക്കാരം സ്വീകരിക്കാം. യാഗാദികൾക്കു വേണ്ടുന്ന സംഭാരങ്ങളെല്ലാം ഈ വിലാപവൃക്ഷത്തിൻെറ ചുവട്ടിൽ വളരുന്നുണ്ട്. തന്നിമിത്തമാണു ഹിമവാനു ശൈലാധിപത്യം സിദ്ധിച്ചത്. അവിടെനിന്ന് ഒമ്പതിനായിരം യോജന വടക്കോട്ടു ചാടിയാൽ ഹേമകൂടമെന്ന പർവ്വതത്തിൽ എത്തിച്ചേരാം. ഹിമവാനും ഹേമകൂടത്തിനും മദ്ധ്യത്തിലുള്ള രാജ്യമാണു ഹരിവർഷം എന്നു പറയപ്പെടുന്നത്. അവിടെ വസിക്കുന്നവർക്കു യാതൊരു കഷ്ടവുമില്ല. ആ ഭൂഖണ്ഡത്തിൽ വർഷവുമില്ല. അവർക്ക് ആയുസ്സും അധികമുണ്ട്. അവരുടെ ഭക്ഷണം കരിമ്പിൻെറ രസമാണ്. ആ പ്രദേശത്തു ജലം ഉറവുകൊണ്ടാണ് ഉണ്ടാകുന്നത്. അവിടെ ദമ്പതിമാർ മരിക്കുന്നതിനുമുമ്പായി സ്ത്രീയും പുരുഷനുമായി രണ്ടു സന്താനങ്ങൾ ഒപ്പം ജനിക്കും. സന്താനങ്ങൾക്ക് ഉടനെ യൗവനം സിദ്ധിക്കും. മാതാപിതാക്കന്മാർ അപ്പോൾ മരിക്കുകയും ചെയ്യും. ഈ സന്താനങ്ങൾ അന്യോന്യം സ്നേഹിച്ചു ദമ്പതിമാരാകുന്നു. വരാഹമൂർത്തിയെയാണ് അവർ സേവിക്കുന്നത്. ഭാരതഖണ്ഡം കഴികെ മറ്റുള്ള എട്ടുഖണ്ഡങ്ങളും ഭോഗഭൂമികളാണു: സ്വർഗ്ഗഭോഗശിഷ്ടവും അനുഭവിപ്പാനുള്ള ഖണ്ഡങ്ങളാണ്. ഹേമകൂടപർവ്വതത്തിൽ നി ചാടി എത്തിയാൽ അതിൻെറ പശ്ചിമദിക്കിൽ ഒരു കാരസ്കരവൃക്ഷ

മുണ്ട്. ആ വൃക്ഷത്തിന്റെ ചുവട്ടിൽ ഏകപാദൻ എന്ന ഒരു മുനി തപസ്സു ചെയ്യുന്നുണ്ട്. ആയിരം സംവത്സരം കൂടുമ്പോൾ ആ വൃക്ഷത്തിലുള്ള ഫലങ്ങളിൽ ഒന്നു പക്വമായിത്തീരും. ഈ പക്വം ഭുജിക്കുന്നവർക്കു ജരാനരകൾ നശിക്കും. പുരഞ്ജനി എന്ന ഗണികയുടെ ഏഷണി കേട്ടു നിരപരാധിയായ കൈടഭജി എന്നവനെ ഉഗ്രസേനൻ എന്ന മഹാരാജാവ് സൂചിമുനയിൽ കിടത്തി ഖണ്ഡിപ്പിച്ചു, കൈടഭജിയുടെ ഗുരു ഗൌതമൻ കാണുകയും, നിരപരാധിയെ ഏഷണി കേട്ടു കഴുവിന്മേൽ കയറ്റിയതിനു, ഹേമകൂടത്തിലെ കാരസ്കരവൃക്ഷത്തിന്മേൽ തൂങ്ങിക്കിടക്കുകയെന്ന് ഉഗ്രസേനനെ ആ മഹർഷി ശപിക്കുകയും ചെയ്തു. രാമകാര്യമായി ഔഷധം അന്വേഷിച്ചു ഹനുമാൻ ആ വഴി വരുമ്പോൾ ശാപമോക്ഷം വരുമെന്നു പിന്നീട് ആ മഹർഷി അനുഗ്രഹിച്ചിട്ടുമുണ്ട്. ആ അത്ഭുതവും നിനക്കു കാണാം. ഹേമകൂടത്തിൽനിന്നു ഒമ്പതിനായിരം യോജന ചാടിയാൽ നിഷധപർവ്വതത്തിൽ എത്താം. ആ നിഷധപർവ്വതത്തിൽ വെച്ചു, ചക്രായുധം കിട്ടുവാൻ നിഷധരാജാവു ശ്രീനാരായണനെക്കുറിച്ചു തപസ്സുചെയ്തു പ്രത്യക്ഷമാക്കീട്ടുണ്ട്. അവിടെയുള്ള പുഷ്കരിണി എന്ന തടാകത്തിൽ സ്നാനം ചെയ്യുന്നവർക്കു ലക്ഷ്മീഭഗവതി പ്രസാദിച്ചു വേണ്ടുന്ന ഐശ്വര്യങ്ങളെ ദാനം ചെയ്യും. വൈശ്രവണൻ എല്ലാ വസന്ത ഋതുക്കളിലും ഈ പുഷ്കരിണിയിൽ ചെന്നു സ്നാനം ചെയ്യുക പതിവാണ്. അവിടെനിന്ന് ഒമ്പതിനായിരം യോജന വടക്കോട്ടു ചാടിയാൽ മഹാമേരുപർവ്വതത്തിന്റെ കൊടുമുടിയിൽ എത്തും. ത്രിമൂർത്തികളുടെ വാസസ്ഥാനമായ മഹാമേരുവിന്റെ കൊടുമുടിയിലാണു സത്യലോകമെന്ന മനോവതി പട്ടണം. അവിടെ ബ്രഹ്മാവു തന്റെ പത്നിമാരായ സരസ്വതി, ഗായത്രി, സാവിത്രി എന്നവരോടുകൂടി ജരായുജാണ്ഡജസ്വേദജോൽഭിജങ്ങളാ-

യ ചതുൎവ്വിധയോനികളെ സൃഷ്ടിച്ച് അവരുടെ കൎമ്മത്തിന്റെ താരതമ്യംപോലെ ജന്മങ്ങളെ നൽകും. അവിടെ ബ്രഹ്മാവിനെ പൂജിക്കുന്നവർ സുഖസ്വരൂപികളായിരിക്കും. സത്യലോകത്തിന്റെ പൂൎവ്വഗോപുരത്തിൽനിന്നു ബ്രഹ്മാവിനെ നമസ്കരിച്ചു, പശ്ചിമഗോപുരത്തിലേക്കു ചാടി നോക്കിയാൽ, ശ്രീനാരായണൻ വസിക്കുന്ന വൈകുണ്ഠലോകം കാണാം. അവിടെ ഭഗവാൻ ഭൂമിദേവിയോടു, ലക്ഷ്മീഭഗവതിയോടുംകൂടി കല്യാണസമേളിതമനോഹരനായി, രക്ഷയെന്ന മുദ്രയെ വഹിച്ചു ശിക്ഷാരക്ഷകൾ ചെയ്തുകൊണ്ടിരിക്കുന്നതു കാണാം. വൈകുണ്ഠത്തിൽ, തുളസി നട്ടുനനച്ചുണ്ടാക്കിയവരും, ഗോപീകുങ്കുമചന്ദനാദികളെ അണിഞ്ഞവരും, ഗോകുലത്തെ രക്ഷിച്ചവരും, രാമായണഭാരതഭാഗവതാദികളായ സൽകഥാശ്രവണം ചെയ്തവരും, രാമകൃഷ്ണസ്തോത്രാദി തിരുനാമം ജപിച്ചവരും, ഏകാദശ്യാദി മഹാവ്രതങ്ങളെ അനുഷ്ഠിച്ചവരും, ശ്രീനാരായണസ്വാമി സമീപമായി വിഷ്ണുചിഹ്നങ്ങളെ ധരിച്ചു നിത്യസൂരികളായിരിക്കുന്നതു കാണാം. അവിടെനിന്നു വടക്കേ ഗോപുരത്തിലേക്കു ചാടുക, എന്നിട്ടു നോക്കിയാൽ ശ്രീപരമേശ്വരൻ വസിക്കുന്ന ശ്രീ കൈലാസം കാണാം. അവിടെ ശ്രീപരമേശ്വരൻ ഗംഗ, പാൎവ്വതി എന്ന പത്നിമാരോടും, ഗണപതി, സുബ്രഹ്മണ്യൻ എന്ന പുത്രന്മാരോടും സംഹാരം എന്ന മുദ്രയെ വഹിച്ചിരിക്കുന്നതു കാണാം. അവിടെ വിഭൂതിയും രുദ്രാക്ഷവും ധരിച്ചവരും, ശൈവവും ദേവീപരവുമായ സൽകഥാശ്രവണം ചെയ്തവരും, പഞ്ചാക്ഷരം ജപിച്ചവരും, കാഷായം ധരിച്ചവരും, വില്വപത്രത്താൽ ശിവാൎച്ചനം ചെയ്തവരും, വില്വവൃക്ഷം നട്ടുനനച്ചുണ്ടാക്കിയവരും, ശിവലിംഗപ്രതിഷ്ഠ ചെയ്തവരും, സാളഗ്രാമപൂജ ചെയ്തവരും, ഗൗരീവ്രതം അനുഷ്ഠിച്ചവരും, സോമവാരവ്രതമനുഷ്ഠിച്ചവരും, പാശുപതവ്രതാനുഷ്ഠാനം ചെയ്തുവ

ങ്ങ, ശൈവചിഹ്നങ്ങളെ ധരിച്ച സ്വഖസ്വരൂപികളായി കൈലാസത്തിൽ അധിവസിക്കുന്നതായി കാണാം. അവിടെനിന്നു നിന്റെ പിതാവായ പരമേശ്വരനെ നമസ്കരിച്ച ദക്ഷിണഗോപുരത്തിലേക്കു ചാടുക. അവിടെ നോക്കിയാൽ സംയമിനി എന്ന ധൎമ്മരാജപുരി കാണാം. അവിടെ ധൎമ്മരാജനു കാളിന്ദി എന്ന പത്നിയോടും, ചിത്രഗുപ്തനെന്ന മന്ത്രിയോടും, ബിധവൻ, മഹിമാൻ, ദിവകൻ എന്ന സന്തതികളോടുംകൂടി കാലപാശം, വേൽ, ശൂലം, ദണ്ഡ് എന്ന വരായുധങ്ങൾ ധരിച്ച് ഇരുപത്തെട്ടു കോടി നരകത്തിൽ ജീവികളുടെ പാപാനുസരണമായ ശിക്ഷകൾ ചെയ്തുകൊണ്ടിരിക്കുന്നതു കാണാം. അതിനു നേരെ പൂൎവ്വദിക്കിലാണു സ്വൎഗ്ഗലോകം. അവിടെ ഇന്ദ്രൻ ശചീദേവി എന്ന ഇന്ദ്രാണിയോടും, ജയന്തനെന്ന പുത്രനോടും, അറുപതു കോടി അപ്സരസ്ത്രീകളോടും, കാമധേനു, കല്പകവൃക്ഷം, ഉച്ചൈശ്രവസ്സ്, ഐരാവതം, നവതിധി മുതലായ ഭാഗ്യങ്ങളോടുംകൂടി ത്രയസ്ത്രിംശൽകോടി ദേവന്മാരാൽ സേവിക്കപ്പെട്ടു സുധൎമ്മ എന്ന സഭയിൽ അമൃതുപാനം ചെയ്തു ജരാനരയെന്ന വ്യാധിപീഡയില്ലാതെ എഴുപത്തൊന്നു ചതുൎയ്യുഗപൎയ്യന്തം ദീൎഘായുഷ്മാനായിരിക്കുന്നതുകാണാം. അനേക മേടമാളികയോടുകൂടിയ അമരാവതിയെ നീ പോകുമ്പോൾ കാണരുന്നതല്ല. വരുന്ന സമയം കാണാനിടവരും. ഇത്ര വൈഭവത്തോടുകൂടിയ മഹാമേരുവിന്റെ വടക്കുവശത്തു നോക്കിയാൽ ഒരു വലിയ അരയാൽ വൃക്ഷം കാണാം. ആ വൃക്ഷത്തിന്റെ വടക്കെക്കൊമ്പിന്റെ ഒഴിവിൽകൂടി ചാടിയാൽ നീലഗിരിയെന്ന പൎവ്വതം കാണാം. ആ പൎവ്വതത്തിന്റെ ദക്ഷിണ താഴ്വരയിൽ കാശ്യപൻ ശ്വേതവരാഹമൂൎത്തിയെ പ്രതിഷ്ഠിച്ചിട്ടുണ്ട്. അനേകം മഹൎഷിമാർ അവിടെ തപസ്സു ചെയ്തിരിക്കുന്നതു കാണാം. അവിടെനിന്നു നാലായിരംയോജന ദൂരത്തു ഭദ്രഖണ്ഡത്തി

ലാണ് ഋഷഭാദ്രിയെന്ന പർവ്വതംകിടക്കുന്നത്. ആ പർവ്വതത്തിന്നു രണ്ടു ശിഖരങ്ങളുണ്ട്. പണ്ടു ബ്രഹ്മാവിന്റെ പൂമികത്തിൽ നിന്നു രുദ്രൻ ജനിച്ചപ്പോൾ രുദ്രന്റെ കണ്ണിൽനിന്നു വന്ന അശ്രുക്കൾ വീണ സ്ഥലത്തുനിന്നു രുദ്രാസുരന്മാർ എന്നു രണ്ടു പേർ ജനിക്കയും ബ്രഹ്മവരപ്രതാപികളായ ഈ അസുരന്മാർ അഗസ്തീശ്വരപട്ടണത്തിൽ താമസിച്ച് അതികഠിനമായ ലോകോപദ്രവം ചെയ്യുകയും, ഒടുവിൽ നാരായണസ്വാമി ഒരു ഋഷഭത്തിന്റെ വേഷമെടുത്ത് ഈ അസുരന്മാരോടു യുദ്ധം ചെയ്ത് രണ്ടു പേരെയും ഒപ്പം കൊമ്പുകൊണ്ടു കുത്തിക്കൊല്ലുകയും ചെയ്തു. ഈ ഋഷഭത്തെ പരമേശ്വരൻ അടക്കി വരുത്തി; മൃഗബന്ധത്തിൽ ഒരു അദ്രിയാക്കി പാർവ്വതീസമേതനായി അതിന്മേൽ അധിവാസമാക്കുകയും ചെയ്തു. ആ ഋഷഭാദ്രിയുടെ മുകളിൽ ശല്യകരണി, വിശല്യകരണി, സന്താനകരണി, മൃതസഞ്ജീവനി എന്നിങ്ങിനെ നാലു പ്രധാന ഔഷധങ്ങളുണ്ട്. ശല്യങ്ങളെ അകറ്റുന്നതിന്നു ശല്യകരണി എന്നും, അററു കിടക്കുന്ന അവയവങ്ങളെ കൂട്ടിച്ചേർക്കുന്നതിന്നു വിശല്യകരണിയെന്നും, ശരീരത്തിൽ തേജസ്സിനെ വർദ്ധിപ്പിക്കുന്നതിന്നു സന്താനകരണി എന്നും, പ്രാണനെ ദാനംചെയ്യുന്നതിന്നു മൃതസഞ്ജീവനി എന്നും ആണ് പേര്. പണ്ടു ദേവാസുരയുദ്ധത്തിൽ ദേവകൾക്കു വേണ്ടി വിഷ്ണുഭഗവാൻ രണ്ടു വിത്തും, പരമേശ്വരൻ ഒരു വിത്തും, ബ്രഹ്മാവ് ഒരു വിത്തും ഇങ്ങിനെ നാലു വിത്തുകൾ ദേവകൾക്കു കൊടുത്തത് ദേവകൾ ഋഷഭാദ്രിയിൽ നട്ട് ക്ഷീരസാഗരത്തിലെ ജലം കൊണ്ടു വന്നു നനച്ചു ഈ ഔഷധങ്ങളെ വളർത്തിയുണ്ടാക്കിയതാണ്. അവിടെ സുദർശനചക്രവും അനേകം വിഷ്ണുഗണങ്ങളും കാവൽ നില്ക്കുന്നതു കാണാം. അവിടെ ചെന്നു ശ്രീരാമ, രാമ എന്നു ജപിച്ചാൽ സുദർശനം വഴി മാറിത്തരും. വിഷ്ണുഗണങ്ങളോടു വിവരം പറഞ്ഞാൽ അവർ ഔഷധം പറിച്ചു

തയം. ഞാനാണ ഔഷധം അവിടെ ഉള്ള വിവരം പറഞ്ഞുതന്നു പറക. വിശേഷിച്ച് വാമനാവതാരകാലത്ത് ഭഗവാൻ വിശ്വരൂപമെടുത്തതുപോലെ നീയും നിന്റെ ദേഹത്തെ ആവശ്യത്തിന്നൊത്തവിധം വലുതാക്കണം. ഭൂമിയിൽനിന്നു ഒരുന്തുറു യോജന ഉയൎന്നാൽ ചന്ദ്രമണ്ഡലം,അവിടെ രണ്ടുന്തുറായിരം യോജന ഉയൎന്നാൽ മാൎത്താണ്ഡമണ്ഡലം,അവിടെനിന്നു ഒരുന്തുറായിരം യോജന ഉയൎന്നാൽ നക്ഷത്രമണ്ഡലം, അവിടെനിന്നു ആയിരം യോജനാ ഉയൎന്നാൽ ഗ്രഹമണ്ഡലം,അവിടെനിന്നു ആയിരം യോജന ഉയൎന്നാൽ സപ്തൎഷിമണ്ഡലം, അവിടെനിന്നു ആയിരം യോജന ഉയൎന്നാൽ ധ്രുവമണ്ഡലം, ഇങ്ങിനെ ആറു മണ്ഡലത്തിൽ കൂടിയും വേണ്ടിവന്നാൽ നിന്റെ സിദ്ധിക്ക യോജിച്ച വിധം ദേഹം വളൎത്തി ചാടി അതിവേഗത്തിൽ ഔഷധം കൊണ്ടുവരിക.

ഇപ്രകാരം ജാംബവാൻ പറഞ്ഞ വിവരങ്ങൾ ശ്രദ്ധയോടെ ഹനുമാൻ കേട്ട്, ജാംബവാനെ വണങ്ങി ഔഷധത്തിന്ന പോയി. അനന്തരം ജാംബവാൻ ശ്രീരാമസ്വാമിയുടെ സവിധത്തിലേക്ക പോയി ഭഗവാനെ ഉണൎത്തി ആപന്നിവാരണത്തിന്നായി മൃതസഞ്ജീവനിയെന്ന ഔഷധംകൊണ്ടുവരുവാൻ ഹനുമാൻ പോയ വിവരം അറിയിച്ച് സമാധാനിപ്പിച്ചു. അതിലിടക്ക് ഹനുമാൻ ഋഷഭാദ്രിയിൽ എത്തിയെങ്കിലും ഔഷധത്തിന്റെ പേർ മറന്നു പോകയാൽ വിഘ്നഗണങ്ങളുടെ അനുമതിയോട്ക്കൂടി ഔഷധം നില്ക്കുന്ന അദ്രിഭാഗം പറിച്ചെടുത്ത് ലങ്കയിൽ കൊണ്ടുവന്നു ബ്രഹ്മാസ്ത്രപീഡയോട് കിടക്കുന്നവരെയൊക്കെ ജീവിപ്പിച്ച്, ആ അദ്രിയെ സ്വസ്ഥാനത്തിൽ തന്നെ കൊണ്ടുവെച്ചു മടങ്ങി സ്വാമിപാൎശ്വത്തിൽ വിനീതനായി വന്നു നിന്നു.

ശ്രീരാമൻ — ഹേ! മാരുതേ! നീ ഇപ്പോൾ നിൎവ്വഹിച്ച കാൎയ്യത്തിന്റെ ഗൌരവം ജാംബവാൻ മുഖേന ഞാൻ മന

സ്സിലാക്കി. നീ ചെയ്തതായ ഈ ഉപകാരത്തിന്നു പ്രത്യുപകാരമായി ചെയ്വാൻ യാതൊന്നും ഈ ലോകത്തിലില്ല. അതുകൊണ്ടു ജനനമരണസംസാരാദികളായ യാതൊരു ദുഃഖവും ബാധിയാതെ എന്നെന്നേക്കും നീ സുഖരൂപിയായി ലോകമുള്ളവരെക്കും ആയുർബ്ബലത്തോടുകൂടി ഇരിപ്പാനായി ഞാൻ അനുഗ്രഹിച്ചിരിക്കുന്നു. മാരുതേ! പശ്ചിമഗോപുരദ്വാരത്തിൽ യുദ്ധത്തിന്നു പോകുക.

എന്നു പറഞ്ഞ് ഭഗവാൻ മേൽനടപടികൾ ആലോചിച്ചു തുടങ്ങി. ലക്ഷ്മണസുഗ്രീവാദികൾ ബ്രഹ്മാസ്ത്രത്തിൽ നിന്നു രക്ഷപ്പെട്ട വിവരമറിഞ്ഞു രാവണാദികൾക്കു സമാധാനമില്ലാതായി. ഇന്ദ്രജിത്ത് ഒരു മായാസീതയെ സൃഷ്ടിച്ച് പശ്ചിമഗോപുരദ്വാരത്തിൽ കൊണ്ടുവന്നു ഹനുമാൻ കാൺകെ വെട്ടിക്കൊല്ലുകയും, താൻ അയോദ്ധ്യാനഗരം നശിപ്പിക്കുവാൻ പോകയാണെന്നു ഹനുമാൻ കേൾക്കെ പറയുകയും ചെയ്തു മറയുകയും ചെയ്തു. ഈ വിവരം ഭഗവാൻ കേട്ട് മോഹാലസ്യപ്പെട്ടുവെങ്കിലും, മായാസീതയെയാണ രാവണി വെട്ടിക്കൊന്നതെന്നു വിഭീഷണൻ സൂക്ഷ്മമറിഞ്ഞു വന്നപ്പോൾ സമാധാനപ്പെടുകയും ചെയ്തു. പിന്നെ രാവണി ശത്രുസംഹാരത്തിന്നായി നികുംഭില എന്ന ദിക്കിൽവെച്ചു ഒരു അഭിചാരകർമ്മം ചെയ്യുന്നതു അവസാനിപ്പാൻ അവസരം കൊടുക്കാതെ മുടക്കേണമെന്നുവെച്ച് രാവണിയെ പടനിലത്തിലേക്കു പിടിച്ചുകൊണ്ടു വരുവാൻ ഹനുമാനെ പറഞ്ഞയച്ചശേഷം അഗസ്ത്യദത്തമായ വില്ല് ലക്ഷ്മണൻ വശം കൊടുത്ത് ഇന്ദ്രജിത്തിനെ കൊന്നു വരുവാനായി ലക്ഷ്മണനേയും ആശീർവ്വദിച്ചയച്ചു. ഹനുമാൻ പറഞ്ഞപ്രകാരം രാവണിയുടെ യാഗം മുടക്കി രാവണിയെ പോർക്കളത്തിലേക്കു കൊണ്ടുവരികയും രാവണിയും ലക്ഷ്മണനും തമ്മിൽ യുദ്ധം വീണ്ടും ആരംഭിക്കുകയും ചെയ്തു. ഒടുവിൽ നാരായണാസ്ത്രം തൊടുക്കുമെന്നു രാവണി പറഞ്ഞുവെങ്കിലും പ്രത്യസ്ത്രം അയക്കാതെ രാമബ്ര

നം ചെയ്തുകൊണ്ടു ലക്ഷ്മണൻ സ്വസ്ഥനായിരിക്കുകയാണു ചെയ്തത്. രാവണി അയച്ച നാരായണാസ്ത്രം ലക്ഷ്മണനെ മൂന്നു പ്രാവശ്യം വലംവെച്ച് ഒടുവിൽ ലക്ഷ്മണന്റെ ആവനാഴിയിൽ ചെന്നടങ്ങുകയും ചെയ്തു. ഈ സംഭവം കണ്ട് രാവണി ഗരുഡനെക്കണ്ട സർപ്പംപോലെ നടുങ്ങി ലക്ഷ്മണൻ മനുഷ്യനല്ലെന്നു തീർച്ചപ്പെടുത്തി, പടനിലത്തിൽ നിന്നോടിപ്പോയി രാവണന്റെ പാദത്തിൽ സാഷ്ടാംഗം നമസ്കരിച്ച് ഇങ്ങിനെ പറഞ്ഞു.

ഇന്ദ്രജിത്ത് വധം.

രാവണി— പിതാവേ! എനിക്കു ചിലതു പറവാനുള്ളത് നിന്തിരുവടി ശ്രദ്ധിച്ചു കേട്ടാൽ കൊള്ളാമെന്നുണ്ട്. നാരായണാസ്ത്രം ശ്രീനാരായണനെ മാത്രം വണങ്ങുമെന്നാണല്ലോ നിന്തിരുവടി പറഞ്ഞിട്ടുള്ളത്. എന്നാൽ ഞാൻ ഇന്നു ലക്ഷ്മണന്റെ നേരെ ആ അസ്ത്രം അയയ്ക്കുകയും, ആയത് ലക്ഷ്മണനെ പ്രദക്ഷിണം ചെയ്ത് അവന്റെ ആവനാഴിയിൽ ചെന്നടങ്ങുകയുമാണു ചെയ്തത്. ലക്ഷ്മണൻ ശ്രീഹരിയാണ്. അതുകൊണ്ടാണു അവനെ ജയിപ്പാൻ എന്നാൽ കഴിയാഞ്ഞത്. അടിയൻ ജനിച്ചതു മുതൽ വിദ്യാഭ്യാസമായും, തപസ്സായും, യുദ്ധമായും ഇതേവരെ കഴിച്ചു കൂട്ടി. ദണ്ഡം അനുഭവിക്കയല്ലാതെ നിന്തിരുവടിയെപ്പോലെ യാതൊരു ഇഹലോകസുഖവും തൃപ്തികരമാകുംവണ്ണം ഇതേവരെ അനുഭവിച്ചിട്ടില്ല. ആയതുകൊണ്ടു അതിന്നായി അടിയന്നു അവസരമുണ്ടാക്കിത്തന്നാൽ കൊള്ളാമെന്നു അപേക്ഷിക്കുന്നു.

രാവണൻ— കുമാര! നീ എന്താണ് ഇങ്ങിനെ പറയുന്നത്. ശത്രുസംഹാരം കഴിഞ്ഞാൽ സീതയെ കല്യാണം കഴിച്ച് ഞാൻ ലങ്കാരാജ്യം വിട്ട് വേറെ പോയി താമസിക്കുവാനും നിന്നെ പട്ടാഭിഷേകം കഴിച്ച് ലങ്കേശ്വരനാക്കുവാനുമാണു ഞാൻ തീർച്ചപ്പെടുത്തിട്ടുള്ളത്. രാക്ഷസരാജാവാ

യി ലങ്കയെ ഭരിച്ച് നാം സമ്പാദിച്ചിട്ടുള്ള ഐശ്വൎയ്യങ്ങളെ നിലനിൎത്തുവാനുള്ള സൎവ്വ ബലങ്ങളും യശസ്സും നീ സമ്പാദിച്ചിട്ടുമുണ്ടല്ലൊ. പിന്നെ ഈ വൈമുഖ്യത്തിനു കാരണമെന്താണ്.

രാവണി— തിരുവടി ഏതൊരു സ്ത്രീയിൽനിന്നു സുഖം കിട്ടുമെന്നു വിചാരിക്കുന്നുവൊ, ആ സ്ത്രീയിൽനിന്നാണു ലങ്കക്കും തിരുവടിയുടെ ബന്ധുമിത്രങ്ങൾക്കും വലുതായ അനൎത്ഥം സംഭവിക്കുന്നത്. രാമാദികളെ യുദ്ധത്തിൽ തോല്പിക്കുവാൻ ഈ ജന്മം നമ്മകളാൽ സാധിക്കുന്നതല്ലെന്നു എനിക്കു പൂൎണ്ണമായ ബോദ്ധ്യം വന്നിരിക്കുന്നു. ജാനകിയെ രാമനു മടക്കിക്കൊടുത്തു സഖ്യം ചെയ്യുന്നതായാൽ മാത്രമെ നമുക്കു ഗുണമുള്ളൂ. അടിയനു തോന്നുന്ന അഭിപ്രായം ഇതാണ്.

രാവണൻ— നീ ഒരു മാനിയാണെന്നായിരുന്നു ഞാൻ വിചാരിച്ചിരുന്നത്. കഷ്ടം! എന്റെ മകനു എന്നോടിങ്ങിനെ മുഖത്തു നോക്കി പറവാൻ ധൈൎയ്യം വന്നുവല്ലൊ. എടാ! നിനക്കു യുദ്ധം ചെയ്വാൻ സാമൎത്ഥ്യമില്ലെങ്കിൽ നിന്റെ പാട്ടിൽ പൊയ്ക്കൊള്ളൂ. എനിക്കു നിന്നെ കാണേണമെന്നില്ല.

രാവണി— പിതാവെ! അടിയന്റെ നേരെ പരിഭവിക്കരുത്. ഞാനിരിക്കെ എന്റെ പിതാവിനെ യുദ്ധക്കളത്തിൽ പ്രവേശിക്കുവാൻ ഞാൻ സമ്മതിക്കയില്ല. ഞാൻ മരിച്ചാലെങ്കിലും ജാനകിയെ വിട്ടുകൊടുത്ത് രക്ഷ പ്രാപിക്കുവാൻ തിരുവടി ഒരുങ്ങുമെന്നു വിശ്വസിക്കുന്നു. ഞാനിതാ യുദ്ധത്തിനു പോകുന്നു. അനുഗ്രഹം തന്ന് അയച്ചാലും.

രാവണൻ— ശരി! എന്റെ മകൻ ശത്രുസംഹാരത്തിനു മതിയായിട്ടുള്ളവനാണെന്നു എനിക്കറിയാം. ഈ ആഴി

യാത്ത തേരും വില്ലും ഇത്തവണ യുദ്ധത്തിൽ നീ ഉപയോഗിച്ചു കൊള്ളുക. ലക്ഷ്മണനെ ജയിച്ചുവരിക.

പിതാവിനോടു അഴിയാത്ത തേരും വില്ലും വാങ്ങി, പിതാവിനെ പ്രദക്ഷിണം ചെയ്തു് നമസ്കരിച്ചു രാവണി വേഗം യുദ്ധക്കളത്തിൽ വന്നു ലക്ഷ്മണനോടു വീണ്ടും യുദ്ധം ആരംഭിച്ചു. അഴിയാത്ത തേരും വില്ലും അസ്ത്രംകൊണ്ടു അഴിപ്പാൻ സാധിക്കാതെ ലക്ഷ്മണൻ കുഴങ്ങുമ്പോൾ അച്ചു മുറിച്ചു രഥവും കരം മുറിച്ചു് വില്ലും അഴിക്കേണമെന്നു വിഭീഷണൻ ഉപദേശിക്കുകയും, ധമ്മാത്മാവിനാൽ രാവണനു ദത്തമായ ഈ രഥവും വില്ലും ലക്ഷ്മണൻ അസ്ത്രം അയച്ചു തകത്തതിനു ശേഷം, ബ്രഹ്മാസ്ത്രമയച്ചു ഇന്ദ്രജിത്തിനെ വധിക്കുകയും ചെയ്തു. ഈ ഘോരസമരം കണ്ടു നിന്നിരുന്ന ദേവകൾ പുഷ്പവൃഷ്ടികൾ ചെയ്തു. സന്തോഷഭരിതരായി ദേവവാദ്യം മുഴക്കി. രാവണിയുടെ തല അറുത്ത് കയ്യിലെടുത്തുംകൊണ്ടു അംഗദനും സുഗ്രീവാദി വാനരന്മാരും രാമസവിധത്തിൽ ചെന്നു വണങ്ങിനിന്നു. പാപിയായ ഇന്ദ്രജിത്തിന്റെ തല ശ്മശാനത്തിൽ എറിഞ്ഞു കളവാൻ ആജ്ഞാപിച്ചതിനു ശേഷം ലക്ഷ്മണനെ നോക്കി ഭഗവാൻ ഇങ്ങിനെ പറഞ്ഞു.

ഭഗവാൻ— സോദരാ! സൌമിത്രേ! ഇന്ദ്രജിത്തിനെ വധിച്ചുവെന്നു അഭിമാനിക്കുവാൻ നിണക്കും, എനിക്കും അവകാശമില്ല. രാവണിയുടെ ബ്രഹ്മാസ്ത്രത്തിനു ഔഷധംകൊണ്ടുവന്നു മോചനം വരുത്തിയ ഹനുമാനും, അവന്റെ നാഗാസ്ത്രത്തിനു മോചനം വരുത്തിയ ഗരുഡനും, അവന്റെ മായാപ്രയോഗങ്ങളും, ഗൂഢവൈഭവങ്ങളും, ചാപത്തിന്റെ യോഗ്യതയും അപ്പോഴപ്പോൾ നിണക്കു ഉപദേശിച്ചു തന്ന വിഭീഷണനും ഇല്ലായിരുന്നുവെങ്കിൽ ഇന്ദ്രജിത്തിനെ വധിക്കുവാൻ ഒരിക്കലും സാധിക്കുന്നതല്ലായിരുന്നു. ഇപ്പോൾ കൃതജ്ഞതാപ്രകടനത്തിനുള്ള സമയമല്ല. രാവണി

യുടെ മരണവൃത്താന്തം കേട്ടാൽ അപ്പോൾ രാവണൻ യുദ്ധത്തിനു വരും. നാമെല്ലാവരും പൂർവ്വാധികം ജാഗ്രതയോടെ ഇരിക്കേണ്ട ഘട്ടമാണിത്.

## രാവണവിലാപം

ശ്രീരാമാദികൾ രാവണയുദ്ധത്തിനുള്ള ഒരുക്കങ്ങൾ ചെയ്യുമ്പോൾ രാവണിയുടെ മരണവൃത്താന്തം കേട്ട് ലങ്കാരാജധാനിയിൽ രാവണാദികൾ ദുഃഖിക്കുകയായിരുന്നു. രാവണൻ ഉടനെ യുദ്ധക്കളത്തിൽ വന്നു ശിരസ്സില്ലാതെ കിടക്കുന്ന രാവണിയുടെ ദേഹം കണ്ട് മോഹിച്ചു ഓരോന്നു പറഞ്ഞു വിലപിച്ചു തുടങ്ങി.

രാവണൻ— അയ്യോ! മകനെ! ഇന്ദ്രജിത്തേ! ചെറുപ്പത്തിൽ തന്നെ ഇന്ദ്രാദി അഷ്ടദിക്പാലന്മാരെ ജയിച്ച്, ത്രിലോകപുരന്ദരൻ എന്ന സ്ഥാനം ലങ്കേശ്വരനുണ്ടാക്കി കൊടുത്ത നീ ഇപ്രകാരം കിടക്കുന്നതു കാണ്മാൻ എനിക്കു യോഗം വന്നുവല്ലോ. നവരത്നമയമായ കിരീടം ധരിച്ച് ലങ്കേശ്വരനാവേണ്ട നിന്റെ ശിരസ്സു കാണാൻ കൂടി എനിക്കു യോഗം ഇല്ലാതായല്ലോ. കുറുനരികൾ നിന്റെ ദേഹത്തെ ഭക്ഷിക്കുന്നതു കണ്ടുംകൊണ്ടു ഞാൻ എങ്ങിനെ ജീവിച്ചിരിക്കും? ഗന്ധർവ്വാംഗനമാരും, യക്ഷികളും, നാഗാംഗനമാരും, ദേവാംഗനമാരുമായി നിനക്കുള്ള അറുപത്തിനാലു പത്നിമാർ നിന്റെ മരണവൃത്താന്തം കേട്ട് എന്റെ അടുക്കൽ വന്നു വിലപിക്കുമ്പോൾ ഞാൻ എന്തു പറഞ്ഞാണു അവരെ സമാധാനിപ്പിക്കേണ്ടത്? ഒരു മാൻകിടാവ് ഒരു സിംഹത്തെ കൊല ചെയ്യുന്നതുപോലെയല്ലേ ഒരു മനുഷ്യകീടം നിന്നെ കൊന്നത്? ഹാ! കഷ്ടം! നിന്നോടു തോറ്റു ഭയപ്പെട്ടിരുന്ന ദേവാദികൾ പരിഹസിക്കുന്നതു കാണുമ്പോൾ ഞാൻ എങ്ങിനെ സഹിക്കും? ലങ്കയിലുള്ള സ്ത്രീകൾക്കു ഞാൻ ഒരു നിന്ദാപാത്രമായല്ലോ. ഘോരമായ യുദ്ധം ചെയ്തിട്ടും ഒരു വാനരനെയെങ്കിലും കൊല

ചെയ്യാൻ നിന്നാൽ സാധിച്ചില്ലെന്ന അപകീൎത്തി ഞാൻ എങ്ങിനെ പൊറുക്കും? അഹൊ! നിന്റെ പ്രിയപ്പെട്ട മാതാവ് ഇതാ വരുന്നു! എന്റെ പ്രേമഭാജനമായ അവളുടെ മുഖത്തു നോക്കുവാൻ കൂടി ഞാൻ അശക്തനാകുന്നുവല്ലോ?

മണ്ഡോദരി — എന്റെ മകൻ എവിടെ! കലകളോടുകൂടിയ ചന്ദ്രനെപ്പോലെ നാൾക്കുനാൾ അതിയോഗ്യനായിത്തീൎന്ന എന്റെ മകൻ മരിച്ചുവെന്നു ആരാണു പറഞ്ഞത്? കാലിൽ കിങ്കിണി കെട്ടി മുട്ടുകുത്തി കളിക്കുന്ന കാലം സിംഹക്കുട്ടികളെ കാട്ടിൽ പോയി പിടിച്ചുകൊണ്ടുവന്ന എന്റെ മകൻ മരിക്കുകയൊ! ഇന്ദ്രനെ യുദ്ധത്തിൽ പിടിച്ചു കെട്ടിയ എന്റെ മകൻ മരിച്ചു കിടക്കുന്നുവെന്നൊ പറയുന്നത്. അയ്യോ! ഹാ! ദൈവമെ! എന്തൊരു നിൎദ്ദയനാണു ഇവന്റെ ശിരസ്സു മുറിച്ചുകൊണ്ടു പോയത്? ഇതു കണ്ടുകൊണ്ടു ഞാൻ മരിക്കാതെ ജീവിച്ചിരിക്കുന്നത് എങ്ങിനെയാണ്? എന്റെ മകനെ കൊന്ന ഘാതകൻ പാപിയായ എന്നെയും ഒരു അസ്ത്രം അയച്ചു കൊല്ലാഞ്ഞതെന്താണ്? ഒരു മനുഷ്യസ്ത്രീയെ മോഹിച്ചു ചാപല്യം കാട്ടുന്ന പിതാവിന്നുവേണ്ടി എന്റെ മകൻ ഇങ്ങിനെ അപകീൎത്തികരമായവിധം മരിക്കേണ്ടി വന്നുവല്ലൊ. ഹേ! ലങ്കേശ്വര! നിന്റെ പ്രതാപം ഇപ്പോൾ എവിടെ?

എന്നു പറഞ്ഞ് മണ്ഡോദരി മൂൎച്ഛിച്ചു വീണു. മണ്ഡോദരിയെ രാക്ഷസന്മാരെക്കൊണ്ടെടുപ്പിച്ചു ശയ്യാഗൃഹത്തിൽ കൊണ്ടുപോയി കിടത്തിയതിന്നു ശേഷം രാവണൻ മന്ത്രിമാരെ വിളിച്ചു വരുത്തി, ഒട്ടൊഴിയാതെ വന്നു ചേൎന്ന അനൎത്ഥങ്ങൾക്കൊക്കെ കാരണഭൂതയായ ജാനകിയെ വെട്ടിക്കൊല്ലാൻ ആജ്ഞകൊടുത്തു. സീതയെ ഈ അവസരത്തിൽ കൊന്നാൽ മകനെക്കൊന്ന രാമാദികളെ ഭയപ്പെട്ടു രാവണൻ സീതയെക്കൊന്നുവെന്നുള്ള അപവാദം ലോകത്തിൽ

പരക്കം. അഥവാ നിറതിങ്കവടിയുമായുള്ള യുദ്ധത്തിൽ രാമാദികൾ നശിച്ചാൽ പിന്നെ സീത വേണമെന്നു വെച്ചാൽ ഉണ്ടാവാനാം പ്രയാസം. അതുകൊണ്ടു യുദ്ധം ചെയ്തു ശത്രുക്കളെ നശിപ്പിക്കുക തന്നെയാണ ഉചിതമായിട്ടുള്ളതെന്നു മഹോദരനെന്ന മന്ത്രി അഭിപ്രായപ്പെട്ടു. തന്റെ ആയിരം വെള്ളം രാക്ഷസപ്പടയും നശിച്ചു പോയതുകൊണ്ടു ഇനി രാമാദികളോടു ആരാണ് യുദ്ധം ചെയ്യാനുള്ളതെന്നു രാവണൻ ചോദിച്ചപ്പോൾ, മനോവേഗി, വായുവേഗി എന്ന രണ്ടു ദൂതന്മാരെ അയച്ചു ദ്വീപാന്തരങ്ങളിലും പാതാളത്തിലുമായി പാൎക്കുന്ന രാക്ഷസന്മാരെ വരുത്താമെന്നു മന്ത്രി പറഞ്ഞു. അതുപ്രകാരം അനേകവെള്ളം രാക്ഷസന്മാർ ലങ്കയിൽ വന്നു നിറഞ്ഞു തുടങ്ങി. ഈ രാക്ഷസപ്പടയുടെ വരവു കണ്ട് ഇന്ദ്രൻ പറയുന്നു:—

കേരള സാഹിത്യ അക്കാദമി

## രാവണന്റെ മൂലബലങ്ങൾ.

ദേവേന്ദ്രൻ—അല്ലയോ ദേവകളേ! രാവണന്റെ മൂലബലങ്ങളായ രാക്ഷസപ്പടയുടെ വരവു നോക്കുക. ഇവരുടെ അതിവേഗമായ വരവു അത്ഭുതമായ കാഴ്ചതന്നെ. ഇവരുടെ പാദസ്പൎശനാൽ ഭൂമിയിൽനിന്നു പുറപ്പെട്ട രേണുക്കൾ ആകാശത്തിൽ ഉയൎന്നു മേഘമണ്ഡലത്തിൽ സംഘടനം ചെയ്ത്, ജലാശയങ്ങളിൽ കട്ടിപിടിച്ച് ഒരു പുതിയ ഭൂമി ഉണ്ടായതു നോക്കുവിൻ. നമുക്കു ഈ ഭൂമിയിൽകൂടി നടന്നു പടകളുടെ അത്യവസാനം കാണേണമെങ്കിൽ ബഹുകാലം വേണ്ടിവരും. പ്രളയകാലത്തെ മേഘങ്ങളെപ്പോലെ ഗൎജ്ജിച്ചു അട്ടഹാസം ചെയ്യുന്ന അസംഖ്യം രാക്ഷസപ്പടകൾ ലങ്കയിൽ തിങ്ങുന്നതെങ്ങിനെ? ശ്രീരാമൻ അവതരിച്ചു നാല്പതു സംവത്സരമായി. ഇനിയൊരു നാല്പതു സംവത്സരം യുദ്ധം ചെയ്താൽ ഇവരെ നശിപ്പിക്കുവാൻ സാധ്യമാകുമോ. അല്ലെങ്കിൽ സൎവ്വേശ്വരനായ രാമചന്ദ്രനു ഇവരെയൊക്കെ ഒരു നിമിഷംകൊണ്ടു നശിപ്പിക്കുവാൻ വല്ല

പ്രയാസവുമുണ്ടോ. നമുക്കു മേല്പട്ടുള്ള യുദ്ധം ശ്രദ്ധിച്ചു കാണണം.

എന്നിങ്ങിനെ പറഞ്ഞു ദേവകൾ ഗഗനത്തിൽ സംഘം ചേൎന്നിരിപ്പായി. ദ്വീപാന്തരങ്ങളിൽനിന്നും മറ്റും വന്നു ചേൎന്ന പുതിയ രാക്ഷസ സൈന്യങ്ങളെ പത്ത് അണിയായി നിൎത്തിയതിന്നു ശേഷം അവരുടെ, വരബലം, കരബലം, കായബലം എന്നിതുകളെപ്പററി ദൂതന്മാർ രാവണനോടു ഇങ്ങിനെ പറഞ്ഞു.

ദൂതന്മാർ — ലങ്കേശ്വരാ! ഇക്കാണുന്ന രാക്ഷസന്മാരിൽ ഒന്നാമത്തെ അണിയിൽ നില്ക്കുന്നവർ പണ്ട് അസുരന്മാർ ചെയ്ത ഒരു യാഗത്തിന്റെ ഫലമായി ജനിച്ചവരും ശാകദ്വീപിൽ വസിക്കുന്നവരുമാണ്. മേഘമാൎഗ്ഗത്തോളം മുട്ടത്തക്ക ഔന്നത്യത്തോടും, ശത്രുസംഹാരത്തിന്നു അത്ര നിപുണന്മാരും ആയ ഇവർ മായാധിക്യത്താൽ ദേവന്മാരെ ജയിച്ചവരാണ്. രണ്ടാമത്തെ അണിയിൽ നില്ക്കുന്നവർ, പണ്ട് ദേവന്മാരെ യുദ്ധത്തിൽ തോല്പിച്ച ഇന്ദ്രാദികളെ സ്വൎഗ്ഗത്തിൽ നിന്നു ആട്ടിക്കളഞ്ഞു, അനേകകാലം സ്വൎഗ്ഗസുഖം അനുഭവിച്ചവരും കുശദ്വീപിൽ പാൎക്കുന്നവരുമാണ്. ഒരു കാലത്ത് ധൎമ്മരാജാവിനെ ജയിച്ചു, സ്വൎഗ്ഗവാസികളെ നരകത്തിലും, നരകവാസികളെ സ്വൎഗ്ഗത്തിലും അന്യോന്യം മാററി സ്വൎഗ്ഗവും നരകവും ഭരിച്ച സമൎത്ഥന്മാരും ഇലദ്വീപിൽ പാൎക്കുന്നവരുമാണു മൂന്നാമത്തെ അണിയിൽ നില്ക്കുന്നത്. പണ്ട് വിജയതന്ത്രി എന്ന രാക്ഷസസ്ത്രീയിൽ ശുക്രമഹൎഷിക്കു അസംഖ്യം സന്തതികൾ ജനിക്കുകയും അവർ ക്ഷീരാബ്ധിയിലെ ക്ഷീരം പാനംചെയ്തു നല്ല കരബലത്തോടും, കായബലത്തോടും കൂടി വളരുകയും ചെയ്തു. ഈ നാലാമത്തെ അണിയിൽ നില്ക്കുന്നവർ, ആ ശുക്രസന്തതികളും ക്ഷീരാബ്ധിയിലുള്ള പവിഴപൎവ്വതത്തിൽ പാൎക്കുന്നവരുമാണ്. എണ്ണമില്ലാതെ അഞ്ചാമണിയിൽ നില്ക്കുന്നവർ, യുഗാവസാനത്തിൽ ജനിച്ചവരും, ഹാലാഹലമ

ന്ന കാളകൂടവിഷത്തിൽ നിന്നു ജനിച്ച വിഷബീജന്മാരും ആണ്. ഇവർ ലവണ സാഗരത്തിന്റെ മറുകരയിലുള്ള ഗന്ധമാദന പർവ്വതത്തിലാണു അധിവസിക്കുന്നത്. പണ്ട് മൃഗണ്ഡുവെന്ന താപസനു, പരമേശ്വരപ്രസാദത്താലുണ്ടായ, ശിവഭക്തനായ മാർക്കണ്ഡേയനെന്ന സന്തതിയുടെ ദേഹദേഹികളെ വേർപ്പെടുത്തുവാൻ അന്തകൻ വന്നു. അപ്പോൾ ശരണാഗതനായി ശിവലിംഗത്തെ കെട്ടിപ്പിടിച്ചു രക്ഷക്കായി പ്രാർത്ഥിക്കുന്ന ഭക്തനായ മാർക്കണ്ഡേയനെ രക്ഷിപ്പാൻ വേണ്ടി പരമശിവൻ പ്രത്യക്ഷമായി അന്തകന്റെ മാറിൽ ചവിട്ടുകയും, അന്തകൻ ചോര ഛർദ്ദിക്കുകയും ചെയ്തു. അന്നു കാലൻ ഛർദ്ദിച്ച രക്തത്തിൽനിന്നു ജനിച്ചവരാണു ഈ ആറാമണിയിൽ നില്ക്കുന്നത്. ഇവർക്കു ശൂലമാണു വരായുധം. പണ്ട് ക്ഷീരാബ്ധിമഥിച്ചപ്പോൾ അതിൽനിന്നു ജനിച്ച അമൃതബീജന്മാരാണു ഏഴാമണിയിൽ നില്ക്കുന്നത്. പണ്ട് ദാരികാസുരനെ വധിപ്പാൻ പരമശിവന്റെ മൂന്നാം തൃക്കണ്ണിൽ നിന്നു ഭദ്രകാളി ജനിച്ചപ്പോൾ കൂടെ ജനിച്ച രാക്ഷസന്മാരാണു എട്ടാമണിയിൽ നില്ക്കുന്നത്. വലിയ ശക്തന്മാരും കാലാഗ്നിരുദ്രനെപ്പോലെ മുഖത്തിൽ നിന്ന് എപ്പോഴും അഗ്നിയെ ജ്വലിപ്പിച്ചുകൊണ്ടിരിക്കുന്നവരും ആയ ഇവർ അഗ്നിബീജന്മാരും, വാളായുധമായി സ്വീകരിച്ചവരുമാണ്. അറുപത്തിനാല് കലാവിദ്യകളും അഭ്യസിച്ചു, വലിയ വഞ്ചനാർത്ഥികളായി ഇലവദ്വീപിൽ പാർക്കുന്നവരാണു ഒമ്പതാമണിയിൽ നില്ക്കുന്നത്. പത്താമണിയിൽ നില്ക്കുന്നവർ പുഷ്കരദ്വീപിൽ പാർക്കുന്നവരാണു. ഇവർക്കു ബ്രഹ്മാണ്ഡകടാഹത്തെ ഭേദിക്കത്തക്ക കായബലമുണ്ട്. സപ്തസാഗരങ്ങൾക്കും അധിപന്മാരായ ഇവർക്കു ഖഡ്ഗം, മുസലം, ഇരട്ടി, നാൽമുന, വേൽ, ചക്രം, വില്ല് എന്നീ ആയുധങ്ങളൊക്കെ പ്രയോഗിപ്പാനറിയാം.

മൂലബലങ്ങളുടെ യോഗ്യതകളെപ്പററി, ദൂതന്മാർ ഇത്രത്തോളം വിസ്തരിച്ചു പറഞ്ഞതു കേട്ട് രാവണൻ സന്തോഷിക്കുകയും ഈ വമ്പിച്ച പടകളുടെ നായകനായ രാജമന്ത്രിയെ അരികിൽ വിളിച്ച് നടന്ന സംഭവങ്ങളെല്ലാം പറഞ്ഞു മനസ്സിലാക്കി രാമാദികളോടു യുദ്ധം ചെയ്ത് ജയിച്ചു വരുവാൻ അനുജ്ഞ കൊടുക്കുകയും ചെയ്തു.

### മൂലബലങ്ങളുമായുള്ള യുദ്ധം.

രാവണന്റെ അനുവാദം വാങ്ങി മൂലബലങ്ങൾ രാമാദികളോടു യുദ്ധത്തിനു പുറപ്പെട്ടപ്പോൾ, മാല്യവാൻവന്ന് സൈന്യനായകനായ രാജമന്ത്രിയോടു രാമാദികളുടെ യോഗ്യതയെ പറഞ്ഞു മനസ്സിലാക്കിയെങ്കിലും മനുഷ്യപ്പുഴുക്കളോടു യുദ്ധം ചെയ്വാൻ പോകുമ്പോൾ ഭീഷണിപ്പെടുത്തിയതുകൊണ്ടു ഫലമില്ലെന്നു പറഞ്ഞു രാക്ഷസപ്പടകളെ യുദ്ധക്കളത്തിൽ കൊണ്ടുവന്നു യുദ്ധത്തിന്നായി അണിനിരത്തി. രാക്ഷസന്മാരുടെ ചരിത്രം മുഴുവൻ നിശ്ചയമുള്ള ജാംബവാൻ, ഈ മൂലബലം യുദ്ധത്തിന്നു വന്നു കണ്ടപ്പോൾ ഭയമായി, നിരാശനായിത്തീർന്നു. എങ്കിലും ഭഗവാന്റെ പ്രാഭവത്തിലുള്ള വിശ്വാസംകൊണ്ടു ക്ഷമിച്ചിരുന്നു. ലക്ഷ്മണനെ വാനരസൈന്യത്തിന്നു ദോഷം വരാതെ കാത്തുരക്ഷിപ്പാനാക്കി ഭഗവാൻ ശ്രീരാമസ്വാമി തനിച്ചു ഈ വമ്പിച്ച മൂലബലങ്ങളോടു യുദ്ധം ചെയ്വാൻ പോയി. ഈ യുദ്ധം കാണ്മാൻ മാല്യവാനും രാവണനും മഹോദരനും ഒളിച്ചു നിന്നിട്ടുണ്ടായിരുന്നു. ഇന്ദ്രാദിദേവകൾ ആകാശത്തിലും വന്നു നിറഞ്ഞിരുന്നു. രാക്ഷസന്മാർ രാശിരാശിയായി രാമസായകമേററു മരിച്ചു വീണുതുടങ്ങി. രാമൻ ഒരുവൻ മാത്രമായതുകൊണ്ടു എല്ലാവരും കൂടി രാമന്റെ ദേഹത്തിൽ ചെന്നു വീണാൽതന്നെ രാമൻ മരിക്കുമെന്നുള്ള മാല്യവാന്റെ അഭിപ്രായപ്രകാരം രാക്ഷസന്മാർ അതിന്നായി ഒരുമ്പെട്ടു. ഇതു കണ്ടു ഭഗവാൻ ഒരു മോഹനാസ്ത്രം വിട്ടു രാക്ഷസസൈന്യങ്ങളെ മുഴുവൻ മോഹിപ്പിച്ചു

ളുന്നു. ഇതിന്റെ ഫലം വളരെ ഭയങ്കരമായിരുന്നു. അതാ രാമൻ, ഇതാ രാമൻ എന്നു പറഞ്ഞു മൂലബലങ്ങൾ തമ്മിൽ തമ്മിൽ അതിഘോരമായി യുദ്ധം ചെയ്തു അന്യോന്യം കൊന്നു തുടങ്ങി. നിരാശനായ രാവണൻ എന്തെങ്കിലും ഒരു പരിഹാരം ചെയ്യേണമെന്നു വെച്ചു വാനരസൈന്യങ്ങളെ രക്ഷിച്ചു നില്ക്കുന്ന ലക്ഷ്മണന്റെ നേരെ രാമനറിയാതെ ചെന്നു തന്റെ കയ്യിലുള്ള വേലിനാൽ ലക്ഷ്മണനെ കലപ്പെടുത്തുവാൻ ഉദ്യോഗിച്ചു. ഇതു കണ്ടു സുഗ്രീവാദികൾ ഈ ആയുധമേറ്റു ലക്ഷ്മണകുമാരനെ രക്ഷിപ്പാൻ ശ്രമിച്ചുവെങ്കിലും ലക്ഷ്മണൻ അതു സമ്മതിക്കാതെ വേലിനെ തന്റെ വക്ഷോദേശത്തിൽ ഏല്ക്കുകയാണ് ചെയ്തത്. ഇതു കണ്ടു സുഗ്രീവാദികൾ രാവണനെ ആട്ടിത്തുരത്തുകയും ഹനുമാൻ ദ്രുണാദ്രിയിൽനിന്നു ഔഷധം കൊണ്ടുവന്നു ലക്ഷ്മണകുമാരന്റെ മോഹാലസ്യം തീൎക്കയും ചെയ്തു. തനിക്ക ഒരു ആപത്തു നേരിട്ടാലും തന്നെ ആശ്രയിച്ചവരെ രക്ഷിക്കയെന്ന ധൎമ്മം മാനവസ്മൃതിയിൽ വളരെ മുഖ്യമായതാണെന്നു പറഞ്ഞു ഭഗവാൻ ലക്ഷ്മണനെ അനുമോദിക്കയും ചെയ്തു. മൂലബലങ്ങൾ മുഴുവനും തമ്മിൽ തല്ലി മരിച്ചതിന്നു ശേഷം സുഗ്രീവനും വിഭീഷണനും പോൎക്കളത്തിൽ പോയി ഭഗവാന്റെ യുദ്ധവൈഭവം ഓരോന്നായി നോക്കിക്കണ്ടു് അത്ഭുതപ്പെട്ടു.

യുദ്ധഭൂമിവൎണ്ണന.

വിഭീഷണൻ — സഖേ! സുഗ്രീവ! ഭഗവാന്റെ കരകൌശലം അത്ഭുതമെന്നേ പറവാൻ കാണുന്നുള്ളു. വെളുത്ത നിറത്തിൽ നിരനിരയായി മരിച്ചുകിടക്കുന്ന ഈ പതിനാലായിരം കുതിരകൾ ജ്യേഷ്ഠന്നു പണ്ടു വരുണൻ കപ്പമായി കൊടുത്തതാണ്. അതുപോലെത്തന്നെ അപ്പുറം മരിച്ചു കിടക്കുന്ന ഇരുപതിനായിരം നീലക്കുതിരകളും വരുണദേവൻ കൊടുത്തതാണ്. തലയറ്റു കിടക്കുന്ന ആ പന്തീരായിരം മത്തഗജങ്ങൾ വായുഭഗവാൻ ജ്യേഷ്ഠന്നു കപ്പമാ

യി കൊടുത്തതാണ്. നിരൃതിദേവൻ കൊടുത്ത കപ്പമാണ് ഈ തകൎന്നുകിടക്കുന്ന പതിനായിരം രഥങ്ങൾ. ഹാ! ഭഗവാന്റെ അസ്ത്രം ഏററു വീണ രാക്ഷസന്മാരുടെ ദേഹത്തിൽ നിന്നു ഒരസ്ത്രപോരണേ രക്തം പ്രവഹിച്ചു. ആ രക്തങ്ങളൊക്കെ പല കൈവഴിയായ്കൂടി ഒരു സമുദ്രമായി ഒഴുകുന്നതു നോക്കുക. ഈ രക്തനദിയിൽ ശവശരീരങ്ങൾ പൊന്തുകയും താഴുകയും ചെയ്യുന്നു. കിരീടം, കട, തള, കുലവട്ടം, ചാമരം ഇതുകളെല്ലാം ഈ നദിയിൽ അങ്ങുമിങ്ങും പാറിക്കിടക്കുന്നു. കാക്കകളും കഴുക്കളും ശവശരീരങ്ങളിലിരുന്നു നേത്രങ്ങളെ കൊത്തി വലിക്കുമ്പോൾ പക്ഷങ്ങളിൽ നിന്നു പുറപ്പെടുന്ന വായുവിന്റെ സംഘടനത്താൽ രക്തനദിയിൽ തിരമാലകളുണ്ടാകുന്നു. വക്രതുണ്ഡങ്ങളാൽ മാംസഖണ്ഡങ്ങളെ കൊത്തിയെടുത്ത് പറക്കുമ്പോൾ പക്ഷപുടങ്ങളിൽ നിന്നു ഉററു വീഴുന്ന രക്തത്തുള്ളികൾ കണ്ടാൽ രക്തവൎഷംപോലെ തോന്നുന്നു. ഈ രക്തത്തിൽ ചിതറിക്കിടക്കുന്ന അനേകം കബന്ധങ്ങൾ കണ്ടാൽ ചെന്താമരക്കു തുല്യമായ ചില ജന്തുക്കളാണെന്നു തോന്നുന്നു. സമുദ്രത്തിൽ 'മീകാമൽ' കപ്പലോട്ടംപോലെ ഈ രക്തസാഗരത്തിൽ അനേകം രഥങ്ങളെ പിശാചുക്കൾ ഓട്ടുന്നതു നോക്കുക. സമുദ്രത്തിൽ തിമിംഗലമെന്ന മകരമത്സ്യങ്ങൾ സഞ്ചരിക്കുമ്പോലെ, തലയററും വാലററുമായ മതംഗജങ്ങൾ മുങ്ങിപ്പൊങ്ങുന്നതു നോക്കുക. ഭൂതഗണങ്ങൾ നാട്ടുവനെന്ന പോലെ കബന്ധങ്ങൾ നൃത്തം ചെയ്യുകയും ചെയ്യുന്നു. അതുകണ്ടു ഭൂതങ്ങൾ കൈകൊട്ടു ആൎക്കുന്നു. ത്രിസന്ധ്യാസമയത്തു ബാലചന്ദ്രൻ പ്രകാശിക്കുമ്പോലെ രക്തത്തിൽ മുങ്ങിയ ആനക്കൊമ്പുകൾ തിളങ്ങുന്നു. പുരുഷന്മാർ ദന്തശുദ്ധി ചെയ്ത് കലുക്കഴിയുമ്പോലെ കാളിളികൾ രക്തം വായിൽ നിറച്ചുകാട്ടുന്നതു നോക്കുക. യുദ്ധക്കളവയലിൽ, മാംസച്ചേററിൽ, അസ്ത്രധാന്യങ്ങൾ വിള

ഞ്ഞുകിടക്കുന്നതുപോലെ തോന്നുന്നു. തങ്ങളുടെ ഭത്താക്കന്മാരുടെ ശവങ്ങളേയും കൊണ്ടോടുന്ന പിശാചുക്കളുടെ പിന്നാലെ രാക്ഷസസ്ത്രീകഠം ഓടിയെത്തി അവർ തമ്മിൽ മുഷ്ടിക്കുന്ന കാഴ്ച ഭയങ്കരമായി തോന്നുന്നു. അതിശയം! ഗണപതിക്കു നാളികേരം മുട്ടുന്നതുപോലെ, കുട്ടിഭൂതങ്ങഠം ആനകളുടെതലകളെടുത്തു മുട്ടി പൊളിക്കുന്നതു കാണുന്നില്ലേ. ഉർവ്വശിരംഭാദികളായ ദേവാംഗനമാരുടെ കൂത്തും നൃത്തവുമാണ് ഇപ്പോഠം കാണുന്നത്.

ഇപ്രകാരം പോർക്കളത്തിലുള്ള പലവിധമായ അതിശയങ്ങളും നോക്കിക്കണ്ടു സുഗ്രീവനോപ്പം ഭഗവാൻെറ അടുക്കലേക്കു മടങ്ങിവന്നു. മൂലബലങ്ങഠം മുഴുവനും രാമാസ്ത്രത്തിന്നിരയായതും, തൻെറ വേൽ ഏററ ലക്ഷ്മണകുമാരൻ ജീവിച്ച വിവരവും മാല്യവാൻ മുഖേന അറിഞ്ഞു നിരാശനായി രാവണൻ അത്യന്തം വ്യസനിച്ചു. ലങ്കയിൽ സ്ത്രീകളല്ലാതെ ഇനി പുരുഷന്മാരാരും ബാക്കിയില്ലെന്ന നിലയായി. പ്രിയതമന്മാരൊക്കെ നശിക്കുകകാരണം സ്ത്രീകളും മക്കളുമൊക്കെ കണ്ണും കയ്യുമായി കഴിച്ചുകൂട്ടുന്നതു ലങ്കേശൻെറ പ്രതാപത്തിന്നു യോജിച്ചതല്ലെന്നു പറഞ്ഞ്, ആയിരം അശ്വങ്ങളെക്കെട്ടിയ മഹാരഥമേറി ലോകം നടുങ്ങുമാറ് ഞാണൊലിയടിച്ചുംകൊണ്ടു രാവണൻ തന്നെ രാമനോടു യുദ്ധത്തിന്നു പുറപ്പെട്ടു. ഇതുകണ്ടു "അടിയൻെറ പരീക്ഷ കൂടി കഴിഞ്ഞതിന്നു ശേഷം തിരുവടി യുദ്ധത്തിന്നു പുറപ്പെട്ടാൽ മതി." എന്നും പറഞ്ഞു രാവണനെ മടക്കി, അവൻെറ പ്രധാനമന്ത്രിയായ മഹോദരൻ രഥമേറി യുദ്ധത്തിന്നു പുറപ്പെട്ടു. രാവണന്നു വന്നുചേൻ എല്ലാ അനത്ഥങ്ങഠംക്കും കാരണഭൂതനായ മഹോദരനാണു ഇപ്പോഠം യുദ്ധത്തിന്നു വന്നിട്ടുള്ളതെന്നു വിഭീഷണൻ പറഞ്ഞറിഞ്ഞു, ഭഗവാൻ യുദ്ധത്തിന്നു പോകയും ദിവ്യസായകങ്ങഠം അന്യോന്യം അയച്ച് ഒടുവിൽ മഹോദരനെ വധിക്കുകയും ചെയ്തു. ഇന്ദ്രാദിദേവന്മാർ ഭഗവാനെ പുഷ്പവൃഷ്ടിയും ചെയ്തു.

## രാവണയുദ്ധം.

പ്രധാനമന്ത്രി മഹോദരൻ മരിച്ച വിവരം രാവണൻ അറിഞ്ഞു. ബന്ധുമിത്രപുത്രാമാത്യന്മാരും ഒട്ടൊഴിയാതെയുള്ള പടകളും മറ്റും നശിച്ചു താൻ മാത്രം ബാക്കിയായി. ഇനി സീതയെ രാമന്നു കൊണ്ടുകൊടുത്തു അഭയം വാങ്ങീട്ടു തന്നെ എന്താണ് പ്രയോജനം? മരണംവരെ രാവണൻ അഭിമാനം വിട്ടില്ലെന്ന ഖ്യാതിയെങ്കിലും ലോകത്തിൽ നിലനിറുത്തേണ്ടതല്ലെ; എന്നൊരാശയുള്ള അഭിപ്രായത്തോടു തന്റെ പ്രിയപത്നിയായ മണ്ഡോദരിയും യോജിച്ചു പറകയാൽ രാവണൻ യുദ്ധത്തിന്നു പുറപ്പെടുവാൻ നിശ്ചയിച്ചു. ആയിരം അശ്വങ്ങളെ കെട്ടിയ മഹാരഥമേറി ഇരുപതുകയ്യിൽ പത്തു വില്ലെടുത്തു ചാപബാണപാണിയായിട്ടാണു രാവണൻ പുറപ്പെട്ടത്. രാവണന്റെ ഇടത്തെ കയ്യും കണ്ണും വിറച്ചു, പുരികം മിടിച്ചു, രഥാഗ്രത്തിൽ കെട്ടിയ കൊടിക്കൂറകൾ അററു വീണു, ഉടുത്ത വസ്ത്രത്തെ അഗ്നിബാധിച്ചു, സൂര്യന്നു പരിവേഷമുണ്ടായി, കഴുകുകൾ തമ്മിൽ ശണ്ഠപിണഞ്ഞു വീണു മരിച്ചു, പടകൾ ദാഹംകൊണ്ടു ക്ഷീണിച്ചു, ബ്രാഹ്മണൻ ദക്ഷിണക്കായി നേരിട്ടു, വിധവാസ്ത്രീകൾ തൈലമെടുത്തു വന്നു, അശ്വങ്ങളുടെ വായിൽനിന്നു തീക്കട്ടകൾ വന്നു, ഇങ്ങിനെ പലവിധമായ ദുശ്ശകുനങ്ങളും രാവണൻ കണ്ടുവെങ്കിലും അതൊന്നും വിലവെക്കാതെ യുദ്ധക്കളത്തിൽ വന്നു. രാവണൻ രഥത്തിൽ കയറിയും, രാമൻ ഭൂമിയിൽനിന്നും യുദ്ധം ചെയ്യുന്നതായാൽ യുദ്ധത്തിന്നു പുഷ്ടി പോരെന്നു വെച്ചു മനസ്സറിഞ്ഞു രഥം നടത്തുവാനുള്ള ആജ്ഞതയോടുകൂടി ദേവേന്ദ്രൻ ദേവരഥത്തെ മാതലിയോടുകൂടി രാമാന്തികത്തിലേക്കയച്ചുകൊടുത്തു. പണ്ട് ത്രിപുരന്മാരുമായുണ്ടായ യുദ്ധകാലത്ത് ദേവകൾ ഉണ്ടാക്കിയ ദേവരഥത്തിന്നു, പ്രളയകാലത്തുണ്ടാകുന്ന ചതുർവ്വിധമായ അഗ്നിയാലും നാശമില്ലെന്നും, ഈ രഥം ഈരേഴുപതിനാലു ലോകത്തും പക്ഷിയെപ്പോലെ സഞ്ചരി

ക്കമെന്നും, അഗ്നിയിലും, ജലത്തിലും പൎവ്വതാഗ്രങ്ങളിലും മനസ്സറിഞ്ഞു ഈ രഥം നടക്കുമെന്നും, ഭഗവാനെ രാവണനുമായുള്ള യുദ്ധത്തിൽ സഹായിപ്പാൻ ഇന്ദ്രന്റെ ആജ്ഞപ്രകാരം കൊണ്ടുവന്നതാണെന്നും മാതലി ഭഗവാനോടുണൎത്തിച്ചു. ഭഗവാൻ സന്തോഷിച്ചു ദേവരഥത്തിൽ കയറി മാതലിയെ സാരഥിയാക്കി രാവണന്റെ നേരെ യുദ്ധത്തിന്നു പോയി. രാവണൻ അയക്കുന്ന അസ്ത്രങ്ങളെല്ലാം ഭഗവാൻ പ്രത്യസ്ത്രമെയ്തു മുറിച്ചുതുടങ്ങി. വായവ്യാസ്ത്രം, വാരുണാസ്ത്രം, ഐന്ദ്രാസ്ത്രം, ചന്ദ്രക്കണ, പൎവ്വതവിശിഖം, വജ്രവിശിഖം, മുള്ളമ്പ്, മൊട്ടമ്പ്, ആകാശകേസരി, പാതാളകേസരി, അണ്ഡകടാഹം, അണ്ഡാണ്ഡകടാഹം, താമസാസ്ത്രം, ഇരുമ്പുക്കണ, വെള്ളിക്കണ, ദേവാസ്ത്രം, അസുരാസ്ത്രം, ഇങ്ങിനെ പലവിധമായ ദിവ്യാസ്ത്രങ്ങളും മാറിമാറായി രാവണൻ പ്രയോഗിച്ചതുകൂടാതെ ഖഡ്ഗം, ശൂലം, കോടാലി, മുസലം, മുൽഗരം, നക്രതുണ്ഡം, കട്ടാരം, ചവളം, കുന്തം, ഈട്ടി, യമധാര, നാന്ദ്രാവേൽ, ചക്രിക, കവണക്കൽ, പീലിക്കുന്തം മുതലായ വരായുധങ്ങളും രാവണൻ പ്രയോഗിച്ചു. രാവണനയച്ച അസ്ത്രങ്ങളേയും ആയുധങ്ങളേയുമെല്ലാം ആഗ്നേയാസ്ത്രമയച്ചു ഭഗവാൻ നശിപ്പിച്ചുകളഞ്ഞു. അപ്പോൾ മയൻ കൊടുത്ത ദിവ്യാസ്ത്രം രാവണനയച്ചു. ഗാന്ധൎവ്വാസ്ത്രംകൊണ്ടു ഭഗവാൻ അതിനേയും ഖണ്ഡിച്ചു. പിന്നെ രാവണൻ ശൌൎയ്യാസ്ത്രമയച്ചു. അതും പ്രത്യസ്ത്രമെയ്തു ഭഗവാൻ ഖണ്ഡിച്ചു. രാവണൻ നാഗാസ്ത്രമയച്ചപ്പോൾ ഗാരുഡാസ്ത്രം കൊണ്ടു ഭഗവാൻ അതിനേയും ഖണ്ഡിച്ചു. പിന്നെ ആകാശഭൂലോകപാതാളങ്ങളിലും, സപ്താൎണ്ണവങ്ങളിലും രഥം നടത്തി മലയോടു മല പൊരുതിയതുപോലെയും, സാഗരത്തോടു സാഗരം പൊരുതിയതുപോലെയും രാമരാവണന്മാർ അതിഘോരമായി യുദ്ധം നടത്തി. ഒടുവിൽ രാവണൻ ക്ഷീണിച്ചു യുദ്ധക്കളത്തിൽനിന്നു പെട്ടെന്നു മറഞ്ഞു കുലഗുരുവായ ശുക്ര

മഹർഷിയെക്കണ്ടു തന്റെ തോൽമയെപ്പററിപ്പറകയും, പാതാളത്തിൽ ഇരുന്നു ഒരു യാഗം ചെയ്യുന്നതായാൽ ഒരു കുതിരയും വാളും ഹോമകുണ്ഡത്തിൽനിന്നുണ്ടാകുമെന്നും അതുകൊണ്ടു രാമനെ ജയിക്കാമെന്നും ശുക്രമഹർഷി ഉപദേശിക്കയും ചെയ്തു. ശുക്രമഹർഷിയുടെ ഉപദേശപ്രകാരം രാവണൻ പാതാളത്തിൽ പോയി മണ്ഡോദരിയെ കാവൽനിർത്തി ഹോമം ആരംഭിക്കയും ചെയ്തു.

## രാവണവധം.

പോർക്കളത്തിൽനിന്നു രാവണനെ പെട്ടെന്നു കാണാതായതിന്നു കാരണമെന്താണെന്നു വിഭീഷണൻ അന്വേഷിക്കകയും രാവണൻ ഒരു ഗുഹയിലിറങ്ങി പാതാളഹോമം ചെയ്യുകയാണെന്നും, ഹോമം അവസാനിക്കാൻ ഇട കൊടുക്കുന്നതായാൽ രാവണനെ ജയിപ്പാൻ പ്രയാസമാണെന്നും, ഭഗവാനെ അറിയിക്കകയും ചെയ്തു. ഉടനെ ഹോമം മുടക്കി രാവണനെ യുദ്ധസ്ഥലത്തേക്കു പിടിച്ചുകൊണ്ടു വരുവാൻ ഹനുമാൻ പോയി. രാവണൻ ഹോമം ചെയ്യുന്ന ഗുഹക്കുള്ളിൽ കടന്നു, അവന്റെ സമാധിയെ ഇളക്കുവാൻ ഹനുമാൻ ചെയ്ത വിദ്യകൾ ഫലിക്കായ്കയാൽ ഒടുവിൽ മണ്ഡോദരിയുടെ കേശം പിടിച്ചിഴച്ചു ഉപദ്രവിക്കകയും, മണ്ഡോദരിയുടെ രോദനം കേട്ടു രാവണൻ ഉണർന്നു, ഹോമം മുഴുമിക്കാതെ ഹനുമാനെ പിന്തുടർന്നു യുദ്ധക്കളത്തിൽ വന്നു രാമനോടു വീണ്ടും യുദ്ധം ആരംഭിക്കകയും ചെയ്തു. ഭഗവാൻ രാവണന്റെ തലയും കരവും ഓരോന്നായി ഛേദിച്ചുതുടങ്ങി. ഛേദിക്കുന്ന തലയും കരവും അപ്പോഴപ്പോൾ മുളച്ചു വന്നുതുടങ്ങി. ഇങ്ങിനെ പത്തുനൂറു വട്ടം രാവണന്റെ ശിരസ്സും കരവും ഛേദിച്ചു ഫലമില്ലാതെ നിരാശനായി ഭഗവാൻ എന്താണ് ചെയ്യേണ്ടതെന്നാലോചിക്കുമ്പോൾ അഗസ്ത്യമഹർഷി വന്നു 'രാവണൻ പണ്ടു സ്വർഗ്ഗലോകം കയ്യശപ്പെടുത്തിയ കാലത്ത് അമൃതകലശമെടുത്തു വിഴുങ്ങുകയുണ്ടായി. ആയത് അവന്റെ

മാറത്തിരുപ്പുണ്ട്. അതിനെ ബ്രഹ്മാസ്ത്രം തൊടുത്തു പുറത്താക്കിയാൽ പിന്നെ കരശിരസ്സുകൾ മുളക്കുന്നതല്ല. ആ അസ്ത്രത്തിന്നു വൈഭവം കൂട്ടുവാൻ ആദിത്യഹൃദയം എന്ന ഒരു മന്ത്രം ഞാൻ ഉപദേശിക്കാം. ആ മന്ത്രം ചൊല്ലി ആദിത്യനമസ്കാരം ചെയ്തു യുദ്ധം ചെയ്യുക' എന്നുപദേശിക്കുകയും അതു പ്രകാരം ശ്രീരാമസ്വാമി മന്ത്രം ചൊല്ലി ആദിത്യനമസ്കാരം ചെയ്ത് രാവണന്റെ വക്ഷഃപ്രദേശത്തെ ലക്ഷ്യമാക്കി ബ്രഹ്മാസ്ത്രം അയക്കുകയും ചെയ്തു. ബ്രഹ്മാസ്ത്രംകൊണ്ടു രാവണന്റെ മാറ്റിടം പിളൎന്നതോടുകൂടി ഗരുഡൻ അവിടെ വന്നു തന്റെ പക്ഷങ്ങളാൽ രാവണനെ അടിച്ചു അമൃതകലശം കയ്യിലെടുത്തു വൈകുണ്ഠത്തിലേക്കു കൊണ്ടുപോകുകയും ചെയ്തു. അപ്പോഴാണ് രാവണനു പൂൎവ്വസ്മരണയുണ്ടായത്.

രാവണൻ—ശ്രീമൻ! നാരായണ! ശരണം. അനേകകാലമായി നിന്തിരുവടിയെ പിരിഞ്ഞിരിക്കുന്നു. വേഗം ഒരു ജന്മം കൂടി തന്നു യഥാസ്ഥാനത്താക്കി രക്ഷിക്കേണമെന്നു പ്രാൎത്ഥിക്കുന്നു. അടിയന്റെ പ്രാണൻ പോകുന്ന ഈ അവസരത്തിൽ നിന്തിരുവടിയുടെ യഥാൎത്ഥസ്വരൂപം കണ്ടു ധ്യാനിച്ചു തിരുനാമം ജപിച്ചു ജന്മമടയുവാൻ അനുഗ്രഹിക്കേണമേ!

എന്നിങ്ങിനെയുള്ള രാവണന്റെ അപേക്ഷക്കു 'നിന്റെ ഭാവന പോലെ ഭവിക്കട്ടെ' എന്നു ഭഗവാൻ അനുഗ്രഹിക്കയും, രാവണനെ ത്രിമൂൎത്തികൾ കാണെ അസ്ത്രം തൊടുത്തു കൊല്ലുകയും രാവണൻ രാമ! രാമ! എന്നു ജപിച്ചുംകൊണ്ടു പ്രാണനെ വെടിയുകയും ചെയ്തു.

## വിഭീഷണന്റെ സിംഹാസനാരോഹണം.

ഭഗവാന്റെ കല്പനപ്രകാരം ദുഃഖിച്ചു വിലപിക്കുന്ന വിഭീഷണനും, മണ്ഡോദരിയുംകൂടി രാവണന്റെ ശവമെടുത്തു ജലംകൊണ്ടു കുളിപ്പിച്ചു, കളഭവും കസ്തൂരിയും ചാൎത്തി,

വസ്ത്രത്തിൽ പൊതിഞ്ഞ് ചന്ദനമുട്ടികളാൽ ചിതകൂട്ടി ചിതമേൽ ശവം വെച്ച് അഗ്നി കൊളുത്തി ദഹിപ്പിക്കുകയും സാഗരത്തിലിറങ്ങി ഉദകക്രിയ മുതലായ ശേഷക്രിയകൾ ചെയ്യുകയും രാവണന്ന് ഊൎദ്ധ്വഗതി വരുത്തുക മററു കൎമ്മങ്ങൾ ചെയ്യുകയും ചെയ്തു. ഇതിന്നുശേഷം വിഭീഷണൻെറ അരിയിട്ടു വാഴ്ച കഴിപ്പാൻ ലക്ഷ്മണനെ ഭഗവാൻ നിയോഗിച്ചയച്ചു. ലങ്കാരാജധാനിയിൽ രാവണൻെറ മരണത്തെപ്പററി സ്ത്രീകളുടെയും മററും ഇടയിൽ പലവിധമായ സംസാരങ്ങളും നടന്നു. ഉണ്ടാൽ മരിക്കുന്ന വിഷം ലോകത്തിലുണ്ട്, കണ്ടാൽ കൊല്ലുന്ന വിഷമാണ ജാനകി എന്നും, കാമശരത്താലുണ്ടായ വിരഹതാപം രാമശരത്താൽ ശമനമായി എന്നും, ദേവന്മാരാലും, ത്രിമൂൎത്തികളാലും ജയിക്കപ്പെടുവാൻ സാമില്ലാത്ത രാവണനെ നിസ്സാരനായ ഒരു മനുഷ്യൻ കൊന്നുവെന്നും, അഷ്ടഗജങ്ങളുടെ കൊമ്പുകൾ തറച്ചുള്ള പാടുകൾ പ്പാൻ കഴിയാത്തയാൽ, വജ്രത്താൽ മുറിച്ചു വേർപെടുത്തി, ദേഹത്തിൽ ഉറച്ചുകിടക്കുന്ന കല്ലുത്തിന്മേൽ നവരത്നം പതിച്ചു ശോഭിക്കുന്ന മറോടുകൂടി അഷ്ടഗജയുദ്ധപ്രിയൻ എന്നു പ്രസിദ്ധിയെ നേടിയ രാവണൻെറ ദേഹത്തിൽ വസ്ത്രത്തിൽ സൂചിയെന്നപോലെ രാമസായകം ഏററുവെന്നും മററുമുള്ള സംസാരങ്ങൾക്കും ബഹളങ്ങൾക്കും ഇടയിൽ വിഭീഷണനോടും കൂട്ടി ലക്ഷ്മണകുമാരനും സുഗ്രീവനും ലങ്കാരാജധാനിയിൽ പോയി, വിഭീഷണനെ സിംഹാസനത്തിലിരുത്തി ലങ്കേശ്വരനായി അരിയിട്ടു വാഴ്ച കഴിച്ചു. അതിന്നുശേഷം പുരവാസികൾ ലങ്കേശ്വരന്നു വെച്ച തിരുമുൽക്കാഴ്ചകളെല്ലാം എടുപ്പിച്ചു രാമപാദത്തിൽ കൊണ്ടുവെച്ചു നമസ്കരിച്ചു വിഭീഷണൻ വിനയാന്വിതനായി നിന്നു. ഭഗവാൻ വിഭീഷണനെ അഭിനന്ദിച്ചതിന്നുശേഷം ഹനുമാനെ വിളിച്ചു സീതാദേവിയെ വിവരം അറിയിച്ചു കൂട്ടിക്കൊണ്ടു വരുവാൻ പറഞ്ഞയച്ചു.

## സീതയുടെ അഗ്നിപ്രവേശം.

രാമാജ്ഞയനുസരിച്ചു ഹനുമാൻ സീതാന്തികത്തിൽ ചെന്നു നമസ്കരിച്ചു പറയുന്നു.

ഹനുമാൻ—പത്മനാഭപ്രിയേ! ജഗദീശ്വരി! ജഗൽജനനി! ഇച്ഛാശക്തിജ്ഞാനശക്തിക്രിയാശക്തിസ്വരൂപിണി! രാമദൂതനായ ഹനുമാനിതാ നിന്തിരുവടിയുടെ പാദാന്തികത്തിൽ നമസ്കരിക്കുന്നു. നിന്തിരുവടിയുടെ വല്ലഭനായ സർവ്വേശ്വരൻ രാവണവധം കഴിച്ചു സന്തോഷവർത്തമാനം തിരുമനസ്സറിയിച്ചു മംഗളം ആശംസിച്ചു ഭവതിയെ സ്വാമിയുടെ അടുക്കലേക്കു കൂട്ടിക്കൊണ്ടുപോകാനാണ് അടിയൻ വന്നിട്ടുള്ളത്. ഈ സന്തോഷവർത്തമാനം കേട്ടിട്ടും ലോകമാതാവായ ഭവതി എന്താണ് ഒന്നും മിണ്ടാത്തത്? മുമ്പു രാമദൂതനായി വന്ന് അംഗുലീയകം ഇവിടെ തന്നു ചൂഡാരത്നവും വാങ്ങി പോകുമ്പോൾ പറഞ്ഞ അവധിക്കുള്ളിൽത്തന്നെ രാവണവധം കഴിച്ചു നിന്തിരുവടിയുടെ അഭീഷ്ടം സാധിപ്പിച്ചിട്ടുണ്ട്. ആ വിവരം ഇവിടെ വന്നു കൃതാർത്ഥതയോടെ ഉണർത്തുന്ന അടിയനെ ഒന്നു തൃക്കണ്ണോത്ത് അനുഗ്രഹിക്കേണമേ.

സീതാദേവി—എന്റെ പ്രാണരക്ഷ ചെയ്ത മഹാനുഭാവനായ ഒരാൾ വന്നു കണ്ണിന്ന് അമൃതംപോലുള്ള സന്തോഷവാക്കുകൾ പറഞ്ഞു കൃതകൃത്യനായി നില്ക്കുമ്പോൾ, എന്റെ ഹൃദയത്തിൽ ഒതുങ്ങാത്ത സന്തോഷവും കൃതജ്ഞതയും കാരണം ഒന്നും പറവാൻ ശക്തയല്ലാതെ അല്പം ഞാൻ കുഴങ്ങിപ്പോയി എന്നേ ഉള്ളൂ. ഹേ! മാരുതേ! നിനക്കു ഞാൻ എന്തൊരു പ്രത്യുപകാരമാണ് ചെയ്യേണ്ടത്? നിത്യമായ നിന്റെ പ്രാണരക്ഷക്ക് അനിത്യമായ പദാർത്ഥങ്ങൾകൊണ്ടു വല്ല ഫലവുമുണ്ടോ? അതുകൊണ്ട് അഞ്ജലിഹസ്തയായി നിന്നെ നമസ്കരിക്കുക മാത്രമാണ് എന്റെ കൃതജ്ഞതയെ കാണിപ്പാനുള്ള ഒരു വഴി.

ഹനുമാൻ — ലോകജനനി! പുരുഷനേയും പ്രകൃതിയേയും തമ്മിൽ കൂട്ടിമുട്ടുന്ന ഒരു ആയുധമാവാൻ തക്ക ഭാഗ്യം അടിയന്നു സിദ്ധിച്ചതു നിന്തിരുവടിയുടെ കാരുണ്യം ഒന്നുകൊണ്ടുമാത്രമാണ്. ഇനിയും ദേവിക്ക് അടിയന്റെ മേൽ കൃപ തോന്നുന്ന പക്ഷം, അടിയൻ വിചാരിക്കുമ്പോളൊക്കെയും സതീപതികളായ നിങ്ങൾ രണ്ടുപേരും ദമ്പതിമാരായി അടിയന്റെ മുമ്പിൽ പ്രത്യക്ഷമായി കാണാനുള്ള ഒരു അനുഗ്രഹമാണ് തരേണ്ടത്.

സീതാദേവി അപ്രകാരം അനുഗ്രഹിച്ചു. അതിന്നുശേഷം ഭർത്താവിന്റെ മുമ്പിൽ മലിനവേഷം മാററി ആഡംബരവേഷത്തോടെ ചെല്ലേണമെന്നുള്ള ഹനുമാന്റെ അഭിപ്രായത്തോടു യോജിക്കാതെ ദേവി സംശയിച്ചു നില്ക്കുമ്പോൾ അക്ഷമനായ ഭഗവാനാൽ അയക്കപ്പെട്ട വിഭീഷണൻ അവിടെ വന്നു ദേവിയെ നമസ്കരിച്ചു. മംഗളവേഷം ധരിച്ചു ഭഗവാന്റെ മുമ്പിൽ ചെല്ലുന്നതാണെന്ന അഭിപ്രായത്തെ ഒന്നുകൂടി ഉറപ്പിച്ചു

വിഭീഷണൻ — സാദ്ധ്വി! കുലസ്ത്രീകളുടെ പാതിവ്രത്യധർമ്മത്തെ നിന്തിരുവടിക്കു നിരൂപിക്കുകയായ അടിയൻ പറഞ്ഞു മനസ്സിലാക്കേണമെന്നു തോന്നുന്നില്ല. വല്ല നിമിത്തവും തന്റെ കണവനെ പിരിഞ്ഞിരിക്കേണ്ടി വന്നാൽ പതിവ്രതയായവൾ ഗളസൂത്രം ഒഴിച്ചു മററുള്ള ആഭരണങ്ങളെല്ലാം ഉപേക്ഷിക്കണം. കചഭാരത്തിൽ പുഷ്പം ചൂടരുത്, മുഖപ്രസാദത്തോടുകൂടി അന്യരോടു സംസാരിക്കരുത്. ശൌചാദികളെ അനുഷ്ഠിക്കാമെങ്കിലും നിത്യസ്നാനം വർജ്ജിക്കണം. എന്നാൽ എപ്പോഴാണോ ഭർത്താവിനെ കാണ്മാൻ സംഗതി വരുന്നു അന്ന് അഭ്യംഗം മുതലായ സ്നാനപാനാദികൾ ചെയ്തു, വസ്ത്രാഭരണാലംകൃതയായി ഭർത്താവിനെ കണ്ടു നമസ്കരിക്കേണമെന്നാണു ശാസ്ത്രം പറയുന്നത്. ബന്ധുമാർ ഒപ്പം സ്വദേശത്തു വസിക്കുമ്പോൾ ഭർത്താവു ഉ

ഭക്ഷിച്ചതിനുശേഷമെ പത്നി ഭുജിക്കാവൂ. ഭൎത്താവു ഉറങ്ങിയതിനുശേഷമേ ഭാര്യ ഉറങ്ങാവൂ. അങ്ങിനെതന്നെ ഭൎത്താവു ഉണരുന്നതിനുമുമ്പായി ഭാര്യ ഉണൎന്നെഴുനീററു കാലും മുഖവും ശുദ്ധിചെയ്തു ദീപത്തോടുകൂടി ചെന്നു ഭൎത്താവിനെ ഉണൎത്തണം. ഇപ്രകാരമുള്ള കുലധൎമ്മങ്ങളെ അനുഷ്ഠിച്ചു പോന്ന ഭവതി ഇപ്പോൾ മംഗളവേഷം ധരിക്കേണമെന്നുതന്നെയാണ് അടിയന്റെ പക്ഷം.

ഇപ്രകാരം വിഭീഷണൻകൂടി അഭിപ്രായപ്പെട്ടപ്പോൾ ദേവി മംഗളവേഷമെടുക്കാൻ സമ്മതിക്കുകയും ദേവസ്ത്രീകൾ വന്നു ദേവിയെ സ്നാനം ചെയ്യിച്ചു ദിവ്യാഭരണങ്ങളണിയിപ്പിച്ചു പരിമളമയങ്ങളായ കളഭങ്ങൾ പൂശി സുഗന്ധപുഷ്പങ്ങൾ ചൂടി പല്ലക്കിൽ കയററുകയും, ദേവിയെ രാമസന്നിധിയിലേക്കു കൊണ്ടുപോകയും ചെയ്തു. ദേവി പല്ലക്കിൽ നിന്നിറങ്ങി രാമചന്ദ്രന്റെ പാദത്തിൽ ഭക്ത്യാ നമസ്കാരം ചെയ്തു കണ്ഠാശ്രുധാരാബാഷ്പമാനങ്ങളോടുകൂടി വിനയാനമ്രയായി നിന്നു. പന്ത്രണ്ടു മാസകാലമായി വിരഹദുഃഖം അനുഭവിക്കുന്ന ഈ ദമ്പതിമാൎക്ക് അന്യോന്യം കണ്ടപ്പോൾ ഒന്നും പറവാൻ തോന്നിയില്ല. എങ്കിലും ശ്രീരാമൻ ഇങ്ങിനെ മനസ്സിൽ വിചാരിച്ചു "ജാനകിയുടെ ഇപ്പോഴത്തെ വേഷവും നിൽപ്പും കണ്ടാൽ ഇക്കഴിഞ്ഞ പന്ത്രണ്ടുമാസം അനുഭവിച്ച വിരഹതാപത്തിന്റെ വല്ല ലക്ഷണവും ഉണ്ടെന്നു ശങ്കിക്കുമോ. അത്രമാത്രമല്ല ഒരുകൊല്ലമായി ഭൎത്താവിനെ പിരിഞ്ഞു കാമികളായ രാക്ഷസന്മാരുടെ മദ്ധ്യത്തിൽ, അതികാമിയായ രാവണന്റെ സദനത്തിൽ ഒരുസ്ത്രീ ദോഷപ്പെടാതെ കഴിച്ചുകൂട്ടിയെന്നു മാലോകർ വിശ്വസിക്കുമോ. അതുകൊണ്ടു പ്രകൃതം ഒന്നു മാറി സംസാരിക്കുകയാണ് നല്ലത്" എന്നു വിചാരിച്ചു സീതയെ നോക്കിപ്പറയുന്നു.

ശ്രീരാമൻ—നാംതമ്മിൽ പണ്ടുണ്ടായിരുന്നതുപോലുള്ള ബന്ധത്തിനു മേലിൽ തരമില്ല. സ്ത്രീകളാണെങ്കിൽ ഒന്നാമത

പോലെ ഇരിക്കണം. താനും ശോഭിച്ചു, താൻ യോജിച്ചിരിക്കുന്ന സ്വർണ്ണത്തെയും, ശോഭിപ്പിച്ച്, അണിഞ്ഞിരിക്കുന്ന സ്ത്രീയെയും ശോഭിപ്പിക്കും. അതുപോലെ കുലസ്ത്രീകൾ തന്നെയും, തന്റെ ഭർത്താവിനെയും, തന്റെ കുലത്തെയും ഒരേ സമയം ശോഭിപ്പിക്കും. നിണക്കാണെങ്കിൽ കുലമോ ഗോത്രമോ ഇല്ല. മാതാപിതാക്കന്മാരില്ല. നീ കിടംപോലെ പൊട്ടിപ്പൊങ്ങിയവളാണ്. വില്ലുപൊട്ടിച്ചവനെ മുഹൂർത്തം നോക്കാതെ മാലയിട്ടുകൊണ്ടു പൊരുത്തനിമിത്തങ്ങൾ നോക്കി ശുഭമുഹൂർത്തത്തിൽ ലോകരീതിയനുസരിച്ചു പാണിഗ്രഹണം ചെയ്ത ഒരു ഭർത്താവും നിണക്കില്ല. കാമുകനായ ഒരുവന്റെ അധീനത്തിൽ കാമികളായ രാക്ഷസന്മാരുടെ മദ്ധ്യത്തിൽ അനേകം മാസങ്ങളായി ഈ വിധം ശൃംഗാരവേഷത്തോടെ താമസിച്ച ഒരു സ്ത്രീയുടെ ചാരിത്രശുദ്ധിയെ ആരും വിശ്വസിപ്പാനും തരമില്ല.

സീതാദേവി—പ്രാണേശ്വരാ! നിന്തിരുവടിയുടെ മുഖത്തുനിന്നു അസ്ത്രസദൃശമായ വാക്കുകൾ കേട്ടു ശീലമില്ല. ഇതൊക്കെ ഹൃദയം ദഹിപ്പിക്കത്തക്ക ദുഷ്ടവാക്കുകളാണ്. അയോനികളായി അനേകം സ്ത്രീകളുണ്ട്. അവരെല്ലാം ദോഷപ്പെട്ടവരാണെന്നാണോ നിന്തിരുവടിയുടെപക്ഷം. കൊണ്ടതിൽ പിന്നെ ഗോത്രദൂഷ്യം പറയുന്നതു പുരുഷധർമ്മമല്ല. കഴിഞ്ഞ പന്ത്രണ്ടുമാസമായി ഊണും ഉറക്കവുംകൂടാതെ മലിനവേഷയായി രാമ! രാമ! എന്ന രസായനം മാത്രം ആഹാരമാക്കി കഴിച്ചുകൂട്ടിയ എന്നെ ഇന്ന് ഈ വേഷത്തിൽ നിന്തിരുവടിയുടെ മുമ്പാകെ കൊണ്ടാക്കിയത് അങ്ങയുടെ പരമഭക്തനായ മാരുതിയും, ധർമ്മശാസ്ത്രനിപുണനായ വിഭീഷണനും കൂടിയാണ്. നിന്തിരുവടിക്ക് എന്നോട് അപ്രിയമാണെന്നു ശങ്കിപ്പാൻ അവകാശമുണ്ടായിരുന്നുവെങ്കിൽ ഈ ദേഹം ഇന്നു കാണ്മാൻ സംഗതി വരുന്നതല്ലായിരുന്നു. അംഗുലീയവും കൊടുത്തു ഹനുമാനെ മുമ്പ് എ

ന്റെ അടുക്കലേക്കയച്ചതും, പിന്നീട് സേതുബന്ധം കഴിച്ചു ലങ്കയിൽ കടന്നതും, ഇത്രയും ബുദ്ധിമുട്ടി രാവണാദികളോടു യുദ്ധം ചെയ്തതും ഒക്കെ എന്തിനാണ്? സ്ത്രീകളുടെ ചിത്തഗതി ത്രിമൂർത്തികളെക്കൊണ്ടും മനസ്സിലാക്കുവാൻ പ്രയാസമാണ്. അന്യാശ്രയമല്ലാത്ത എന്റെ ശിക്ഷകനും രക്ഷകനും നാഥനായ അങ്ങയുടെ യുക്തംപോലെ ഒക്കെ ചെയ്യാം.

ശ്രീരാമൻ — ശരി! ത്രിമൂർത്തികളാലും സ്ത്രീഹൃദയം അറിവാൻ പ്രയാസമാണെങ്കിൽ പിന്നെ ഞാനാണോ ഒരു സ്ത്രീയുടെ യഥാർത്ഥസ്വഭാവം മനസ്സിലാക്കുവാൻ ശക്തനാകുന്നത്?

സീതാദേവി — എന്റെ പാതിവ്രത്യധർമ്മത്തെ അങ്ങയുടെ പരമഭക്തനായ ഹനുമാന് ഞാൻ ലക്ഷ്യപ്പെടുത്തിക്കൊടുത്തിട്ടുണ്ട്. വേണമെങ്കിൽ നിനക്കും പ്രത്യക്ഷമാക്കിത്തരാം. വത്സ! സൌമിത്രേ! ജ്യേഷ്ഠൻ പറഞ്ഞതു നീ കേട്ടില്ലേ? വലുതായ ഒരു അഗ്നികുണ്ഡം വെട്ടി അഗ്നിയെ ജ്വലിപ്പിക്ക.

ദേവിയുടെ കല്പനയെ നിരാകരിപ്പാൻ ശക്തനല്ലാത്ത ലക്ഷ്മണൻ ഭഗവാന്റെ ഇംഗിതം അറിവാൻ ശ്രമിച്ചുവെങ്കിലും ഭഗവാൻ നിർവ്വികാരനായിരിക്കുന്നതുകണ്ടു ദേവിയുടെ കല്പനപ്രകാരം അഗ്നികുണ്ഡം വെട്ടിയുണ്ടാക്കി നിറയെ അഗ്നി ജ്വലിപ്പിക്കുകയും ചെയ്തു. ജാനകീദേവി ഈ അഗ്നികുണ്ഡത്തെ പ്രദക്ഷിണം ചെയ്തു "അല്ലയോ അഗ്നിഭഗവാനേ! സർവ്വേശ്വരനായ എന്റെ ഭർത്താവിനെയല്ലാതെ ഇതരപുരുഷനെ എന്റെ മനോവാക്കായങ്ങളെക്കൊണ്ടു സ്പർശിച്ചു പോയിട്ടുണ്ടെങ്കിൽ എന്നെ നീ ദഹിപ്പിച്ചുകളയണം. അല്ല ഞാൻ പതിവ്രതയായിത്തന്നെ കഴിച്ചുകൂട്ടീട്ടുണ്ടെങ്കിൽ അഗ്നികുണ്ഡത്തിൽനിന്നു നീ എന്നെ എടുത്തു ഭഗവാൻവശം ഏല്പിക്കുക" എന്നും പറഞ്ഞു ദേവി തീയിൽ ചാടി. ദേവിയെ കാണാതായപ്പോൾ അമരന്മാർ പുഷ്പവൃഷ്ടി ചെയ്തു. സ

ജനങ്ങളും വ്യസനിച്ചു സുഗ്രീവാദികളും പരിഭ്രമിച്ചു. ഇങ്ങിനെയിരിക്കെ അഗ്നിഭഗവാൻ തന്റെ പത്നിയായ സ്വാഹയെക്കൊണ്ടു സീതാദേവിയെ എടുപ്പിച്ചു രാമാന്തികത്തിൽ പ്രത്യക്ഷമായി ഇങ്ങിനെ പറഞ്ഞു.

അഗ്നിഭഗവാൻ — പ്രഭോ! രാമചന്ദ്ര! ലോകമാതാവായ ജാനകിയുടെ പാതിവ്രത്യാഗ്നി അടിയനെ ദഹിപ്പിക്കുന്നു. അടിയന്റെ പത്നിയുടെ പക്കൽനിന്നു സീതാദേവിയെ നിന്തിരുവടി സ്വീകരിച്ച് അടിയങ്ങളെ രക്ഷിച്ചാലും. സീതാദേവിയെ, അടിയനെ സാക്ഷിയാക്കിയല്ലെ നിന്തിരുവടി പാണിഗ്രഹണം ചെയ്തത്. യാതൊരു പദാർത്ഥത്തിനാണോ അടിയനുമായി സമ്പർക്കമുണ്ടാകുന്നത്, ആ പദാർത്ഥത്തിന്റെ കളങ്കമെല്ലാം തീർത്തു പരിശുദ്ധമാക്കുകയെന്നത് അടിയന്റെ ധർമ്മമാണ്. വേദവിധി തന്നെ അഗ്നിയെ സർവ്വസാക്ഷിയാക്കിട്ടാണ്. ഹേ! പ്രഭോ! പതിവ്രതമാരിൽവെച്ച് അഗ്രഗണ്യയായ സീതാദേവിയെ പരിഗ്രഹിച്ചാലും. പാതിവ്രത്യാഗ്നികൊണ്ട് അടിയനു പററുന്ന ഖേദത്തെ കളഞ്ഞാലും.

അഗ്നിദേവന്റെ ഈ വിധം വാക്കുകൾ കേട്ട് സന്തുഷ്ടനായ ഭഗവാൻ സീതയെ കൈ പിടിച്ചു സമീപത്താക്കി സന്തോഷത്തോടെ കടാക്ഷിച്ചു. ബ്രഹ്മാദി ത്രിമൂർത്തികളും, ഇന്ദ്രാദി ദേവകളുമൊക്കെ ഭഗവാന്റെ മായാസമ്പ്രദായങ്ങളെ കണ്ട് ആശ്ചര്യപ്പെടുകയും "അഗ്നിയേയും ചുടുന്ന അഗ്നി സീതാദേവിയിൽ അധിവസിക്കുന്നുണ്ട്. രാവണൻ തന്നെ ഈ അഗ്നിയെ ഭയന്നാണ സീതയെ ഭൂമിയോടുകൂടി എടുത്ത് ഭദ്രതയിൽ വെക്കേണ്ടി വന്നത്. കളങ്കമുള്ള തങ്കത്തെ അഗ്നിയിൽ പുടം വെച്ചു ശുദ്ധമാക്കുന്നുണ്ട്. കളങ്കരഹിതയായ സീതയെന്ന തങ്കത്തെ മായാമാനുഷനായ രാഘവനല്ലാതെ മററാരെങ്കിലും പുടം ചെയ്യുമോ" എന്നൊക്കെ പറയുകയും, ശ്രീരാമനെ വേഗം അയോദ്ധ്യയിലേക്കു പുറപ്പെ

ടുവിക്കുവാൻ ഉത്സാഹിപ്പിക്കുകയും ചെയ്തു. ദശരഥമഹാരാജാവു സ്വർഗ്ഗത്തിൽനിന്നു ദേവന്മാരൊപ്പം ലങ്കയിൽ വന്നു രാമലക്ഷ്മണന്മാരെ അനുഗ്രഹിച്ചു. ശ്രീരാമന്റെ അപേക്ഷപ്രകാരം കൈകേയിയോടും ഭരതനോടും തോന്നിട്ടുള്ള പരിഭവം തീർത്ത് അവരേയും ദശരഥൻ അനുഗ്രഹിച്ചു തൃപ്തനായി സ്വർഗ്ഗത്തിലേക്കു തന്നെ മടങ്ങിപ്പോയി.

## അയോദ്ധ്യാഗമനം

അനന്തരം ഭഗവാന്റെ കല്പന അനുസരിച്ചു വിഭീഷണൻ പുഷ്പകവിമാനം കൊണ്ടുവരികയും എല്ലാവരും കൂടി അയോദ്ധ്യക്കു പുറപ്പെടുകയും ചെയ്തു. എന്നാൽ ജാംബവാൻ വിമാനത്തിൽ കയറുവാൻ മടിച്ചു നില്ക്കുന്നതു കണ്ടു ഭഗവാൻ കാരണം ചോദിക്കയും, "രാമ രാവണയുദ്ധത്തിൽ രാമന്റെ വാനരസൈന്യത്തിൽ തന്റെ മകനായ വസന്തനും രണ്ടു വെള്ളം പടയുമാണു കുംഭകർണ്ണൻ ഭക്ഷിച്ചു നശിപ്പിച്ചിട്ടുള്ളത്. അതുകൊണ്ടു സന്തുഷ്ടകക്ഷികളുടെ ഇടയിൽ സങ്കടക്കാരനായ താൻ വിമാനത്തിൽ കയറി സന്തോഷിക്കുന്നില്ലെന്നു" ജാംബവാൻ മറുവടി പറകയും ചെയ്തു. ഭഗവാൻ ഉടനെ ഹനുമാനെ വിളിച്ച് ധർമ്മരാജാവിന്റെ അടുക്കലേക്കയക്കുകയും വസന്തനേയും രണ്ടു വെള്ളം പടയേയും ജീവനോടെ വരുത്തുകയും ജാംബവാനെ തൃപ്തിപ്പെടുത്തി എല്ലാവരും കൂടി വിമാനത്തിൽ കയറി അയോദ്ധ്യക്കു പുറപ്പെടുകയും ചെയ്തു. രഥം ആകാശത്തിലേക്കു ഉയർന്നപ്പോൾ ഭഗവാൻ സീതാദേവിയുടെ അറിവിന്നായി ഓരോന്നു കാട്ടിക്കൊടുത്തു തുടങ്ങി.

ഭഗവാൻ— പ്രിയെ! ഈ കാണുന്ന വടക്കേ മിറ്റത്തു വെച്ചാണു ഞാൻ രാവണനെ നിഗ്രഹിച്ചത്. ഈ കിഴക്കേ മിറ്റമിത്തു വെച്ചാണു നമ്മുടെ പടനായകനായ നീലൻ പ്രഹസ്തനെ വധിച്ചത്. ധീരനായ അംഗദകുമാരൻ ഈ ദക്ഷിണമിറ്റത്തു വെച്ചാണു വജ്രദംഷ്ട്രനെ വധിച്ചു

ത്. ലക്ഷ്മണകുമാരൻ ഇന്ദ്രജിത്തിനെ വധിച്ചതു ഈ പടിഞ്ഞാറെ മിറാത്തു വെച്ചാണ്. കുംഭകർണ്ണൻ, അതികായൻ മുതലായവരും, മൂലബലങ്ങളും മരിച്ച യുദ്ധകളമാണിത്. നമ്മുടെ പ്രാണനെ രക്ഷിച്ച ഹനുമാൻ അകമ്പനെ അടിച്ചു കൊന്ന സ്ഥലമാണിത്. എന്റെ അസ്ത്രത്തിന്നു മഹോദരൻ ഇരയായിത്തീന്നതു ഇവിടെ വെച്ചാണ്. ഹാ! ഒരു കുലാലന്നു ഘടാദികൾ നിർമ്മിക്കുവാൻ അധികം ദിവസങ്ങൾ വേണ്ടിവന്നേക്കാം. എന്നാൽ അതൊക്കെ ഉടച്ചുകളവാൻ ഒരു നിമിഷം മതിയാകും. ഇന്ദ്രാദി ദേവകൾക്കു കൂടി എത്തി നോക്കുവാൻ അസാദ്ധ്യമായ ഏഴു മതിലുകളെ നോക്കുക. പാതാളത്തോളം എത്തുന്ന അത്യഗാധമായ കിടങ്ങുകളും കണ്ടില്ലേ? ഈ സുവേലപർവ്വതത്തിൽനിന്നു ചാടിയാണു സുഗ്രീവൻ രാവണന്റെ മകുടം പറിച്ചു കൊണ്ടുവന്നത്. രാക്ഷസന്മാരുടെ രക്തംകൊണ്ടുണ്ടായ സാഗരത്തെ ഈ ലവണസാഗരമാണു ആകർഷിച്ചതു്.

ഇങ്ങിനെ ഓരോന്നായി കാട്ടിക്കൊടുക്കവെ വിമാനം സമുദ്രത്തിന്റെ മറുകരയിൽ എത്തി. അവിടെ ഒരു ശിവലിംഗം പ്രതിഷ്ഠിക്കേണമെന്നു വെച്ച് ഹനുമാനെ ലിംഗം കൊണ്ടുവരുവാൻ കാശിക്കയച്ചുവെങ്കിലും മുഹൂർത്തസമയത്തിന്നു *ലിംഗം എത്തായ്കയാൽ ശ്രീരാമൻ ഒരു പിടി മണൽവാരി ലിം*ഗമാക്കി ശുഭമുഹൂർത്തത്തിൽ പ്രതിഷ്ഠിക്കയും ചെയ്തു. അപ്പോഴേക്കും ഹനുമാൻ ലിംഗവും കൊണ്ടുവന്നു. ആയതു് ഹനുമാൻ തന്നെ അവിടെ പ്രതിഷ്ഠിച്ചു. എല്ലാവരും ഹനുമൽപ്രതിഷ്ഠയെ ആദ്യം പൂജിക്കേണമെന്നും അതിന്നു ശേഷം രാമപ്രതിഷ്ഠയെ പൂജിച്ചു സേതുസ്നാനം കഴിക്കേണമെന്നും ഭഗവാൻ കല്പിച്ചു് ഹനുമാന്റെ ഇച്ഛാഭംഗം തീർത്തു.

ശ്രീരാമൻ— പ്രിയെ! ജാനകി! ഈ സേതുമാഹാത്മ്യം അനിർവ്വചനീയമാണ്. മാതൃഹത്തി, പിതൃഹത്തി, ഗുരു

ത്തി, ശിശുഹത്തി, ഗോഹത്തി, ഈശ്വരനിന്ദ, ആശ്രിതോപദ്രവം, അഗതിദ്വേഷം ബ്രാഹ്മണദ്വേഷം, സാധുദ്രോഹം, അന്നദാനവിരോധം, മദ്യപാനം, ചൂതുകളി, നടക്കാവു വൃക്ഷങ്ങളെ നശിപ്പിക്കുക, പരദാരപരിഗ്രഹം, വ്രതവിഘ്നം, ഗർഭം അലസിപ്പിച്ചു നടക്കുന്ന സ്ത്രീകളുമായുള്ള സംസർഗ്ഗം, വിശ്വാസവഞ്ചനം, പക്ഷഭേദം കാട്ടിപഞ്ചായം പറയുക, ഗൃഹങ്ങൾ കൊള്ളിവെച്ചു കത്തിക്കുക, കണിവെച്ച് പക്ഷികളെ പിടിക്കുക, സ്ത്രീപുരുഷന്മാരുടെ ക്രീഡക്കു വിഘ്നം വരുത്തുക, ക്ഷേത്രവഴിപാടുകൾ മുടക്കുക, തട്ടിപ്പറി, കുട്ടികളുടെ കഴുത്തു മുറിച്ച് ആഭരണങ്ങൾ എടുക്കുക, വിധവകളുമായി രമിക്കുക, വാപീകൂപതടാകാദികൾ തൂർക്കുക, സ്വന്തം ഭർത്താവിനെ ഉപേക്ഷിക്കുക, അന്യനാൽ ഉണ്ടായ ഗർഭം അലസിപ്പിക്കുക, സ്നേഹിതന്മാരെ ഏഷണി പറഞ്ഞ് തമ്മിൽ തല്ലിക്കുക, രജസ്വലയുമായി രമിക്കുക, സത്രങ്ങൾ മുടക്കുക, ക്ഷേത്രങ്ങൾ പൊളിക്കുക, ജപതപങ്ങളെ മുടക്കുക, വിദ്വാന്മാരെ പരിഹസിക്കുക, മാംസത്തിനു വേണ്ടി ജീവികളെ ഹിംസിക്കുക, രാത്രിയിൽ കിടപ്പാൻ സ്ഥലത്തിനു ചോദിച്ചാൽ കൊടുക്കാതിരിക്കുക, ക്ഷേത്രത്തിൽവെച്ച് സ്ത്രീകളുമായി രമിക്കുക, നിർവ്വാണമായി നദിയിൽ ഇറങ്ങുക, രോഗം അറിയാതെ ഔഷധം കൊടുക്കുക, ഗ്രഹസ്ഥിതി അറിയാതെ ജാതകഫലം പറയുക, ഭക്ഷണസാധനങ്ങളിൽ കലർപ്പു ചേർക്കുക, അന്യലോകമായി സന്തതിയെ ജനിപ്പിക്കുക, മൃഗങ്ങളെ പിടിച്ചു കൂട്ടിലിടുക, ജ്യേഷ്ഠദാരങ്ങളെ പരിഗ്രഹിക്കുക, കപടസന്ന്യാസം സ്വീകരിക്കുക, കള്ളസ്സാക്ഷി പറയുക, മൃഗങ്ങളുമായി രമിക്കുക, ഇത്യാദി ദോഷങ്ങൾ ചെയ്യുന്നവരൊക്കെ പാപികളാണ്. ആ പാപികൾ ഇവിടെ വന്ന് സേതുസ്നാനം ചെയ്ത് സേതുമാധവനെ ഭജിച്ചാൽ പാപങ്ങളെല്ലാം തീർന്ന്, ലൌകികസുഖാനുഭവങ്ങൾ അനുഭവിച്ച് മരണ

ശേഷം വൈകുണ്ഠത്തിൽ പോയി നിത്യസുഖികളായിരിപ്പാൻ സംഗതി വരും.

ഇപ്രകാരം സേതുമാഹാത്മ്യം പറഞ്ഞു മനസ്സിലാക്കി എല്ലാവരും വിമാനത്തിൽ കയറി വീണ്ടും യാത്രയായി. ഹനുമാൻ സമുദ്രതരണം ചെയ്വാൻ നിന്ന മഹേന്ദ്രപർവ്വതം, വരുണൻ വന്നു ഭഗവാനെ ശരണം പ്രാപിച്ച സ്ഥലം, അഗസ്ത്യാശ്രമം, സുഗ്രീവന്റെ സ്ഥാനമായ കിഷ്കിന്ധ, സപ്തസാലങ്ങൾ, ചാതുർമ്മാസ്യം കഴിച്ച മാല്യവാൻ പർവ്വതം, സീതയുടെ ആഭരണങ്ങൾ സുഗ്രീവൻ സൂക്ഷിച്ച മതംഗാശ്രമം, ഹനുമാനുമായി സമ്പർക്കമുണ്ടായ പമ്പാസരസ്സ്, ശബര്യാശ്രമം, കബന്ധഗതി നടന്ന സ്ഥലം, ജടായുവെ സംസ്കരിച്ച സ്ഥലം, ജടായുവനം, മാരീചൻ മരിച്ച സ്ഥലം, എന്നു തുടങ്ങി സീതാദേവിയുമായി വേർപാടു വന്നതിനു ശേഷം കണ്ട സ്ഥലങ്ങളും ചരിത്രങ്ങളുമൊക്കെ ഭഗവാൻ വിമാനത്തിൽനിന്നു ദേവിയെ മനസ്സിലാക്കി കൊടുത്തു. ഇങ്ങിനെ യാത്രക്കാർ അയോദ്ധ്യയിലെത്തി, നഗരത്തിൽ പോകുന്നതിനു മുമ്പായി ഭരദ്വാജാശ്രമത്തിൽ ഇറങ്ങി, ഭരദ്വാജമഹർഷിയുടെ ആതിത്ഥ്യം സ്വീകരിച്ചു. ഭരദ്വാജമഹർഷിയുടെ പ്രശ്നത്തിനു മറുപടിയായി കഴിഞ്ഞ പതിനാലു സംവത്സരത്തിനുള്ളിൽ നടന്ന കഥകൾ മുഴുവനും വിസ്തരിച്ചു മഹർഷിയെ പറഞ്ഞു കേൾപ്പിച്ചു. എഴുപതു വെള്ളം വാനരസൈന്യങ്ങളുടെ സഹായത്താലാണു രാവണാദി രാക്ഷസരെ മുഴുവൻ നശിപ്പിച്ചതെന്നു കേട്ടപ്പോൾ ഒരു വെള്ളം എന്നു പറഞ്ഞാൽ എത്രയാണെന്നുള്ള സംശയം തീർപ്പാൻ താഴെ ചേർന്ന കണക്കു ഭഗവാൻ മഹർഷിയെ പറഞ്ഞു മനസ്സിലാക്കി.

| | | | | |
|---|---|---|---|---|
| 45 | അതിസാരം | = | 1 | സാരം |
| 45 | സാരം | = | 1 | അത്യല്പം |
| 85 | അത്യല്പം | = | 1 | അല്പം |
| 25 | അല്പം | = | 1 | അതിതല്പര |
| 80 | അതിതല്പര | = | 1 | തല്പര |

| | | | |
|---|---|---|---|
| 80 | തല്പര | = | 1 അതിനുട്പം |
| 25 | അതിനുട്പം | = | 1 നുട്പം |
| 320 | നുട്പം | = | 1 മൂന്നാം കീഴ്ന്തിരി |
| 8 : 0 | മൂന്നാം കീഴ്ന്തിരി | = | 1 രണ്ടാം കീഴ്ന്തിരി |
| 320 | രണ്ടാം കീഴ്ന്തിരി | = | 1 ഒന്നാം കീഴ്ന്തിരി |
| 320 | ഒന്നാം കീഴ്ന്തിരി | = | 1 മേൽമുന്തിരി |
| 2 | മേൽമുന്തിരി | = | 1 അരക്കാണി |
| 2 | അരക്കാണി | = | 1 കാണി |
| 2 | കാണി | = | 1 അരമം |
| 3 | അരമം | = | 1 ഒരുമം |
| 8 | ഒരുമം | = | 1 ഒന്ന് |
| 10 | ഒന്ന് | = | 1 പത്ത് |
| 10 | പത്ത് | = | 1 നൂറ് |
| 10 | നൂറ് | = | 1 ആയിരം |
| 10 | ആയിരം | = | 1 പതിനായിരം |
| 10 | പതിനായിരം | = | 1 ലക്ഷം |
| 100 | ലക്ഷം | = | 1 കോടി |
| 100 | കോടി | = | 1 മഹാകോടി |
| 100 | മഹാകോടി | = | 1 വിന്തം |
| 100 | വിന്തം | = | 1 മഹാവിന്തം |
| 200 | മഹാവിന്തം | = | 1 കുമുദം |
| 100 | കുമുദം | = | 1 മഹാകുമുദം |
| 100 | മഹാകുമുദം | = | 1 പത്മം |
| 100 | പത്മം | = | 1 മഹാപത്മം |
| 100 | മഹാപത്മം | = | 1 സമുദ്രം |
| 100 | സമുദ്രം | = | 1 മഹാസമുദ്രം |
| 100 | മഹാസമുദ്രം | = | 1 പ്രളയം |
| 100 | പ്രളയം | = | 1 മഹാപ്രളയം |
| 100 | മഹാപ്രളയം | = | 1 വെള്ളം |

കേരള സാഹിത്യ അക്കാദമി

## രാമപട്ടാഭിഷേകം

സുഗ്രീവന്റെ വാനരപ്പടയുടെ ശക്തി കേട്ടു ഭരദ്വാജ മഹർഷി ആശ്ചര്യപ്പെട്ടു അനന്തരം മുദ്രമോതിരവും കൊടുത്തു ഹനുമാനെ അയോദ്ധ്യാപുരിയിലേക്കു വേഗം അയച്ചു. പതിനാലു സംവത്സരം തികയുന്ന ദിനം അന്നാകയാൽ, ശ്രീരാമസ്വാമിയുടെ വരവു കാണാഞ്ഞു, ഭരതൻ വാഗ്ദത്തപ്രകാരം അഗ്നിപ്രവേശം ചെയ്തുകളയുമൊ എന്നു ഭയപ്പെട്ടാണു മുൻകൂട്ടി ഹനുമാനെ അയച്ചതു്. ഹനുമാൻ അയോദ്ധ്യയിൽ എത്തുമ്പോഴക്കം ഭരതൻ ശത്രുഘ്നാദികളുടെ വിരോധത്തെ വിലവെക്കാതെ അഗ്നികുണ്ഡം ഉണ്ടാക്കി അതിൽ ചാടുവാൻ ഭാവിക്കയായിരുന്നു. ഭഗവാൻ വരുന്നുണ്ടെന്നു പറഞ്ഞു. ഭരതന്റെ പ്രാണനേയും ഹനുമാൻ രക്ഷിച്ചു വീണ്ടും ഭരദ്വാജാശ്രമത്തിൽ വന്നു. എല്ലാവരുടേയും പ്രാണരക്ഷക്കു സമർത്ഥനായിതീൎന്ന ഹനുമാനെ സമസ്തഗുണസമ്പന്നനായിരിപ്പാൻ ഭഗവാൻ അനുഗ്രഹിച്ചതിന്നു ശേഷം എല്ലാവരും കൂടി മൃഷ്ടാന്നഭോജനം കഴിച്ചു് അയോദ്ധ്യാപുരിയിലേക്കു പുറപ്പെട്ടു. ഭരതൻ സുമന്ത്രാദികളോടുകൂടി ഭഗവാനേയും മറ്റും എതിരേറ്റു് നന്ദിഗ്രാമത്തിൽ കൂട്ടികൊണ്ടുപോയി ജടാവല്ക്കലാദികളെ കളഞ്ഞു് അയോദ്ധ്യാരാജധാനിയിൽ കൊണ്ടാക്കി. സുമന്ത്രൻ നഗരി അലങ്കരിപ്പിച്ചു് പട്ടാഭിഷേകത്തിന്നുള്ള ഒരുക്കങ്ങൾ കൂട്ടുകയും ഭഗവാനെ സിംഹാസനത്തിൽ ഇരുത്തി അരിയിട്ടു വാഴ്ച കഴിച്ചതിന്നു ശേഷം വസിഷ്ഠമഹർഷി കിരീടം എടുത്തു് ശ്രീരാമസ്വാമിയുടെ ശിരസ്സിൽ ധരിപ്പിക്കുകയും ചെയ്തു. ഇതു കണ്ടു് ദേവകൾ ദേവദുന്ദുഭി മുഴക്കി പുഷ്പവൃഷ്ടി ചെയ്തു. ബ്രാഹ്മണൎക്കു വേണ്ടുന്ന ദക്ഷിണകൾ ചെയ്തു പട്ടാഭിഷേകമഹോത്സവമെല്ലാം കഴിഞ്ഞതിന്നു ശേഷം ഭഗവാൻ വിഭീഷണനെ അരികിൽ വിളിച്ചു് ഇങ്ങിനെ പറഞ്ഞു.

**ശ്രീരാമൻ**— സഖെ! ലങ്കേശ്വര! നിന്റെ സഹായമുണ്ടായിരുന്നില്ലെങ്കിൽ എന്റെ കാൎയ്യങ്ങറം നിൎവ്വിഘ്നമായി സാധിക്കുന്നതല്ലായിരുന്നു. ഞാൻ തരുന്ന ഈ ലങ്കാനാഥപ്രതിഷ്ഠയെ നീ ലങ്കയിൽ കൊണ്ടുപോയി പ്രതിഷ്ഠിച്ചു നിത്യം പൂജിക്കണം. എന്നെ മറക്കരുത്. കൂടക്കൂടെ അയോദ്ധ്യക്കു വരണം.

എന്നു പറഞ്ഞനുഗ്രഹിച്ചു വിഭീഷണനെ ലങ്കക്കു മടക്കി അയച്ചു. ഇതുപ്രകാരം തന്നെ സുഗ്രീവനെ വിളിച്ചു "സഖെ! സുഗ്രീവ! എന്റെ പ്രാണനോടു എനിക്കു എത്ര വാത്സല്യമുണ്ടോ അത്ര വാത്സല്യം നിന്നോടുമുണ്ട്. നിന്റെ സഹായം ഒന്നുകൊണ്ടു മാത്രമാണ് എനിക്കു എന്റെ പത്നിയെ വീണ്ടുകിട്ടിയത്. നീ അഗ്നിസാക്ഷിയായി ചെയ്ത സത്യത്തെ വേണ്ടുംവിധം നിറവേററിയിരിക്കുന്നു. ഇനി അംഗദനെ യുവരാജാവിന്റെ നിലയിൽ നിന്റെ മകനെപ്പോലെ വിചാരിച്ചു വരണം. കൂടാതെ നീയും അംഗദനും ഇടക്കിടെ അയോദ്ധ്യയിൽ വന്നു എന്നെ കാണുകയും വേണം. നിനക്കു സൎവ്വമംഗളവും ഭവിക്കട്ടെ!" എന്നിങ്ങിനെ പറഞ്ഞു സുഗ്രീവനേയും അംഗദനേയും ജാംബവദാദി മററു വാനരവീരന്മാരേയും പറഞ്ഞയച്ചതിന്നു ശേഷം ഹനുമാനെ സ്വകാൎയ്യമായി വിളിച്ചു ഇങ്ങിനെ പറഞ്ഞു.

**ശ്രീരാമൻ**—മാരുതെ! നീ കൂട്ടത്തിൽനിന്നു പിരിഞ്ഞിരിക്കുന്ന കാൎയ്യം എനിക്കു മനസ്സിലായി. എന്നെ വിട്ടുപോവാൻ നിനക്കു വളരെ മടിയുള്ളതുപോലെ തോന്നുന്നു. രാമായണം കഥയിൽ നിനക്കുള്ള സ്ഥാനം അദ്വിതീയമാണ്. ഞാൻ എന്നും നിന്റെ ഹൃദയകമലത്തിൽ കുടിയിരിക്കുന്നുണ്ട്. നിനക്കു എന്നു എന്നെ കാണേണമെന്നു തോന്നുന്നുവോ അന്നു പത്നീസമേതനായി ഞാൻ നിന്റെ അടുക്കൽ പ്രത്യക്ഷമാവാം. എന്നുതന്നെയല്ല ഈ ലോകത്തിൽ

യാതൊരു ജീവി രാമ, രാമ, എന്നു ജപിക്കുന്നുവോ ആയത്തു നിന്റെ കർണ്ണത്തിൽ കേൾപ്പാനായി ഞാൻ അനുഗ്രഹിക്കുന്നു. നിന്റെ ഗുരുവായ സൂര്യന്റെ ആജ്ഞപ്രകാരം സുഗ്രീവനെ പിരിയാതെ താമസിക്കണം. കൂടക്കൂടെ അയോദ്ധ്യക്കു വരികയും വേണം, ജാനകിയെ കണ്ടു യാത്ര പറഞ്ഞു പോകുക.

എന്നു പറഞ്ഞു സമാധാനിപ്പിച്ച് ഹനുമാനെയും യാത്രയാക്കി, ഹനുമാൻ സീതാദേവിയെ നമസ്കരിച്ചു യാത്രപറഞ്ഞപ്പോൾ ‘‘മാതാവേ! നീ എന്റെ പ്രാണനെ രക്ഷിച്ചവനാണ്. എപ്പോഴും നിന്നെ കാണ്മാനായി ഞാൻ ആഗ്രഹിക്കുന്നു. എന്റെ സ്മരണക്കായി ഈ തരുന്ന മുത്തുമാല നീ എന്നും ധരിക്കണം’’ എന്നു പറഞ്ഞു ദേവി ഹനുമാനെ യാത്രയാക്കി. ലക്ഷ്മണകുമാരന്റെ ജീവനെ രണ്ടുപ്രാവശ്യം രക്ഷിച്ച മാരുതിയെ ലക്ഷ്മണകുമാരനും, അഗ്നികുണ്ഡത്തിൽ നിന്നു പ്രാണരക്ഷചെയ്തതിനു ഭരതനും, ജ്യേഷ്ഠനുക്കു ഒരു ഉത്തമമിത്രമായതുകൊണ്ടു ശത്രുഘ്നനും, ഹനുമാനെ വാത്സല്യത്തോടെ യാത്ര പറഞ്ഞയച്ചു. അനന്തരം ഒട്ടൊഴിയാതെയുള്ള വാനരസംഘത്തെ നോക്കി ‘നിങ്ങളൊക്കെ മറക്കാൻ പാടില്ലാത്ത സഹായം എനിക്കു ചെയ്തവരാണ്. നിങ്ങൾക്കു പ്രത്യുപകാരം ചെയ്വാൻ ഞാൻ അശക്തനാണ്. എങ്കിലും നിങ്ങൾ പിടിക്കുന്നതെല്ലാം ഇരുമ്പായും, കടിക്കുന്നതെല്ലാം കരിമ്പായും, കുടിക്കുന്നതെല്ലാം അമൃതായും ഭവിക്കട്ടെ’ എന്നു ഭഗവാൻ വാനരപ്പടയെ അനുഗ്രഹിച്ചു.

ഇതിനു ശേഷം ശ്രീരാമചന്ദ്രന്റെ അനുഗ്രഹം കൊണ്ടു എല്ലാവരും അവരവർ കാമിച്ചതിനെ ലഭിച്ചു സ്വസ്ഥാനങ്ങളിലേക്കു പോയി താരകബ്രഹ്മത്തെ ധ്യാനിച്ചു താപത്രയമകന്നു സുഖിച്ചിരുന്നു. ജഗത്ത്രയവാസികൾ ഭഗവാന്റെ പാദാംഭോജത്തെ സേവിച്ചിരുന്നു. സോദര, വാനര, താപ

സ, രാക്ഷസ, ഭൂദേവവൃന്ദനിഷേവ്യമാണനായി സിംഹപരാക്രമനായി, സൂൎയ്യകോടിപ്രഭനായ ശ്രീരാമചന്ദ്രൻ സീതാസംയുക്തനായി സിംഹാസനത്തിലിരുന്നു സത്യമായ പന്ഥാവിൽനിന്നു തെറ്റാതെ രാജ്യഭാരം ചെയ്തു അനേകകാലം സുഖമായിരുന്നു.



കമ്പരുടെ

# രാമായണകഥ.

## ഉത്തരരാമായണം.

### സഹസ്രമുഖവധം.

സർവ്വേശ്വരനായ ശ്രീരാമചന്ദ്രൻ, പട്ടാഭിഷേകാനന്തരം, പ്രജകളെ രക്ഷ ചെയ്തു്, പൂർവ്വികന്മാരെപ്പോലെ മനുസ്മൃതിയിലെ നിയമങ്ങളിൽ നിന്നു അണു പോലും തെറ്റാതെ രാജ്യഭാരം ചെയ്തു വരുന്ന കാലത്തു് ദധിസാഗരത്തിന്റെ മദ്ധ്യെ ത്രൈലോക്യപുരിയിൽ താമസിക്കുന്ന സഹസ്രവദനരാവണൻ എന്നവന്റെ ഉപദ്രവം കാരണം ഇന്ദ്രാദിദേവകളും, ത്രിമൂർത്തികളും, ലോകവാസികളും വലുതായ സങ്കടങ്ങൾ അനുഭവിക്കേണ്ടിവന്നു. സ്ത്രീകളുടെ കയ്യാലല്ലാതെ മരണം സംഭവിക്കയില്ലെന്നു വരം വാങ്ങിയ സഹസ്രവദനൻ വരപ്രഭാവത്താൽ പലവിധമായ ലോകോപദ്രവങ്ങളും ചെയ്തുവന്നു. ഒടുവിൽ വിഭീഷണനും, രാക്ഷസസൈന്യവും, സുഗ്രീവനും, വാനരസൈന്യവും, ഭഗവാനൊപ്പം ഹനുമാന്റെ സഹായത്തോടുകൂടി ത്രൈലോക്യപുരിയിൽ വിമാനം കയറി ചെല്ലുകയും അതിഘോരമായ യുദ്ധം ചെയ്തും രാക്ഷസനെ വധിപ്പാൻ സാധിക്കായ്കയാൽ എല്ലാവരും പരിഭ്രമിച്ചുനില്ക്കെ, സീതാദേവിയെ വരുത്തിയാൽ മാത്രമെ രാക്ഷസനെ വധിപ്പാൻ സാധിക്കയുള്ളുവെന്നു ഹനുമാൻ പറകയും അതുപ്രകാരം അശരീരിവാക്കു കേൾക്കുകയും ചെയ്തു. ഭഗവാൻ ഉടനെ വിമാനവുംകൊണ്ടു സീതാദേവിയെ കൂട്ടിക്കൊണ്ടുവരാൻ ലക്ഷ്മണകുമാരനെ അ

യച്ചു. ദേവി വരുന്നതുവരെ ഭഗവാൻ മായാപ്രഭാവത്താൽ യുദ്ധം മുറക്കു നടത്തിപ്പോന്നു. ദേവി വന്നുചേൎന്ന ഉടനെ ഭഗവാൻ വേണ്ടപ്പെട്ട ഉപദേശം കൊടുത്തു ദേവിയെ യുദ്ധത്തിന്നു പുറപ്പെടുവിച്ചു ദേവി കാളരാത്രിയുടെ വേഷമെടുത്താണു യുദ്ധത്തിന്നുപോയതു്. ലോകങ്ങളെല്ലാം നടുങ്ങത്തക്ക വികൃതവേഷത്തോടുകൂടിയ കാളരാത്രി, കറുത്ത വാവുദിവസത്തിൽ അൎദ്ധരാത്രിയിലുള്ള അന്ധകാരംപോലെയുള്ള നിറത്തോടും, നരസിംഹത്തിന്റെ ദന്തംപോലുള്ള ദന്തത്തോടും, സമുദ്രംപോലെ വിസ്താരവും ചലനവും ഉള്ള നേത്രത്തോടും, രക്തവൎണ്ണമായ കചഭാരത്തോടും, മത്തഗജങ്ങളെ കുണ്ഡലമായണിഞ്ഞ കൎണ്ണത്തോടും, അഷ്ടനാഗങ്ങളെ ആഭരണമാക്കിയ കണ്ഠത്തോടും, ദേഹദേഹികളെ വേൎപെടുത്തുന്ന ആയുധത്തെ ധരിച്ച കരത്തോടും, മൃത്യുവെന്നും അപമൃത്യുവെന്നും പേരോടുകൂടിയ ശൃംഖലകൾ ധരിച്ച വക്ഷസ്സോടും, ബ്രഹ്മാദി പിപീലികാപൎയ്യന്തമുള്ള ദേഹദേഹികളെ വേൎപെടുത്തുവാനുള്ള അധികാരമുദ്രയോടും, നീലമേഘംപോലുള്ള വസ്ത്രാഡംബരത്തോടുംകൂടി ധൎമ്മരാജാവിനെ മന്ത്രിയാക്കി, കാലൻ, യമൻ എന്നവരെ ഭടന്മാരാക്കി, വേതാളത്തെ വാഹനമാക്കിയാണു യുദ്ധത്തിന്നു ചെന്നതു്. ഈ കാളരാത്രിയെ കണ്ടപ്പോൾതന്നെ അസുരേശ്വരനായ സഹസ്രമുഖൻ സൂത്രക്കയററ പ്രതിമയെപ്പോലെ ഭൂമിയിൽ വീണുപോയി. പാതിവ്രത്യാഗ്നികൊണ്ടു് അസുരേശ്വരനേയും സഹായികളേയും ഭസ്മമാക്കിയതിന്നുശേഷം, ത്രൈലോക്യപുരി, ദധിസാഗരത്തിൽ മുങ്ങിപ്പോകട്ടെ എന്നു ശപിച്ചു. എല്ലാവരും യഥാസ്ഥാനത്തിലേക്കു മടങ്ങുകയും ചെയ്തു. ഇങ്ങിനെ ലോകൎക്കു സങ്കടനിവൃത്തി വരുത്തിക്കൊടുത്തു പിന്നെയും വളരെക്കാലം ശ്രീരാമസ്വാമി രാജ്യഭാരം ചെയ്തു.

## സീതാപരിത്യാഗം.

അക്കാലത്തു ഒരു ദിവസം ശ്രീരാമചക്രവൎത്തിയുടെ ചാ

ന്മാർ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ താഴെ ചേൎക്കുംപ്രകാരം ഒരു രജകനും തന്റെ ഭാൎയ്യയും തമ്മിൽ സംഭാഷണം ചെയ്യുന്നതു കേൾപ്പാനിടയായി.

രജകൻ—എടി! ധൂൎത്തി! എന്റെ സമ്മതംകൂടാതെ നീ അന്യഗൃഹത്തിൽ രാത്രി പോയി താമസിക്കേണ്ട ആവശ്യമെന്തായിരുന്നു? ആയതുകൊണ്ടു മേലിൽ എന്റെ ഭാൎയ്യയായിരിപ്പാൻ നിണക്കു യോഗ്യതയില്ല. നീ ഇനി ഇവിടെ താമസിക്കുന്നതായാൽ എന്നെ സ്വജനങ്ങൾ ഭ്രഷ്ട് കല്പിച്ചു ജാതിയിൽനിന്നു പുറത്താക്കും. ഇവിടെനിന്നു കടന്നുപോ.

രജകന്റെ ഭാൎയ്യ—അയ്യോ! ഭൎത്താവെ! ഞാൻ ഒരു രാത്രിയല്ലെ വീടുവിട്ടു താമസിച്ചുള്ളു. നമ്മുടെ രാജാവായ രാമചന്ദ്രന്റെ പത്നി സീത, ഒരു കൊല്ലം അന്യന്റെ ഗൃഹത്തിൽ പോയി താമസിച്ചതിനു യാതൊരു ഭ്രഷ്ടും ആരും കല്പിച്ചില്ലല്ലൊ. സീത ഇന്നും രാമന്റെ പത്നിയാണ്. പിന്നെ ഈ വിഴുപ്പു തിരുമ്പുന്ന നമുക്കാണൊ ഇത്ര യോഗ്യത വെച്ചിട്ടുള്ളത്?

രജകൻ—എടി! ഒരുവൻ അങ്ങിനെ മൎയ്യാദയല്ലാതെ വല്ലതും കാട്ടിയെന്നുവെച്ചു, മറ്റുള്ളവരും അപ്രകാരം കാട്ടേണമെന്നുണ്ടൊ?

എന്നും പറഞ്ഞു രജകൻ തന്റെ ഭാൎയ്യയെ അടിച്ചു പുറത്താക്കി. ഇതൊക്കെ കണ്ടും കേട്ടും നില്ക്കുന്ന ഒറ്റുകാർ രാജധാനിയിൽ പോയി നടന്ന സംഭവമെല്ലാം ഭഗവാനെ അറിയിച്ചു. ഭഗവാൻ ഈ സംഗതി വളരെ ഗാഢമായി ആലോചിച്ചു പരാപവാദത്തെ ഭയന്നു ജാനകിയെ ഉപേക്ഷിക്കുകയാണു നല്ലതെന്നു തീൎച്ചപ്പെടുത്തി. അനന്തരം ലക്ഷ്മണനെ വിളിച്ചു വിവരം മനസ്സിലാക്കി സീതയെ വനത്തിൽ കൊണ്ടുപോയി വിട്ടേച്ചു വരുവാൻ കല്പിക്കയും ലക്ഷ്മണൻ വ്യസനിച്ചു ഭ്രാതാവിന്റെ ആജ്ഞയെ ലംഘിപ്പാൻ പാടില്ലെന്നു കരുതി, സീതാദേവിയെ കൂട്ടി വനത്തിൽ കൊണ്ടു

പോയി, ഗൌതമാശ്രമത്തിന്നരികെ, വനദേവതകളെ രക്ഷക്കാക്കി, ദേവി അറിയാതെ അയോദ്ധ്യക്കു മടങ്ങുകയും ചെയ്തു. ഗൌതമൻ സ്നാനം കഴിച്ചു മടങ്ങി ആശ്രമത്തിലേക്കു വരുമ്പോൾ ജാനകിയെ തനിച്ചു കാണുകയും വിവരം ചോദിച്ചു ഗ്രഹിച്ചതിന്നുശേഷം ഇങ്ങിനെ പറകയും ചെയ്തു.

ഗൌതമൻ:—ജനകാത്മജെ! സർവ്വേശ്വരി! ദുഃഖിപ്പാൻ ഒന്നുകൊണ്ടും അവകാശമില്ല. ത്രിമൂർത്തികളും കാലഗതിയെ തടപ്പാൻ സമർത്ഥന്മാരല്ല. പരമേശ്വരൻ ഭിക്ഷയെടുക്കേണ്ടി വന്നതും, ബ്രഹ്മാവിന്റെ ശിരസ്സുപോയതും, സൂര്യനെ ചാണയിൽ കടഞ്ഞതും, ചന്ദ്രന്റെ കലകൾ നശിച്ചതും, നഹുഷചക്രവർത്തി പെരുമ്പാമ്പായതും, താരുകവനത്തിലെമഹർഷിപത്നിമാർക്കു പാതിവ്രത്യഭംഗം വന്നതും, മറ്റും കാലഭേദംകൊണ്ടാണു. പ്രാരബ്ധം അനുഭവിക്കാതെ കഴിയുന്നതല്ല. ഭവതി എന്റെ ആശ്രമത്തിൽ വന്നു സുഖമായി താമസിക്കുക. ഒരു കാലത്തു ഭർത്താവോടുകൂടി വീണ്ടും സുഖിപ്പാൻ എടവരും.

എന്നും മറ്റുമുള്ള ഉപചാരവാക്കുകളാൽ ദേവിയെ ആശ്വസിപ്പിച്ചു ഗൌതമൻ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. സീതാദേവിക്കു മൂന്നുമാസം ഗർഭമുള്ളപ്പോഴാണു കാട്ടിൽ ത്യജിക്കപ്പെട്ടത്. ഈ ഗർഭം പൂർണ്ണമായി പത്താംമാസത്തിൽ രാമസദൃശനായ ഒരു പുത്രനെ പ്രസവിച്ചു. ഈ അർഭകനു ലവൻ എന്നു മഹർഷി നാമകരണം ചെയ്തു. ഒരുദിവസം ഗൌതമൻ സ്നാനം കഴിച്ചു മടങ്ങി വന്നപ്പോൾ സീതാദേവി പുഷ്പം പറിക്കുവാൻ പോയതായി കണ്ടു. തൊട്ടിലിൽ നോക്കിയപ്പോൾ ബാലനെ കണ്ടതുമില്ല. കുട്ടിയെ വല്ല മൃഗങ്ങളും എടുത്തുകൊണ്ടുപോയതാണെന്നു ശങ്കിച്ചും, സീതയുടെ വ്യസനം കാണ്മാൻ അശക്തനാവുമെന്നു വിചാരിച്ചും, ഒരു കുശയെടുത്തു മന്ത്രിച്ചു തൊട്ടിലിൽ ഇട്ടു മഹർഷി ആട്ടുകയും അതു ക്ഷണം ലവസദൃശനായ ഒരു ബാലനായിത്തീ

ങ്കയും ചെയ്തു. ദേവി അപ്പോൾ പുഷ്പോദ്യാനത്തിൽ നിന്നു ലവനെ എടുത്തു മടങ്ങി വരുന്നതു കണ്ടു. കുശയിൽനിന്നു ജനിച്ച ബാലനു കുശൻ എന്നു പേർ കൊടുത്തു, വിവരമൊക്കെ പറഞ്ഞു മനസ്സിലാക്കി, ഈ ബാലനേയും സീതക്കു സമ്മാനിച്ചു. ലവനും കുശനും വളൎന്നു വന്നതോടുകൂടി ഗൌതമന്റെ ശിക്ഷയിൽ അക്ഷരവിദ്യയിലും ആയുധവിദ്യയിലും അതി നിപുണന്മാരായിത്തീൎന്നു. ശ്രുതിസ്മൃതിപുരാണേതിഹാസങ്ങളിലും മറ്റുള്ള സമസ്ത ശാസ്ത്രങ്ങളിലും ലവകുശന്മാൎക്കു അപ്രതിമമായ അവഗാഹം സിദ്ധിച്ചു.

## അശ്വമേധം.

ശ്രീരാമസ്വാമിയാകട്ടെ പതിനോരായിരം സംവത്സരം ധൎമ്മമെന്ന പന്ഥാവിൽനിന്ന് അണുപോലും തെറ്റാതെ രാജ്യഭാരം ചെയ്തു ചതുസ്സമുദ്രപൎയ്യന്തം തന്റെ ആജ്ഞയെ നടത്തി ഒടുവിൽ ക്ഷത്രിയൎക്കു വിഹിതമായ അശ്വമേധയാഗം ചെയ്യേണമെന്നു നിശ്ചയപ്പെടുത്തി. കുലഗുരുവായ വസിഷ്ഠമഹൎഷിയുടെ ആജ്ഞപ്രകാരം മന്ത്രിയായ സുമന്ത്രൻ യാഗത്തിന്നു വേണ്ടുന്ന ഓരോ ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. യാഗാശ്വത്തെ കൊണ്ടുവരുവാൻ തുരഗശാസ്ത്രത്തിൽ നിപുണനായ ഭരതനെ ഏല്പിച്ചു. ഭരതൻ ദ്രാവിഡദേശാധിപനായ ഋന്ദുമാരൻ എന്ന ചക്രവൎത്തിയുടെ രാജധാനിയിൽ വന്നു നല്ലതായ ഒരു അശ്വത്തെ തരേണമെന്നാവശ്യപ്പെട്ടു. ഋന്ദുമാരൻ ഭരതനെ മാനിച്ചു സിംഹാസനത്തിലിരുത്തി, തുരഗശാസ്ത്രനിപുണനായ ഭരതനോടു അശ്വലക്ഷണങ്ങൾ പറഞ്ഞുകൊടുപ്പാൻ അപേക്ഷിച്ചു.

ഭരതൻ—ലക്ഷണമൊത്ത അശ്വങ്ങൾക്കു് ആളു മറയുന്ന ഉയരമുണ്ടാവും. നിറം ഇന്ദ്രനീലത്തെ തോല്പിക്കും വിധമായിരിക്കും. രണ്ടു കണ്ണും മുട്ടിന്നു താഴെ മഞ്ഞവൎണ്ണവും, രണ്ടു കാലിന്റെയുംമുട്ടിന്നുതാഴെ പവിഴവൎണ്ണവുമായിരിക്കും. ശംഖിന്റെ ശബ്ദത്തെ കബളീകരിക്കുന്ന ശബ്ദം പുറപ്പെടുവി

ക്കും. മാറത്ത് ഇടത്തുവശത്തായി വലത്തോട്ടു പിരിഞ്ഞ ചുഴിയും, വലത്തുവശമായി ഇടത്തോട്ടു പിരിഞ്ഞ രണ്ടു ചുഴിയും ഉണ്ടാകും. പിൻഭാഗം വാലിന്നു താഴെ ഊർദ്ധ്വമുഖമായി ഒരു ചുഴിയും, മുതുകത്ത് ഇടംവലം ചുഴിഞ്ഞതായ രണ്ടു ചുഴികൾ, അന്യോന്യം തൊട്ടും കാണാം. നെറിയിൽ ശംഖിന്റെ ആകൃതിയിൽ ഊർദ്ധ്വമുഖമായി ഒരു ചുഴിയുണ്ടാവും. ചെവി നീലരക്തവർണ്ണമായിരിക്കും. നാസികാദ്വാരങ്ങൾക്ക് അശോകത്തളിരിന്റെ നിറമായിരിക്കും. കഴുത്തുരോമങ്ങൾ ഒരു ചാണിന്നു താഴെ ചെറിയതായും, ചെവി പതിനൊന്നു വിരലിൽ കവിഞ്ഞതായും ഇരിക്കും. ആണായിരുന്നാൽ ബീജം ഇല്ലാതെയും, പെണ്ണായിരുന്നാൽ കടിപ്രദേശം ഉള്ളിലേക്കു വലിഞ്ഞതായും ഇരിക്കും. ഇപ്രകാരം ലക്ഷണമൊത്ത കുതിരയെ കിട്ടുവാൻ ഭാഗ്യം സിദ്ധിച്ച ഒരു രാജാവിന്നു ശത്രുഭയം ഒരിക്കലും ഉണ്ടാകുന്നതല്ല. ഇതിന്നു വിപരീതമായ ലക്ഷണങ്ങൾ കാണുമ്പോൾ ദുർല്ലക്ഷണമാണെന്നു നിശ്ചയിച്ച്, അത്തരം കുതിരകളെ രാജധാനിക്കപ്പുറമെ നിർത്തേണ്ടതാണ്. യാഗത്തിന്നുപയോഗിക്കുന്ന കുതിരകൾക്കു മേൽപറഞ്ഞ ലക്ഷണങ്ങൾക്കുപുറമെ നാവിന്മേൽ ശംഖും, ചക്രവും രേഖകൾ പ്രകാശിച്ചു കാണണം.

എന്നിങ്ങിനെ അശ്വലക്ഷണം പറഞ്ഞതു കേട്ടു ദ്രാവിഡദേശാധിപൻ വളരെ സന്തോഷിച്ചു, ലക്ഷണമൊത്ത ഒരു കുതിരയെ യാഗത്തിന്നുവേണ്ടി തിരുമുൽക്കാഴ്ച വെക്കുകയും ചെയ്തു. ഭഗവാൻ അശ്വമേധയാഗം ചെയ്യാൻ നിശ്ചയിച്ചിട്ടുണ്ടെന്നറിഞ്ഞ ലങ്കാധിപനും, കിഷ്കിന്ധാധിപനും അവരുടെ സൈന്യങ്ങളോടുകൂടി അയോദ്ധ്യയിൽ എത്തി. "ശ്രീരാമൻ ദിഗ്വിജയം ചെയ്ത് അശ്വമേധയാഗം ചെയ്യാൻ പോകുന്നു. ശ്രീരാമനെ ജയിക്കേണമെന്നും, യാഗത്തെ മുടക്കേണമെന്നും വിചാരമുള്ളവരുണ്ടെങ്കിൽ കുതിരയെ പിടിച്ചുകെ

ട്ടാം. അതിന്നു ശേഷിയില്ലാത്തവർ എന്നെ ശരണം പ്രാപിക്കണം" എന്ന് ഒരു വിളംബരം എഴുതി യാഗാശ്വത്തിന്റെ കഴുത്തിൽ കെട്ടി, അശ്വത്തെ മുൻനിറുത്തി, പിന്നാലെ, ശ്രീരാമഭരതലക്ഷ്മണശത്രുഘ്നന്മാരും പടകളും വിഭീഷണസുഗ്രീവാദികളും പടകളും, ആയുധങ്ങളോടുകൂടി രക്ഷകരായി നടക്കുകയും ചെയ്തു. ശ്രീരാമസ്വാമി ധനുർദ്ധരനായി വന്നതാണെന്നു കേട്ട്, അംഗ, വംഗ, കലിംഗ, കാശ്മീര, കാംബോജ, കാരൂപ, സൗവീര, സൗരാഷ്ട്ര, മഹാരാഷ്ട്ര, ഗൌഡ, ദ്രാവിഡ, വിരാട, കുരു, കേകയ, ശൂരസേന, കൊങ്ങ, വങ്ങ, മംഗ, മാഗധ, നിഷധ, ചേര, ചോള, പാണ്ഡ്യ, പാഞ്ചാലാദികളായ എല്ലാ രാജാക്കന്മാരും, സൈന്യങ്ങളോടുകൂടി പുറപ്പെട്ടു വന്നു ഭഗവാനെ ശരണം പ്രാപിച്ച യാഗാശ്വരക്ഷകരു സഹായികളായി പിന്തുടൎന്നു. ഇങ്ങിനെ യാഗാശ്വം ഹിമവാന്റെ ദക്ഷിണതാഴ്‌വരയിൽ എത്തുകയും അവിടെവെച്ച് ഈ അശ്വത്തെ ചിത്രകവചൻ എന്ന ഒരു അസുരൻ പിടിച്ചു കെട്ടി ഭൂമിയിൽനിന്ന് ഇരുപത്തു യോജന അധോഭാഗത്തിൽ സ്ഥാപിച്ചിട്ടുള്ള മഹിഷപുരത്തിൽ കൊണ്ടുപോയാക്കി. യാഗാശ്വത്തെ അനേക ദിക്കിലെല്ലാം തേടിത്തിരിഞ്ഞു കാണായ്കയാൽ സൈന്യങ്ങൾ വിഷണ്ണന്മാരായി നില്ക്കുന്നതു കണ്ടു ശ്രീരാമസ്വാമി, ജാംബവാനെ വിളിച്ചു യാഗാശ്വം കാണാതായതിന്നു വല്ല കാരണവും ഉണ്ടോ എന്നു ചോദിച്ചു. ജാംബവാൻ കാരണം ആലോചിച്ചു ഇങ്ങിനെ പറയുന്നു.

ജാംബവാൻ—സ്വാമിൻ! ഈ ഭൂമിയിൽനിന്നു അധോഭാഗത്തായി മഹിഷപുരമെന്ന ഒരു നഗരവും, അതിൽ ചിത്രകവചൻ എന്ന ഒരു അസുരന്റെ താമസവും ഉണ്ടെന്നു കേട്ടിട്ടുണ്ട്. പണ്ട് നഹുഷമഹാരാജാവ് അശ്വമേധയാഗത്തിന്നു വേണ്ടി പുറമെ വിട്ട യാഗാശ്വത്തെ ഇന്ദ്രന്റെ ആവശ്യപ്രകാരം ഈ അസുരൻ പിടിച്ചു കെട്ടി മഹിഷപു

രത്തിൽ കൊണ്ടുപോയി ഒളിപ്പിച്ചു. നാഹുഷമഹാരാജാവ് വിഷണ്ണനായി നിന്തിരുവടിയുടെ പൂർവ്വികനായ മുചുകുന്ദചക്രവർത്തിയോടു സങ്കടം പറകയും, മുചുകുന്ദചക്രവർത്തി ശസ്ത്രപാണിയായി മഹിഷപുരത്തിൽ പോയി ചിത്രകവചനോടു യുദ്ധം ചെയ്യുകയും ചെയ്തു. ചിത്രകവചൻ ജയമില്ലെന്നു കണ്ടു, തന്റെ നഗരത്തിന്റെ പശ്ചിമോത്തരഭാഗത്തുള്ള സ്വർഗ്ഗപ്രവേശമെന്ന ഒരു കുഹരത്തിൽ മായാവിയായി ഓടി ഒളിക്കേണ്ടിവന്നു. അസുരനെ കാണായ്കയാൽ മുചുകുന്ദചക്രവർത്തി അശ്വത്തെ അഴിച്ചു നാഹുഷനു കൊടുത്തു യാഗം ചെയ്യാൻ പറഞ്ഞയച്ചു. ഈ സംഭവം ആലോചിക്കുമ്പോൾ പക്ഷെ ചിത്രകവചൻ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടെന്നും, അവൻ നമ്മുടെ യാഗാശ്വത്തെയും പിടിച്ചുകെട്ടിയിരിക്കയാണെന്നും ശങ്കിപ്പാൻ അവകാശമുണ്ട്. പരമാർത്ഥം അവിടെ ചെന്നു നോക്കിയാൽ അറിയാം.

ഈ വിവരം കേട്ടപ്പോൾ ചിത്രകവചനെ നിഗ്രഹിക്കേണ്ടതാണെന്നും, അവന്റെ പുരിയിൽ പോവാനുള്ള വഴി നോക്കേണ്ടതാണെന്നും ഭഗവാനരുളിച്ചെയ്തു. ഹിമവാൻ എന്ന ശൈലരാജാവിനെ ധ്യാനിച്ചു വിവരം ചോദിച്ചതിൽ ഹിമവാൻ ഇങ്ങിനെ പറഞ്ഞു.

ഹിമവാൻ — പ്രഭോ! രാമചന്ദ്ര! നിന്തിരുവടി പറയുന്ന ചിത്രകവചൻ ഇപ്പോഴും ജീവനോടെ മഹിഷപുരത്തിൽ ഇരിപ്പുണ്ട്. ദേവേന്ദ്രന്റെ ആവശ്യപ്രകാരം അനേകം അശ്വമേധയാഗങ്ങൾ ഇവൻ മുടക്കീട്ടുണ്ട്. ചിത്രകവചനെ യുദ്ധം ചെയ്തു ജയിക്കേണമെങ്കിൽ അവന്റെ പത്നിയായ പുരഞ്ജനി എന്നവൾ വക്കലുള്ള ജനനശൃംഖല എന്ന ഒരു മാല്യം ഒന്നാമതായി കൈവശപ്പെടുത്തണം. അതിലാണ് വൈഭവം ഇരിക്കുന്നത്. വൃന്ദാവനത്തിലുള്ള മഹാവനദുർഗ്ഗയായ കാളി പ്രസാദിച്ചു അവൾക്കു കൊടുത്ത മാല്യമാണ് അത്. മരിച്ചവരുടെ കഴുത്തിൽ ഈ ജനനശൃംഖല

യിട്ടാൽ അവർ അപ്പോൾ ജീവിക്കും. അതുകൊണ്ടു മഹിഷപുരത്തിൽ ആരും മരിക്കാറില്ല. യാതൊരു കാലത്ത് ഈ ശൃംഖല അന്യന്റെ അധീനത്തിൽ പെടുന്നുവോ, അന്നു മാത്രമെ ചിത്രകവചന്നു മരണമുള്ളൂ. മഹിഷപുരത്തിലേക്കുള്ള വഴി കാട്ടിത്തരാം

എന്നു പറഞ്ഞു ഹിമവാൻ ശ്രീരാമന്നു മഹിഷപുരത്തേക്കുള്ള വഴി കാട്ടിക്കൊടുത്തു. ഈ ശൃംഖലയെ കൈവശപ്പെടുത്തുവാൻ വിഭീഷണൻ ഒരു വൃദ്ധബ്രാഹ്മണന്റേയും, ഹനുമാൻ ഒരു ബ്രാഹ്മണസ്ത്രീയുടേയും വേഷമെടുത്ത് മുമ്പിൽ മഹിഷപുരത്തേക്കു കടന്നു. ബ്രാഹ്മണസ്ത്രീ തനിച്ചു മാറത്തടിച്ചു ദുഃഖിച്ചുംകൊണ്ടു പുരഞ്ജനയുടെ മുമ്പിൽചെന്നു തന്റെ വൃദ്ധനായ ഭർത്താവു മരിച്ചു തനിക്കു വൈധവ്യം വന്നുപോയെന്നു പറഞ്ഞു നിലവിളിച്ചു.

ബ്രാഹ്മണസ്ത്രീ— അയ്യോ! ഞാനും എന്റെ ഭർത്താവും, എന്റെ ഗൌരീവ്രതസമാപ്തിക്കായി സ്വയംവരമണ്ഡപത്തിലേക്കു പോകയായിരുന്നു. വഴിപിഴച്ചു ഈ പുരിയിൽ വന്നു ചേർന്ന ഉടനെ ഭർത്താവു മരിച്ചുപോയി. എന്റെ വ്രതം സമാപ്തിയായതിന്നു ശേഷം ഭർത്താവുമരിക്കുന്നതായാൽ എനിക്കു സങ്കടമില്ല. അതിന്നു ശേഷം മരിക്കുവാൻ ഞാനും ഒരുക്കമാണ്. ഹേ! പുരഞ്ജനി! നീ വിചാരിച്ചാൽ ഇതിന്നു എന്തെങ്കിലും ഒരു നിവൃത്തിയുണ്ടാകുമെന്നു ഈ പുരവാസികൾ പറഞ്ഞു. അയ്യോ! എനിക്കു മംഗല്യഭിക്ഷ തന്നു രക്ഷിക്കണെ!

എന്നും മറ്റും ഈ ബ്രാഹ്മണസ്ത്രീ വളരെ സങ്കടത്തോടെ പറയുന്നതുകേട്ട് 'ഇതാ, ഈ തരുന്ന ജനനശൃംഖലകൊണ്ടുപോയി മരിച്ചുകിടക്കുന്ന നിന്റെ കണവന്റെ കഴുത്തിലിട്ടാൽ അദ്ദേഹം ജീവിക്കും. അതിന്നു ശേഷം അദ്ദേഹത്തേയും കൂട്ടി നീ ഇങ്ങട്ടു വരു' എന്നും പറഞ്ഞു ബ്രാഹ്മണസ്ത്രീയെ പുരഞ്ജനി പറഞ്ഞയച്ചു. ഹനുമാൻ വേഗം വിഭീഷണന്റെ

അക്കാദമി

അടുക്കൽ വന്നു കാര്യം സാധിച്ചുവെന്നു പറഞ്ഞു വേഷം മാറി രാമാന്തികത്തിൽ വരികയും രാമന്റെ സൈന്യങ്ങൾ ലക്ഷ്മണന്റെ നായകത്വത്തിൽ മഹിഷപുരത്തിൽ കടന്നു. ചിത്രരഥനെ യുദ്ധത്തിൽ ലക്ഷ്മണൻ വധിക്കുകയും ചെയ്തു. ജനനാശ്രം ഖല കാണാതെ ദുഃഖിക്കുന്ന പുരഞ്ജനി ലക്ഷ്മണകുമാരനെ പിടിച്ചു തിന്മാൻ വന്നുവെങ്കിലും, അവളുടെ കുചവും നാസികയും ഛേദിച്ചു ലക്ഷ്മണകുമാരൻ അവളെ ഓട്ടി ഓടിക്കുകയും യാഗാശ്വത്തെ അഴിച്ചു രാമാന്തികത്തിൽ കാഴ്ചവെക്കുകയും ചെയ്തു. ഇങ്ങിനെ ഈ അശ്വത്തെ അമ്പത്താറു മഹാരാജാക്കന്മാരുടേയും രാജ്യത്തിൽകൂടി നടത്തി അവരെയൊക്കെ കീഴടക്കി പ്രദക്ഷിണം ചെയ്തുവരുമ്പോൾ ഗൌതമാശ്രമത്തിന്നു സമീപം വെച്ചു കുശലവന്മാർ ഈ കുതിരയെ കണ്ടെത്തി. കുതിരയുടെ കണ്ഠത്തിൽ കെട്ടിത്തൂക്കിയ ലിഖിതം വായിച്ചു മനസ്സിലാക്കി, ശ്രീരാമന്റെ പരമാർത്ഥം അറിയാതെ ഈ യാഗാശ്വത്തെ ഈ ബാലന്മാർ പിടിച്ചു കെട്ടി, ഈ കുതിരയെ വിടുവിക്കുവാൻ വരുന്നവരോടു യുദ്ധം ചെയ്വാൻ ആയുധപാണികളായി ഒരുങ്ങിനിന്നു. ശ്രീരാമാദികൾ യാഗാശ്വത്തിന്റെ കാലടി നോക്കി സ്ഥലത്തു വന്നപ്പോൾ രണ്ടു ബാലന്മാർ കുതിരയെ പിടിച്ചു കെട്ടി യുദ്ധത്തിന്നു ഒരുമ്പെട്ടു നില്ക്കുന്നതായിട്ടാണ് കണ്ടത്. രാമസൈന്യങ്ങളോടൊപ്പം വന്ന രാജാക്കന്മാർ ഇവരോടു യുദ്ധംചെയ്തു തോററു മടങ്ങി. രാക്ഷസപ്പടയും, വാനരപ്പടയും തോററു. രാമലക്ഷ്മണന്മാരും ഭരതശത്രുഘ്നന്മാരും യുദ്ധം ചെയ്തു ക്ഷീണിച്ചു വീണു. ക്ഷീണം ബാധിക്കാതെ പിന്നേയും യുദ്ധം ചെയ്ത ഹനൂമാനെ ഇവർ പിടിച്ചു കെട്ടി. കുതിരയേയും ഹനൂമാനേയും കൊണ്ടു ഗൌതമാശ്രമത്തിൽ വന്നു അമ്മക്കു തിരുമുൽക്കാഴ്ച വെച്ചു.

സീതാദേവി ആശ്ചര്യത്തോടെ കാരണം മനസ്സിലാവാതെ നോക്കിയപ്പോൾ ഭക്തനായ ഹനൂമാനെ ബന്ധനത്തിൽ കണ്ടു ഒന്നു ഞെട്ടി. വേഗം കെട്ടഴിച്ചു വിട്ടു ഇങ്ങിനെ പറഞ്ഞു.

സീതാദേവി—ഹന്ത! മാരുതേ! ഈ ബാലന്മാരോ നിന്നെ പിടിച്ചുകെട്ടിയത്? ആശ്ചര്യം! എനിക്കൊന്നും മനസ്സിലാകുന്നില്ലല്ലോ.

ഹനുമാൻ — അമ്മേ! ലോകേശ്വരി! ഈ രണ്ടു ബാലന്മാർ ഇപ്പോൾ ചെയ്ത യുദ്ധത്തിന്റെ അളവിൽ രാമരാവണയുദ്ധം വെറും ഒരു കളിയായി തോന്നുന്നു. സർവ്വേശ്വരനായ ശ്രീരാമചക്രവർത്തിയുടെ യാഗാശ്വമാണിത്. ദിഗ്ജയംചെയ്തു അമ്പത്താറു മഹാരാജാക്കന്മാരേയും കീഴടക്കി ആ രാജാക്കന്മാരും അവരുടെ സൈന്യങ്ങളും, ലങ്കേശ്വരനും രാക്ഷസസൈന്യവും, കിഷ്കിന്ധാധിപനും, വാനരസൈന്യവും, ശ്രീരാമചക്രവർത്തിയും, സഹോദരന്മാരും, സൈന്യവും ഒക്കെ ഈ തുരഗത്തെ രക്ഷിച്ചുകൊണ്ടു അയോദ്ധ്യക്കു മടങ്ങുകയാണ്. വഴിയിൽ വെച്ചു ഈ ബാലന്മാർ കുതിരയെ പിടിച്ചുകെട്ടി എല്ലാത്തെ സൈന്യങ്ങളേയും, ശ്രീരാമാദികളേയും ഒക്കെ യുദ്ധത്തിൽ ശരവർഷം ചെയ്തു തോല്പിച്ചു കൊല്ലാതെ കൊന്നു ബോധംകെടുത്തിട്ടു, മുഷ്ടി കാട്ടിയ എന്നെ പിടിച്ചു ബന്ധിച്ചു ഇവിടെ കൊണ്ടുവന്നിരിക്കയാണ്. ഈ സംഭവം വിചാരിക്കുമ്പോൾ വലുതായ ലജ്ജ തോന്നുന്നുണ്ട്. ഇവർ ആരാണെന്നു മനസ്സിലായിട്ടുമില്ല.

സീതാദേവി—മഹാകഷ്ടം! എന്തോ പറവാൻ കാണുന്നുള്ളൂ. ഉണ്ണികളേ! നിങ്ങൾ എന്തു അക്രമമാണ് കാണിച്ചത്. വേഗം ഈ മഹാന്റെ കാല്ക്കൽ നമസ്കരിക്കു. എന്റെ പ്രാണനെ രക്ഷചെയ്ത ഒരു മിത്രമാണിത്. പോരെങ്കിൽ നിങ്ങളുടെ പിതാവിന്റെ പരമഭക്തനും വിശ്വസ്തനുമാണ് നിങ്ങൾ രാമായണകഥ വായിക്കുമ്പോൾ വളരെ അഭിമാനത്തോടെ സ്തുതിക്കാറുള്ള ഹനുമാനാണ് ഇവൻ. അഹോ! നിങ്ങളുടെ കരവേഗശരവേഗത്താൽ മോഹാലസ്യപ്പെട്ടു കിടക്കുന്ന നിങ്ങളുടെ അച്ഛനെ വേഗം ചെന്നു സ്വസ്ഥപ്പെടുത്തുക.

എന്നും പറഞ്ഞ് സീതാദേവി വിവരമൊക്കെ ഗൌതമമഹർഷിയെ ചെന്നറിയിച്ചു. ഗൌതമൻ ആശ്ചര്യപ്പെട്ടു. കുശലവന്മാരെ കൂട്ടി സീതയോടൊപ്പം രാമാന്തികത്തിൽ വന്നു ശ്രീരാമനെ വണങ്ങി. കുശലവന്മാർ പിതാവിനെ നമസ്കരിച്ചു, അറിയാതെ ചെയ്ത അപരാധത്തെ ക്ഷമിച്ച് അനുഗ്രഹിക്കേണമെന്നപേക്ഷിച്ചു. സീതാദേവി ഭർത്തൃപാദത്തിൽ വീണു നമസ്കരിച്ചു സന്തതികളുടെ നേരെ പരിഭവിക്കരുതെന്നപേക്ഷിച്ചു. അനന്തരം ഗൌതമൻ ഭഗവാനോടു ഗർഭിണിയായ സീതാദേവി ആശ്രമത്തിൽ വന്ന മുതല്ക്കുണ്ടായ ചരിത്രങ്ങളെല്ലാം വിസ്തരിച്ചു പറഞ്ഞറിയിച്ചു. കുശനും ലവനും പിന്നീട് മഹാദേഹികളെപ്പോലെ അത്യന്തം പ്രാണവാത്സല്യത്തോടെ വളർന്നു വന്നതും, വേണ്ടപ്പെട്ട വിദ്യാഭ്യാസമൊക്കെ കഴിച്ചതും ഭഗവാനെ അറിയിച്ചതിന്നു ശേഷം അന്നത്തെ ദിവസം ആശ്രമത്തിൽ താമസിച്ചു ആതിത്ഥ്യം സ്വീകരിച്ച് പിറ്റെ ദിവസം ദേവിയേയും പുത്രന്മാരേയും കൂട്ടി അയോദ്ധ്യക്കു മടങ്ങുവാൻ കൃപയുണ്ടാവാൻ ഗൌതമൻ അപേക്ഷിക്കകയും ചെയ്തു. പുത്രന്മാർക്കു ധനുർവ്വേദാഭ്യാസത്തിലുള്ള നിപുണതയെപ്പററി പ്രശംസിച്ച് അവരെ ആലിംഗനം ചെയ്ത് അന്നു ഗൌതമാശ്രമത്തിൽ താമസിച്ചു. പിറ്റെദിവസം സീതാസമേതനായി പുത്രന്മാരോടും കേടൊഴിയാതെയുള്ള സൈന്യങ്ങളോടും കൂടി അയോദ്ധ്യക്കു മടങ്ങി. അശ്വമേധയാഗം നിർവ്വിഘ്നമായി കഴിച്ചുകൂട്ടുകയും ചെയ്തു. അതിന്നു ശേഷം ലവനെ രാജാവാക്കിയും കുശനെ ഇളയ രാജാവാക്കിയും അഭിഷേകം ചെയ്തു ശ്രീരാമൻ പത്നീസമേതനായി പിന്നേയും വളരെക്കാലം സുഖിച്ചിരുന്നു. ഇങ്ങിനെയിരിക്കെ ഒരുദിവസം ശ്രീരാമന്റെ മാതാക്കന്മാർ രാവണന്റെ രൂപം വരച്ചുകാണിപ്പാൻ സീതയോടാവശ്യപ്പെട്ടു. പർണ്ണശാലയിൽ നിന്നു സന്യാസിവേഷം മാറി സ്വന്തം വേഷമെടുത്തപ്പോൾ മാത്രം രാവണന്റെ മഹാപ്രകൃതം കണ്ടിട്ടുള്ള സീത ശ്രീരാ

മൻ ഭക്ഷണം കഴിപ്പാനിരിക്കുന്ന ആവണപ്പലകയുടെ പുറത്തു ഒരു വിധം വരച്ചു കാണിച്ചുകൊടുത്തു. ഭഗവാൻ ഉണ്ണാനിരുന്നപ്പോൾ ഈ പലക വിറക്കുകയും കാരണം ചോദിച്ചപ്പോൾ പലകയുടെ പിമ്പുറത്തുള്ള രാവണന്റെ ചിത്രം കാണിച്ചുകൊടുക്കുകയും ചെയ്തു. രാവണന്റെ നേരെ സീതക്കുള്ള പ്രതിപത്തി കൊണ്ടാണ് ഇതിനെ വരച്ചതെന്നു ഒരു ഏഷണിയും കൈകേയി പറഞ്ഞു. രാമൻ അതികഠിനമായി കോപിച്ചു സീതയെ കാട്ടിൽ കൊണ്ടുപോയി വെട്ടിക്കൊല്ലുവാൻ ലക്ഷ്മണനെ ഏല്പിച്ചു. സീതാദേവി രാജധാനിയുടെ ഉമ്മരത്ത് ഇറങ്ങിയപ്പോൾ ഭൂമി രണ്ടായി പിളൎന്നു സീതയെ അതിലേക്കാകൎഷിച്ചു, പിളൎപ്പ് കൂടുകയും ചെയ്തു. കണ്ടുനിന്നവരെല്ലാം ആശ്ചൎയ്യപ്പെട്ടു എന്തെന്നറിയാതെ ഗരുഡൻ അവിടെ വന്നു മഹാലക്ഷ്മി സ്വൎഗ്ഗലോകത്തിൽ എത്തിയ വിവരം ഭഗവാനെ അറിയിച്ചു വേഗം വൈകുണ്ഠത്തിലേക്കു എഴുന്നെള്ളണമെന്നു ക്ഷണിച്ചു മടങ്ങിപ്പോയി.

വൈകുണ്ഠയാത്ര.

ഇങ്ങിനെ പതിനോരായിരം സംവത്സരം ശ്രീരാമചന്ദ്രൻ രാജ്യഭാരം ചെയ്തതിന്നു ശേഷം, കുലഗുരുവായ വസിഷ്ഠമഹർഷിയൊപ്പം മഹാമേരുവിന്റെ ശൃംഗമെന്ന കൊടുമുടിയിൽ വസിക്കുന്ന ഭുശുണ്ഡയോഗിയെ കാണ്മാൻ പോയി. വസിഷ്ഠനും ശ്രീരാമനും യോഗിയെ കണ്ടു നമസ്കരിച്ചതിന്നു ശേഷം യോഗി രാമനെ നോക്കി ഇങ്ങിനെ പറഞ്ഞു.

യോഗി—ഹേ! രാഘവാ! നിങ്ങളെ കണ്ടു വളരെ സന്തോഷമായി. ഇതിന്നു മുമ്പു ഏഴു വസിഷ്ഠന്മാരും, ഏഴു ശ്രീരാമന്മാരും എന്റെ അടുക്കൽ വന്നിട്ടുണ്ട്. നിങ്ങൾ എട്ടാമത്തെ വസിഷ്ഠനും, രാമനുമാണ്. ഈ ലോകം അനേകകാലം അഗ്നിമയമായിരുന്നതും, പിന്നെ ജലപ്രളയമായിരുന്നതും ഇപ്പോൾ പൃഥിവിയായിരിക്കുന്നതും എനിക്കു സ്വാനുഭവമുള്ള സംഗതികളാണ്. അഗ്നിജ്വാലാമാലകളുടെ ഇടയിൽ

അഗ്നിരൂപമായും, പ്രളയത്തിൽ ജലരൂപമായും, പ്രപഞ്ചത്തിൽ ഇങ്ങിനെ പക്ഷിരൂപമായും ഞാൻ ജീവിക്കുന്നു. വേറെയും ചിലർ എന്നെപ്പോലെ വസിച്ചിരുന്നു. അവർ ദേഹത്താൽ വിരക്തി വന്നു പുനരാവൃത്തിരഹിതമായ കൈവല്യപദത്തെ പ്രാപിക്കയാണ് ചെയ്തത്. എനിക്കു ഇനിയും വിരക്തി വന്നിട്ടില്ലാത്തതിനാൽ ദേഹത്യാഗം ചെയ്യാൻ ഇടവരാഞ്ഞതാണ്. ഇതൊക്കെ തിരുവടിയുടെ മായാസമ്പ്രദായമായ ഇന്ദ്രജാലമല്ലാതെ മറ്റെന്താണ്. പണ്ടു ഗാധിയെന്ന ബ്രാഹ്മണന്നു തിരുവടി ഈ ഇന്ദ്രജാലവിദ്യ സ്വാനുഭവപ്പെടുത്തി കൊടുത്തിട്ടുണ്ട്. ഗാധി തപസ്സുചെയ്തു മായാവൈഭവത്തെ കാണ്മാൻ വരം വാങ്ങിയതും ഒരു ദിവസം സ്നാനത്തിന്നു ജലത്തിൽ ഇറങ്ങി മുങ്ങിപ്പൊങ്ങുന്നതിന്നു മുമ്പായി, ഈ മായാവൈഭവത്തെ കാട്ടിക്കൊടുത്തതും പ്രസിദ്ധമായ സംഗതിയാണ്. മുങ്ങിപ്പൊങ്ങുന്ന ഒരു മുഹൂർത്തത്തിന്നുള്ളിൽ ബ്രാഹ്മണൻ, ശ്വപചൻ, രാജാവ്, എന്നിങ്ങിനെ മൂന്നു ജന്മമെടുത്ത് അനവധി സന്താനങ്ങളെ സമ്പാദിച്ച്, അനേകകാലം ജീവിച്ചിരുന്നു, പലപ്രകാരേണയുമുള്ള ജീവിതസമ്പ്രദായം സ്വീകരിച്ചു ബദ്ധമുക്തിയും, സുഖിച്ചും, ദുഃഖിച്ചും ജീവിച്ചതായി ഗാധിക്കു സ്വാനുഭവപ്പെടുത്തി കൊടുത്തിട്ടുണ്ട്. മാർക്കണ്ഡേയൻ മുതലായി വേറെ ചിലർക്കും മായാവൈഭവം തിരുവടി കാട്ടിക്കൊടുത്തിട്ടുണ്ട്. ഹേ! രാഘവ! മായോപാധികനായ തിരുവടി ഒരു കാലം ജഗത്തെ സൃഷ്ടിച്ചും, മറ്റൊരു കാലം രക്ഷിച്ചും, വേറൊരുകാലം സംഹരിച്ചും, ഇങ്ങിനെ സൃഷ്ടിസ്ഥിതിലയങ്ങളെന്ന മൂന്നവസ്ഥകൾക്കും കാരണഭൂതനായ തിരുവടിയെ കാണ്മാൻ സാധിച്ചതിൽ എനിക്കു വളരെ കൃതാർത്ഥതയുണ്ട്.

എന്നിങ്ങിനെ യോഗ്യമായി അന്യോന്യം പല സംഭാഷണങ്ങളും ചെയ്തതിന്നു ശേഷം ഭഗവാനും വസിഷ്ഠാദികളും

അയോദ്ധ്യയിലേക്കു മടങ്ങി. ഈ അവസരത്തിൽ സനകൻ, സനന്ദൻ, സനാതനൻ, സനൽക്കുമാരൻ തുടങ്ങിയ മഹർഷിമാർ ഒത്തൊരുമിച്ചു ശ്രീരാമനെയും ലക്ഷ്മണനെയും തമ്മിൽ പിരിപ്പിച്ച് അവതാരം സമാപ്തി ചെയ്യാനുള്ള മാർഗ്ഗങ്ങൾ ആലോചിക്കയായിരുന്നു. ഇതിലേക്കായി നാരദമഹർഷിയെ അയോദ്ധ്യക്കയച്ചു. നാരദൻ വന്നു ശ്രീരാമസ്വാമിയുമായി ചിലത് ഗോപ്യമായി സംസാരിപ്പാനുണ്ടെന്നു പറഞ്ഞു. ആ അവസരത്തിൽ അകത്തേക്കു ആരെയും കടത്തിവിടാതിരിപ്പാൻ ലക്ഷ്മണനെ ഭഗവാൻ നിഷ്കർഷയായി പറഞ്ഞേല്പിച്ചു കാവൽനിർത്തുകയും ചെയ്തു. പെട്ടെന്നു സനകാദികൾ ഗോപുരത്തിൽ പ്രത്യക്ഷമായി അകത്തേക്കു കടപ്പാൻ ശ്രമിച്ചു. ലക്ഷ്മണൻ തടഞ്ഞു സ്വാമിയുടെ ആജ്ഞയെ പറഞ്ഞുമനസ്സിലാക്കി. പക്ഷേ സനകാദികൾക്കു ഭഗവാനെ കാണ്മാൻ അവസരം നോക്കേണ്ടതില്ലെന്നും, ലക്ഷ്മണൻ തടയുന്നതായാൽ ശപിക്കുമെന്നും പറഞ്ഞു ഭീഷണിപ്പെടുത്തി, സനകാദികൾ ലക്ഷ്മണൻ കണ്ടുനില്ക്കെ അകത്തേക്കു കടന്നു. ഇതു കണ്ട് നാരദമഹർഷി ക്രോധിച്ച്, ലക്ഷ്മണന്റെ അവിവേകത്തെപ്പറ്റി ആക്ഷേപിച്ചു. ശ്രീരാമൻ നാരദന്റെ പ്രേരണയോടുകൂടി ലക്ഷ്മണനെ ശിക്ഷിപ്പാൻ ആയുധപാണിയായി ഗോപുരദ്വാരത്തിലേക്കു വന്നു. ഭഗവാന്റെ സ്വഭാവത്തിന്നു വന്ന മാററം കണ്ട്, ലക്ഷ്മണൻ ഭയപ്പെട്ടു ഓടി. ഭഗവാൻ പിന്തുടർന്നു. ഇങ്ങിനെ ലക്ഷ്മണനും ഭഗവാനും ഓടുന്നതു കണ്ട് അയോദ്ധ്യാവാസികളും ഇവരുടെ പിന്നാലെ ഓടി. ലക്ഷ്മണൻ സരയൂനദിയുടെ തീരത്തു എത്തിയപ്പോൾ, ആ നദിയിൽ ചാടി മുങ്ങുകയും ആയിരം ഫണങ്ങളോടുകൂടിയ പന്നഗേശ്വരനായ ശ്രീഅനന്തനായി പൊന്തി ഉയർന്ന്,

ശ്രീരാമ! രാമ! രാമ, രമാപതേ!
സനക, സനന്ദ, സനാതന, സനൽക്കുമാരപ്രമുഖ
മുനികുലതിലകഹൃദയാംഭോജഭാസ്കര
ശ്രീനാരായണാശരണം.

സൎവ്വജീവിതമനോമോഹന, വശീകര
താരകബ്രഹ്മമൂൎത്തിശരണം.

എന്നു തന്റെ രണ്ടായിരത്തോളം ശ്ലോകങ്ങളെക്കൊണ്ടും സ്തുതിക്കുകയും ചെയ്തു. അപ്പോൾ ത്രയസ്ത്രിംശൽകോടിദേവകൾ മന്ദാര, കൽഹാര, കരവീര, പാരിജാതാദിദിവ്യകുസുമങ്ങൾ അറുത്തു ഗഗനത്തിൽവന്നു പുഷ്പവൃഷ്ടിചെയ്തു. ദേവേന്ദ്രാദികൾ മുഴക്കി തുംബുരു, നാരദാദികൾ പാടി സ്തുതിച്ചു അറുപതുകോടി അപ്സരസ്ത്രീകൾ നൃത്തം ചെയ്തു. നഗരവാസികൾ ശ്രീരാമരാമ എന്നു ജപിച്ചു. ഭരതകമ്പൻ പാഞ്ചജന്യത്തെ മുഴക്കി. വസിഷ്ഠാദികൾ വേദപാരായണം ചെയ്തു. ഇങ്ങിനെയുള്ള മംഗളഘോഷങ്ങൾ മുഴങ്ങുമ്പോൾ ഭഗവാനും സരയൂനദിയിലേക്കു ചാടി മുങ്ങി, നീലമേഘശ്യാമളവൎണ്ണനായ ശ്രീനാരായണസ്വാമിയായി, ലക്ഷ്മീകല്യാണസ്വമേളിതമനോഹരനായി, അനന്തോപരിയിൽ ഇരുന്നു സൎവ്വശരീരികളെയും തന്റെ സഹസ്രകരങ്ങളാൽ അനുഗ്രഹിക്കുന്നവനായി പൊങ്ങി എല്ലാവരെയും കടാക്ഷിച്ചു മറയുകയും ചെയ്തു.

സമാപ്തം.

---

രാമായ, രാമഭദ്രായ, രാമചന്ദ്രായ, വേധസേ
രഘുനാഥായ, നാഥായ, സീതായാഃപതയേനമഃ.

---

യത്ര, യത്ര രഘുനാഥകീൎത്തനം
തത്ര, തത്ര, കൃതമസ്തകാഞ്ജലിം
ബാഷ്പവാരിപരിപൂൎണ്ണലോചനം
മാരുതിം നമത രാക്ഷസാന്തകം.



